# ശ്രീവിഷ്ണുസഹസ്രനാമസ്തോത്രം

## ശങ്കരാചാര്യകൃതഭാഷ്യത്തെ ആധാരമാക്കി

**പൂർവ്വപീഠിക**

1. *സച്ചിദാനന്ദരൂപായ കൃഷ്ണായാക്ലിഷ്ടകാരിണേ നമോ വേദാന്തവേദ്യായ ഗുരവേ ബുദ്ധിസാക്ഷിണേ*
കൃഷ്ണനെന്നാൽ ഭൂമിയുടെ നിർവൃതി.കൃഷ് ഭൂവാചകം,ണ നിർവൃ തിവാചകമെന്ന് മേൽപ്പത്തൂർനാരാ യണീ യത്തി ൽപറയുന്നു.ഭൂമിയിൽനിന്ന് മുളച്ചുപൊന്തുന്നതെല്ലാം കൃഷിയാണ്.കറുത്ത കാർബണുള്ള അന്ന മാണ്. കൃഷ്ണയായ ഭൂദേവി വിഷ്ണുപത്നിയാണ്. അവളിലിരുന്ന് അവളിൽനിന്നുള്ള അന്നം ഭുജിച്ച ഏതു ജീവിയും അനു ഭവിക്കുന്നത് കൃഷ്ണരസാനുഭൂതി തന്നെയാണ്. കൃഷ്ണൻബ്രഹ്മസ്വരൂപം. ബ്രഹ്മസ്വരൂ പമെന്നാൽ സത്ത് ,ചി ത്ത്,ആനന്ദം സച്ചിദാനന്ദരൂപമായ കൃഷ്ണാനന്ദം സർവ്വകർമ്മങ്ങളേ യും അനായാസമാക്കുന്ന ശക്തിയാണ്. സർവ്വഭൂഭാരവും പുഷ്പംപോലെ തോന്നിക്കുന്ന സുഖസ്വരൂപ മാണ്.അതിനെ വേദാന്തത്തിലൂടെ അറിയാൻ സാധിക്കുന്നു.ലോകഗുരുവായ കൃഷ്ണനു മാത്രമേ ഭൂഭാരം പുഷ്പംപോലെ താങ്ങാനുള്ള ശക്തിയുള്ളു.ഭൂമിയുടെ ഗുരുത്വാകർഷണശക്തി പരമഗുരുവായ സ്വകാന്ത ന്റെ ശക്തിയാണ്.ഈ ഭൂമിയിലെ സർവ്വ ആനന്ദ ങ്ങൾക്കും മാത്രമല്ല, സർവ്വബുദ്ധിവ്യാപാരങ്ങൾക്കും വിജ്ഞാനങ്ങൾക്കും സാക്ഷിയായി, അന്തര്യാമിയായി, ആനന്ദമയവിജ്ഞാനമയകോശങ്ങളിലിരിക്കുന്ന ജീവാത്മചൈ തന്യമായിരിക്കുന്നതും പരമഗുരുവായ ആ പരമാത്മാവുതന്നെ. ഭൂമിയിലെ ഓരോ ജീവ നും,ഓരോ കോശവും ,ഓരോധാതുവും ഓരോരോ രസാനുഭവവും ഈ പരമാത്മപദത്തെ മോഹിച്ച് അതിൽലയിക്കാനായി പദംപാ ടി ദിനംദിനം നടത്തുന്ന രാസമണ്ഡല രാശിനൃത്തം ജ്യോതിഷചലന ങ്ങളായി ,സംഗീതനൃത്താദിചാരുകലക ളായി, രസാനുഭൂതി നൽകുന്നു. കൃഷ്ണനെന്ന പരമഗുരുവിന് നമസ്കാരം.

2. *കൃഷ്ണദ്വൈപായനം വ്യാസം സർവ്വലോകഹിതൈക്ഷിണം വേദാന്തഭാസ്കരം വന്ദേ ശമാദിനിലയം മുനിം*
കൃഷ്ണമെന്ന ആ ദ്വീപില് അയനം ചെയ്യുന്ന വ്യാസമുനി സ്വാഭാവികമായും സർവ്വലോകഹിതത്തെ ആഗ്ര ഹിക്കുന്ന അദ്വൈതിയാണ്. വേദമെന്ന താമരപ്പൂവിന് സൂര്യൻപോലെയാണദ്ദേഹം. വേദങ്ങൾക്കു പ്രകാ ശം കൊടുത്ത തൃക്കരങ്ങളാണദ്ദേഹത്തിന്റേത്. വേദമെന്ന താമര ആ സൂര്യനിലേക്ക് ,ഭൂമി സദാ സൂര്യനാ രായണ നിലേക്കെന്ന പോലെ, മുഖം തിരിച്ച് (അഭിമുഖീകരിച്ച്) ഇരിക്കുന്നു. ശമദമാദികളുടെ നിലയനമാ യ വ്യാസനെ വന്ദിക്കുന്നു.

3. *ആദിസ്ത്വം സർവ്വഭൂതാനാം മദ്ധ്യമന്തസ്തദാ ഭവാന് ത്വത്തസർവ്വം അഭൂത് വിശ്വം ത്വയി സർവ്വം* പ്രലീയതേ ഭഗവാന് സർവ്വഭൂതങ്ങൾക്കും ആദിയും മദ്ധ്യവും അന്തവുമാണ്.നിന്നിൽനിന്ന് സർവ്വപ്രപഞ്ചവും സൃഷ്ടിക്ക പ്പെട്ടു. നിന്നിൽത്തന്നെ വർത്തിക്കുന്നു, വിലയിക്കുന്നു.
4. *അഹം ത്വം ഹി മഹാദേവ സ്ത്വമേലാഹംആവയോരന്തരം നാസ്തി ശബ്ദൈരർത്ഥൈ ജ്ജഗത്പതേ.* ഹേ,മഹാദേവാ,നീ ഞാൻതന്നെയാണ്.ഹേ,ഗോവിന്ദാ,നീ ഞാനാണ്. ഞാനും നീയും തമ്മിൽയാതൊരന്തരവും കാണുന്നില്ല. ഹേ,സർവ്വജഗത്തിനും പതിയായവനേ, ശബ്ദംകൊണ്ടും അർത്ഥംകൊണ്ടും ഞാൻ, നീ (അഹം,ത്വം) എന്നിവതമ്മിൽയാതൊരുവ്യത്യാസവും കാണാനാവുന്നില്ല. ശബ്ദശാസ്ത്രം,അർത്ഥശാസ്ത്രം, പദാർത്ഥവിജ്ഞാനീയം ഇവവെച്ച് എത്രയൊക്കെ തർക്കിച്ചുനോക്കിയാലും ജീവാത്മപരമാത്മാക്കൾതമ്മിൽഭേദംകാണായ്കയാൽ,പരമാദ്വൈതഭാവം വെറും അനുഭൂതിരസംമാത്രമല്ല,ശാസ്ത്രസത്യവും കൂടിയാണ്.
5. *നാമാനി തവ ഗോവിന്ദ യാനി ലോകേ മഹാന്തി ച താന്യേവ മമ നാമാനി നാത്ര കാര്യാ വിചാരണാ* ഈ ലോകത്തിൽ നിന്റേതായി എത്രയെത്ര മഹത്തായനാമങ്ങളുണ്ടോ,അവയൊക്കെ എന്റേതുകൂടിയാണ്. ഗോവിന്ദാ,ഇക്കാര്യത്തിൽ യാതൊരു സംശയവുമില്ല.
6. *ത്വദുപാസാ ജഗന്നാഥ സൈവാസ്തു മമ ഗോപതേ യശ്ചത്വാം ദ്വേഷ്ടഭോ ദേവ സ മാം ദ്വേഷ്ടി ന സംശയ* ഹേ,ജഗന്നാഥാ,ഗോപതേ, നിന്റെ ഉപാസന (ബ്രഹ്മോപാസന)എന്റേതുകൂടിയാണ്. (ആത്മോപാസന). നിന്നെ ആരൊക്കെ ദ്വേഷിക്കുന്നുവോ അവരൊക്കെ എന്നേയും കൂടിയാണ് ദ്വേഷിക്കുന്നത്. എന്നെ ആര് ദ്വേഷിച്ച് നിന്ദിച്ച് സംസാരിക്കുന്നുവോ,അവർനിന്നെയാണ് നിന്ദിക്കുന്നത്. ഇക്കാര്യത്തിലും യാതൊരു സംശയവുമില്ല.
7. *ത്വദ്വിസ്താരോ യതോ ദേവ ഹ്യഹം ഭൂതപരിസ്തത ന തതസ്തമനാഗ് ദേവ യത്തേ വിരചിതം ക്വചിത്* സർവ്വഭൂതപതിയായ നിന്റെ വിസ്താരമാണ് ജഗത്ത്. അതുപോലെ എന്റെ ശരീരവും പഞ്ചഭൂതപതിയായ ആത്മാവിന്റെ വിസ്താരമാണ്.നീയില്ലാത്ത ഒരിടം പ്രപഞ്ചത്തിലെങ്ങും കാണാനില്ല.
8. *യദാസിദ്ധർത്ഥതേ യച്ച യച്ച ഭാവി ജഗത്പതേ സർവ്വം ത്വമേവ ദേവേശ വിനാ കിഞ്ചിത് ത്വയാ നഹി ഇതി ഹരിവംശേ കൈലായയാത്രായാം മഹേശ്വരവചനം.*
   ജഗത്പതേ, മുമ്പുണ്ടായിരുന്നതും,ഇപ്പോഴുള്ളതും, ഇനിവരാനിരിക്കുന്നതും എല്ലാം നീതന്നെയാണ്. ഹേ,ദേവന്മാരുടെയെല്ലാം ഈശനായ ദേവേശാ.നീയല്ലാതെ മററ് ഒന്നുമില്ല. (ഹരിവംശത്തില് കൈലാസയാത്രയിൽമഹേശ്വരവചനം).
9. *സഹസ്രമൂർത്തേ പുരുഷോത്തമസ്യ സഹസ്രനേത്രാനനപാദബാഹോ സഹസ്രനാമ്നാം സ്തവനം പ്രശസ്തം നിരുച്യതേ ജന്മജരാദിശാന്ത്യൈ*
   സഹസ്രം മൂർത്തികളോടും, സഹസ്രം നേത്രങ്ങളോടും, മുഖങ്ങളോടും കൈകാലുകളോടും കൂടിയുള്ള പുരുഷോത്തമന്റെ സഹസ്രനാമസ്തവം പ്രസിദ്ധമാണ്. ജന്മം,ജര(വാർദ്ധക്യം) മുതലായവകൾകൊണ്ടുണ്ടാകുന്ന എല്ലാ ദുഖങ്ങൾക്കും ശാന്തിയരുളുന്ന സഹസ്രനാമം പറയാം.

**വിഷ്ണുസഹസ്രനാമം**

1 *ശ്രീവൈശമ്പായന ഉവാച*

*ശ്രുത്വാ ധർമ്മാനശേഷേണ പാവനാനി ച സർവ്വശ യുധിഷ്ഠിര ശാന്തനവം പുനരേവാഭ്യഭാത*

ശ്രീവൈശമ്പായനൻഫറഞ്ഞു. അഭ്യുദയനിശ്രേയസങ്ങൾക്ക് ഹേതുഭൂതമായ സർവ്വധർമ്മങ്ങളേയും അവയുടെ ചോദനാലക്ഷണങ്ങളേയും പാപക്ഷയകാരണങ്ങളും പാവനങ്ങളുമായ ധർമ്മരഹസ്യങ്ങളേയും സർവ്വം സർവ്വപ്രകാരേണ കേട്ടശേഷം യുധിഷ്ഠിരനെന്ന ധർമ്മപുത്രര് ശന്തനുപുത്രനായ ഭീഷ്മനോട് സകലപുരുഷാർത്ഥസാധകമായി ഒട്ടും പ്രയാസംകൂടാതെ നിരതിശയസുഖം സമ്പാദിക്കുന്നതും നിരവധി ഫലപ്രദായകവുമായി,മനുഷ്യർക്ക് ഉപയോഗപ്രദമായിരിക്കുന്നതിനെ ഉപദേശിച്ചുതരണമെന്ന് അപേക്ഷിച്ചു.

142 ശ്ലോകങ്ങളോട്ടുകൂടിയ(ഫലശ്രുതിശ്ലോകങ്ങളും ചേർത്താണ് 142.) വിഷ്ണുസഹസ്രനാമം മഹാഭാരതം അനുശാസനപർവ്വം ശാന്തിപർവ്വത്തിൽ, പറയപ്പെടുന്നു. ഭീഷ്മനും ധർമ്മപുത്രനും തമ്മിലുള്ള സംവാദരൂപ ത്തിലാണ് ഇത്. ശന്തനു എന്ന ശാന്തി യുടേയും ഗംഗ എന്ന പരമപാവനിയുടേയും ദേവവ്രതനെന്ന പുത്ര ൻ തന്റെ ഭീഷ്മപ്രതിജ്ഞയാലും തീവ്രവ്ര തചര്യകളാലും ധർമ്മാർത്ഥമോക്ഷശാസ്ത്രങ്ങളിലുള്ള കളങ്കമററ അറിവാലും പ്രസിദ്ധനാണ്. ആ ധർമ്മി ഷ്ഠനായ കുലപതിയെ ശരശയ്യയില് കിടത്തി കുരുക്ഷേത്രത്തി ലെ ബലപരീക്ഷണം. ധർമ്മത്തിന്റെ  പുത്ര നായ അനന്തരാവകാശി ശാന്തിയ്ക്കുവേണ്ടി സമീപിച്ചപ്പോള്, കുരുക്ഷേത്രത്തില് അർജ്ജുനന്ന് ഗീത ഉപദേശിച്ച കൃഷ്ണന് വയോവൃദ്ധനും ജ്ഞാനവൃദ്ധനുമായ ഭീഷ്മരു ടെ അടുത്തേക്കാണ് കൊണ്ടുപോയത്. മരണം കാത്തുകിടക്കുന്ന ഗുരുവും കാരണവരുമായ പിതാമഹന്ന് ഉത്തമശിഷ്യനും അനന്തരാവകാശിയു മായ ഒരാളെ അന്ത്യമുഹൂർത്തത്തില് കാണാനും സന്തോഷിക്കാ നുമുള്ള അവസരമൊരുക്കിയതാവാം .ശരശയ്യയിൽ കിടത്തിയ പേരക്കുഞ്ഞുങ്ങളോടോ അതിനായി ഗീത ഉപദേശിച്ച കൃഷ്ണനോടോ, ധർമ്മാ ത്മാവായ പിതാമഹന്ന് ഒട്ടും വിരോധമുണ്ടായിരുന്നില്ല എന്നും ധർമ്മസംസ്ഥാപനത്തിനുള്ള ഒഴിച്ചു കൂടാനാവാത്ത മാർഗ്ഗമായിരുന്നു യുദ്ധമെന്ന് പിതാമഹനറിയാ മായിരുന്നു എന്നും നേരിട്ട് അദ്ദേഹത്തിൽനി ന്നു കേട്ടാലേ യുധിഷ്ഠിരന് ശാന്തി ലഭിക്കൂ.അതിനാണ് കൃഷ്ണൻ ഉപദേശം കൊടുക്കാതെ ധർമ്മപുത്രരെ ഭീഷ്മസവിധത്തിലേക്ക് കൊണ്ടുപോയത്.   കൃഷ്ണൻ പറഞ്ഞാൽ യുധിഷ്ഠിരന് ശാന്തി കിട്ടിക്കോളണമെന്നോ വിശ്വാസം വരണമെന്നോ ഇല്ല എന്ന് കൃഷ്ണനറിയാം.  (ജീവിതത്തിലെ ചില പ്രധാനസന്ദർഭങ്ങളില് പറയേണ്ടവര് തന്നെ പറയുകയും ചെയ്യേണ്ടവർതന്നെ ചെയ്യുകയും വേണ്ട ധാർമ്മികതയുടെ ധീരമുഹൂർത്തങ്ങളുണ്ട്. അത്തരം മുഹൂ ർത്തങ്ങളില് കൃഷ്ണന് മഹാ ഭാരതത്തിലനുഷ്ഠിച്ച മാനേജ്മെന്റ് സയൻസ് അക്ഷരാർത്ഥം അനുസരി ക്കുന്നവളാണ് ഞാന്. ധർമ്മ സംസ്ഥാപനത്തിനായി ജനിച്ച കൃഷ്ണന് ഒരു കസേരക്കാലിലോ ,ഒരു സാമ്രാജ്യച്ചെങ്കോലിലോ തന്റെ സ്വാതന്ത്ര്യത്തെ  അടിമപ്പെടുത്താനാവില്ല. എല്ലാം അദ്ദേഹത്തിനുണ്ട്. എന്നാൽ ഒന്നിലും ആസക്തിയില്ല. ഉണ്ടായിട്ടും ഒന്നും വേണ്ട എന്നു വെക്കുന്നതാണ് ത്യാഗം. ത്യാഗിയും യോഗിയുമായി ,സർവ്വസാക്ഷിയാ യി ,ധർമ്മചക്രപ്രവർത്തനസൂത്രധാരനായിരിക്കുന്ന കൃഷ്ണനില് നിന്നാണ് Indian Ethos in management ഞാൻ പഠിച്ചത്. ഭക്തയും ഭഗവാനും തമ്മിലുള്ള നൈരന്തര്യത്തി ൽ,അദ്വൈതത്തിൽ നോക്കുമ്പോള് *അഹം ത്വം ഹി മഹാദേവ* എന്ന പൂർവ്വപീഠികയിലെ ശ്ലോകാർത്ഥ ത്തി ൽ ഞാനും ആനന്ദതുന്ദിലയാകാറുണ്ട്. )

വിഷ്ണുസഹസ്രനാമത്തിനുമുമ്പ് ഭീഷ്മർ യുധിഷ്ഠിരന് ധർമ്മോപദേശം കൊടുക്കുന്നുണ്ട്. എന്തൊക്കെയാണ ദ്ദേഹം ഉപദേശിച്ചത്. ഇഹപരങ്ങളായ അഭ്യുദയനിശ്രേയസങ്ങൾക്ക് കാരണങ്ങളായിരിക്കുന്ന സർവ്വധ ർമ്മവും ഉപദേശിച്ചു. സർവ്വപാപശമവും പവിത്രവുമായ ധർമ്മരഹസ്യം പരമപാവനിയായ ഗംഗയുടെ പുത്രൻ, ധർമ്മത്തിന്റെ പുത്രന് ധർമ്മസംസ്ഥാപകന്റെ മുന്നില് വെച്ച് ഉപദേശിച്ചു. നാലുപുരുഷാർത്ഥ ങ്ങളേയും പ്രയാസം കൂടാതെ അജ്ഞരും വിജ്ഞരുമായ എല്ലാ മനുഷ്യർക്കും നേടിക്കൊടുക്കുന്ന പരമാ നന്ദദായകമായ ഒരു മാർഗ്ഗം ഉപദേശിക്കാന് ധർമ്മപുത്രന് പിതാമഹനോട് അഭ്യർത്ഥിച്ചു. താൻമാത്ര മല്ല, തന്റെ പ്രജകളും അനായാസമായ ഈ മാർഗ്ഗത്തിലൂടെ ഇഹപരസുഖം നേടണമെന്ന സർവ്വലോക ഹിതകാംക്ഷിയായ ഭരണാധികാരിയുടെ അപേക്ഷയാണത്. ഹസ്തിനപുരത്തിലെ സിംഹാസനത്തിലിരി ക്കുന്നതിനുമുമ്പ് ,താൻ അതിനുള്ള അർഹത നേടിയിരിക്കണമെന്ന ബോദ്ധമുള്ള ഭരണാധികാരിയാണ് യുധിഷ്ഠിരൻ. ഇതുതന്നെയാണ് ധർമ്മസംസ്ഥാപനത്തിനായി അവതരിച്ച കൃഷ്ണന് പാണ്ഡവപക്ഷത്തിരി ക്കാനുള്ള കാരണവും. ഭീഷ്മനും അതറിയാം. ദുര്യോധനന് യുധിഷ്ഠിരന്റെ ഈ ഗുണം ഉണ്ടായിരുന്നില്ല. അതിനാൽ പ്രജാഹിതമനുസരിക്കയില്ല,അധർമ്മം പ്രവർത്തിക്കയും ചെയ്യും.

ഈ സന്ദർഭത്തിലാണ് വിഷ്ണുസഹസ്രനാമം ഉപദേശിച്ചത്. സന്ദർഭം ഗ്രഹിച്ചാല് വിഷ്ണുസഹസ്രനാമ ത്തിന്റെ മാഹാത്മ്യത്തോടൊപ്പം ധർമ്മമാഹാത്മ്യവും മനസ്സിലാക്കാം.

2 ഓം

ശുക്ലാംബരധരം വിഷ്ണം ശശിവർണ്ണം ചതുർഭുജം പ്രസന്നവദനം ധ്യായേത് സർവ്വവിഘ്നോപശാന്തയേത്
യസ്യ ദ്വിരദവക്ത്രാദ്യാ പാരിഷ്യദ്യാ പര ശതം വിഘ്നം നിഘ്നന്തി സതതം വിഷ്വക്സേനം തമാശ്രയേ

*3 . യുധിഷ്ഠിര ഉവാച*

*കിമേകം ദൈവതം ലോകേ കിം വാപ്യേകം പരായണം സ്തുവന്ത കമർച്ച്യന്ത പ്രാപ്നുയുന്മാനവാ ശുഭം*

യുധിഷ്ഠിരൻ ചോദിച്ചു. ഈ ലോകത്തിലെ ഏകദൈവതം ആര് . ഏതാണ് അനുഷ്ഠിച്ച് പ്രാപിക്കേണ്ട പരമമായ ലക്ഷ്യം. ശുഭം ലഭിക്കാന് മനുഷ്യര് ആരെ സ്തുതിക്കണം.,അർച്ചിക്കണം. ഏകദൈവതമേ ഉള്ളു എന്ന കാര്യത്തിൽ യുധിഷ്ഠിരന് സംശയമില്ല. അതാര് എന്നാണ് ചോദ്യം. ലോകത്തിൽ ലോകനഹേതുഭൂതമായ സമസ്തവിദ്യകൾക്കും ആധാരഭൂതമായത് എന്നാണ് ദൈവതമെന്ന ശബ്ദത്തിനർത്ഥമെന്ന് ശങ്കരഭാഷ്യം. അതായത്, സർവ്വവിദ്യകൾക്കും ഉത്ഭവവും ആധാരവുമായത് ഏതൊരു വസ്തുവാണോ ,അതാണ് ഏകദൈവം. ഉപാസിക്കേണ്ട വസ്തു. വിദ്യയാണ് സർവ്വോത്തമം. വിദ്യയാണ് ഉപാസിക്കപ്പെടേണ്ടത് ,വിദ്യോപാസനയാണ് മുഖ്യം എന്ന് ശങ്കരൻ കരുതുന്നു.

ഏകം പരായണം. സർവ്വലോകവും ഏതൊന്നിലേക്ക് ഗമിക്കുന്നുവോ ആ പരമലക്ഷ്യം. പരമമായ ഗതി (അയനം) ഏതൊരു പ്രാപ്യസ്ഥാനത്തേക്കാണോ അത് .ഏതൊന്നിന്റെ ആജ്ഞയാൽ സർവ്വം പ്രവർത്തിക്കുന്നുവോ,അത്. ഏതൊന്നിന്റെ ദർശനത്താല് ഹൃദയഗ്രന്ഥി ഭേദിക്കാനും സർവ്വസംശയവും നശിക്കാനും സർവ്വകർമ്മബന്ധനവും ക്ഷീണിതമായി പരമപദം പ്രാപിക്കാനും സാധിക്കുമെന്ന് ശ്രുതി ഉദ്ഘോഷിക്കുന്നുവോ, ആ പരമാനന്ദപദം. ഏതൊരു വിജ്ഞാനമാത്രകൊണ്ട് ആനന്ദലക്ഷണത്തോടുകൂടിയ മോക്ഷം ഒരാൾക്കു ലഭിക്കുന്നുവോ,അത്. ഏതൊന്നിനെ അറിഞ്ഞാൽ ഇനിയൊന്നറിയാനില്ലയോ, ഏതൊന്നിനെ അറിഞ്ഞാൽ അഭയനാകുന്നുവോ, ഏതൊന്നിൽ പ്രവേശിച്ചാ ൽ പുനർഭ്ഭവമെന്ന ഇനിയൊരു ജന്മാവസ്ഥ ഇല്ലാതാകുന്നുവോ, ഏതൊന്നിന്റെ അനുഭവത്താൽ ഒരാള് അതായിത്തന്നെ ഭവിക്കുന്നുവോ, ബ്രഹ്മവേദ ബ്രഹ്മൈവ ഭവതി എന്ന് ശ്രുതിയില് പറയപ്പെട്ട പരമമായ അനുഭൂതി. അവിടെയെത്താൻ അതല്ലാതെ ഒരു വഴിയില്ല. *സത്യ പന്ഥാവിദ്യതേ അയനായ* എന്ന് ശ്വേതശ്വേതരം.

ഈ അനുഭൂതി ലഭിക്കാൻ ആരുടെ സ്തുതി പാടണം. ആരുടെ കീർത്തനം പാടണമെന്നാണ് അടുത്തചോദ്യം. രസാനുഭവം ബ്രഹ്മാനന്ദസഹോദരനാമ്. കീർത്തനത്തിലൂടെ രസാനുഭവം നേടി,എളുപ്പത്തിൽ ബ്രഹ്മാനന്ദരസം നുകരാൻ ഏതു വ്യക്തിക്കും കഴിയും. സ്മരണം , മുതലായ ഭക്തിലക്ഷണങ്ങളിലേക്ക് വിദ്യോപാസകർസ്വഭാവികമായി ആകർഷിക്കപ്പെടുന്നത് അതുകൊണ്ടാണ്. ഭക്തി ജ്ഞാനത്തിൽനിന്നും വിഭിന്നമല്ല,ഏകമാണ്. അർച്ചനം ചെയ്യേണ്ടത് ആരെ. ഈ ചോദ്യത്തെക്കുറിച്ച് ശങ്കരാചാര്യർ പറയുന്നു. ബാഹ്യം,ആന്തരം എന്ന് ബഹുവിധമായി അർച്ചനം ചെയ്യാം. ബാഹ്യമായതിൽ ചക്രം, വിഗ്രഹം മുതലായവയുടെ ഉപാസനയുണ്ട്.ആന്തരമായ ഉപാസന വളരെ പവിത്രവും മഹത്തുമായ ഉപാസനയാണ്.അത്, എല്ലാവർക്കും സാധിക്കയില്ല. സ്വർഗ്ഗാപവർഗ്ഗാദിമോക്ഷഫലം ,ശുഭവും കല്യാണവുമായ രീതിയിൽ ലഭിക്കുന്നതിനായി മനുവംശത്തിൽപ്പെട്ടതിനാല് മാനവരെന്നു വിളിക്കപ്പെടുന്ന എല്ലാവരും (മാനവർ) അനുഷ്ഠിക്കേണ്ട കീർത്തനാർച്ചനാദികളാണ് യുധിഷ്ഠിരന് ചോദിക്കുന്നത്.

*വ്യാസം വസിഷ്ഠനപ്താരം ശക്തേ പൌത്രമകന്മഷം പരാശരാത്മജം വന്ദേ ശുകതാതം തപോനിധിം.*
*വ്യാസായ വിഷ്ണുരൂപായ വ്യാസരൂപായ വിഷ്ണവേ നമോ വൈ ബ്രഹ്മനിധയേ വാസിഷ്ഠായ നമോ നമ*
*അവികാരായ ശുദ്ധായ നിത്യായ പരമാത്മനേ സദൈകരൂപരൂപായ വിഷണവേ സർവ്വജിഷ്ണവേ*
*യസ്യ സ്മരണമാത്രേണ ജന്മസംസാരബന്ധനാത് വിമുച്യതേ നമസ്തസ്മൈ വിഷ്ണവേ പ്രഭവിഷ്ണവേ*
*ഓം നമോ വിഷ്ണവേ പ്രഭവിഷ്ണവേ*

*3. കോ ധർമ്മ സർവ്വധർമ്മാണാം ഭവത പരമോ മത കിം ജപൻമുച്യതേ ജന്തുർജന്മസംസാരബന്ധനാത്*

അവിടുന്ന് നേരത്തെ പറഞ്ഞുതന്ന ധർമ്മങ്ങളില് വെച്ച് പരമധർമ്മം ഏതാണെന്നാണ് അവിടുത്തെ മതം (അഭിപ്രായം). ഏതുജപിച്ചാലാണ് ജന്തുക്കള് സംസാരബന്ധനത്തിൽനിന്ന് മുക്തി നേടുക. എന്ന് യുധിഷ്ഠിരൻ തുട ർന്നു ചോദിച്ചു. ജന്തു എന്നാൽ ജനനധർമ്മം ഉള്ളത്. സര്വജീവികളും അതിൽപ്പെടും.ജപാർച്ചനസ്തവാദികള് യഥാവിധി അനുഷ്ഠിക്കാൻ സർവ്വജീവികൾക്കും സാധിക്കും. മനുഷ്യൻ ജന്മം കൊണ്ട് ഉണ്ടാക്കിയെടുത്ത ബന്ധങ്ങള്,ശീലങ്ങൾ,

അജ്ഞാനങ്ങൾ, ദുരഭിമാനങ്ങൾ ഇവയെല്ലാം ചേർന്നതാണ് ജന്മസംസാരബന്ധം. സംസാരജന്യമായ ഈ അവിദ്യാ പാശങ്ങളിൽനിന്ന് മുക്തിനേടാനുപയുക്തമായ ഒന്നിനെ (വിദ്യ) ധ്യാനിക്കണം, ഉപാസിക്കണം. എന്നാലേ ഇഹലോക സുഖത്തോടൊപ്പം പരലോകസുഖവും അഭ്യുദയത്തോടൊപ്പം നിശ്രേയസവും കാമാർത്ഥങ്ങളോടൊപ്പം ധർമ്മമോക്ഷങ്ങളും ലഭ്യമാവുകയുള്ളു. ഇതിനുപായമെന്ത്. യുധിഷ്ഠിരന്റെ ഉചിതമായ 6 പ്രശ്നങ്ങൾ(ചോദ്യം)ക്ക് പരിഹാരമായി ഭീഷ്മർ ഉത്തരം പറഞ്ഞു.

*4. ഭീഷ്മ ഉവാച.*

*ജഗത്പ്രഭും ദേവദേവമനന്തം പുരുഷോത്തമം*

*സ്തുവന്നാമസഹസ്രേണ പുരുഷ സതതോത്ഥിത*

അകത്തും പുറത്തുമുള്ള എല്ലാ ശത്രുക്കൾക്കും ഭീഷണിയായ ഭീഷ്മൻ, മോക്ഷധർമ്മാദികളുടെ പ്രവക്താവായ സർവ്വജ്ഞനാണ്. മോക്ഷത്തെക്കുറിച്ചും ധർമ്മത്തെക്കുറിച്ചും അദ്ദേഹത്തിനറിയാത്തതായി യാതൊന്നുമില്ല. ജംഗമാജംഗമാത്മാവായ ചരാചരപ്രപഞ്ചത്തിന് സ്വാമിയും, ബ്രഹ്മാദിസകലദേവന്മാർക്കും ദേവനും, ദേശകാലങ്ങളാൽ അതിരിടപ്പെടാത്തതിനാൽ അപരിഛിന്നനും, അനന്തവും, ക്ഷരങ്ങൾക്കും അക്ഷരങ്ങൾക്കും ഉത്കൃഷ്ടനാകയാല് പുരുഷോത്തമനെന്നു സംഭോധന ചെയ്യപ്പെട്ടവനും,നിരന്തരം ഉത്ഥാനം ചെയ്ത് വീണ്ടും വീണ്ടും ധർമ്മസംസ്ഥാപനത്തിന് പുറപ്പെട്ടുന്നവനും, അതേസമയം പുരിയിൽശയിക്കുന്നവനുമായ (പുരി ശയനാദ് പൂർണ്ണത്വാദാ. പുരുഷന്റെ യോഗനിദ്ര) പുരുഷനെ ആയിരം നാമം കൊണ്ട് സ്തുതിച്ചുപാടുക. അതിലുപരി ഒരു ധർമ്മമില്ല. മുക്തിമാർഗ്ഗവുമില്ല. ചിദ്സമുദ്രത്തിലും ഹൃദാകാശത്തിലും യോഗനിദ്ര ചെയ്യുന്ന പുരുഷന്, ധർമ്മകാര്യത്തിനുവേണ്ടി സതതോത്ഥിതനുമാണ്. ഉറങ്ങുന്നവനും ,ഉണർന്നിരിക്കുന്നവനും, ചരാചരങ്ങളും,ക്ഷരാക്ഷരങ്ങളും അവൻതന്നെ. എല്ലാരൂപവും എല്ലാ നാമവും അവന്റേതാണ്. രൂപവും നാമവുമില്ലാത്ത ഏകദൈവംതന്നെ രൂപനാമങ്ങളുള്ള എല്ലാവസ്തുക്കളിലും ഇരിക്കുന്നു. ഏകത്തെ അനേകങ്ങളിലും സ്തുതിച്ചുപാടുക. അവന്റെ അപദാനം കീർത്തിക്കുക.

*5. തമേവ ചാർച്ചയന് നിത്യം ഭക്ത്യാ പുരുഷമവ്യയം*

*ധ്യായൻസ്തുവൻനമസ്യംശ്ച യജമാനസ്തമേവച*

നാലാംശ്ലോകത്തിലെ സ്തുവന്നാമസഹസ്രേണ എന്നതിലെ സ്തുവനെന്ന പദത്തെ വ്യാഖ്യാനിക്കുന്നതാണ് അഞ്ചാം ശ്ലോകം. ചാ അർച്ചയനെന്നതുകൊണ്ട് ബാഹ്യമായ അർച്ചനത്തെ പറയുന്നു. നിത്യവും സർവ്വകാലത്തിലും ഭക്തിപൂർവ്വം വിനാശവിക്രിയാരഹിതമാകയാൽഅവ്യയമായ പുരുഷനെ ബാഹ്യാർച്ചനം ചെയ്യുന്നതോടൊപ്പം ആന്തരാ ർച്ചനമായ ധ്യാനവും അനുഷ്ഠിച്ചുകൊണ്ട് ഭജനം ചെയ്യണം,സ്തുതിച്ചു കീർത്തനം പാടണം, നമസ്കാരം ചെയ്യണം. യജമാനൻ യജ്ഞംചെയ്യുന്ന ഉപാസകനാണ്. യജ്ഞഫലഭോക്താവുമാണ്. ഉപാസകനായ യജമാനന്റെ ധ്യാനം ആന്തരികം (മാനസികം), സ്തുതികീർത്തനം വാചികം, നമസ്കാരം ശാരീരികം .മനസാ വാചാ കർമ്മണാ ഉപാസകന് ഉപാസ്യ ദേവതയെ സദാ ഭക്തിശ്രദ്ധാപുരസ്സരം സേവിക്കുന്നു. ഒരു വ്യകതി വിദ്യയെ ഇപ്രകാരം ശ്രദ്ധാപൂർവ്വം സദാ ഉപാസിച്ചാൽമാത്രമേ വിദ്യ ലഭിക്കുകയുള്ളു. വിദ്യയോടു തന്മയീഭവിക്കയുള്ളു.

*6. അനാദിനിധനം വിഷ്ണും സർവ്വലോകമഹേശ്വരം*

*ലോകാദ്ധ്യക്ഷം സ്തുവന്നിത്യം സർവ്വദുഖാതിഗോ ഭവേത്.*

ഷഡ്ഭാവവികാരശൂന്യമാകയാൽഅനാദിനിധനം, സർവ്വവ്യാപിത്വത്താല് വിഷ്ണു, സർവ്വലോകങ്ങൾക്കും ദൃശ്യവർഗ്ഗങ്ങൾക്കും നിയന്താവും ബ്രഹ്മാദിഈശ്വരന്മാർക്കും പ്രഭുവുമാകയാല് സർവ്വലോകമഹേശ്വരം. ലോകമെന്ന ദൃശ്യവർഗ്ഗത്തെ സ്വാഭാവികബോധംകൊണ്ട് സാക്ഷാത്തായി (പ്രത്യക്ഷമായി )ദർശിച്ചുകൊണ്ടിരിക്കയാല് ലോകാദ്ധ്യക്ഷം. അങ്ങനെയുള്ള ഏകദൈവതത്തെ നിത്യം സ്തുതിച്ചുപാടുന്നതുകൊണ്ട് സർവ്വ ദുഖങ്ങൾക്കും അതീതനായി ഭവിക്കാന്

ഉപാസകനു സാധിക്കുന്നു. ശാരീരികം,മാനസികം,ബൌദ്ധികം, ആദ്ധ്യാത്മികാദി സർവ്വദുഖങ്ങൾക്കും രോഗങ്ങൾക്കും, ജന്മസംസാരബന്ധനങ്ങൾക്കുമുള്ള മരുന്നും വൈദ്യനും ( ഭേഷജവും ഭിഷക്കും) ഏകദൈവമായ അവനെ സ്തുതിച്ചുപാടു ന്നവനിൽത്തന്നെ ഇരിക്കുന്നു. ഉപാസ്യമൂർത്തിയോടുള്ള തന്മയീഭാവത്താലാണിത്.

*7.ബ്രഹ്മണ്യം സർവ്വധർമ്മജ്ഞം ലോകാനാം കീർത്തിവർദ്ധനം*

*ലോകനാഥം മഹദ്ഭൂതം സർവ്വഭൂതഭവോദ്ഭവം*

ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ടവരെല്ലാം ബ്രഹ്മസന്തതികളാകയാല്, ബ്രാഹ്മണ്യം എല്ലാവർക്കുമുള്ളതാണ്. അഛന്റെ ജനിതകവും സ്വഭാവവും അവരിലുള്ളതുകൊണ്ട്. ജന്മസംസാരബന്ധത്താലാണ് അത് പിന്നീട് നഷ്ടമാവുന്നത്. തപ സ്സു കൊണ്ടും ശ്രുതികൊണ്ടും അതിനെ വീണ്ടെടുത്ത്, ബ്രാഹ്മണ്യം രണ്ടാമതു നേടുന്നതാണ് ദ്വിജത്വം. ധ്യാനവും സ്തുതിയു മൊക്കെ ഈ ബ്രാഹ്മണ്യം വീണ്ടെടുക്കാനും നിലനിർത്താനുമാണ്. ബ്രാഹ്മണ്യം കൊണ്ടുശോഭിക്കുന്ന സർവ്വധർമ്മ ജ്ഞനും ലോകങ്ങൾക്കെല്ലാം കീർത്തി വർദ്ധിപ്പിക്കുന്ന ലോകനാഥനും ആണ് പുരുഷന്.മഹദ്ഭൂതമായ അവനിൽനി ന്ന് സർവ്വഭൂതങ്ങളുടെ ഭവവും (സംസാരം)ഉത്ഭവിക്കുന്നു. സർവ്വധർമ്മജ്ഞാനത്താല് ലോകരുടെ (പ്രാണികളുടെ) കീർത്തി (യശസ്സ്) വർദ്ധിപ്പിക്കുന്നത് ഈശ്വരനാണ്. ഓരോ പ്രാണിയിലേക്കും അതതിന്റെ പൂർവ്വവാസനാഗുണങ്ങ ൾക്ക് അനുസൃതമായി, സ്വശക്തിയെ അനുപ്രവേശിപ്പിച്ചാണ് ഈശ്വരൻ അവരവരുടെ കീർത്തി വർദ്ധിപ്പിക്കുന്നത്. എന്റെ പൂർവ്വവാസനാനുഗുണമായി, ഈശ്വരഭക്തി എന്നിലൂടെ പ്രവഹിക്കുമ്പോൾ, എന്നിൽ പ്രസ്ഥാനത്രയങ്ങളും, ജ്ഞാനഭക്തികർമ്മയോഗങ്ങളും, വേദവേദാംഗങ്ങളും,വൈദ്യവും,സംഗീതവും അമൃതകണങ്ങളായി ഈശ്വരീയശ ക്തിപ്രവാഹമായി ഒഴുകുകയാണ്. ചിലർക്ക് സംഗീതം മാത്രം കൊടുക്കുന്നു.ചിലര്ക്ക് ജ്യോതിഷംമാത്രം കൊടുക്കുന്നു. ചിലർക്ക് സർവ്വജ്ഞത്വം കൊടുക്കുന്നു. എല്ലാം അവന്റെ കരുണ,മായാശക്തി. ലീല. എല്ലാഭൂതങ്ങളും അവനിലുത്ഭവി ക്കുന്നു,അവനിലിരിക്കുന്നു,അവനിൽത്തന്നെ ലയിക്കുന്നു.അതിനാൽ പുംസ്ത്രീഭേദമററ ആ മഹദ്ഭൂതത്തില് സർവ്വലോക ങ്ങളുമെന്നപോലെ ഞാനും വിലയിച്ചിരിക്കയാണ്.

*8.ഏഷ മേ സർവ്വധർമ്മാണാം ധർമ്മോ അധികതമോ മത*

*യദ് ഭക്ത്യാ പുണ്ഡരീകാക്ഷം സ്തവൈരർച്ചെർന്നമ സദാ.*

എന്റെ മതം (അഭിപ്രായം) സദാ ഭക്തിപൂർവ്വം ചെന്താമരാക്ഷനെ സ്തുതിച്ച് അർച്ചിക്കുന്നതാണ് സർവ്വധർമ്മങ്ങളിലും വെച്ച് ഉത്തമമായ ധർമ്മമെന്നാണ്.ഭീഷ്മർ ഇപ്രകാരമാണ് തന്റെ മതം വെളിപ്പെടുത്തുന്നത്. സർവ്വവേദലക്ഷണങ്ങ ളി ലും പറയപ്പെട്ട ധർമ്മങ്ങളിൽവെച്ച്, അധികം ഉത്തമമായ ധർമ്മമേതെന്നാണ് അങ്ങയുടെ അഭിപ്രായമെന്ന അ ഞ്ചാം ചൊദ്യത്തിന്റെ ഉത്തരമാണിത്. ഭക്തിപൂർവ്വമെന്നാൽ,ശ്രദ്ധാപൂർവ്വം, താൽപ്പര്യപൂർവ്വം . ഒരു വിഷയത്തിലും ശ്രദ്ധയും താൽപ്പര്യവും കൂടാതെ ,വെറുതെ ഉരുവിട്ടതുകൊണ്ട് ജ്ഞാനം കിട്ടുകയില്ല.

പുണ്ഡരീകാക്ഷനെന്നാൽ താമരക്കണ്ണുള്ളവൻ. ശങ്കരാചാര്യർ ഹൃദയപുണ്ഡരീകത്തില് പ്രകാശമാനമായിരിക്കുന്ന വാസുദേവനെന്ന് അർത്ഥം പറഞ്ഞിരിക്കുന്നത് അതീവ ഹൃദ്യമായിരിക്കുന്നു. നമ്മുടെ ഹൃദയത്തിൽ സദാ പ്രകാശരൂ പിയായി ദൃശ്യമായിരിക്കുന്ന ആനന്ദസ്വരൂപത്തിൽമാത്രം ഭക്തിശ്രദ്ധാപൂർവ്വം ധ്യാനിക്കുന്നത് സ്വാഭാവികപ്രക്രിയയാ കയാൽ ഏററവും എളുപ്പമാണല്ലോ. യുധിഷ്ഠിരൻ എളുപ്പവും ഉത്തമവുമായ മാർഗ്ഗമാണ് അന്വേഷിച്ചതും.

ഗുണസങ്കീർത്തനലക്ഷണമുള്ളതാണ് സ്തുതി. അർച്ചനമാകട്ടെ,സത്കാരപൂർവ്വമാകണം. അർച്ചനത്തില് ക്രിയകളു ണ്ട്. സത്ക്കാരത്തില് ഹിംസയുണ്ട്, അഥവാ ഉണ്ടാവാൻ സാദ്ധ്യതയുണ്ട്. അത്തരം കർമ്മാനുഷ്ഠാനങ്ങൾക്ക് മററു ള്ളവരുടെ സേവനം ആവശ്യമാണ്. ധനം വേണം,ധനികരുടെ സഹായവും വേണ്ടിവരും. കാലം,ദേശം,മുഹൂർത്തം ഇവ നോക്കണം. അതുകൊണ്ട് സ്തുതി (സങ്കീർത്തനം) പാടുന്നത് അർച്ചാനാദിക്രിയകളേക്കാള് ഉത്തമമാണ് എന്ന് സംഗീ തത്തിന് പൂജാദികളേക്കാളും മഹത്വം ശങ്കരാചാര്യഭാഷ്യം കൽപ്പിച്ചുകൊടുത്തിരിക്കുന്നത് ഉചിതമായിരിക്കുന്നു.

*ധ്യായൻ കൃതേ യജന് യജ്ഞൈ ത്രേതായാം ദ്വാപരേ അർച്ചയന്*

*യദാപ്നോതി തദാപ്നോതി കലൌ സങ്കീർത്ത്യ കേശവം (വിഷ്ണുപുരാണം)*

*ജപ്യേനൈവ തു സംസിദ്ധ്യേത് ബ്രാഹ്മണോ നാത്ര സംശയ*

*കുര്യാദന്യദ് ന വാ കുര്യാദ് മൈത്രോ ബ്രാഹ്മണ ഉച്യതേ (മനുസ്മൃതി)*

*ജപസ്തു സർവ്വധർമ്മഭ്യ പരമോ ധർമ്മ ഉച്യതേ*

*അഹിംസയാ ച ഭൂതാനാം  ജപയജ്ഞ പ്രവർത്തതേ (മഹാഭാരതം)*

*യജ്ഞാനാം ജപയജ്ഞോസ്മി (ഭഗവദ് ഗീത)*

ഇപ്രകാരം പൂർവ്വഗ്രന്ഥങ്ങളിലെ വരികള് ശങ്കരാചാര്യര് ഇവിടെ ഉദ്ധരിക്കുന്നു.

*9.പരമം യോ മഹത്തേജ പരമം യോ മഹത്തപ*

*പരമം യോ മഹദ് ബ്രഹ്മ പരമം യ പരായണം*

പരമപ്രകൃഷ്ടവും മഹത്തും ബൃഹത്തുമായ തേജസ്സ് (ചൈതന്യം)സർവ്വത്തേയും അവഭാസിപ്പിക്കുന്ന,പ്രകാശിപ്പിക്കുന്ന, ദൃശ്യമാക്കുന്ന ലക്ഷണത്തോടുകൂടിയതാണ്. സൂര്യൻ പ്രപഞ്ചത്തെ പ്രകാശിപ്പിക്കുന്നപോലെ ശുദ്ധബോധം നമ്മിലുള്ള സർവ്വജ്ഞാനത്തേയും സർവ്വവാസനാജാലത്തേയും പ്രകാശിപ്പിക്കുന്നതാണ്. ഏതൊന്നിനാൽ പ്രകാശിതമായിട്ടാണോ സൂര്യൻ പ്രകാശിക്കുന്നത്, ആ പരമജ്യോതിസ്സാണ് പരമാത്മാവ്. തദ്ദേവാ ജ്യോതിഷാം ജ്യോതിരായുർ ഹോ ഉപാസതേ അമൃതം. എന്ന് ബൃഹദാരണ്യകം. സൂര്യനോ ചന്ദ്രതാരകങ്ങളോ വിദ്യുത്തോ അഗ്നിയോ ആ പരമജ്യോതിസ്സിനു സമമാവുന്നില്ല. നമേവ ഭാന്തമനുഭാതി സർവ്വം തസ്യ ഭാസാ സർവ്വമിദം വിഭാതി എന്ന് മുണ്ഡകോപനിഷത്ത്.

തപതി എന്നാൽ ആജ്ഞാപയതി. ഇഹപരലോകങ്ങളും അവയിലെ സർവ്വഭൂതങ്ങളും ആന്തരമായി യമം കൊണ്ട് തപിക്കുന്നതായി ബൃഹദാരണ്യകം. ഇപ്രകാരം അന്തര്യാമിയായിരിക്കുന്ന തപശ്ശക്തി കൊണ്ട് സർവ്വ നിയന്തൃത്വവും ആജ്ഞാശക്തിയും സ്വാഭാവികമായി കൈവരുന്നു. തപസ്വിയുടെ ആജ്ഞാശക്തിക്ക് പ്രകൃതിശക്തികൾപോലും വഴങ്ങിക്കൊടുക്കുന്നു. തപസ്സുകൊണ്ട് കൈവരിക്കുന്ന മഹത്വമാണ് ഐശ്വര്യം. അങ്ങനെയുള്ള ഐശ്വര്യം ഉള്ളതിനാൽ സർവ്വേശ്വരനെന്ന് പറയുന്നു. സർവ്വേശ്വരന് തപിക്കുന്നവർക്ക് , അവരെന്തിനുവേണ്ടി തപിച്ചുവോ, ആ ഐശ്വര്യം നൽകുന്നു. ധനത്തിനു തപിച്ചവർക്ക് ധനം,കീർത്തിക്കു തപിച്ചവർക്ക് കീർത്തി,  മുക്തിക്കു തപിച്ചവർക്ക് മുക്തി, വിദ്യക്കു തപിച്ചവർക്കു വിദ്യ.

പരമമെന്നാലെന്ത്.

*സത്യാദിലക്ഷണം പരംബ്രഹ്മ മഹനീയതാ മഹദ് ,പരമം പ്രകൃഷ്ടം പുനരാവൃത്തിശങ്കാവർജ്ജിതം*

*പരായണം –പരമം അയനം പരായണം ,പരമഗ്രഹണാത് സർവ്വത്ര അപരമം തേജ*

*ആദിത്യധികം വ്യാവർത്തയോ സർവ്വത്ര ദേവ ഇതി വിശേഷ്യതേ*

*യോ ദേവ പരമം തേജ പരമം ബ്രഹ്മ പരമം പരായണം സ ഏകം പരായണമിതി വാക്യാർത്ഥ.* (ശങ്കരാചാര്യർ)

പരം ബ്രഹ്മലക്ഷണം സത്യം.. മഹനീയതയാൽ മഹത്ത്. പുനരാവൃത്തിയില്ലാത്ത പരമപദം ഏതൊന്നാണോ ആ പരമതേജസ്സ്. പരമതപസ്സ്,പരമബ്രഹ്മം, പരമപരായണമായ പരമപദം. ആ ഏകദേവനിലേക്കുള്ള ലയനം. അതിലേക്കുള്ള പ്രയാണം.അതല്ലാതെ ഒരു പരമലക്ഷ്യമില്ല.

10. *പവിത്രാണാം പവിത്രം യോ മംഗലാനാം ച മംഗലം*
*ദൈവതം ദേവതാനാം ച ഭൂതാനാംയോ അവ്യയ പിതാ*
അവൻ പവിത്രങ്ങളില് വെച്ച് പവിത്രമായ പുണ്യതീർത്ഥം. ആ പരമപുരുഷനെ ധ്യാനിച്ച് ,ദർശിച്ച്, കീർത്തനം ചെയ്ത് ,സ്തുതിച്ച്,സംപൂജനം ചെയ്ത് സ്മരിച്ച്,പ്രണമിച്ച്, സർവ്വപാപങ്ങളേയും ഉന്മൂലനം ചെയ്യാൻ സാധിക്കുന്നു. അതിനാലാണ് പവിത്രങ്ങളിൽവെച്ച് പവിത്രമായിരിക്കുന്നത്. സംസാരബന്ധഹേതുഭൂതകമായ പുണ്യാപുണ്യാത്മകമായ കർമ്മങ്ങളും അവയുടെ കാരണങ്ങളും അവന്റെ കൃപകൊണ്ട് നശിച്ചുപോകുന്നു. അതിനാൽ പരമപുരുഷജ്ഞാനമാണ് പരമപവിത്രം.
*അതിപാതകയുക്തോപി ധ്യായന്തി മിഷമച്യുതം ഭൂയസ്തപസ്വി ഭവതി പങ്ത്പാവന*
*ആലോക്യസർവ്വശാസ്ത്രാണി വിചാര്യ ച പുനപുന*
*തദമേകം സുനിഷ്പന്നം ധ്യേയോ നാരായണ സദാ (മഹാഭാരതം)*
*ഹരിരേകസദാധ്യേയോ ഭവദ്ഭി സത്വസംസ്ഥിതൈ ഓമിത്യേവം സദാ വിപ്ര പഠനധ്യാനകേവലം (ഹരിവംശം)*
*ഹരിർഹരതിപാപാനി ദുഷ്ടപി തൈരെപസ്മൃതഅനിശ്ചയാപി സംസ്പൃഷ്ടോ ദഹത്യേവ ഹി പാവക (ബൃഹന്നാ.പുരാണം)*
*ജ്ഞാനതോ അജ്ഞാനതോ വാപി വാസുദേവസ്യകീർത്തനാത്*
*തത്സർവ്വം വിലയം യാതി തോയസ്ഥം ലവണം യഥാ*
*തസ്മിൻന്നസ്തമതിര് ന യാതി നരകം സ്വർഗ്ഗോപി യച്ചിന്തനേ*
*വിഘ്നോയത്ര നിവേശിതാത്മമനസോ ബ്രഹ്മോപിലോകോൽപ്പക*
*മുക്തിംചേതസി യ സ്ഥിതോ അമലധിയാം പുംസാ ദദാപ്യവ്യയ*
*കിം ചിത്രം തദഘം പ്രയാതി വിലയം തത്രാച്യുതേ കീർത്തിനേ (വിഷ്ണുപുരാണം)*
*ശമായാലം ജലേ വഹ്നേ സ്തമസോ ഭാസ്കരോദയ*
*ശാന്തി കലൌ ഹി അഘൌഘസ്യ നാമസങ്കീർത്തനം ഹരേ (വിഷ്ണുധർമ്മോത്തരം)*
*ഹരിർന്നാമൈവ നാമൈവ നാമൈവ മമജീവനം*
*മാലൌ നാസ്ത്യേവ നാസ്ത്യേവ നാസ്ത്യേവ ഗതിരന്യഥാ*
*സ്തുത്വാ വിഷ്ണും വാസുദേവം വിപാപോ ജായതേന്നര*
*വിഷ്ണോ സംപൂജനാന്നിത്യം സർവ്വപാപം പ്രണശ്യതി*
*കലികന്മഷമത്യുഗ്രം നരകാർത്തിപ്രദം നൃണാം*
*പ്രയാതി വിലയം സദ്യ സകൃദ് യത്രാനുസംസ്മൃതേ (വിഷ്ണുപുരാണം)*
*സകൃത് സ്മൃതോ അപി ഗോവിന്ദോ നൃണാം ജന്മശതേ കൃതം*
*പാപരാശിം ഹരത്യാശു തുലാരാശിമിവാനല*
*കലാവത്രാപി ദോഷാഢ്യേ വിഷയാസക്തമാനസാ*
*കൃത്വാപി സകലം പാപം ഗോവിന്ദം സംസ്മരൻശുചി*
*വാസുദേവ മനോ യസ്യ ജപഹോമാർച്ചനാദിഷു*
*തസ്യാന്തരായോ മൈത്രേയ, ദേവേനേദേരത്വാധികം ഫലം (വിഷ്ണുപുരാണം)*
*ലോകത്രയാധിപതിമപ്രതിമപ്രഭാവ-*
*മീശത് പ്രണമ്യ ശിരസാ പ്രഭവിഷ്ണമീശം*
*ജന്മാന്തരപ്രലയകൽപ്പസഹസ്രജാത-*
*മാശു പ്രണാശമുപയാതി നരസ്യ പാപം*

*ഏകോപി കൃഷ്ണേ സുകൃതപ്രണാമോ*
*ദശാശ്വമേധാവഭൃതേന തുല്യ*
*ദശാശ്വമേധീ പുനരേതി ജന്മ*
*കൃഷ്ണപ്രണാമീ ന പുനർഭവായ (മ.ഭാരതം)*
*അതസീപുഷ്പസങ്കാശം പീതവാസസമച്യുതം*
*യേ നമസ്യതി ഗോവിന്ദം ന തേഷാം വിദ്യതേ ഭയം (മ.ഭാരതം)*
*ശാഠ്യേനാപി നമസ്കാരപ്രയുക്ത ചക്രപാണയേ*
*സംസാരമൂലബന്ധാനാം ഉദ്വേജനകരോ ഹി സ*
*യന്നാമകീർത്തനം ഭക്ത്യാ വിലായനമനുത്തമം*
*മൈത്രേയാശേഷപാപാനാം ധാതുനാമിവ പാവക (വി.പുരാണം)*
*അവശേനാപി യന്നാമ്നി കീർത്തിതൈ സർവ്വപാതകൈ*
*പുമാൻവിമുച്യതേ സദ്യ സിംഹസ്തൈസ്തൈർമൃഗൈരിവ (വി.പുരാണം)*
*പ്രായശ്ചിത്താന്യശേഷാണി തപ കർമ്മാത്മകാനി വൈ*
*യാനിതേഷാമശേഷാണാം കൃഷ്ണാനുസ്മരണം പരം(വി.പുരാണം)*
*ധ്യായേന്നാരായണം ദേവം സ്നാനാദിഷു ച കർമ്മസു*
*പ്രായശ്ചിത്തിർ ഹി സർവ്വസ്യ ദുഷ്കൃതസ്യേതി വൈ ശ്രുതി*
*സംസാരസർവ്വസംദഷ്ടനഷ്ടചേഷ്ടൈകഭേഷജം*
*കൃഷ്ണേതി വൈഷ്ണവം മന്ത്രേ ശ്രുത്വേ മുക്തോ ഭവേന്നര*
*സർവ്വദാ സർവ്വകാര്യേഷു നാസ്തി തേഷാമമംഗലം*
*യേഷാം ഹൃദിസ്ഥോ ഭഗവാൻ മംഗലായതനം ഹരി (മ.ഭാരതം)*
*നിത്യം സംചിന്തയേത് ദേവം യോഗയുക്തോ ജനാർദ്ദനം*
*സാസ്യ രക്ഷാ പരാമന്യേ കോഹിനസ്ത്യച്യുതാശ്രയം*
*രൂപമാരോഗ്യമായുശ്ചഭോഗാംശ്ചൈവാനുഷംഗികാൻ*
*ദദാതി ധ്യായതാം നിത്യമപവർഗ്ഗപ്രദോ ഹരി*
*ചിന്ത്യമാന സമസ്താനാം ക്ലേശാനാം ഹാനി ദേഹി യ*
*സമുത്സൃജ്യാഖിലം ചിന്ത്യം സോ അച്യുത കിം ന ചിന്ത്യതേ*
*ഗംഗാസ്നാനസഹസ്രേഷു പുഷ്കരസ്നാനകോടിഷു*
*യത്പാപം വിലയം യാതി സ്മൃതേ നശ്യതി തദ്വരൌ*
*മുഹുർത്തമപി യോ ധ്യായേ നാരായണമതന്ദ്രിത*
*സോപി സിദ്ധിമവാപ്നോതി കിം പുനസ്തത്പരായണ (മ.ഭാരതം)*
*ഏകസ്മിന്നപിക്രാന്തേ മുഹുർത്തേ ധ്യാനവർജ്ജിതേ*
*ദസ്യുഭിർമൂഷിതേനൈവ യുക്തമാക്രാന്ദിതും ഭൃശം*
*ജനാർദ്ദനം ഭൂതപതിം ജഗത്ഗുരും*
*സ്മരൻമനുഷ്യ സതതം മഹാമുനേ*
*ദുഖാന്യശേഷാപ്യപഹന്തിസാധയ-*
*ത്യശേഷകാര്യാണി ച യാന്യഭീപ്സതേ*
*ഏവമേകാഗ്രചിത്ത സൻസംശ്രിതോ മധുസൂദനം*
*ജന്മമൃത്യുജരാഗ്രാഹം സംസാരാബ്ധിം തരിഷ്യതി*
*യഥാഗ്നിരുദ്ധത ശിഖാ കക്ഷം ദഹതി സാനില*
*തഥാ ചിത്തസ്ഥിതോ വിഷ്ണുര്യോഗിനാം സർവ്വകിൽബിഷം(വി.പുരാണം)*

മുതലായ അനേകം വചനങ്ങൾ വിഷ്ണുനാമം പവിത്രങ്ങളില് പവിത്രമെന്നു പറയുന്നു.

മംഗളമെന്നാൽ പരമാനന്ദരൂപമായ സുഖം. അതിനുള്ള സാധനവും ജ്ഞാപകവുമാകയാൽ പരമാനന്ദലക്ഷണമായ വിഷ്ണുനാമം മംഗളങ്ങളിൽ വെച്ച മംഗളമാണ്. ദേവമെന്നാൽ ദ്യോതനം ചെയ്യുന്നത്. . സമുത്കർഷേണ വർത്തിക്കുന്നത്, പ്രകാശിക്കുന്നത്. അങ്ങനെയുള്ള ദേവന്മാരിൽവെച്ച് ദേവൻ, ദൈവതങ്ങളിൽവെച്ച് ദൈവതം, ഭൂതങ്ങളിൽവെച്ച് നാശമില്ലാത്ത അവ്യയം.

*ഏകോ ദേവ സർവ്വഭൂതേഷു ഗൂഢ സർവ്വവ്യാപി സർവ്വഭൂതാന്തരാത്മാ*
*കർമ്മാദ്ധ്യക്ഷ സർവ്വഭൂതാധിവാസ സാക്ഷി ചേതാ കേവലോ നിര്ഗ്ഗുണശ്ച*
*യോ ബ്രഹ്മാണം വിദധ്യാനി പൂർവ്വം യോ വൈ വേദാംശ്ച പ്രഹിണോതി തസ്മൈ*
*വംഹ ദേവമാത്മബുദ്ധിപ്രകാശം മുമുക്ഷുർവൈ ശരണമഹം പ്രപദ്യേ (ശ്വേതശ്വേതരം)*

സേയം ദവതൈക്ഷത എന്നും ഏകമേവാദ്വിതീയമെന്നും ഛാന്ദോഗ്യം. ജീവാത്മപരമാത്മാഭേദത്താൽ ഏ കോ ദേവ എന്ന് അദ്വയാനന്ദം ഉണ്ടാവുന്നു.താൻസൃഷ്ടിച്ചതെല്ലാം താനാകയാലും അവയിലെല്ലാം താ ൻതന്നെ അനുപ്രവേശം ചെയ്കയാലും വ്യാപിച്ചിരിക്കയാലും ഏകദേവനാണ്. നഖാഗ്രം മുതൽ സർവ്വ ജൈവശരീരത്തിലും അവൻസർവ്വവ്യാപി. ഒരേ ദേവൻതന്നെ ബഹുധാ നിവിഷ്ടമായിരിക്കുന്നു. (തൈ. ആരണ്യകം). ഒരേദേവൻ ബഹുധാ വിചാരം ചെയ്യപ്പെടുന്നു.  നീ ഏകൻ,എല്ലാത്തിലും അനുപ്രവിഷ്ടൻ, എന്ന് തൈത്തിരീയആരണ്യകം ഏകത്വത്തെ എടുത്തുപറയുന്നു. കഠവല്ലിയിൽ അഗ്നി ഭൂമിയില് പ്രവേശിച്ച് രൂപംതോറും പ്രതിരൂപമായി ഭവിച്ചു എന്നുപറഞ്ഞശേഷം തുടരുന്നു.

*ഏകസ്തഥാ സർവ്വഭൂതാന്തരാത്മാരൂപം രൂപം പ്രതിരൂപോ ഭവിശ്ച.*

ഇതുപോലെ വായു,സൂര്യനെന്നിവരും രൂപം രൂപം പ്രതിരൂപമായി ഭവിക്കുന്നു. ഒരേഒരീശ്വരൻ ബഹുരൂപമാർജ്ജിച്ച്, ബഹുനാമങ്ങളിലറിയപ്പെടുന്നു.ആ ഈശ്വരനെ സ്വാത്മാവിൽ ദർശിക്കുന്ന ധീരനുമാത്രം ശാശ്വതസുഖം ലഭിക്കുന്നു ,മററാർക്കുമില്ല. ബൃഹദാരണ്യകത്തിൽ ,ബ്രഹ്മ ഇമേ അഗ്ര ആസീദേകമേവ തദേകം സന്നവ്യഭവത എന്നും നാന്യതോ അസ്തി ദ്രഷ്ടാ എന്നും കാണാം. അതിനെ സർവ്വഭൂതാത്മാക്കളിലും അറിയുന്നവന് മോഹമെവിടെ,ശോകമെവിടെ. അവൻ ഏകത്വ മാത്രം ദർശിക്കുന്നു. (ഈശാവാസ്യം)

*സർവ്വേഷാം ഭൂതാനാം അന്തര പുരുഷ സ മ ആത്മേതി വിദ്യാത് (ഐതരേയ ആരണ്യകം).*
*ആത്മാ വാ ഇദമേക ഏവാഗ്ര ആസീത് നാന്യത് കിഞ്ചനമിഷത് (ഐതരേയ ആരണ്യകം)*
*ഏകം സദ് വിപ്രാ ബഹുധാ വദന്തി (ഋ.സംഹിത)*
*ഏകം സന്തം ബഹുധാ കൽപ്പയന്തി (ഋ.സംഹിത)*
*ഏകോവിമമേ ത്രിഭിതേപദേഭി(ഋ.സംഹിത)*
*ഏകോദാധാര ഭുവനാനി വിശ്വ (ഋ.സംഹിത)*
*ഏകഷേവാഗ്നിർബ്ബഹുധാ സമിദ്ധ (ഋ.സംഹിത)*
*സദേവ സോമ്യേ ഇദമഗ്രമാസീത് ഏകമേവാദ്വിതീയം (ഛാന്ദോഗ്യം)*

ഭഗവദ്ഗീതയിൽനിന്ന്

*1 സർവ്വഭൂതസ്ഥിതം യോമാം ജ്യോത്യകസ്ത്വമാസ്ഥിത*
*സർവ്വഥാ വർത്തമാനോപി യോഗീ മയിവർത്തതേ*
*2. വിദ്യാവിനയസമ്പന്നേ ബ്രാഹ്മണേ ഗവി ശ്ചിത്തനി*
*ശുനിചൈവ ശ്വപാകേ ച സർവ്വത്ര സമദർശന*
*3. അഹമാത്മാ ഗുഢാകേശാ സർവ്വഭൂതാശയസ്ഥിത*
*അഹമാദിശ്ചമദ്ധ്യം ച ഭൂതാനാമന്ത ഏവ ച*
*4. യദാ ഭൂതപൃഥക്ഭാവ മേകസ്ഥമനുപശ്യതി*
*തഥാ ഏവ ച വിസ്താരം ബ്രഹ്മസംപദ്യതേ തദാ*
*5.യഥാ പ്രകാശയത്യേകം കൃത്സ്നംപോകമിമാരവി*

*ക്ഷേത്രം ക്ഷേത്രീ തഥാ കൃത്സ്നം പ്രകാശയതി ഭാരത*
*6.സർവ്വധർമ്മാൻപരിത്യജ്യ മാമേകംശരണം വ്രജ*
*അഹം ത്വാ സർവ്വപാപേഭ്യോ മോക്ഷയിഷ്യാമി മാ ശുച*
ഹരിവംശം

1. *ഹരിരേക സദാധ്യേയോ ഭവദ്ഭി സത്വസംസ്ഥിതൈ*
*ഓമിത്യേവം സദാ വിപ്രാപേതേ ധ്യാത കേശവം*
*2.ആശ്ചര്യാ ഖലുദേവാനാം ഏകസ്ഥം പുരുഷോത്തമം*
*ധന്യശ്ചാസി മഹാബാഹോ ലോകേ നാന്യോസ്തി കശ്ചന*

മനോമോഹാദികളായ രോഗങ്ങൾക്കുള്ള ഭേഷജമെന്ന് മനുവും തൈത്തിരീയസംഹിതയും ഈ ഏകേശ്വ രനെ പുകഴ്ത്തുന്നു.
*സർവ്വഭൂതസ്ഥമാത്മാനം സർവ്വഭൂതാനി ചാത്മനി*
*സംപശ്യന്നാത്മയാജീ വൈ സ്വാരാജ്യമധിഗഛതി (മനു)*
*സൃഷ്ടിസ്ഥിത്യന്തകരണി ബ്രഹ്മവിഷ്ണുശിവാത്മികാം*
*സ സംജ്ഞാം യാതി ഭഗവാനേക ഏവ ജനാർദ്ദന (വി.പുരാണം)*
*തസ്മാനം വിജ്ഞാനമമൃതേസ്തി കിഞ്ചിത്*
*ക്വചിത് കദാചിത് ദ്വിജവസ്തുജാതം*
*വിജ്ഞാനമേകം നിജകർമ്മഭേദാത്*
*വിഭിന്നചിത്തൈർബഹുധാഭ്യുപേതം(വി.പുരാണം)*
*ജ്ഞാനം വിശുദ്ധം വിമലം വിശോക-*
*മശേഷ ലോഭാദിനിരസ്തസംഗമം*
*ഏക സദൈക പരമ പരേശ*
*സ വാസുദേവോന യദോന്യതസ്തി (വി.പുരാണം)*
*യദാ സമസ്തദേഹേഷു പുമാനേകോ വ്യവസ്ഥിത*
*നമാഹി കോ ഭവാൻ കോഹമിത്യേതദ് വിഫലം വച(വി.പുരാണം)*
*സിതനീലാദിഭേദേന യഥൈകം ദൃശ്യതേ നഭ*
*ഭ്രാന്തദൃഷ്ടിഭിരാത്മാഭി തഥൈക സൻപൃഥക് പൃഥക്*
*ഏക സമസ്തം യദി ഹാസ്തികിഞ്ചിത്*
*തദച്യുതോനാസ്തി പരംതതോന്യത്*
*സോഹം സ ച ത്വം സച സർവ്വമേത-*
*ദാത്മസ്വരൂപം  ത്യജഭേദമോഹം*
*ഇതിരിതസ്തേന സ രാജവത്യ-*
*സ്തത്യാജ്യഭേദം പരമാർത്ഥദൃഷ്ടി (വി.പുരാണം)*
*സകലമിദമഹം ച വാസുദേവ*
*പരമപുമാൻ പരമേശ്വര സ ഏക*
*ഇതിമതിരചലാ ഭവത്യനന്തേ*
*ഹൃദയഗതേ വ്രജതാൻവിഹായദൂരാത് (വി.പുരാണം)*
*യദാഹവസുധാ സർവ്വം സത്യമേതത് ദിവൌകസ*
*അഹംഭവോ ഭവന്തശ്ച സർവ്വം നാരായണാത്മകം*
*വിഭൂതയസ്തു യാസ്തസ്യ താസാമേവപരസ്പരം*
*ഐക്യംന്യൂനതാ ബാദ്ധ്യ ബാധകത്വേന വർത്തതേ (വി.പുരാണം)*

*ത്വയാ തദഭയം ദത്തം തദ്ദത്തം അഭയം മയാ*
*യോഹം സത്വം ജഗച്ചേദംതദേവാസുരമാനുഷം*
*മത്തോ നാന്യദശേഷം യത് തത്വം ജ്ഞാതുമിഹാർഹസി*
*അവിദ്യാ മോഹിതാത്മാനാ പുരുഷാ ഭിന്നദർശിന*
*വദന്തി ഭേദം പശ്യന്തി ചാവയോരന്തരം ഹര (വി.പുരാണം)*
*വിഷ്ണോരന്യം തു പശ്യന്തി യേമാം ബ്രഹ്മാണമേവവാ*
*കുർക്കൈമതയോമൂഢാ പച്യന്തേ നരകേഷ്വധാ*
*യേ ച മൂഢോ ദുരാത്മാനോ ഭിന്നം പശ്യതി മാം ഹരെ*
*ബ്രഹ്മാണം ച തതസ്തസ്മാദ് ബ്രഹ്മഹത്യാസമം ത്വധം (ഭവിഷ്യപുരാണം,ശ്രീമഹേശ്വരവചനം)*

ഉപ്പുകല്ല് ജലത്തിലെന്നപോലെ സർവ്വപാപവും ഹരിനാമശ്രവണം കൊണ്ടുതന്നെ അലിഞ്ഞില്ലാതാവുന്നു. അജ്ഞാനത്തെ അച്യുതനാമസങ്കീർത്തനം ,ഇരുട്ടിനെ സൂര്യപ്രകാശംപോലെ നീക്കുന്നു. സർവ്വസാത്വികഗുണങ്ങൾക്കും വിളനിലമായ വാസുദേവമന്ത്രോച്ചാരണം മനസ്സിനെ ആനന്ദമയമാക്കുന്നു. വൈഷ്ണവശക്തി പ്രവഹിക്കുന്ന ഒരുപാസകയെ സ്പർശിക്കാൻപോയിട്ട് ,ദുർവ്വിചാരത്തോടെ നോക്കാനും കൂടി ആർക്കും സാധിക്കയില്ല. ഒരായിരം ഗംഗാസ്നാനത്തിനും ഒരുലക്ഷം പുഷ്കരസ്നാനത്തിനുംഒരൊററഹരിനാമംകൊണ്ടുനേടാവുന്നപരിശുദ്ധിയോട്കിടനിൽക്കാവതല്ല.

കൃഷ്ണസ്മരണം മററ് എല്ലാ ആചാരാനുഷ്ഠാനങ്ങൾക്കും ഉപരിയാണ്.ഒരായിരം ജന്മപാപങ്ങളെ, പഞ്ഞിയെ അഗ്നി പോലെ, ഒരൊററ ഹരിസ്മരണം കൊണ്ട് കരിച്ചുകളയാനാവും. സംസാരസാഗരതരണം അവനിൽ ഭക്തിശ്രദ്ധകളുള്ളവർക്ക് എളുപ്പമാണ്. പത്ത് അശ്വമേധത്തിന് തുല്യമാണ് ഒരുപ്രാവശ്യം ശ്രദ്ധാപൂർവ്വം വിഷ്ണുവിന് നമസ്കാരം ചെയ്യുന്നത്. അശ്വമേധം ചെയ്തവന് പുനർജന്മമുണ്ട്. കൃഷ്ണഭക്തർക്ക് പുനർജന്മമില്ല. അതസീപുഷ്പസദൃശമേനിയും പീതാംബരപ്പട്ടുമായി ആ നീലാഭസുവർണ്ണജ്യോതിയെ ദർശിച്ചവര് അഭയരാണ്. ശംഖചക്രധാരിയായ ആ പ്രകാശനാദബ്രഹ്മം പരമപുരുഷൻ. പരമപുരുഷാർത്ഥദായകൻ. സർവ്വജീവാത്മാക്കളിലും ചരാചരങ്ങളിലും സർവ്വത്ര വ്യാപിച്ചുനിറഞ്ഞിരിക്കുന്ന ശക്തി. ഇക്കാണുന്ന സർവ്വം ഒരൊററ ഏകദേവൻ. ഇതറിഞ്ഞ വിവേകികൾ ശാശ്വതപരമാനന്ദം അനുഭവിക്കുന്നു. തന്നിൽത്തന്നെ അവനെ ഉണരുന്നു. പരമശാന്തി അനുഭവിക്കുന്നു. അവർക്ക് രോഗമോ ശോകമോ ഇല്ല,ജനനമരണങ്ങളില്ല. അസമത്വങ്ങളില്ല.ഓങ്കാരത്തോട്ടുകൂടി തന്നെ ഉപാസിക്കുന്നവരെ ഹരി തന്നിൽചേർക്കുന്നു. കൃഷ്ണഭക്തർ കണ്ണടച്ചുനടന്നാലും കാലിടറി വീഴുകയില്ല. അവനേകൻ-സൃഷ്ടിക്കുമ്പോൾ ബ്രഹ്മാവെന്നും, രക്ഷിക്കുമ്പോൾവിഷ്ണുവെന്നും സംഹരിക്കുമ്പോൾ ശിവനെന്നും പേരുകൾമാറിമാറി എടുക്കുന്നവന്. രൂപങ്ങൾമാറിമാറിസ്വീകരിക്കുന്നവൻ. വിജ്ഞാനമല്ലാതെ മററ് യാതൊന്നും ത്രികാലത്തിലും എങ്ങും ഉണ്ടായിട്ടില്ല. വിജ്ഞാനം പലതായി തോന്നുമെങ്കിലും ഉണ്മയില് ഒന്നേയുള്ളൂ. സ്വന്തം കർമ്മങ്ങളുടെ ഗതി അനുസരിച്ച് വ്യത്യാസം ഉണ്ടെന്ന തോന്നലാണ്. പൂർണ്ണവും ശുദ്ധവും സാത്വികവും വേദനാരഹിതവുമായ വിജ്ഞാനമാണ് ഈശ്വരന്. ഏകവും ശാശ്വതവുമായ ആ വിജ്ഞാനം അഥവാ വിദ്യ തന്നെ വാസുദേവൻ. അതല്ലാതൊന്നില്ല.അതല്ലാതൊന്നില്ലാത്ത ഈ ഉലകത്തില് നീ ഞാന് മുതലായ ഭേദഭാവനകളോടെ പരസ്പരം കലഹിക്കുന്നതിൽ അർത്ഥമില്ല . വർണ്ണരഹിതമായ ആകാശം വെളുപ്പം നീലയും ചുവപ്പുമൊക്കെയായി നിറംമാറി തോന്നുന്നതുപോലെ ഏകമായ അവന് പലതായി തോന്നിക്കുന്നു. അച്യുതനല്ലാതൊന്നിനെ ഞാൻ കാണുന്നില്ല,കേൾക്കുന്നില്ല,അറിയുന്നില്ല. അനുഭവിക്കുന്നില്ല. ഞാൻ അച്യുതം, വാസുദേവം,പുരുഷോത്തമം,ജഗദീശ്വരം. എന്റെ ഹൃദയസരസ്സിൽ ആ ശുഭ്രമാരുതഹംസം ശാശ്വതമായി വസിക്കുന്നു. ഭൂമീദേവി സത്യം മാത്രം വദിക്കുന്നു. ഞാനും നീയും സർവ്വവും നാരായണനാണ്. അവന്റെ ശക്തിരൂപങ്ങൾ നിത്യവും നിരന്തരവുമാണ്. ഏററക്കുറച്ചിലുകളില്ലാത്ത പരമാനന്ദസ്വരൂപമാണവൻ. ലോകകല്യാണാർത്ഥം നാനാരൂപമെടുക്കുന്ന പരമാത്മാവ് എന്റെ രൂപഭാവങ്ങളുമെടുത്തിരിക്കയാണ്. അവിദ്യയിൽനിന്ന് മോചിപ്പിച്ച് എനിക്ക് വിദ്യ തന്നത് ലോകകല്യാണത്തിനുവേണ്ടിയാണ്. ധർമ്മസംരക്ഷണത്തിനും ധർമ്മസംസ്ഥാപനത്തിനുമാണ്. ഇപ്രകാരം ഞാനെന്നിൽത്തന്നെ ഹരിയെ കാണുന്നു,കേ ൾക്കുന്നു, അനുഭവിക്കുന്നു,അവനെ സ്തുതിച്ചു കീർത്തനം പാടുന്നു,എന്നെയും സ്തുതിച്ചുപാടലാണത്. എന്നിലെ അവനെ, അവ

നിലെ എന്നെ സഹസ്രനാമങ്ങളാല്,സഹസ്രരൂപങ്ങളിൽ സ്തുതിച്ചുപാടുന്ന അദ്വൈതലഹരിയുടെ പ്രസാദമധുരം അനാദികാലമായി ശ്രുതിസ്മൃതിപ്രോക്തമായ ഋഷിവാക്യമെന്ന അറിവിൽ വിനീതയാവുന്നു.

വേദാന്തസൂത്രത്തിൽ ആത്മേതി എന്ന് (ആത്മാവ് എന്ന്) ശാസ്ത്രോക്തലക്ഷണത്തോടുകൂടിയ പരമാത്മാവിനെ അറിയാ ൻ പ്രതിപത്തി കാണുന്നു. വരാഹോപനിഷത്തിൽ ത്വം വാ അഹമസ്മീഭഗവോ ദേവതേ അഹം വൈ ത്വമസി എന്ന് ജീവാത്മപരമാത്മാക്കൾക്ക് അഭേദം. ഈ ലോകത്തിലുളളതുതന്നെ ആ ലോകത്തിലുമെന്ന് ലൌകികത്തെ അലൌകി കത്തോട് ഇണക്കുന്നു,കഠോപനിഷത്ത്. ഛായാപുരുഷനും ആദിത്യാന്തർഗ്ഗതപുരുഷനും ഒന്നാണെന്ന് തൈത്തിരീയ ഉപനിഷത്ത്. തദാത്മാനമേവാവേദഹം ബ്രഹ്മാസ്മി എന്ന് ബൃഹദാരണ്യകം. ആ ബ്രഹ്മം അപൂർവ്വം, അനപരം, അന ന്തരം, അബാഹ്യം എന്നും അയമാത്മാ ബ്രഹ്മസർവ്വാനുഭൂ എന്നും ബൃഹദാരണ്യകം തുടർന്നുപറയുന്നു. ആ മഹത്ത് അങ്കുരം,അമ-തം, അഭയം ബ്രഹ്മം. ഞാനും (അഹം) ബ്രഹ്മമാകയാൽ, ഈ ഗുണങ്ങൾ, എന്നിലുമുണ്ടാവണം.ഇത്രയും ഗ്രഹിച്ചാല്, ബോധത്തിൽ തെളിഞ്ഞാല് ഈശ്വരാനുഭൂതിയുണ്ടായി, സർവ്വാനുഭൂതിയുണ്ടായി. പിന്നെ മററ് യാതൊ ന്നും അറിയേണ്ടതില്ല. ഏതത് ആത്മാ അന്തര്യാമി അമൃത(ബൃഹദാരണ്യകം) ഏതൊന്നിനെ മനസ്സിനാൽചിന്തിക്കാ ൻകഴിയില്ലയോ, ഏതൊന്നിനാൽ മനസ്സ് ചിന്തിക്കുന്നുവോ, അതാണ് ബ്രഹ്മം,അതാണ് അഹം, അതാണ് സത്യം. വിജ്ഞാനാനന്ദമയകോശങ്ങളിലെ ഈ സുധാസിന്ധുവിലാണ് ബ്രഹ്മാനുഭവം നമ്മെ എത്തിക്കുന്നത്.

ഇതിന്റെ പ്രതീകദർശനം മാത്രമാണ് സ്ഥൂലമായ വിഗ്രഹാരാധന.അത് സത്യത്തിന്റെ നിഴലിന്റെ നിഴലിന്റെ നിഴലാണ്. അതിന്റെ ആവശ്യകത , വിശേഷേണ ഗ്രഹിപ്പിച്ച് ക്രമേണ അറിവുദിപ്പിക്കുന്നതിനാണ്. ബാലന്മാർക്കും ഈശ്വരാനുഭവം (അദ്വൈതാനുഭവം) പ്രയാസമായ സംസാരികൾക്കും ക്രമത്തില് പഠിപ്പിക്കാനുളള ഒരു പദ്ധതിയാണത്. ഭേദഭാവനയെ നിരാകരിക്കുന്ന ഒട്ടനവധി പരാമർശങ്ങള് ശങ്കരാചാര്യര് ഇവിടെ ഉദാഹരിച്ചുകാട്ടുന്നുണ്ട്. ഒരാൾ താൻവേറെ,ദൈവം വേറെ എന്നുവിചാരിച്ച് ദേവനെ ഉപാസിക്കുന്നുവെങ്കില് അത് അജ്ഞതയാണ് (ബൃഹദാരണ്യകം 14.10).ഭേദഭാവനയുളളവർ മരണത്തിൽനിന്ന് മരണത്തിലേക്ക് ഗമിക്കുന്നു(കഠം)ആത്മാവിൽനിന്ന് അന്യമായിക്കരുതി ഈശ്വരഗുണങ്ങളെ ഉപാസിക്കുന്ന വ്യക്തി  ഉയർന്നപ്രതലത്തിൽവീണ മഴവെളളം പ്രതലത്തിൽവീണു തകർന്ന് ആർക്കും ഫലമില്ലാതെ പോകുന്നതിനുതുല്യമായിത്തീരുന്നു. സാവധാനമൊഴുകി, ഇരുകരകളേയും പച്ചപിടിപ്പിച്ച്, പോഷിപ്പിച്ച് ലോകകല്യാണാർത്ഥംഒരു മഹാനദിയായി പരിണമിക്കാന് അത്തരക്കാർക്കു സാധിക്കുന്നില്ല. ഒരു ചെറിയ ഭേദഭാവന(അന്യത്വം) തോന്നിയാൽ ഭയം വരുന്നു. ആ ഭയം സ്വയം വിവേകിയാണെന്നു മനസ്സിലാക്കിയവർക്കു ജനിക്കുന്ന ഭയമാണ് (തൈ.ഉപ.2.7). തന്നിലല്ലാതെ വേറൊന്നിൽ ആത്മതത്വം തിരയുന്നവരെ സർവ്വവും തിരസ്കരിക്കുന്നു. തന്നിൽത്തന്നെ ആത്മതത്വം കണ്ട സർവ്വജ്ഞനെ സർവ്വരും തേടിവരുന്നു. ഇക്കാണുന്നതെല്ലാം ആത്മാവ് (ഞാൻ)തന്നെയാണെന്ന് ആത്മജ്ഞാനമുണ്ടെങ്കില്,സർവ്വജ്ഞാനവും ലഭിച്ചുകഴിഞ്ഞു. സർവ്വം ബ്രഹ്മം, സർവ്വം ആത്മാ, ഞാനാണ് ആത്മാവ്,ഞാനാണ് ബ്രഹ്മം . ഇതാണ് ശ്രുതി തരുന്ന അദ്വൈതദർശനം.

ഈ ജ്ഞാനം സിദ്ധിച്ചാൽ,എന്നിൽ സർവ്വം ദർശിച്ചാൽ, നിന്റെ അജ്ഞാനം നീങ്ങുമെന്ന് അർജ്ജുനനോട് ഭഗവാൻ ഗീതയില് പറയുന്നു. ഉപനിഷദമായ ശ്രുതിയെ സ്മൃതി അംഗീകരിക്കുന്നു. അദ്വൈതജ്ഞാനം സാത്വികമാണ്. സാത്വികർക്കുമാത്രം സാധിക്കുന്നതാണ്. അവിദ്യ നമ്മെ പരിമിതപ്പെടുത്തുന്ന ഒരുപാധിയാണ്. അതിൽനിന്ന് കരകയറാൻ വിദ്യ വേണം.

ഏകമായ ആത്മാവിനെത്തന്നെ അഹങ്കാരമെന്നറിയുക. സത്യാന്വേഷികൾ അതിനെ ജീവനെന്നുവിളിക്കുന്നു. അന്തരാത്മാ എന്നും വിളിക്കുന്നു. അജ്ഞാനം പൂർണ്ണമായി നശിച്ചാല് ആത്മനും ബ്രഹ്മനും തമ്മില് അന്തരമെവിടെ. (വിഷ്ണു പു.6.4.56).ഒരു ജീവൻ വിരുദ്ധങ്ങളായ ഭേദഭാവനകളാല് കളങ്കിതം. ഒരുജീവൻ കളങ്കിതമല്ല. ഇങ്ങനെ കാണുന്നതെന്തുകൊണ്ട്. ഒരുപാത്രം പുകയിലും പൊടിയിലും കിടക്കുകയാൽ കറുത്തിരിക്കുന്നു. വേറൊന്ന് ശിൽപ്പിയുടെ ആലയിൽതന്നെ പൊടി പിടിക്കാതെ,പുത്തനായിരിക്കുന്നു. സാഹചര്യങ്ങളും ചെയ്യുന്ന കർമ്മങ്ങളുമാണ് ജീവനിൽപൊടിയും ചളിയു മായി കാണപ്പെടുന്നത്. ബ്രഹ്മയാജ്ഞവൽക്ക്യപുരാണത്തില് പറയുന്നു. –ഒരേ ഒരാകാശം വേറെവേറെ

കുടങ്ങളിൽ വ്യത്യസ്തഘടാകാശമായി തോന്നുന്നു. ഒരേ സൂര്യൻ വ്യത്യസ്തജലപാത്രങ്ങളില് വേറെവേറെ പ്രതിഫ ലിക്കുന്നു. അതുപോ ലെ ഒരേ പരമാത്മാ വ്യത്യസ്തക്ഷേത്രങ്ങളിൽ ,വ്യത്യസ്തശരീരങ്ങളിൽ വേറെയായി തോന്നിക്കുന്നു വെങ്കിലും വാസ്തവത്തി ല് വേറെയല്ല. ആ ദിവ്യചക്ഷു സർവ്വം വീക്ഷിക്കുന്നു. ആ ദിവ്യമനസ്സിൽസർവ്വം തെളിയുന്നു. ആ പരമാനന്ദം സർവ്വാ നന്ദവും ഭുജിക്കുന്നു.പരമമായ ആ ദിവ്യതേജസ്സിനെ , ബ്രഹ്മത്തെ ,ഈശ്വരനായറിഞ്ഞ് സ്വാത്മാ വായറിഞ്ഞ്,അതിന്റെ ഗുണമഹിമാനങ്ങൾ തന്റേതെന്നറിഞ്ഞ് ഉപാസിക്കുന്നവര്,സ്വാഭാവികമായും ഐശ്വരീഗുണ ങ്ങൾ തികഞ്ഞ ലോകക ല്യാണകൃത്തുക്കളായി ഭവിക്കുന്നു. സർവ്വകാര്യകാരണാതീതവും സർവ്വത്തിനും മൂലകാരണവു മായ അവനല്ലാതെ ഒരു സാക്ഷിയില്ല. അവനല്ലാതെ ഒരു ജ്ഞാതാവോ, ഭോക്താവോ ഇല്ല. എന്നെ ആ ക്ഷേത്രജ്ഞ നായി അറിഞ്ഞാലും.

യാജ്ഞവൽക്യസ്മൃതിയില് പഴുപ്പിച്ച ഇരുമ്പിൽനിന്ന് തീപ്പൊരിപാറുമ്പോലെ ആത്മാവിൽനിന്ന് പ്രപഞ്ചങ്ങളുത്ഭവി ക്കുന്നതായി പറയുന്നു. ബ്രഹ്മപുരാണമാകട്ടെ,അജമായ ആ അരൂപി ഒരുരൂപം (ശരീരം)സ്വീകരിച്ച്, ജനിക്കാനും കഴി യുന്നവനാണെന്നുപറയുന്നു. ഒരേ ഒരുപരമാത്മാ അനന്തം നാമരൂപങ്ങളോടെ അവതരിക്കുന്നു.അജ്ഞൻ അതിനെ അവന്റെ നാടകമെന്നുകരുതുന്നു. ഉണ്മയായി അറിയുന്നില്ല. ജ്ഞാനത്താലാലിംഗനം ചെയ്യപ്പെട്ടുമ്പോൾ,അവൻ സത്യ വുമായി ലയിക്കയാൽ ഉണ്മ തിരിച്ചറിയുന്നു.സ്വന്തംമായയാൽ തന്നെ മൂടിയ ആത്മാവ് സ്വന്തം ഇഛയാല് ഗുണങ്ങ ൾക്കു കീഴടങ്ങി (ത്രിഗുണാത്മികയായ തന്റെ മായാശക്തിക്ക്) അനേകമായി തോന്നിക്കുന്നു. എങ്കിലും അനാദിമദ്ധ്യാ ന്തമായ ഏകമായ സത്യം തന്നെയാണ് . അതല്ലാതെ ഒരു അറിവോ,അറിയുന്നവനോ, അറിയപ്പെടുന്നതോ വേറെയി ല്ല. ഗൌഡപാദകാരിക (3.31) ഇക്കാണുന്ന ചരാചരങ്ങളെല്ലാം മനസ്സിന്റെ പ്രതിഭാസങ്ങളാണ്,മനസ്സ് സങ്കൽപ്പങ്ങള ടക്കി വിശ്രാന്തി പ്രാപിക്കുമ്പോൾ മറ്റൊന്നറിയാനോ ബോധിക്കാനോ ഇല്ലാത്ത അവസ്ഥയിൽ, പരബ്രഹ്മാനുഭവം സിദ്ധിക്കുന്നു എന്നുപറയുന്നുണ്ട്. ദ്വന്ദ്വങ്ങളെ സൃഷ്ടിക്കുന്നതും,അടക്കി അദ്വൈതാനുഭവം സാധിപ്പിക്കുന്നതും മനസ്സിന്റെ പ്രതിഭാസമാണെന്ന ഗൌഡപാദന്റെ അഭിപ്രായം അദ്ദേഹത്തിന്റെ ശിഷ്യന്റെ ശിഷ്യനായ ശങ്കരനും ഉദ്ധരിച്ചിട്ടുണ്ട്. അദ്ദേഹം ഗൌഡപാദനെ ഉദ്ധരിക്കുന്നു-ദ്വന്ദം മാനസികപ്രതിഭാസമാണ്.അദ്വൈതമാണ് സത്യം. ഇതിനെന്തു തെളി വ്. ജാഗ്രത്തിലും സ്വപ്നത്തിലും മനസ്സുപ്രവർത്തിക്കുകയാൽ, ദ്വൈതാവസ്ഥ ഉണ്ട്. സുഷുപ്തിയിൽ മനസ്സ് പ്രവ ർത്തിക്കാ ത്തപ്പോൾ അദ്വൈതമേ ഉള്ളൂ. ദ്വൈതമുള്ള സ്ഥലത്തേ ഭയമുള്ളൂ. അദ്വൈതി അഭയനാണ്. ഈശ്വരൻ സർവ്വവസ്തു ക്കളിലുമുണ്ട്. എന്നാലും ഒന്നിനോടും ബന്ധമില്ല. പ്രഞ്ചം വിഷ്ണുവിന്റെ വിസ്താരം (വ്യാകരണം) ആണ്. സർവ്വചരാചരവും സർവ്വവ്യാപിയായ വിഷ്ണുവാണ്. ജ്ഞാനി അതിനെ ഭേദഭാവനകൂടാതെ ഞാനെന്നറിയുന്നു. അച്യുതനെ ഭജിക്കുക എ ന്നു വെച്ചാൽ സമത്വത്തെ ഭജിക്കലാണ്. സർവ്വചരാചരങ്ങളിലും സമത്വം ദർശിക്കലാണ്. (വി.പുരാണം 1. 17,84. 90). ഗോവിന്ദനിലെങ്ങനെ ചിലരോട്ടുമിത്രത്വം, ചിലരോട്ടുശത്രുതയുണ്ടാവും. അവൻ സർവ്വചരാചരവുമല്ലേ, ഈ ജഗത്തിന്റെ പ്രഭുവല്ലേ. ഈ ജഗത്തുതന്നെയല്ലേ. പരമാത്മാവല്ലേ എന്ന വിഷ്ണുപുരാണത്തിന്റെ ചോദ്യം അദ്വൈതത്തിന്റെ പരമകാ ഷ്ഠയാണ്. ഇത് ജീവിച്ചുകാണിക്കുന്നവരാണ് ജ്ഞാനികൾ. അവർവേദനകൾക്കും വികാരങ്ങൾക്കും അതീതരാണ്. ഏകത്വം ദർശിച്ചവരില് ദ്വന്ദ്വങ്ങള് ബാക്കിനിൽക്കുന്നില്ല. ശ്രുതിയും സ്മൃതിയും ഇതിഹാസപുരാണങ്ങളു മെന്നല്ല, തികച്ചും ലൌകികവിവേകം മാത്രമുള്ളവർപോലും ഇത് മനസ്സിലാക്കുന്നു.

സിദ്ധാന്തകാരന്മാർ വേദപ്രാമാണ്യത്തെ സ്വീകരിച്ച് ജ്ഞാനത്തെ വേദം വർദ്ധിപ്പിക്കുന്നതായി പറയുന്നു. സ്വപക്ഷ സ്ഥാപനത്തിനായി മീമാംസകർ കർമ്മത്തിനുപരിയായി വേദവാക്യാർത്ഥം ഉപയോഗിക്കുന്നു. കർമ്മസിദ്ധാന്തം ഉയർത്തിപ്പിടിക്കുന്ന മീമാംസകർതന്നെ കർമ്മത്തിനുപരി ശ്രുതി(വേദവാക്യം)എന്ന് സ്വപക്ഷം സ്ഥാപിക്കാൻ ശ്രുതി വാക്യം ഉദ്ധരിക്കുമ്പോൾ, ശ്രുതിയാണ് പരമാത്മദൃക്കായ ഏകമെന്നു ഗ്രഹിക്കാൻ മററുള്ളവർക്കും എന്താണ് വിഷമം.

ഒരു വസ്തുവോടുബന്ധപ്പെട്ട വാക്ക് –ഒരുവസ്തുവെ കുറിക്കുന്ന വാക്ക്-അത് ഒരു കർമ്മത്തെ (ക്രിയയെ)കുറിക്കുന്നതല്ല. കർമ്മത്തെ പ്രശംസിക്കുന്ന വാക്കുകളോടുള്ള അർത്ഥവാദങ്ങൾക്ക് അതിനാല് അർത്ഥമേ ഇല്ലെന്നുവരും. അവയുടെ അർത്ഥം സ്തുതിയിൽമാത്രമാണ്. മനുഷ്യന്റെ കാമങ്ങളാണ് അവനെക്കൊണ്ടു കർമ്മം ചെയ്യിക്കുന്നത്. ഫലശ്രുതിക ൾകേട്ടിട്ട് എനിക്ക് ഇന്നയിന്ന ഫലംകിട്ടുമെന്നുകരുതി ചെയ്യുന്ന ഒരു കർമ്മവും അർത്ഥമുള്ള കർമ്മമല്ല. ഒരാളുടെ കാലം എന്തോ അതനുസരിച്ചിരിക്കും അയാളുടെ താൽപ്പര്യങ്ങൾ. അതനുസരിച്ചായിരിക്കും അയാളുടെ ശ്രദ്ധയും കർമ്മവും. അതിന്നനുസൃതമായ കാര്യങ്ങൾ വല്ലവരും പറഞ്ഞാൽ, അതനുസരിച്ചുനടക്കുന്നു. അല്ലെങ്കിൽ, ശ്രദ്ധിക്കുക

യുമില്ല,കർമ്മം ചെയ്യുകയുമില്ല. അതായത്, ഐശ്വര്യം  കിട്ടാൻ വായുവിനെ പൂജിക്കുക,വായുവാണ് ദേവനെന്ന് ഒരാൾ പറഞ്ഞാൽ, ഐശ്വര്യം കാമിക്കുന്ന വ്യക്തി അതനുസരിക്കുന്നു. അല്ലാതെ പറഞ്ഞ ആളുടെ വാക്കിന് വിലയുണ്ടെ ന്നോ, അർത്ഥമുണ്ടെന്നോ കരുതേണ്ടതില്ല. എന്തിനുവേണ്ടി കർമ്മം ചെയ്തുവോ, ആ ഫലം കിട്ടുന്നു എന്നത് സ്വാഭാവി കപ്രക്രിയയാണ്. ഇഹലോകത്തിൽ ചെയ്യുന്ന ഒരോ കർമ്മവും കർത്താവിന്റെ കാമം കൊണ്ടുചെയ്യപ്പെടുന്നതാണെ ന്ന് ഗീതയും പറയുന്നു.

മന്ത്രാർത്ഥവാദങ്ങളില് പ്രാമാണ്യം അംഗീകരിക്കണമെന്ന് ശങ്കരന് കരുതുന്നു. മന്ത്രാർത്ഥവാദം അംഗീകരിക്കാ യ്കയാൽനഹുഷമഹാരാജാവിന് സർപ്പത്വം സംഭവിച്ചു. ഈ കഥ മഹാഭാരതം ഉദ്യോഗപർവ്വത്തിലുണ്ട്. ദുരാത്മാവായ രാജാവിന്റെ പല്ലക്കുവഹിച്ചിരുന്ന ഋഷിമാർ പരിഭ്രാന്തരായി. മഹാഭാഗരായ ദേവർഷിമാരും അമലഹൃദയരായ ബ്രഹ്മ ർഷിമാരും രാജാവിനോട് ഒരു സംശയം ചോദിച്ചു. ബ്രാഹ്മണപ്രോക്തമായ മന്ത്രങ്ങളിൽ ഗവങ്ങളുടെ (പശു) പ്രോക്ഷ ണസംബന്ധമായിട്ടുളളത് പ്രമാണമുളളതാണോ, ഹേ വാസവാ.  മൂഢചേതസ്സായ രാജാവ് തനിക്ക് ഉത്തരമറിയാത്ത ആ ചോദ്യത്തിന് ഒട്ടും പ്രാമാണ്യമുളളതല്ല എന്നു മറുപടി നൽകി. ഋഷിമാർ പറഞ്ഞു. നീ രാജാവായിട്ടും അധർമ്മപ്രവ ർത്തന സൂത്രധാരനാണ്. പൂർവ്വർഷിപ്രോക്തമായ ആ മന്ത്രം വേദപ്രാമാണ്യമുളളതാണെന്നു ഞങ്ങള് വിചാരിക്കുന്നു.

ഇപ്രകാരം തനിക്കെതിരെയുളള ഋഷിമാരുടെ അഭിപ്രായപ്രകടനം കേട്ട് അധർമ്മാത്മാവായ നഹുഷന് കോപിച്ചു. അതു പ്രകടിപ്പിക്കാൻ ആ അധർമ്മപീഢിതന് അഗസ്ത്യന്റെ മൂർദ്ധാവില് പാദം കൊണ്ടുചവിട്ടി. ആ ഒരൊററ കർമ്മംകൊണ്ട് അവന്റെ ബുദ്ധിമങ്ങി അവന്റെ ശ്രീ അവനെ വിട്ടുപോയി. അതോടെ ഭയപീഢിതനായ അവനോട് അഗസ്ത്യൻ പറഞ്ഞു-പൂർവ്വകൃതങ്ങളായ മാർഗ്ഗങ്ങള് മഹർഷിമാർക്ക് അനുഷ്ഠിക്കാനായിട്ടുളള പാവന മാർഗ്ഗ ങ്ങളാണ്.ആ പാവനമാർഗ്ഗത്തെ നീ കളങ്കിതമാക്കി. എന്റെ ശിരസ്സിൽ ചവിട്ടുകയും ബ്രഹ്മസദൃശരായ ഋഷിമാ രെക്കൊണ്ട് പല്ലക്കൊട്ടുപ്പിക്കയും ചെയ്കയാൽ സ്വർഗ്ഗാർദ്ധത്തിൽനിന്നും നീ വീണുപോവുകയാണ്. നിന്റെ പുണ്യം ഇതിനാൽക്ഷയിച്ചു. സ്വപാപംകൊണ്ട് നീ പരിഭ്രഷ്ടനാവുന്നു.ദശവർഷസഹസ്രം (10000 കൊല്ലം) സർപ്പരൂപധാരി യായി ഭൂമിയിൽ വസിക്കുക.   പിന്നീട്,നിന്റെ വംശത്തിൽ ജനിക്കുന്ന യുധിഷ്ഠിരനെ കാണുമ്പോൾ, ആ ധർമ്മിഷ്ഠനായ വംശതന്തുവാൽ നിന്റെ അധർമ്മം നശിക്കുമ്പോൾ, നിനക്കുവീണ്ടും സ്വർഗ്ഗത്തിലേക്കു തിരിച്ചുവരാം. വേദമന്ത്രാർത്ഥം ഗ്രഹിക്കാതെ ധർമ്മം പാലിക്കാന് സാദ്ധ്യമല്ലെന്നും , ഭരണാധികാരികൾ  ധർമ്മമറിഞ്ഞുപ്രവർത്തിക്കണമെന്നും അധർമ്മം ടെയ്തവന്റെ വംശത്തില് ധർമ്മിഷ്ഠനായ വംശതന്തു ജനിക്കുമ്പോള് പിതൃക്കൾക്ക് വീണ്ടും സ്വർഗ്ഗലോക വാസം സാധിക്കുമെന്നുമാണ്  ഈ കഥയിലൂടെ വ്യാസന്റെ സന്ദേശം.

*അശ്രദ്ധധാനാ പുരുഷാ ധർമ്മസ്യാസ്യ പരന്തപ*

*അപ്രാപ്യമാം നിവർത്തന്തേ മൃത്യുസംസാരവർത്മനി (ഭ.ഗീത).*

വിശ്വാസമില്ലായ്കയാൽ  മനുഷ്യര് ധർമ്മത്തില് അശ്രദ്ധരായി, എന്നെ പ്രാപിക്കാതെ, മൃത്യുസംസാരമാർഗ്ഗത്തില് പതിക്കുന്നു. (ആ പതനമാണ് നഹുഷനും സംഭവിച്ചത്. ) ഇതാണ് പന്ഥാവ്,ഇതാണ് കർമ്മം,ഇതാണ് സത്യം, ഇതാ ണ് ബ്രഹ്മം-ഈ പാതയിൽനിന്ന് ആരും വ്യതിചലിക്കാതിരിക്കട്ടെ. പൂർവ്വികര് ആ പാതയിൽനിന്നു വ്യതിചലിച്ചില്ല, വ്യതിചലിച്ചവർക്ക് പതനം സംഭവിക്കയും ചെയ്തു എന്ന് ഐതരീയം.

ഋഗ്വേദസംഹിതയിലെ ഋഷി പറയുന്നു.

*പ്രജായതിസ്രോ അത്യായമീയു  ന്യന്യാ അർക്കമഭിതോ വിവിശ്രേ*

*ബൃഹദ് തസ്യൌ ഭുവനേഷന്ത പവമാനോ ഹരിത ആവിവേശ*

മൂന്നുപ്രജകൾ പാതയിൽനിന്നു വ്യതിചലിച്ചു .അവർ ഭൂമിയില് പുനർജ്ജനിച്ച പക്ഷികളും ഔഷധിവനസ്പതികളും സർപ്പങ്ങളുമാണെന്ന് തൈത്തിരീയആരണ്യകം. മററുളളവർ ശ്രേഷ്ഠനായി മദ്ധ്യത്തില് സ്ഥിതിചെയ്യുന്ന സൂര്യനു

ചുററും നിലയുറപ്പിച്ചു. മൂന്നുലോകങ്ങൾക്കും മദ്ധ്യേ നിൽക്കുന്ന അഗ്നി(ഊർജ്ജം) ആണ് സൂര്യൻ.ചുററും നിന്ന മററുള്ള വർ ഭൂമിയടക്കമുള്ള ഗ്രഹങ്ങൾ താന്താങ്ങൾക്കു നിർണ്ണയിച്ച ധർമ്മപഥങ്ങളായ കക്ഷ്യകളിൽ നിന്ന് ഒരിക്കലും കാലി ടറാതെ സഞ്ചരിക്കുന്ന ധർമ്മാത്മാക്കൾ. പവമാനൻ (മാരുതൻ)ഹരിതങ്ങളെ ആവേശിച്ചു. പവമാനൻ പാവനനായ ജഗത്പ്രാണൻ. പ്രാണനും ദഹനനും (പ്രാണാഗ്നി) ചേർന്ന് ( ഓക്സിജനും സൂര്യോർജ്ജവും) ഹരിതമായ (പച്ചനിറമുള്ള ) ജീവൻ (അന്നം) ഉണ്ടായി. ഹരിതം ഹരിയുടെ, അഥവാ ഹരിയിലുണ്ടായത്. ഹരിജമെന്നാൽ ചക്രവാളം,ഉഷസ്സ്, ഹരിയിൽനിന്ന് ജനിച്ചതിന്റെ സീമ . സൂര്യനും ഉഷസ്സും പവമാനനും ഗ്രഹനക്ഷത്രാദികളും ഋതുക്കളും ഒരേ പാതയിലാ ണ് ധർമ്മാർത്ഥം സഞ്ചരിക്കുന്നത്. മനുവംശം (മനുഷ്യവംശം) ഈ ധർമ്മത്തെത്തന്നെ പിൻതുടരുന്നു. മനുഷ്യർ ധർമ്മത്തിന്റെ പാതയില് കാലിടറി വീണാല് പക്ഷികളായും ചെടികളായും മൃഗങ്ങളായും ജനിക്കുന്നു എന്ന് സങ്കൽപ്പം. മററു മൃഗാദികൾക്ക് പൂർവ്വജന്മസ്മൃതി ഇല്ല. ധർമ്മിഷ്ഠന് ധർമ്മച്യുതിവന്ന് വീണ്ടും ജനിച്ചാലും പൂർവ്വജന്മ സ്മൃതി അവശേ ഷിക്കുന്നു. അതിനാൽ ഈ മൂന്നു ജീവികള് മനുഷ്യനൊഴിച്ചുള്ള ഇതരജീവികളേക്കാള് ഒരു ലേശം ഉയർന്ന നിലയിലാ ണ്.

ധർമ്മിഷ്ഠർ സദാ ധർമ്മപാതയിൽ- ച്യുതി ഇല്ല.

ധർമ്മമാർഗ്ഗഭ്രഷ്ടര്- വീണവർ-Fallen angels- പക്ഷി,ചെടി,സർപ്പം

അധർമ്മികൾ സദാ അധർമ്മപാതയിൽ-അസുരലോകം.

അദ്വൈതധർമ്മം,ഏകേശ്വരവാദം ഇവയെക്കുറിച്ച് ഇങ്ങനെയെല്ലാം ചിന്തിച്ചശേഷം സഹസ്രനാമജപത്തിന് ആവശ്യ മായ മാനസസ്നാനം പറയുന്നു.

*യസ്മിൻദേവാശ്ച വേദാശ്ച പവിത്രം കൃത്സ്നമേകദാം*

*വ്രജേത് തന്മാനസം തീർത്ഥം തത്ര സ്നാത്വാമൃതോ ഭവേത്*

*ജ്ഞാനഹ്രദേ ധ്യാനജലേ രാഗദ്വേഷമലാപഹേ*

*യ സ്നാതി മാനസേ തീർത്ഥേ സ യാതി പരമാം ഗതിം*

*സരസ്വതീ രജോരൂപാ തമോരൂപാ കലിന്ദജാ*

*സത്വരൂപാ ച ഗംഗാ ച ന യാന്തി ബ്രഹ്മ നിർഗ്ഗുണം*

*ആത്മാനദി സംയമതോയപൂർണ്ണാ*

*സത്യഹ്രദാ ശീലതടാ ദയോർമ്മി*

*തത്രാഭിഷേകം കുരു പാണ്ഡുപുത്രാ*

*ന വാരിണാ ശുദ്ധ്യതി ചാന്തരാത്മാ (മ.ഭാരതം)*

ദേവന്മാരും വേദങ്ങളും പവിത്രതയും പൂർണ്ണതയും അദ്വൈതതന്മയതയും നേടിയത് മാനസതീർത്ഥത്തില് കുളിച്ചി ട്ടാണ്. മാനസസരസ്സിൽ കുളിച്ചാലേ അമൃതത്വം ലഭിക്കുകയുള്ളു. എന്താണ് മാനസതീർത്ഥം അഥവാ മാനസസരസ്സ്. ജ്ഞാനമാകുന്ന ഗർത്തത്തില് ധ്യാനമാകുന്ന ജലം. ധ്യാനജലത്തിൽ രാഗദ്വേഷമലങ്ങള് നിശ്ശേഷം കഴുകിക്കളയുന്നു. അതിൽകുളിച്ചാല് പരമഗതി ലഭിക്കുന്നു. രജോരൂപയായ സരസ്വതി,തമോരൂപയായ കാളിന്ദി, സത്വരൂപയായ ഗംഗ എന്നിങ്ങലെ ത്രിഗുണങ്ങളായ നദീജലദേവതമാരുടെ ത്രിവേണി നിർഗ്ഗുണമായ ബ്രഹ്മസിന്ധുവിലേക്ക് ഒഴുകിലയിച്ചു ഒന്നാവുന്നു. അപ്രകാരമുള്ള ഈ ആത്മനദി മനസംയമമെന്ന ജലത്താൽ പൂർണ്ണയായിരിക്കുന്നു. അവളുടെ ആഴക്ക

യങ്ങൾ സത്യമാണ്. കരകൾസൌശീല്യങ്ങളാണ്. തിരകൾ ഭയതരംഗങ്ങളാണ്. ഈ ജലംകൊണ്ട്,ഹേ,പാണ്ഡുപുത്രാ അഭിഷേകം ചെയ്താലും .സാധാരണ നദികളിലെ ജലം കൊണ്ട് ബാഹ്യശുദ്ധി(ബാഹ്യസ്നാനം) വരുത്തിയതുകൊണ്ടുമാത്രം അന്തരാത്മാവിനെ ശുദ്ധീകരിക്കാവതല്ല. സമ്യക്ജ്ഞാനം,സംയമം, ധ്യാനം,സത്യം,സൌശീല്യം, കാരുണ്യം ഇവകളുള്ള മനസ്സാണ് മാനസസരസ്സെന്ന പുണ്യതീർത്ഥം. അവയിൽവിഹരിക്കുന്ന പരിശുദ്ധപരമഹംസരായ സപ്തസ്വരഋഷിമണ്ഡലത്തെ ദർശിച്ച്,ഉപാസിച്ച്, മനശ്ശുദ്ധിയോടെ വിഷ്ണുസഹസ്രനാമം പ്രകീർത്തിച്ചുപാടണം. വിഷ്ണുസ്മൃതിയിൽ മാനസം,സ്നാനം,വിഷ്ണുചിന്തനമെന്നു കാണുന്നതിൽ വിഷ്ണുചിന്തനം തന്നെയാണ് മാനസസ്നാനം. മനുവും സർവ്വധർമ്മങ്ങളിൽവെച്ച് പരമധർമ്മം ഈശ്വരനാമജപമാണെന്നും അഹിംസയാലാണ് ഭൂതങ്ങളുടെ ജപയജ്ഞം പ്രവർത്തിക്കുന്നതെന്നും പറഞ്ഞിട്ടുണ്ട്. യജ്ഞങ്ങളിൽ ഞാന് ജപയജ്ഞമാണെന്ന ഗീതാകാരന്റെ വാക്യാർത്ഥവും ഇതുതന്നെ.

*അപവിത്ര പവിത്രോ വാ സർവ്വാവസ്ഥാം ഗതോ അപി വാ*

*യ സ്മരേത് പുണ്ഡരീകാക്ഷം സ ബാഹ്യാഭ്യന്തര ശുചി (വിഷ്ണുധർമ്മോത്തരപുരാണം)*

ഒരാൾപവിത്രനോ അപവിത്രനോ ആയിക്കൊള്ളട്ടെ. ഏതവസ്ഥയെ പ്രാപിച്ചവനുമാകട്ടെ, വിഷ്ണുസ്മരണം കൊണ്ടു തന്നെ മനസ്സ് ശുചിയാകുന്നതിനാൽ ബാഹ്യാഭ്യന്തരസ്നാനം വിഷ്ണുസ്മരണമാണെന്ന് വിഷ്ണുധർമ്മോത്തരപുരാണം.

*11 യത സർവ്വാണി ഭൂതാനി ഭവന്ത്യാദിയുഗാഗമേ*

*യസ്മിൻശ്ച പ്രലയം യാന്തി പുനരേവ യുഗക്ഷയേ*

ഏതൊരു ഏകദേവനിൽനിന്ന് യുഗാദിയില് സർവ്വഭൂതങ്ങളും പ്രഭവിച്ചുവോ, ഏതൊരു ഏകദേവനിലേക്ക് സർവ്വ വും യുഗാന്ത്യത്തിൽ പ്രലയിച്ചുവോ, ആ ഏകദേവനെക്കുറിച്ചു പറയുന്നു.

12. *തസ്യ ലോകപ്രധാനസ്യ ജഗന്നാഥസ്യ ഭൂപതേ*
*വിഷ്ണോർന്നാമസഹസ്രം മേ ശൃണു പാപയോപഹം*
ലോകപ്രധാനനും ജഗന്നാഥനുമായ വിഷ്ണുവിന്റെ സഹസ്രനാമങ്ങള് സർവ്വഭയവും നീക്കുന്നു. ഹേ,ഭൂപതേ, എന്നിൽനിന്ന് അവ കേട്ടാലും. എന്ന് ഭീഷ്മര് പറഞ്ഞു. ഭൂപതേ എന്നതിന് രണ്ടർത്ഥമുണ്ട്. രാജാവേ എന്ന് യുധിഷ്ഠിരനേയും, ഭൂമിയുടെ പതിയായ വിഷ്ണുവിനേയും ഒന്നിച്ച് അഭിസംബോധന ചെയ്യുന്നു. യുദ്ധത്തിൽ അറി ഞ്ഞോ അറിയാതെയോ യുധിഷ്ഠിരന് ചെയ്തുപോയ പാപഭയത്തെ ,ആ പാപത്തിന്റെ ഫലമനുഭവിച്ച ഭീഷ്മരി ൽനിന്നുതന്നെ സഹസ്രനാമോപദേശം കേൾക്കയാൽ, യുധിഷ്ഠിരന്റെ മനസ്സിൽനിന്നു നീക്കുന്നു.അതേ സമയം അധർമ്മിയായ ദുര്യോധനനോടു ചേർന്നുനിന്നതിനാല് ഭീഷ്മർ ധർമ്മവിരുദ്ധമായി ചെയ്തുപോയതിനെല്ലാം പരിഹാരമാണ് വിഷ്ണുസഹസ്രനാമം. ഇങ്ങനെ പിതാമഹന്റേയും പേരക്കുഞ്ഞിന്റെയും മാത്രമല്ല, കുരുവംശത്തി ന്റെ തന്നെ പാപങ്ങളെ ഇല്ലായ്മചെയ്യാനാണ് ഗംഗാപുത്രനെക്കൊണ്ടുതന്നെ അത് ഉപദേശിപ്പിക്കുന്നത്. മാത്രമല്ല, വിഷ്ണുധർമ്മോത്തരപുരാണപ്രകാരം ലോകാനാമുപകാരകരമാണ് ഏകസ്യൈവ സമസ്തസ്യ ബ്രഹ്മണോ ദ്വിജസത്തമ നാമ്നാം സഹസ്രം ലോകാനാം ഉപകാരകരം ശൃണു –(വി.ധർമ്മോത്തരം) സഹസ്രനാമസ്തോത്രം. അന്ത്യ കാലത്ത് ലോകോപകാരപ്രദമായ ഈ സ്തോത്രം പാടാനും യുധിഷ്ഠിരനെ ലോകോപകാരത്തിനായി രാജ്യം ഭരിക്കുന്ന ഭരണാധികാരിയാക്കാനും ധര്മ്മിഷ്ഠനായ കുരുശ്രേഷ്ഠന് ഒരവസരം കൊടുക്കുക കൂടിയാണ് കൃഷ്ണന്. പാണ്ഡവരെ ഭീഷ്മസവിധത്തിലെത്തിക്കു ന്നത് അർഹരായ വ്യക്തികൾക്ക് അർഹമായത് കൊടുക്കുന്നതിനാണ്.വിഷ്ണുധർമ്മത്തില് ഒരിക്ക ലും പിഴവു വരുത്താറില്ല. വിഷ്ണുസഹസ്രനാമം സാക്ഷാൽ വിഷ്ണുവായ കൃഷ്ണനെ കണ്ടുകൊണ്ടു കിടന്നു ജപിക്കാനുള്ള ഭാഗ്യമാണ് ഭീഷ്മപിതാമഹന് കൊടുത്തത്.

13. *യാനി നാമാനി ഗൌണാനി വിഖ്യാതാനി മഹാത്മന*
*ഋഷിഭി പരിഗീതാനി താനി വക്ഷ്യാമി ഭൂതയേ*

ഋഷിമാരാൽ പാടപ്പെട്ട വിഖ്യാതവും മഹാത്മവുമായ അവന്റെ നാമങ്ങള് സർവ്വഭൂതങ്ങൾക്കും നന്മ വരാനായി ഞാൻ പാടാം. ഈ നാമങ്ങളിൽതന്നെ അവന്റെ ഗുണങ്ങളും അടങ്ങിയിരിക്കുന്നു. വർണ്ണനാതീതമായ ശക്തികേന്ദ്രമാണ് വിഷ്ണു. പരബ്രഹ്മമാണ്. ഷഡ്ഗുണക്രിയാജാതികളി ൽരൂഢമായതും ശബ്ദപ്രവൃത്തി ഹേതുഭൂതമായിരിക്കുന്നതും അസംഭവവുമായ ആ നിർഗ്ഗുണപരബ്രഹ്മശക്തി തന്നെ ,സഗുണബ്രഹ്മമായി സവികാരമായി സർവ്വാത്മകത്വത്താല് ശബ്ദപ്രവൃത്തി ഹേതുക്കളായി സംഭവമായും ഇരിക്കുന്നു. ഇന്നുവരെ സംഭവിച്ച സർവ്വനാദവും ശബ്ദവും ആ പുരുഷനിൽതന്നെ പ്രവർത്തിക്കുന്നു. വിഷ്ണുവിന്റെ നാമങ്ങൾ ഗുണസംബന്ധങ്ങളാണ്. ഗുണയോഗത്താൽ പ്രവർത്തിക്കുന്നവയാണ്. വിഖ്യാതവും പ്രസിദ്ധവും നിർഗ്ഗുണവും സഗുണവുമായി ഋഷിമാര് അതിനെ ദർശിച്ചു പാടിയ മന്ത്രങ്ങൾ, മന്ത്രവർണ്ണങ്ങൾ, ഗീതങ്ങൾ-സർവ്വവും പുരുഷാർത്ഥങ്ങളാഗ്രഹിക്കുന്ന സർവ്വമനുഷ്യർക്കുമായി പാടുന്നു.സഹസ്രനാമത്തിൽ ആദിത്യ മുതലായവ അവന്റെ ഗുണവും സ്തുതിയുമാണ്. പുറത്തുകാണുന്ന ആദിത്യനും അവനിൽത്തന്നെ ഇരിക്കയാണ്. അതിനാൽ അവനിൽനിന്ന് ഭിന്നനല്ല,അവൻതന്നെയാണ്. അവന്റെ വിഭൂതിയുമാണ്. ഭൂതാത്മനും ഇന്ദ്രിയാത്മനും പ്രധാനാത്മനും അവൻ തന്നെ. ജീവാത്മാവും പരമാത്മാവും അവനാണ്. ജ്യോതിസ്സുകള്,നക്ഷത്രങ്ങൾ, ഭുവനങ്ങൾ,വനങ്ങൾ,ഗിരികൾ, ദിശകൾ,നദികൾ,സമുദ്രങ്ങൾ, -സർവ്വവും വിഷ്ണു തന്നെ.

*ഭൂതാത്മാ ചേന്ദ്രിയാത്മാ ച പ്രധാനാത്മാ തഥാ ഭവാൻ*
*ആത്മാ ച പരമാത്മാ ച ത്വമേക പഞ്ചധസ്ഥിത (വി.പു)*
*ജ്യോതിംഷി വിഷ്ണുർഭുവനാനി വിഷ്ണുർവ്വനാനി വിഷ്ണുർഗ്ഗിരിയോ ദിശശ്ചര*
*നദ്യസമുദ്രാശ്ച സ ഏവ സർവ്വ യദസ്തി യന്നാസ്തി ച വിപ്രവര്യ (വി.പു)*

ശ്രീപതി ,മാധവൻ മുതലായി ഒരേ അർത്ഥം വരുന്ന പദങ്ങളുപയോഗിക്കുമ്പോള് ശബ്ദഭേദത്താൽ ഭാവത്തിൽ വ്യത്യാസമുണ്ട്,പുനരുക്തിദോഷമില്ല എന്ന് ശങ്കരാചാര്യര് ചൂണ്ടിക്കാണിക്കുന്നു. പുല്ലിംഗ ശബ്ദപ്രയോഗമുള്ള സ്ഥലത്തെല്ലാം വിഷ്ണുവിനും സ്ത്രീലിംഗശബ്ദപ്രയോഗമുള്ള സ്ഥലത്തെല്ലാം വൈഷ്ണവീശക്തിയായ ദേവിക്കും സവിശേഷാർത്ഥമുണ്ട്. നപുംസകലിംഗപ്രയോഗമുള്ള പദമെല്ലാം ബ്രഹ്മസംബന്ധിയാണ്. ഇപ്രകാരം പൂർവ്വപീഠിക സമാപിക്കുന്നു.

(ദാക്ഷിണാത്യപുസ്തകങ്ങളിൽ ഇവിടെ ഏതാനും വരികളും കൂടിയുണ്ട്.

*ഋഷിർനാമ്നാം സഹസ്രസ്യ വേദവ്യാസോ മഹാമുനി*
*ഛന്ദോ അനുഷ്ടുപ് തദാ ദേവോ ഭഗവാൻ ദേവകീസുത*
*അമൃതാംശൂദ്ഭവോബീജം ശക്തിർദ്ദേവകിനന്ദന*
*ത്രിസാമാ ഹൃദയം തസ്യ ശാന്ത്യർത്ഥ വിനിയുജ്യതേ*
*വിഷ്ണുംജിഷ്ണും മഹാവിഷ്ണും പ്രഭവിഷ്ണും മഹേശ്വരം*
*അനേകരൂപദൈത്യാന്തം നമാമി പുരുഷോത്തമം*
*അസ്യശ്രീവിഷ്ണോർദിവ്യസഹസ്രനാമസ്തോത്ര മഹാമന്ത്രസ്യ ശ്രീ വേദവ്യാസോ ഭഗവാൻഋഷി*
*അനുഷ്ടുപ് ഛന്ദ ശ്രീമഹാവിഷ്ണുപരമാത്മാ ശ്രീമന്നാരായണോ ദേവതാ*
*അമൃതാംശൂദ്ഭവോ ഭാനുരിതി ബീജം ദേവകീനന്ദന സ്രഷ്ടേതി ശക്തി ഉദ്ഭവ ക്ഷോഭണോ ദേവ*
*ഇതിപരമോ മന്ത്ര ശംഖഭിർന്നന്ദകീചക്രീതി കീലകം ശാർങധന്വാഗദാധര ഇത്യസ്ത്രം രഥാംഗപാണി*
*രക്ഷോഭ്യ ഇതി നേത്രം ത്രിസാമാ സാമഗ സാമേതി കവചം ആനന്ദം പരം ബ്രഹ്മേതി യോനി*
*ഋതു സുദർശന കാല ഇതി ദിഗ്ബന്ധ ശ്രീ വിശ്വരൂപ ഇതി ധ്യാനം ശ്രീ മഹാവിഷ്ണു പ്രീത്യർത്ഥേ*
*ജപേ വിനിയോഗ .*
*ധ്യാനം-*
*ക്ഷീരോദന്വദ്പ്രദേശേ ശുചിമണിവിലസത്സൈകതേ മൌക്തികാനാം*

*മാലാക്ലപ്താസനസ്ഥ സ്ഫടികമണിനിഭൈർമൌക്തികൈർമണ്ഡിതാംഗ*
*ശുഭ്രൈരഭ്രൈദഭ്രൈർപരിവിരചിതൈർമുക്തപീയൂഷവർഷൈ-*
*രാനന്ദീന പുനീയാദരിനലിനഗദാശംഖപാണിർമുകുന്ദ*
*ഭൂപാദൌയസ്യനാഭിർവ്വിയദസുരനിലശ്ചന്ദ്രസൂര്യോ ച നേത്രേ*
*കർമ്മാവാശാ ശിരൌഘ്രൌർമ്മുഖമപി ഗഹനോ യസ്യ വാസോയമബ്ദി*
*അന്തസ്ഥം യസ്യ വിശ്വം ശരനരഖഗഗോഭോഗിഗന്ധർവ്വദൈത്യൈ-*
*ശ്ചിത്രം തം രമ്യതേതം ത്രിഭുവനവപുഷം വിഷ്ണമീശം നമാമി*
*ശാന്താകാരം ഭുജഗശയനം പത്മനാഭം സുരേശം*
*വിശ്വാകാരം ഗഗനസദൃശം മേഘവർണ്ണം ശുഭാംഗം*
*ലക്ഷ്മീകാന്തം കമലനയനം യോഗിഭിർധ്യാനഗമ്യം*
*വന്ദേ വിഷ്ണം ഭവഭയഹരം സർവ്വലോകൈകനാഥം*
*മേഘശ്യാമം പീതകൌശേയവാസം ശ്രീവത്സാംഗം കൌസ്തുഭോത്ഭാസിതാംഗം*
*പുണ്യോപേതം പുണ്ഡരീകായതാക്ഷം വിഷ്ണം വന്ദേ സർവ്വലോകൈകനാഥം*
*ശംഖം ചക്രം സ കിരീടകുണ്ഡലം സപീതവസ്ത്രം സരസീരുഹേക്ഷണം*
*സംഹാരവക്ഷശ്രിയകൌസ്തുഭസ്ഥലം നമാമി വിഷ്ണം മനസാ ചതുർഭുജം*
*ഛായായാം പാരിജാതസ്യ ഹേമസിംഹാസനോപരി ആസീനമംബുദശ്യാമമായതാക്ഷമലംകൃതം*
*ചന്ദ്രാനനം ചതുർബാഹും ശ്രീവത്സാങ്കിതവക്ഷസം രുഗ്മണീസത്യഭാമാഭ്യാം സഹിതം കൃഷ്ണമാശ്രയേ.*

2. **സഹസ്രനാമാരംഭം**

14. *വിശ്വം വിഷ്ണർവഷട്കാരോ ഭൂതഭവ്യഭവദ്പ്രഭു ഭൂതകൃത് ഭൂതഭൃത് ഭാവോ ഭൂതാത്മാ ഭൂതഭാവനാ*
    സർവ്വഭൂതങ്ങൾക്കും സർവ്വജഗത്തിനും ഉൽപ്പത്തിസ്ഥിതിസംഹാരകാരണമായ ഏകമായ ബ്രഹ്മമെന്ന് വിളിക്കപ്പെട്ടതും ഉഭയവിധവുമായ ബ്രഹ്മംതന്നെയാണ് വിശ്വശബ്ദത്താല് ഇവിടെ വിവക്ഷിക്കപ്പെടുന്നത്.ജഗത്തിന്റെ കാരണമാകയാൽ വിശ്വമൂലമായ ബ്രഹ്മംതന്നെ വിശ്വം. ആദിയിൽ വിശ്വമെന്ന കാര്യഭൂതവിശ്വശബ്ദത്താല് കാരണത്തെ ഗ്രഹിക്കുന്നത് ,കാര്യഭൂതമായ വിരിഞ്ചാദികളെന്ന നാമരൂപാ ദികൾപോലും ഏതൊരുപുരുഷന്റെ നാഭിയിൽനിന്നുസൃഷ്ടിക്കപ്പെട്ടുവോ,ആ കാരണഭൂതമായ, പ്രപഞ്ച നാഭിയുടേയും മൂലമായ വിഷ്ണുവിനെ സ്തുതിക്കുന്നതിനാണ്.ആ പുരുഷനിൽനിന്ന് വിഭിന്നമായി ഒരു പ്രപഞ്ചവുമില്ല.പ്രപഞ്ചസർഗ്ഗകാരണമായ ബ്രഹ്മാവുമില്ല,പ്രപഞ്ചസർഗ്ഗവുമില്ല. ബ്രഹ്മൈവേദ വിശ്വം ( മുണ്ഡ ക ഉ) പുരുഷഏവേദം വിശ്വം(മുണ്ഡ.ഉ) വിശ്വമേവേദം ബ്രഹ്മ(മഹാനാരായണ ഉ) മുതലായ ശ്രുതികളാ ൽഈ ഏകത്വം പറയപ്പെട്ടിരിക്കുന്നു.സദം(സത്യം) എന്നാൽ ഉണ്മ.വിശതി എന്നതുകൊണ്ട് വിശ്വം ബ്രഹ്മമാണ്.തത് സൃഷ്ട്വാ ത ദേവാനനുപ്രാവിശത് (തൈ.ഉപ) ഏതൊന്നിനെ സൃഷ്ടിച്ച് അതിലേക്ക് അനുപ്രവേശിച്ചുവോ ,അത്. ഏതൊന്നിലേക്ക് ഭൂതങ്ങളെല്ലാം വിശന്തി (അനുപ്രയാണം ചെയ്ത് ലയി ക്കുന്നുവോ അത്). യത് പ്രയന്ത്യഭിസംവിശന്തി (തൈ.ഉപ) സകലജഗത്തും കാര്യഭൂതമായ സകലവും ഏതൊന്നിൽനിന്നുണ്ടായി, ഏതൊന്നിൽസ്ഥിതിചെയ്ത്,ഏതിൽലയിക്കുന്നുവോ, ആ കാരണഭൂതവും വിശ്വംതന്നെ.

    സർവ്വംവേദായത് പദമാമനന്തി തപാംസി സർവ്വാണി ച യദ്വദന്തി
    യദിഛന്തോ ബ്രഹ്മചര്യം ചരന്തി തത്തേ പദം സംഗ്രഹേണ ബ്രവീമി
    ഓം ഇത്യതത് .

    *ഏതദ്വയേവാക്ഷരം ബ്രഹ്മ ഏതദ്വയേവാക്ഷേരം പരം*
    *ഏതദ്വയേവാക്ഷരം ജ്ഞാത്വാ യോ യദിഛതി തസ്യ തത് (കഠ)*

    പരവും അപരവുമായ ബ്രഹ്മം ഓങ്കാരമാണ് എന്ന് പ്രശ്നോപനിഷത്ത്. അ,ഉ,മ എന്ന ത്രിമാത്രകളോട്ടു കൂടിയ പ്രണവം നാദബ്രഹ്മം. അതിൽ പരമപുരുഷനെ ധ്യാനിക്കുവാന് ഉപനിഷത്തുക്കള് പഠിപ്പിക്കുന്നു.

ഓമിതി സർവ്വ,ഓമിതിദം സർവ്വം (തൈത്തിരീയആരണ്യകം) എന്ന് യജുർവ്വേദം. എപ്രകാരം എല്ലാ ഇലകളും തണ്ടിൽതന്നെ ഇരിക്കുന്നുവോ, അതുപോലെ സർവ്വ വാക്കും, സർവ്വജഗത്തും ഓങ്കാരത്തിലട ങ്ങിയിരിക്കുന്നു (ഛാന്ദോഗ്യം). ഓമിത്യേദദക്ഷരം (മാണ്ഡൂക്യ ഉപ).പരബ്രഹ്മവും അപരബ്രഹ്മവും പ്രണവം തന്നെ. അപൂർവ്വവും,അനന്തരവും, അബാഹ്യവും അനപരവും, അവ്യമായ പ്രണവംതന്നെ. സർവ്വത്തി ന്റെയും ആദിയും,മദ്ധ്യവും അന്ത്യവും പ്രണവം. സർവ്വഹൃദയങ്ങളിലും വസിക്കുന്ന പ്രണവത്തെ ഈശ്വര നെന്നറിഞ്ഞാലും. സർവ്വവ്യാപിയാണ് നാദബ്രഹ്മമായ പ്രണവം. അതിനെ അറിഞ്ഞ ധീരൻ ശോചി ക്കുന്നില്ല. അമാത്രമായ അത്
അനന്തമാത്രകളോട്ടുകൂടിയതുമാണ്. ദ്വൈതങ്ങളെയെല്ലാം ഉപശമിപ്പിക്ക ന്നതാണ്. ശിവമായ ഓങ്കാരത്തെ മുനിമാരല്ലാതെ ആരും അറിയുന്നില്ല. (മാണ്ഡൂക്യകാരിക) ഓം തദ് ബ്രഹ്മ, ഓം തദ്വായു, ഓം തദാത്മാ.ഓം തത് സത്യം (തൈ.ആരണ്യകം).

*ഓമിത്യേകാക്ഷരം ബ്രഹ്മ വ്യാഹരൻ മാമനുസ്മരന്*
*യ പ്രയാതി ത്യജന് ദേഹം സ യാതി പരമാം ഗതിം(ഗീത)*
*യദക്ഷരം വേദവിദോ വദന്തി വിശന്തിയദ്യതയോവീതരാഗ*
*യദിഛന്തോ ബ്രഹ്മചര്യം ചരന്തി തത്തേപദം സംഗ്രഹേണ പ്രവക്ഷ്യേ (ഗീത)*
*രസോഹമപ്സു കൌന്തേയ പ്രഭാസ്മി ശശിസൂര്യയോ*
*പ്രണവ സർവ്വവേദേഷു ശബ്ദ ഖേ പൌരുഷം നൃഷു (ഗീത)*
*ഗിരാമസ്മ്യേകമക്ഷരം (ഗീത)*
*ആദ്യം ത്ര്യക്ഷരം ബ്രഹ്മ ത്രയീ യസ്മിൻ പ്രതിഷ്ഠിതാ*
*ഏകാക്ഷരം പരം ബ്രഹ്മ പ്രാണായാമം പരംതപ*

ഇപ്രകാരം പ്രണവത്തെ നാദബ്രഹ്മമായും സർവ്വപ്രപഞ്ചമായും ശ്രുതിസ്മൃതികള് പുകഴ്ത്തുന്നു. ആപസ്തംബധർമ്മസൂത്രം , *ഓങ്കാര സ്വർഗ്ഗദ്വാരം തസ്മാത് ബ്രഹ്മാദ്ധ്യേഷ്യമാണ ഏതദാതി പ്രതിപദ്യേത. വിഗതാം ചാന്യാം കൃത്യേവം ലൌകിക്യാ വാച്യാ വ്യാവർത്തതേ ബ്രഹ്മ* എന്നു പറയുന്നു.

*പ്രണവാദ്യാസ്തദാ വേദ പ്രണമേ പര്യവസ്ഥിതാ*
*വാങ്മയം പ്രണവ സർവ്വം തസ്മാദ് പ്രണവമഭ്യസേത്* എന്ന് സ്മൃതികളും അനുശാസിക്കുന്നു.

വിശ്വശബ്ദത്താൽ നാദബ്രഹ്മം (ഓങ്കാരം) വിവക്ഷിതമായിരിക്കുന്നു. വാച്യം ,വാചകം ഇവയുടെ അത്യന്താഭേദഭാവത്താൽ, വിശ്വം =ഓങ്കാരം =ബ്രഹ്മം =വിഷ്ണു , വിഷ്ണു നാദബ്രഹ്മമാണ്. സർവ്വം ഖല്വിദം ബ്രഹ്മ തജ്ജലാനീതി ശാന്ത ഉപാസീത (ഛാ.ഉപ).വികാരജാതമായ സർവ്വവും ബ്രഹ്മമാണ്. തജ്ജത്വാത്(സൃഷ്ടിശക്തി),തല്ലത്വാത്(പ്രലയശക്തി), തദനത്വാത്(സ്ഥിതിശക്തി) വിഷ്ണു ബ്രഹ്മമാണ്. സർവ്വവും ഏകാത്മകമായി ഒന്നിൽതന്നെ അടങ്ങിയിരിക്കുമ്പോൾ, രാഗദ്വേഷാദികൾ ഉത്ഭവിക്കുന്നില്ല. അദ്വൈതത്തിൽ രാഗദ്വേഷാദി ദ്വന്ദ്വഭാവങ്ങൾക്ക് സ്ഥാനമില്ല.

*ശ്രൂയതാം ധർമ്മസർവ്വസ്വം ശ്രുത്വാ ചൈവാവധാര്യതാം*
*ആത്മന പ്രതികൂലാനി പരേഷാം ന സ്ഥാചരേത്*
*ആത്മൌപമ്യേന സർവ്വത്ര സമം പശ്യതിയോർജ്ജുന*
*സുഖംവാ യദി വാ ദുഖം സ യോഗീ പരമോ മത (ഭ .ഗീത)*
*നിർഗ്ഗുണ പരമാത്മാ തേ ദേഹം വ്യാപ്യ വ്യവസ്ഥിത*
*തമഹം ജ്ഞാനവിജ്ഞേയം നാവമന്യേ ന ലംഘയേ*
*യധ്യാഗമൈർന്ന വിന്ദേയം തമഹംഭ്രുതഭാവനം*
*ക്രമേയം ത്വാം ഗിരം ചേമം ഹനുമാനിവ സാഗരം (മ.ഭാരതം)*

അതിമോഹം കൊണ്ട് സഹജീവികളിൽ ബദ്ധവൈരം വളർത്തുന്ന ശോചനീയമായ സ്വഭാവം മനീഷികളെന്നഭിമാനിക്കുന്ന മനുഷ്.രിൽപോലും കണ്ടുവരുന്നു. ഇപ്രകാരമുള്ള സ്വഭാവം ദ്വൈതം (ഭിന്നമായി ,അന്യമായി,ഭേദബുദ്ധിയാൽ) കൊണ്ടുളളതാണ്. ഇത്തരം വികൽപ്പമുള്ളവരെയാണ്

വിഷ്ണുപുരാണം ദൈത്യരെന്നു വിളിച്ചിട്ടുള്ളത്.
*വിസ്താര സർവ്വഭൂതസ്യ വിഷ്ണോ സർവ്വമിദം ജഗത്*
*ദ്രഷ്ടവ്യമാത്മവത് തസ്മാദഭേദേന വിചക്ഷണൈ*
*സമുത്സൃജ്യാസുരം ഭാവം തസ്മാദ്വയം തഥാവയം*
*തഥാ യത്നം കരിഷ്യാമോ യഥാ പ്രാപ്സ്യാമ നിർവൃതീം (വി.പുരാണം)*
*സർവ്വത്ര ദൈത്യാ സമതാമുപേത സമത്വമാരാധനമച്യുതസ്യ (വി.പുരാണം)*
വിഷ്ണുപുരാണത്തിൽ പ്രഹ്ലാദന് പറയുന്നു- അഹോ,എന്റെ ശക്തി മന്ത്രാദികളുണ്ടാക്കിയതല്ല. എന്റെ നൈസർഗ്ഗികശക്തിയല്ല. അച്യുതൻ ഹൃദയത്തില് വസിക്കുന്നവരുടെ സാമാന്യസ്വഭാവമാണ്. ഏതൊരാൾ വേറൊരാൾക്ക് തിന്മ വരണമെന്ന് ഒരിക്കലും ചിന്തിക്കുന്നില്ലയോ, ഏതൊരാൾ എല്ലാവരേയും  താൻതന്നെ എന്നറിയുന്നുവോ, അയാൾ പാപത്തിൽനിന്നും പാപഫലത്തിൽനിന്നും മുക്തനാണ്.  പാപകാരണമായ രാഗദ്വേഷമില്ലായ്കയാൽ,മനസ്സിൽപോലും പാപമില്ല, പാപത്തിന്റെ ഫലവുമില്ല. മററുള്ളവരെ കരുതിക്കൂട്ടി ദ്രോഹിക്കാന് വിചാരിക്കുകയും,ദ്രോഹം പറയുകയും പ്രവർത്തിക്കുകയും ചെയ്യുന്നവർ,  പുനർജന്മത്തിനുള്ള വിത്ത് വിതച്ചുകഴിഞ്ഞു. അവർക്ക് അനേകം വേദനകൾ (പാപഫലം) അനുഭവിക്കേണ്ടതുണ്ട്.  ഞാൻ എന്നിലും സർവ്വജീവജാലങ്ങളിലും കേശവനെ മാത്രം സദാ കാണുന്നു. മനസ്സാലോ വാക്കാലോ ശരീരത്താലോ പഞ്ചഭൂതങ്ങളാലോ, ദേവന്മാരാലോ അസുരന്മാരാലോ, എന്നിലേൽപ്പിക്കപ്പെടുന്ന വേദനകൾ, എന്നെ സ്പർശിക്കുന്നില്ല. സർവ്വത്തിലും സമത്വഭാവനയോടെ  രാഗദ്വേഷമില്ലാതെ ഇരിക്കയാലാണത്. ഹരി തന്നെ സർവ്വ ചരാചരവും. ഞാനവനെ സ്നേഹിക്കുന്നതിനാൽ,  സർവ്വചരാചരത്തേയും സ്നേഹിക്കുന്നു.അതുമാത്രമാണെന്റെ ശക്തി. മിത്രങ്ങളെ നേടാനും ശത്രുക്കളെ ജയിക്കാനും ഭേദഭാവനയുള്ളവർ നടത്തുന്ന പ്രീണനങ്ങളോ പ്രലോഭനങ്ങളോ  ശിക്ഷയോ,വിവാദങ്ങളുടെ വിത്തുപാകലോ അദ്വൈതി ചെയ്യുന്നില്ല. അദ്വൈതിക്ക് മിത്രമോ ശത്രുവോ ഇല്ല.  എനിക്ക് യാതൊന്നും നേടാനില്ല,അപ്പോൾപിന്നെ അതിന്നായി ചെയ്യാ ൻ കർമ്മങ്ങളുമില്ല.  ഗോവിന്ദന്റെ മിത്രം ,ശത്രു എന്ന് പിരിച്ചുപറഞ്ഞത് വെറും അർത്ഥമില്ലായ്മയാ ണ്. അഹോ,കോപിക്കരുത്.അവൻ സർവ്വചരാചരങ്ങളിലും സമമായി വിളങ്ങുന്നു. സാമ്രാജ്യങ്ങൾ വിഡ്ഢികൾക്കും ഭാഗ്യം കൊണ്ടു ലഭിക്കാം. അജ്ഞനും ഭീരുവിനും രാഷ്ട്രതന്ത്രമറിയാത്തവനും ഭാഗ്യം കൊണ്ട് ഭരണാധികാരിയാവാം. ജ്ഞാനിക്കും ധീരനും മാത്രമേ ധർമ്മനിഷ്ഠയോടെ ഗോവിന്ദനെ പ്രാപിക്കാന് സാധിക്കൂ. മുക്തി വേണ്ടവർ ദേവന്മാരിലും മനുഷ്യരിലും പക്ഷികളിലും ഇഴജന്തുക്കളിലുമെല്ലാം സമത്വം കാണുന്നു.  അവയെല്ലാം വിഷ്ണുവിന്റെ തന്നെ ശാശ്വതസ്വരൂപങ്ങളെന്നറിയുന്നു. അവയെ മനസാ വാചാ കർമ്മണാ ദ്രോഹിക്കുന്നില്ല. സർവ്വചരാചരപ്രപഞ്ചവും വിഷ്ണുതന്നെ എന്നറിഞ്ഞവരിൽ, അനാദിയും അനന്തവുമായ സർവ്വേശ്വരന് പ്രസാദിക്കുന്നു. വിഷ്ണുപ്രസാദത്താൽ സർവ്വദുഖവും ,  രോഗവും ആമയങ്ങളും നശിക്കുന്നു.
ഏതൊരാള് അനേകജന്മങ്ങൾക്കുശേഷം വിവേകപൂർവ്വം വാസുദേവൻതന്നെ സർവ്വവുമെന്നു തിരിച്ചറിഞ്ഞ്  എന്നിൽ ചേരുന്നുവോ, ആ മഹാത്മാവിനെ ജീവിതത്തിലൊരിക്കലെങ്കിലും കണ്ടുമുട്ടുന്നത് വളരെ അപൂർവ്വമായ ഒന്നാകയാല്,പ്രയാസമേറിയതാണെന്ന് കൃഷ്ണൻ ഗീതയില് പറയുന്നു. ഈശ്വ രസ്തുതികളും കീർത്തനങ്ങളും പാടിയതുകൊണ്ട് മാത്രം ആയില്ല. അതോടൊപ്പം കരുണാർദ്രമായ ഒരു ഹൃദയവും സഹജീവികളെ ഉപദ്രവിക്കാത്ത അഹിംസാത്മകമായ ജീവിതവും കൂടി വേണമെന്ന് അർത്ഥം. ഭാഗവതത്തിൽ പറഞ്ഞ ഈ ധർമ്മം തന്നെയാണ് ബ്രാഹ്മണരും  ജൈനരും ബുദ്ധമത ക്കാരും  ജീവിതത്തിൽ പാലിച്ചിരുന്നതെന്ന് ഓർക്കണം. ഇവയുടെയെല്ലാം മുഖ്യധാര ഒന്നാണ്. ഇത റിഞ്ഞാല് പുതിയ ചരിത്രകാരന്മാർക്ക് ഇന്ത്യാചരിത്രം എഴുതിയ  വിദേശികൾക്ക് അജ്ഞത കൊണ്ടു സംഭവിച്ച പിഴവുകള് ആവർത്തിക്കാതെ കഴിക്കാം.
ഭഗവദ്ഗീതയിൽ കൃഷ്ണൻ,
*മത്കർമ്മകൃത് മത്പരമോ മത് ഭക്ത  സംഗവർജ്ജിത*

*നിർവൈര സർവ്വഭൂതേഷു യ സ മാമേതി പാണ്ഡവ*

എന്നുപറയുന്നതും ഹിംസാരഹിതമായ സ്തുതിനമസ്കാരങ്ങളാല് വിശ്വരൂപിയായ തന്നെ പ്രാപിക്കാന് സർവ്വഭൂതങ്ങളിലും കരുണയും സംഗവർജ്ജിത്വവും പറയുന്നു എന്നുകാണുക.

*ന ചലതി നിജവർണ്ണധർമ്മതോ യ*

*സമമതിരാത്മസുഹൃദ്വിപക്ഷപക്ഷേ*

*ന ഹത്തി ന ച ഹന്തി കിഞ്ചിദുച്ചൈ*

*സ്ഥിതമനസം തമവേഹി വിഷ്ണുഭക്തം (വി.പുരാണം)*

ആരാണ് യഥാർത്ഥവിഷ്ണുഭക്തൻ. ഏതൊരാൾ തന്റെ വർണ്ണധർമ്മത്തിൽനിന്ന് ഒരിക്കലും വ്യതി ചലിക്കുന്നി ല്ലയോ, ആരാണോ സമമതിയായിരിക്കുന്നത്, ആപത്ക്കാലത്തും ആരാണോ ആത്മസു ഹൃത്തായിരിക്കുന്നത്, ആരൊരാൾ ആരേയും ഹനിക്കുന്നില്ലയോ, ആരുടെ സമ്പത്തും ഹരിക്കുന്നില്ല യോ, ആ സ്ഥിതമനസൻ(സ്ഥിതപ്രജ്ഞൻ) വിഷ്ണുഭക്തനാണ്.

*വിമലമതിരമത്സര പ്രശാന്ത ശുഭചരിതോ അഖിലസത്വമിത്രഭൂത*

*പ്രിയഹിതവചനോ അസ്തമാനമായോ വസതി സദാ ഹൃദി തസ്യ വാസുദേവ*

*വസതി ഹൃദി സനാതനേ ച തസ്മിൻ ഭവതി പുമാന് ജഗതോ അസ്യ സൌമ്യരൂപ*

*ക്ഷിതിരസമതിരമ്യമാത്മനോ അന്ത കഥയതി ചാരുതയൈവ സാലപോത (വി.പുരാണം)*

ആരുടെ ഹൃദയത്തിലാണ് സദാ വാസുദേവൻ വസിക്കുന്നത്. വിമലഹൃദയനും നിർമത്സരനും പ്രശാന്തനും പ്രിയവും ഹിതവുമായ വാക്കുപറയുന്നവനും, സർവ്വചരാചരങ്ങൾക്കും മിത്രവും, മായാ ബന്ധം അസ്തമിച്ചവനുമായ വ്യക്തിയുടെ ഹൃദയത്തിൽ, സനാതനമായ വാസുദേവന് വസിക്കുന്നു. അപ്രകാരമുളള വ്യക്തി എങ്ങനെയിരിക്കും. മനോഹരമായ സാലവൃക്ഷത്തയ്യ് തന്റെ ചാരുത(സൌ ന്ദര്യം) കൊണ്ട്, താൻ നുകർന്ന ക്ഷിതിരസം തന്റെ അന്തരാത്മാവിലിരിക്കുന്നു എന്നും ആ രസം അതിര മ്യമാണെന്നും കാണുന്നവരിലും ബോധം ജനിപ്പിക്കുന്നു. അതുപോലെ കൃഷ്ണം (കൃഷ് ഭൂമി ണ നിർവൃതി രസം.) നുകർന്നവരും തങ്ങളുടെ ഹൃദയത്തിലിരിക്കുന്ന വാസുദേവന്റെ സുഖാനന്ദസ്വരൂപമായി, സൌമ്യരൂപമായി, ചാരുതയാർന്നുവിളങ്ങുന്നത് ലോകത്തില് സർവ്വജനങ്ങളും കാണുന്നു.

*സകലമിദമഹം ച വാസുദേവ പരമപുമാൻ പരമേശ്വര സ ഏക*

*ഇതിമതിരചലാ ഭവത്യനന്തേ ഹൃദയഗതേവ്രജതാൻ വിഹായ ദൂരാത് (വി.പുരാണം)*

*യമനിയമവിധൂഷകന്മഷാണാമനുദിനമച്യുതസക്തമാനസാനാം*

*അപഗതമദമാനമത്സരാണാം വ്രജഭട ദൂരതരേണ മാനവാനാം (വി.പുരാണം).*

വൈഷ്ണവലക്ഷണം പറയുന്നിടത്തൊക്കെ അഹിംസയോടുകൂടിയ വിഷ്ണുകീർത്തനവും നമസ്കാരവും പറയുന്നു. ശ്രദ്ധയോടെ വേണം അനുഷ്ഠിക്കാനെന്നും എടുത്തെടുത്ത് പറയുന്നുണ്ട്. അശ്രദ്ധകൊണ്ട് വാക്കിലും മനസ്സിലും പ്രവൃത്തിയിലും ഹിംസ കടന്നുകൂടാൻസാദ്ധ്യതയുണ്ട്.ശ്രുതിയിൽ ശ്രദ്ധിക്കാത്തവർ ചെയ്യുന്ന ശ്രാദ്ധം ,വ്രതനിഷ്ഠ കൂടാത്ത വേദപഠനം, ദാനം.ചെയ്യാത്ത യജ്ഞം, ദയവില്ലാതെ വലിച്ചെറിഞ്ഞുകൊടുക്കുന്ന ദാനം, അഹിംസപാലിക്കാതെയും വിശ്വാസം കൂടാതെയും ചെയ്യുന്ന ക്ഷേത്രദർശനം-ഇവയൊക്കെ അപൂർണ്ണങ്ങളാണ്. മഹാവിഷ്ണുവിന് ആരോടും വെറുപ്പില്ല.അതിനാൽ മഹാവിഷ്ണുവിനെ നിന്ദിക്കുന്നവരുടേയും വെറുക്കുന്നവരുടേയും മുമ്പ് ചെയ്യപ്പെട്ട സൽക്കർമ്മഫലങ്ങളും വിഷ്ണുഭക്തരെ നിന്ദിക്കുന്നവരുടെ കുറവുവന്ന സല്ക്കർമ്മഫലങ്ങളും ചെന്നുചേരുന്നത് വിഷ്ണുവിങ്കലും വിഷ്ണുഭക്തരിലുമാണ്. ഇപ്രകാരം ഗ്രഹിച്ചുകഴിഞ്ഞാൽ സർവ്വവിശ്വവുമായി ,സർവ്വവിശ്വത്തിനും മിത്രമായി,ആപൽബാന്ധവനായിരിക്കുന്ന ഭഗവാനില് പൂർണ്ണാർപ്പണം ചെയ്ത വ്രതശുദ്ധമായ കാരുണ്യ ഹൃദയത്തിൽ ഭഗവാന് എഴുന്നളളിയിരിക്കുന്നു.തീർത്ഥപാദം പതിച്ച ആമനസ്സും തീർത്ഥപാദമാകുന്നു. ഭഗവദ്ഭക്തൻ ഭഗവാന് തന്നെയാകുന്നു,വിശ്വമൂർത്തിയാകുന്നു.

ബ്രഹ്മത്തെ ഓം തത് സത് എന്നു പറയുന്നു. പ്രാർത്ഥന,നമസ്കാരമെന്നിവ ഏററവും ഉന്നതങ്ങളായ സാത്വികാചാരങ്ങളെന്നുവരികിലും ഭക്തിയോടും,ശ്രദ്ധയോടും,പ്രണവത്തോടും കരുണയോടും

അഹിംസാവ്രതം നിഷ്ഠയായി പാലിച്ചും നിർവ്വഹിക്കുന്നപക്ഷം അവ പരമസാത്വികക്രിയകളായി ഭവിച്ച് സാത്വികഫലം തരുന്നു.മഹാഭാരതത്തിലെ കർമ്മകാണ്ഡം ഇങ്ങനെ നിർദ്ദേശിക്കുന്നു. ഞാൻ അവിഷ്ണുവാണ് (വിഷ്ണുവല്ല) എന്നു സങ്കൽപ്പിക്കുന്നവർ, അവനെ ആരാധിക്കയോ, ധ്യാനിക്കയോ, പ്രാപിക്കയോ ചെയ്യുന്നില്ല. വിഷ്ണുധർമ്മോത്തരപുരാണം പറയുന്നു- സർവ്വവും ആ പരബ്രഹ്മത്തിന്റെ നാമങ്ങളാണ്. അതിനാൽ ആ ദേവദേവന്റെ നാമങ്ങള് പാടുക. അതുകൊണ്ട് സർവ്വകാമങ്ങളും സാധിക്കും. ജഗദ്ഗുരുവിന്റെ ആരാധന സർവ്വകാമഫലപ്രാപ്തി തരും. ഹേ,ദാൽബ്യ,ഞാൻ ഗോവിന്ദൻ തന്നെ എന്നു സങ്കൽപ്പിച്ച് അവനെ ധ്യാനിക്കുക. അപ്രകാരം ഗോവിന്ദനിൽ തന്മയീഭവിച്ചവനിൽ, സർവ്വ പ്രാർത്ഥനകളും വന്നുചേരുന്നു. സർവ്വ പ്രാർത്ഥനാഫലങ്ങളും വന്നുചേരുന്നു. പരമപദം പ്രാപ്തമാവുന്നു. യോഗികൾ എന്നെ സർവ്വ ഭൂതങ്ങളിലും ഇരിക്കുന്നവനായി ദർശിച്ച് ഏകത്വം അറിഞ്ഞ് ഭജിക്കുന്നതിനാൽ, സദാ എന്നിൽത്തന്നെ വസിക്കുന്നവരാണെന്ന് ഗീതയില് കൃഷ്ണന് പറയുന്നതും ഇതിനാലാണ്.

*അഹംഹരി സർവ്വമിദം ജനാർദ്ദനോ നാന്യത് തത കാരണകാര്യജാതം* എന്ന് വിഷ്ണുപുരാണം തന്റെ വിശ്വരൂപത്തെ പരാമർശിക്കുന്നു. വളരെയേറെ ശ്രദ്ധിക്കേണ്ട ഒരു മനുവചനം ഇവിടെ ഉദ്ധരിക്കുന്നു.

*ഗുരോര്യത്ര പരീവാദേ നിന്ദാവാപി പ്രവർത്തതേ,*

*കർണ്ണോ തത്ര പിയാതവ്യൌ ഗന്തവ്യം വാ തതോന്വതാ .*

ഗുരുവിനെക്കുറിച്ച് ആരെങ്കിലും നിന്ദിച്ചോ ദ്വേഷിച്ചോ സംസാരിക്കുന്നതു കേൾക്കാനിടവന്നാല് അതു കേൾക്കാന് നിൽക്കരുത്. ഒന്നുകിൽ ചെവി പൊത്തുക.അല്ലെങ്കിൽ, നിന്ദിക്കുന്നവരുടെ ഇടയിൽനിന്ന് എഴുന്നേററുപോവുക. കാരണം ബ്രഹ്മൈവാചാര്യരൂപേണാവതിഷ്ഠതേ എന്ന് വ്യാസസ്മൃതി. ഗുരു തന്നെ ബ്രഹ്മം,ഗുരുതന്നെ വിഷ്ണു. വിഷ്ണുവായിത്തന്നെ തനിക്ക് അദ്ധ്യാത്മികവിദ്യ ഉപദേശിച്ച ഗുരുവിനേയും കാണണം.

*വരം ഹുതവഹജ്വാലം പുഞ്ജസ്യാന്തര്യവസ്ഥിതി*

*ന ശൌരിചിന്താവിമുഖ ജനസംവാസവൈശസ്ഥ (കാത്യായനസ്മൃതി)*

അഗ്നിജ്വാലകൾക്കു നടുവിലിരുന്നാലും സാരമില്ല, ശ്രീവാസുദേവനെ നിന്ദിക്കുന്നവരുടെയും ധ്യാനിക്കാ ത്തവരുടേയും കൂടെയുള്ള സഹജീവിതം അസഹ്യമാണ്. ഗുരുനിന്ദ ചെയ്യുന്നവരുമായി സഹവസി ക്കയോ സംസാരിക്കയോ ചെയ്യരുത്. ശ്വേതശ്വേതരോപനിഷത്തിൽപറയുന്നു-

*യസ്യ ദേവ പരാഭക്തിര്യഥാദേവേ തയാ ഗുരൌ*

*തസ്യൈതേ കഥിതാഹ്യർത്ഥാ പ്രകാശന്തേ മഹാത്മന*

ഈ സത്യം ഈശ്വരനിലും ഗുരുവിലും തുല്യഭക്തിയോടുകൂടിയിരിക്കുന്ന ഒരു മഹാത്മാവിനോടു പറയുന്ന മാത്രയിൽ പ്രകാശവത്തായിത്തീരുന്നു. അതുവരെ അപ്രകാശിതമായിരിക്കുന്ന മഹിമാനം അത്തരമൊരു ഗുരുവോട് സത്യം പറയുമ്പോൾ, പ്രകാശിതമാകുന്നു. അറിയാതെ ഉച്ചരിച്ചാൽപോലും സർവ്വപാപഹരമായ ഹരിനാമം അറിഞ്ഞുപാടുന്നവന്റെ കഥ പറയാനുണ്ടോ. ഒരുപ്രാവശ്യം ഉച്ചരിച്ചാൽപോലും കലികന്മഷഹരമായ ഹരിനാമം അനുദിനം അനുനിമിഷം കീർത്തിക്കുന്നവന്റെ കാര്യം പറയാനുണ്ടോ.

ഹരി ഹരി ഹരി എന ദിനം സ്മരി നാൻ വണങ്കിടും ഇറൈവനോ ശംഖചക്രധാരി

വദനവത്മീകവാസിനിയായ രസനോരഗി ഗോവിന്ദാ ഗോവിന്ദാ ഗോവിന്ദാ എന്നു പാടാതെ എങ്ങനെ രസാനുഭവമറിയും.ദിനംദിനം അവന്റെ മാഹാത്മ്യം പാടാത്ത നാവ് മുഖത്തുനട്ടുപിടിപ്പിച്ച ഒരു പാപവള്ളി മാത്രമല്ലേ.

*ഗോവിന്ദേതി ഹരേർന്നാമ ഗേയം ഗായസ്വ നിത്യശ ധ്യായന് കൃതേ യജന് ...............................*

ഒരാൾ ആദ്യം മനസ്സിൽ ചിന്തിക്കുന്നു. മനോദൃഷ്ടിയിൽ കാണുന്നു. മനനം ചെയ്യുന്നു.അതിന്നുശേഷമാണ് ചിന്തിച്ചത് നാവുവഴി പുറത്തുപറയുന്നത്. ഇത് എല്ലാവർക്കും അനുഭവമാണ്. ഇതിനെയാ

ണ് താന്ത്രികഗ്രന്ഥങ്ങൾ പര,പശ്യന്തി, മദ്ധ്യമ,വൈഖരി എന്നു നാലുതരം വാക്കായിട്ട് പറയുന്നത്. അതായത്, ഹരിനാമം പാടുന്നവർ ആദ്യം അതിനെ ധ്യാനിച്ചുചിന്തിക്കുന്നുണ്ട്. ഇത് വാമൊഴിക്കും വരമൊഴിക്കും ബാധകമാണ്. കവിതാരൂപത്തിലുംരാഗരൂപത്തിലും പ്രൊജക്ടുകളായും ഒക്കെ പ്രകാശിപ്പിക്കപ്പെടുന്നത് ഈ വാക്കാണ്. ഈശ്വരനിൽ സമ്പൂർണ്ണആത്മസമർപ്പണം ചെയ്തവർക്ക് നരകവാസം വിധിച്ചിട്ടില്ലെന്ന് പരാശരൻ വിഷ്ണുപുരാണത്തില് പറയുന്നു. സദാ ഈശ്വരചിന്തനം ചെയ്യുന്നവർക്ക് സ്വർഗ്ഗാദിസിദ്ധികൾപോലും തങ്ങളുടെ തപസ്സിന് വിഘാതമായി അനുഭവപ്പെടുന്നു. വിമലബുദ്ധികളുടെ മനസ്സിൽ ശാശ്വതമുക്തിയായി ഈശ്വരത്വം വിരാജിക്കലാണ് ഇത്. ഈ അർത്ഥത്തില് നോക്കിയാല് ഋഷിമാരുടെ തപോബലത്താല് അവര്ക്ക് ലഭിച്ച സുഖങ്ങൾ അവര് ദേവന്മാർ തപസ്സുമുടക്കുന്നതായി കരുതിയതിന് മറ്റൊരർത്ഥം വരും. വിശ്വാമിത്രൻ ഗായത്രിയുടെ ഋഷി.ഗായത്രി വേദമാതാവ്.വേദമാതാവിന്റെ ദർശനംകിട്ടിയ ,ക്ഷത്രിയന്റെ ഹിംസ ഉപേക്ഷിച്ച് അഹിംസ സ്വീകരിച്ച , വിശ്വത്തിന്റെ മുഴുവനും മിത്രമായ ഋഷി. ശുനശ്ശേഫനെ രക്ഷിച്ചതിലും ,ദണ്ഡകാരണ്യത്തിലെ കാപാലികരുടെ നരബലി നിർത്തലാക്കിയതിലും അഹിംസയുണ്ട്. അഹല്യക്ക് ശാപമോക്ഷം കൊടുത്തതിൽ രാമനു പങ്കുണ്ടെങ്കിൽ, കൊടുപ്പിച്ച വിശ്വാമിത്രനുമുണ്ട് പങ്ക്.രാമന് സീതയെ വേൾക്കാനവസരമുണ്ടാക്കിയതും, രാജർഷിയിൽനിന്ന് ബ്രഹ്മർഷിയായതും, ചണ്ഡാലനുപോലും സ്വർഗ്ഗാധികാരമുണ്ടെന്നു ത്രിശങ്കുവിലൂടെ കാണിച്ചുതന്നതും ഭാരതരും ആന്ധ്രകരുമായ ഉത്തരദാക്ഷിണാത്യസാമ്രാജ്യസ്ഥാപകരുടെ വംശപിതാവായതും അവഗണിക്കാനാവാത്ത സ്വഭാവവൈശിഷ്ട്യത്തിന്റെ തെളിവാണ്. ഈ വിശ്വാമിത്രന്റെ അഗ്നിപരീക്ഷണത്തില് അർഹത തെളിയിക്കപ്പെടുംവരെ ഹരിശ്ചന്ദ്രനും രാമനും യോഗ്യതാസർട്ടിഫിക്കററ് ലഭിക്കുന്നില്ല. തനിക്ക് നേരത്തേ ഉണ്ടായിരുന്ന ധനം,കുലം,സാമാരാജ്യം ഇവ കൂടുതലുയർന്ന ഒരാദർശത്തിനായി,ലക്ഷ്യത്തിനായി ത്യജിക്കാൻ സന്നദ്ധത പ്രകടിപ്പിച്ച ഒരാൾ, പിന്നീട് തന്റെ തപസ്സെന്ന കർമ്മഫലമായി ലഭിച്ച സ്വർഗ്ഗസുഖത്തിന്റെ സിംബലായ മേനകയേയും ത്യജിക്കുന്നു.അതൊരു ദേവപരീക്ഷണം. തപോവിഘ്നം വരുത്തുന്ന എന്തും ത്യജിക്കുക ,അതിനുള്ള മനസ്സാന്നിദ്ധ്യമുണ്ടാവുക –ഇത്രയേ ആ കഥയിൽനിന്ന് വാസ്തവത്തിൽ അറിയാനുള്ളൂ.

മഹാഭാരതത്തിൽ വേദവ്യാസന് പറയുന്നു-സർവ്വശാസ്ത്രങ്ങളേയും പരിശോധിച്ച് ,അവയെ നിരന്തരം ചിന്തിച്ച ശേഷം ,ഞാനിതാ പറയുന്നു, സദാ ധ്യാനിക്കേണ്ടത് നാരായണനെയാണ്.

*ആലോക്യ സർവ്വശാസ്ത്രാണി വിചാര്യ ച പുന പുന*

*ഇദമേകം സുനിഷ്പന്നം ധ്യേയോ നാരായണ സദാ*

ഹരിവംശം കൈലാസയാത്രയിൽ മഹാദേവനും ,

*ഹരിരേക സദാ ധ്യേയോ ഭവദ് ഭി സത്വസംസ്ഥിതൈ ഓമിത്യേവം സദാ വിപ്ര പഠന ധ്യത കേശവം*

ആകയാൽ ഭഗവദ്പാദം ഉള്ളിൽധരിച്ച തീർത്ഥപാദരായസർവ്വ ഭാഗവതോത്തമന്മാരുടേയും ,എന്റെ പരമഭാഗവതനായ ഗുരുനാഥന്റേയും പാദതീർത്ഥം മനസാ ധരിച്ച്, സ്മരിച്ച്, സർവ്വകർമ്മങ്ങ ളും സംസാരജീവിതജന്യമായ സർവ്വഉത്തരവാദിത്തങ്ങളും നിറവേററിയശേഷം , ഞാൻതന്നെ പരബ്രഹ്മം എന്ന ഉത്തമബോദ്ധ്യത്തോടെ, സത്യം,വിവേകം,ആനന്ദം,കരുണ ,അഹിംസ എന്നിവയോടെ സംസാരം തരണം ചെയ്ത് ഈ വിഷ്ണുസഹസ്രനാമാഖ്യാനത്തിന് ഒരുമ്പെടുന്നു. അമൃതവും അച്യുതവുമായ ശ്രീഹരിയുടെ ഗുരുപാദമൂലത്തില് ഈ വാക്കുകളുടെ പുഷ്പാർച്ചന. സ്മരണകളുടെ കളഭാഭിഷേകം. ബുദ്ധിയുടെ ദീപാരാധന. വാസനകളുടെ ധൂപം.മനോവചക്രിയാമധുരമായ നൈവേദ്യം സമർപ്പണം.

നാമാർത്ഥങ്ങൾ.

1. വിശ്വം. പ്രപഞ്ചം, പ്രപഞ്ചത്തിന്റെ മൂലകാരണം, ബ്രഹ്മം,ഓങ്കാരം, സർവ്വചരാചരം.
2. വിഷ്ണു. എങ്ങും വ്യാപിച്ച നിർവൃതിശബ്ദം. വിശ്വമാകെ വ്യാപിച്ച രസാനുഭവം. ആനന്ദം.

അസ്യജാനന്തോ നാമ ചിദിവക്തൌ മഹസ്തേ വിഷ്ണോ സുമതിം ഭജാമഹേ (ഋഗ്വേദസംഹിത) മുതലായ

വേദവാക്യങ്ങളാൽ വിഷ്ണുനാമസങ്കീർത്തനം കൊണ്ട് സമ്യഗ്ജ്ഞാനപ്രാപ്തി പറയുന്നു.
വേവേഷ്ടിവ്യാപ്നോതീതി വിഷ്ണു . വിഷ് വ്യാപ്തി എന്നർത്ഥം. അക് പ്രത്യയം കൊണ്ട് വ്യാപനശീല മുള്ള,വ്യാപ്തിയുള്ള ഒന്നിന്റെ രൂപം. വ്യാപിക്കുന്നത് സ്വതന്ത്രമാണ്. അപരിമേയമാണ്. സ്വാത ന്ത്ര്യത്തിലുള്ള അപരിമിതമായ,സീമയററ പരമാനന്ദം അനന്താനന്ദം (നിർവൃതിരസം) സ്വരൂപം ദേശകാലവസ്തുപരിഛേദശൂന്യമായ ബ്രഹ്മത്തിന്റെ സച്ചിദാനന്ദസ്വരൂപം. അതിനെ അനുഭവിക്കു ന്ന, അറിയുന്ന ,ആദിഋഷിയുടെ ബോധത്തിൽത്തെളിയുന്ന സത്ത്(ഉണ്മ) ചിത്ത്(വിദ്യാപ്രകാശം) ആനന്ദം. അറിയുന്നതും,അറിയപ്പെടുന്നതും അറിവും ഒന്നായ ബ്രഹ്മരസാനുഭവം. ദിക്ദേശകാല ഗതിഫലശൂന്യം ഹി പരമാർത്ഥസത് എന്ന് ബ്രഹ്മത്തിനു കൊടുത്ത നിർവ്വചനത്തിന്റെ ആന ന്ദാനുഭവസ്വരൂപം. കിമിത്തേ വിഷ്ണോ പരിചക്ഷ്യം ഭൂത (ഋഗ്വേദസംഹിത) ഇദം വിഷ്ണുർവിചക്രമേ (ഋ.സം) ത്രീണിപദാ വിചക്രമേ (ഋ.സം). തദ്വിഷ്ണോ പരമം പദം(ഋ.സം) അന്തർബഹിശ്ച തത് സർവ്വം വ്യാപ്യ നാരായണ സ്ഥിത (മ.നാരാ.ഉപ). യസ്മാദ്വിഷ്ടമിദം സർവ്വം തസ്യ ശക്ത്യാ മഹാത്മന തസ്മാദ് വിഷ്ണുരിതി ഖ്യാതോ വിശേർദ്ധാതോ പ്രവേശനാത് (വി.പു). ഏതൊരു മാഹാത്മ്യമേറിയശക്തിയാല് ഇക്കാണുന്ന സർവ്വ പ്രപഞ്ചവും നിറഞ്ഞിരിക്കുന്നുവോ, അതിനെ വിഷ്ണു എന്നു പ്രകീർത്തിക്കുന്നു. വിശ് എന്ന ധാതു പ്രവേശിക്കുക എന്ന അർത്ഥത്തിലും ഉപയോഗിക്കാം. വ്യാപിക്കുക എന്നർത്ഥത്തിലും ഉപയോഗിക്കാം. എങ്ങും വ്യാപിച്ച്, എല്ലാററിലും പ്രവേശിച്ച്,നിറഞ്ഞുനിൽക്കുന്ന ശക്തിയാണ് വിഷ്ണു.
*വ്യാപ്തോമേ രോദസി പാർത്ഥ കാന്തിശ്ചാഭ്യധികസ്ഥിതാ-*
*ക്രമണാഛാപ്യഹം പാർത്ഥ വിഷ്ണുരിത്യഭിസംജ്ഞിത (മ.ഭാരതം ശാന്തിപർവ്വം)*
ഞാൻ രോദസി(പടിഞ്ഞാറൻചക്രവാളം)യിലേക്ക് വ്യാപിക്കവേ എന്റെ കാന്തി (ശോഭ) അധികരിച്ചുവരു ന്നതുകാണാം. കാരണം അപ്പോഴേക്കും ഞാനെന്റെ മൂന്നുപദങ്ങളും ശ്രദ്ധാപൂർവ്വം അളന്ന്, ത്രിവിക്രമനാ യി പൂർണ്ണവളർച്ച പ്രാപിച്ചിരിക്കുന്നു. അപ്രകാരം ത്രൈലോക്യവ്യാപനം ചെയ്ത ഞാൻ വിഷ്ണുവായി അറിയ പ്പെടുന്നു. ഉഷസ്സ് പൂർവ്വസന്ധ്യ,രോദസി സായംസന്ധ്യ,ഇവക്കിടയിൽ മദ്ധ്യാഹ്നം. സൂര്യനുദിക്കുമ്പോള് കുഞ്ഞ്, മദ്ധ്യാഹ്നത്തിൽയുവാവ്,അപരാഹ്നത്തിൽ പൂർണ്ണവളർച്ചപ്രാപിച്ച്, പുരുഷായുസ്സ് അനുഭവിച്ച ജ്ഞാനവൃദ്ധൻ. സൂര്യനെപ്പോലെയാണ് മനുഷ്യനും. മൂന്നുദശകൾ (ബാല്യകൌമാരം,യൌവനം ,വാർദ്ധ ക്യം) താണ്ടി വിവേകിയായി വളരാൻ ത്രികാലങ്ങൾ. ആകാശത്തില് മൂന്നുസന്ധ്യകളായി ത്രിപദം താണ്ടു ന്ന സൂര്യനെപ്പോലെ ഈ മൂന്നുദശാപദം താണ്ടിയ മനുഷ്യനും തേജസ്സ് കൂടിക്കൂടിവരുന്നു. ഭൂർ,ഭുവ,സ്വ എ ന്ന ത്രിലോകങ്ങളിൽ,ഗായത്രി,സാവിത്രി,സരസ്വതിയായി ശോഭയാർജ്ജിക്കുന്ന ഗായത്രീമന്ത്രം പോലെ. വിഷ്ണു തന്റെ മൂന്നുലോകങ്ങളും മൂന്നുപദങ്ങളാലളന്ന്, സാക്ഷാൽവിദ്യാവിദ്യാസ്വരൂപിണിയായി ജിഹ്വയി ൽനിന്ന് സരസ്വതിയെ ജനിപ്പിച്ച് അമിതകാന്തിമാനായി നിൽക്കുന്ന അവസ്ഥ. ഭീഷ്മരെ സംബന്ധിച്ചേട ത്തോളം ഇപ്പോളാ അവസ്ഥയാണ്. ആ സൂര്യനസ്തമിക്കുംമുമ്പ് അവന്റെ പ്രകാശമയമായ വാണി അടു ത്ത തലമുറയിലേക്ക് ഒഴുകണം. ആ വാണിയിൽനിന്ന് അടുത്ത തലമുറ കാന്തി നേടണം. ലോകഗുരുവാ യ ശ്രീകൃഷ്ണൻ ഈ മഹനീയധർമ്മം നടത്താനാണ് ധർമ്മപുത്രരേയും സഹോദരന്മാരേയും ഭീഷ്മസവിധ ത്തിലെത്തിച്ചത്.

3. വഷട്ക്കാരം.

അദ്ധ്വരത്തിൽ വഷട്ക്രിയ ചെയ്യുമ്പോള് ഉപയോഗിക്കയാല് വഷട്കാരം. യജ്ഞത്തിലാണല്ലോ , വഷ ട്ക്രിയ. തൈത്തിരീയസംഹിതപ്രകാരം യജ്ഞം തന്നെ വിഷ്ണുവാണ് .യജ്ഞോ വൈ വിഷ്ണു. വഷട്കാ രാദിമന്ത്രങ്ങളാൽ ഏതൊരു ദേവന് പ്രീണിതനാകുന്നുവോ, ആ യജ്ഞദേവനായ വിഷ്ണുതന്നെ വഷ ട്കാരം.ഐതരേയബ്രാഹ്മണത്തിൽവഷട്കാരവും പ്രജാപതിയും (പ്രജാപതിശ്ച വഷട്കാരശ്ച) എന്നു കാണാം.വിഷ്ണുസ്മൃതിയിൽ,
*ചതുർഭിശ്ച ചതുർഭിശ്ചദ്വാഭ്യാം പഞ്ചഭിരേവ ച ഹൂയതേ ച പുനർദ്വാഭ്യാം സമേ വിഷ്ണു പ്രസീദതു.*
നന്നാലക്ഷരം വീതമുള്ള ആശ്രാവയ, അസ്തുശ്രൌഷട്, രണ്ടക്ഷരമുള്ള യജ, അഞ്ചക്ഷരമുള്ള യയ ജാമഹേ, രണ്ടക്ഷരമുള്ള വഷൌട്- ഇവകളാല് യജ്ഞത്തില് ഏതൊരു ദേവന് ആവാഹിക്കപ്പെട്ടു

ന്നുവോ, ആ വിഷ്ണു എന്നില് പ്രസാദം ചൊരിയട്ടെ. വഷട്കൃതമെന്നാൽ ഉഴിഞ്ഞുവെക്കപ്പെട്ട ,.ഹോമിക്കപ്പെട്ട, ,ദേവാർപ്പിതമായ എന്നൊക്കെ അർത്ഥം. ഒരുകാലത്ത് ഈശ്വരസേവക്കായി ഉഴിഞ്ഞുവെക്കപ്പെട്ട സ്ത്രീപുരുഷന്മാർക്ക് ഈ നാമം കൊടുത്തിരുന്നു. വേദത്തിൽ ദേവാർപ്പിതചേതസ്സായ ശശീയസി എന്ന രാജ്ഞി ഇപ്രകാരം വഷട്കൃതമായ ദേവദാസിയാണ്. രാജരാജചോഴന്റെ രണ്ടാമത്തെ മകളും ഇപ്രകാരം ഉഴിഞ്ഞുവെക്കപ്പെട്ടവളായിരുന്നു. അശോകചക്രവർത്തിയുടെ മകളും,മഹേന്ദ്രന്റെ സഹോദരിയുമായ സംഘമിത്ര ഇപ്രകാരം ഈശ്വരസേവക്കായി അർപ്പിതയായിരുന്നു.രാജകുലങ്ങളിൽ ബ്രഹ്മാർപ്പിതകളായ ദേവദാസികളെ വളരെ ആദരവോടെയാണ് വീക്ഷിച്ചിരുന്നത്. ചരിത്രത്തിന്റെ ഏതോ മഞ്ഞച്ച ഏട്ടിൽ, വരുതികളും സാമ്പത്തികപ്രതിസന്ധികളും കൊണ്ടു ബുദ്ധിമുട്ടിയ അമ്പലവാസികളായ ദേവദാസികൾ മററുവിധ അനാശാസ്യപ്രവർത്തനങ്ങൾക്ക് വഴങ്ങിയപ്പോൾ,വഷട്കാരം,വഷൾക്കാരം എന്ന മാന്യപദവി പോയി, വഷളായ (ചീത്തയായ) സ്ത്രീ എന്നൊരർത്ഥവും ഭാഷയില് വന്നുകൂടി. മഹാവിഷ്ണുവിന്റെ പാദത്തില് ഗീതം സമർപ്പയാമി, വാദ്യം സമർപ്പയാമി, നാട്യം സമർപ്പയാമി എന്ന് പാട്ടും,ആട്ടവും, കൊട്ടും സേവിക്കാനായി ജീവിതം ഉഴിഞ്ഞു വെച്ചവർ, കലോപാസനയുടെ ആ രാജമാർഗ്ഗത്തിൽനിന്നു വ്യതിചലിച്ച് ,ഉദരനിമിത്തം ബഹുകൃതവേഷം കെട്ടി പലരുടെ മുമ്പിൽ പണത്തിനും അവാർഡുകൾക്കുമായി സേവചെയ്തു. ക്ഷേത്രകല വെറും രംഗകലയും ഉപജീവനമാർഗ്ഗവുമായപ്പോള് അതിലെ പാവനത ചോർന്നുപോയി. ഇന്നും ഇത് നടക്കുന്നു. സംഗീതാദികളുടെ പവിത്രസ്വഭാവം വീണ്ടെടുക്കുക എന്നതും ശ്രീമഹാവിഷ്ണുവിന്റെ ധർമ്മസംസ്ഥാപനനിയമത്താല് നമുക്ക് ഏറ്റെടുക്കുക.

4. ഭൂതഭവ്യഭവത്പ്രഭു.

ഭൂതകാലം,വർത്തമാനകാലം,ഭാവികാലം- ഈ ത്രികാലങ്ങൾക്കും പ്രഭു. കാലാതീതനാണ് വിഷ്ണു. ത്രികാലങ്ങളും അവനിലടങ്ങുന്നു. അവൻ ത്രികാലങ്ങളിലും വ്യാപിച്ചുനിൽക്കുന്നു. സത്താമാത്ര(സന്മാത്ര)യായി, സർവ്വകാലത്തിലും സർവ്വലോകത്തിലും നിറഞ്ഞുനിന്ന് സർവ്വത്തേയും പരിപാലിക്കുന്നതിനാല് ത്രികാലങ്ങൾക്കും പ്രഭുവാണ് വിഷ്ണു.

5. ഭൂതകൃത്

ഭൂതകാലത്തെ പഞ്ചഭൂതനിർമ്മിതമായ സർവ്വചരാചരപ്രപഞ്ചത്തെയും സൃഷ്ടിച്ച ഭൂതകൃത്ത്. ബ്രഹ്മാവിന്റെ രാജസഗുണമാണ് സൃഷ്ടികാരണം. രാജസമെന്നാൽ രജസ്സ്. പൊടി. പഞ്ചഭൂതതന്മാത്രകൾ അണുമാത്രങ്ങളായി, ധൂളീപ്രപഞ്ചങ്ങളായി ,വിഷ്ണുനാഭിയിലെ താമരയിലിരിക്കുന്ന രജോഗുണപ്രധാനമായ ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെടുന്നു. അവ വിലയിക്കുന്നതും താമസികപ്രധാനമായ വിഷ്ണുവിലാണ്. ആ താമസികസംഹാരരൂപത്തെ രുദ്രനെന്ന് പറയുന്നു.രുദ്രനെന്നാൽ രോദിപ്പിക്കുന്നവൻ. രോദസി അവന്റെ ശക്തിയാണ്. അസ്തമയത്തോടടുക്കുമ്പോളുള്ള മംഗളകരമായ വിവേചനശക്തി. രാജസമായ ബ്രഹ്മാവിന്റെ സൃഷ്ടിശക്തിയും താമസമായ ശിവന്റെ ലയനശക്തിയും തന്നിലിരിക്കയാല്, സർവ്വഭൂതങ്ങളേയും തന്നിൽനിന്ന് ജനിപ്പിക്കയും, തന്നിൽത്തന്നെ ലയിപ്പിക്കയും ചെയ്യുന്നതിനാല് ഭൂതകൃത്.

6. ഭൂതഭൃത്

സർവ്വഭൂതങ്ങളേയും സംരക്ഷിച്ച് നില നിർത്തുന്ന സാത്വികഭാവത്തില് അവന്റെ പേര് വിഷ്ണു എന്നു തന്നെയാണ്.സംരക്ഷണത്തിന് ഭൃത്യഭാവത്തിൽ,ദാസഭാവത്തിൽ അവനിരിക്കുന്നു. ഭക്തന്മാർക്ക് അവൻ ഭൃത്യനാണ്. കുറൂരമ്മയ്ക്കും, വില്വമംഗലത്തിനും പാക്കനാരുടെ പത്നിക്കും ആണ്ടാളിനും മീരയ്ക്കും അവന് ദാസനാണ്. ദാസാനുദാസനാണ്. അർജ്ജുനന്റെ തേരില് അവന് സാരഥിയായി,സൂതനായി ദാസ്യഭാവത്തിലിരിക്കുന്നത് ധർമ്മത്തേയും തന്റെ ഭക്തരേയും സംരക്ഷിക്കുന്നതിനാണ്. എന്നാലും സൂതവേഷത്തിൽ അദ്ദേഹം ഏററവുമധികം ശാന്തി നൽകിയത് സൂതപുത്രനായ കർണ്ണനാണ്. പരമാത്മാവായ കണ്ണന് സൂതനാകാമെങ്കിൽ, സൂതപുത്രനായതിൽ കർണ്ണനും അഭിമാനിക്കയാണ് വേണ്ടത് എന്ന് സൂര്യനാരായണപുത്രനും സൂര്യാരാധകനുമായ കർണ്ണന് ഒരു സന്ദേശമുണ്ട് അതില്.മഹദ്വ്യക്തികളനുഷ്ഠിക്കുന്ന പല കൃത്യങ്ങളിലും ഇങ്ങനെ ഒരു ഗൂഢസന്ദേശം ഗ്രഹിക്കേണ്ടവർക്കുമാത്രം ഗ്രഹിക്കാവുന്ന വിധത്തിൽ, ഒതുക്കിവെച്ചിരിക്കും. മറ്റാർക്കും മനസ്സിലാവാതെ അന്തരംഗശിഷ്യർക്കുമാത്രം ഗ്രഹിക്കാവുന്ന ഒരു

സിദ്ധഭാഷ, സാന്ധ്യഭാഷ. ശ്രീകൃഷ്ണന്റെ കാലത്ത് വ്രജഭൂമിയിൽ ഇതിനെ ബന്ദേരിഭാഷ (വന്ദേരിഭാഷ ) എന്നു പറഞ്ഞിരുന്നു. ചരകൻ സന്ധയാഭാഷ എന്നും, ബൌദ്ധർ സാന്ധ്യഭാഷ എന്നും മഹാവൈദ്യ നാഥൻ ശിവന്റെ കാലത്ത് രാധാമംഗലഭാഷ എന്നും പറയപ്പെട്ടിരുന്ന ഒരു രഹസ്യസന്ദേശം. ഭൃത്യനായി വേഷമെടുത്തിരിക്കുന്നവരെല്ലാം ഭൃത്യരല്ല. സംരക്ഷകരാണ്.സൂതൻ വെറും സൂതനല്ല, ജീവിതാ യോധനസാരഥിയായ ഗുരുവാണ്. താഴ്മയോടെ ദാസ്യ,ശിഷ്യഭാവത്തിൽ വന്നുനിൽക്കുന്ന ഒരു മഹദ്വ്യ ക്തിയുടെ മാഹാത്മ്യവും ഗുരുത്വവും കണ്ടറിയാതെ, ആ സദ്സംഗത്തെ നിരാകരിക്കുന്നതാണ് ഏററവും വലിയ തപോവിഘ്നം. അർജ്ജുനന് ,നിർമ്മലമനസ്കനാകയാല്, അത് സംഭവിച്ചില്ല. അതുകൊണ്ട് ഭഗവദ്കടാക്ഷമുണ്ടായി. ദുര്യോധനൻ കൃഷ്ണനെ ആ അർത്ഥത്തിലൊന്നും ധരിച്ചില്ല. അതുകൊണ്ട്, ജീവി തായോധനത്തിൽ പരാജിതനായി. സർവ്വഭൂതങ്ങളേയും സംരക്ഷിക്കുന്ന ഭഗവാന് എന്തുകൊണ്ട് ദുര്യോ ധനനെ സംരക്ഷിച്ചില്ല എന്ന ചോദ്യത്തിന് അതാണുത്തരം.

7. ഭാവോ

പ്രപഞ്ചരൂപത്തിൽ ഭവിക്കുന്നു. കേവലഭാവത്തിലും വർത്തിക്കുന്നു. ഭവനം ഭാവ സത്താത്മകോ വാ. സത്താത്മകമായ absolute Existence ,അസദാത്മകമായ Relative existence, ഇങ്ങനെ ഭാവാഭാവ ങ്ങളായും കേവലഗൌണീഭാവങ്ങളായും ഭവിച്ച് നിർവ്വികാര,വികാരരൂപഭാവങ്ങളനുഭവിപ്പിക്കയും അനുഭ വിക്കുകയും ചെയ്യുന്നതിനാൽ ഭാവമെന്നു പേര്.

ഭാവമാണ് രസോൽപ്പത്തിക്കു കാരണം. ലൌകികവും അലൌകികവുമായ രണ്ടുവിധ അവസ്ഥകളിൽ ഭവിക്കുന്ന ഭഗവാന്റെ വികാരവും അവികാരവുമായ വിവിധ ഭാവങ്ങള്, അവയിൽനിന്നുണ്ടാകുന്ന ആനന്ദ രസത്തിന്റെ വ്യത്യാസം, അവക്ക് കൃത്യമായി കണക്കിടാനുള്ള ശ്രമം ഇതൊക്കെ സംഗീതാദി സുകുമാര ചാരുകലകളിലും വേദസാഹിത്യത്തിന്റെ അലൌകികബ്രഹ്മാനന്ദത്തെക്കുറിച്ചുള്ള പരാമർശങ്ങളിലും കാണാം. ഭാവരസോൽപ്പത്തിജനകമായ ക്ഷേത്രരംഗകലകൾക്കു തമ്മിലുള്ള വ്യത്യാസം അവയുടെ ഉദ്ദേശത്തിലാണ്. ബ്രഹ്മരസം ശാന്തി ഉണ്ടാക്കുന്നു,ശാന്തരസമാണ്. മററുള്ള നവരസങ്ങളിൽനിന്ന് വ്യത്യസ്തവും പൂർണ്ണമായും ശാന്തിയരുളുന്നതുമായ പരമസാത്വികമായ ബ്രഹ്മരസമാണ് രസങ്ങളി ൽവെച്ച് രസം. അത്, അത് അനന്താനന്ദമാണ്. അതനുഭവിക്കാൻ ദ്വൈതഭാവം പൂർണ്ണമായി നശി ക്കണം. പൂർണ്ണാദ്വൈതത്തില് ജീവാത്മപരമാത്മൈക്യം വരണം. ജീവിതത്തിൽ പരിശുദ്ധമായ നിഷ്ഠകള് പാലിക്കണം. അവിടെ,പാടുകയും ആടുകയും അഭിനയിക്കയും ചെയ്യുന്ന ക്ഷേത്രകലാകാരൻ, ആത്മസം തൃപ്തിക്കായി, ഈശ്വരതന്മയതക്കായിട്ടാണ് അവ ചെയ്യുന്നത്.

സഭകളിൽഅംഗീകാരത്തിന്നായും, രംഗവേദിയിൽ രസികരുടെ രസാനുഭൂതിക്കായും അവരില് ആശ്ചര്യ വും ആദരവും ജനിപ്പിക്കാനായും ചെയ്യുന്ന രംഗകലയില്, രസാനുഭൂതിക്ക് എപ്പോഴും രണ്ടുപേർവേണം. (ദ്വൈതം). രസിക്കുന്നവരും,രസിപ്പിക്കുന്നവരും. അവിടെ,രസിപ്പിക്കാനായി കല അവതരിപ്പിക്കുന്നവർ, കൃഷ്ണവേഷംകെട്ടി കൃഷ്ണഭാവംനടിച്ച്, കൃഷ്ണരസം അനുവാചകരിൽജനിപ്പിച്ച്, സ്വന്തം പ്രാവീണ്യം രസിക രുടെ വാക്കുകളിലും ചലനങ്ങളിലും നിന്ന് ഗ്രഹിച്ച്, താന്താങ്ങളുടെ കലകളിലുള്ള മികവ് വർദ്ധിപ്പിക്കുന്നു ണ്ട്. പ്രശസ്തി നേടുന്നുണ്ട്, ധനം നേടുന്നുണ്ട്. അവാർഡുകൾവാങ്ങുന്നുണ്ട്.എന്നിരുന്നാലും അരങ്ങിലാ ടുന്നവർ, അഭിനയക്കാരാണ്,കൃഷ്ണവേഷം നടിക്കാനല്ലാതെ, കൃഷ്ണനാവാനോ ഭഗവദ്തന്മയീഭാവം നേടാ നോ കഴിയാത്തവരാണ്. അവരുടെ ഭാവങ്ങൾ,അവർ പാടുന്നത് ത്യാഗരാജകീർത്തനമാണെങ്കി ൽപ്പോലും, ത്യാഗരാജനെന്ന ക്ഷേത്രകലാകാരന്റെ അദ്വൈതതന്മയീഭാവത്തിൽനിന്ന് ഏറെ വ്യത്യസ്ത മാണ്.എന്നിരുന്നാലും ഈ രണ്ടു ഭാവങ്ങളുടേയും പ്രഭു വിഷ്ണു തന്നെ.വിഷ്ണുവിനെ ഈ രണ്ടുഭാവത്തിലും അറിഞ്ഞാൽ, രസ ബ്രഹ്മാനന്ദ സഹോദര എന്ന വാക്യത്തിന്റെ അർത്ഥം ഗ്രഹിക്കാം. ബ്രഹ്മാനുഭൂതിയും രസാനുഭൂതിയും ഇരട്ട പെററ സഹോദരങ്ങളെപ്പോലെയാണ്. അലൌകികഭാവവും ലൌകികഭാവവും ഇരട്ടപെററ സഹോദരങ്ങളാണ്.

താൻസെന് അക്ബറുടെ സദസ്സില് പാടി പുകഴ്പെററ ഗായകനാണ്. സമകാലികയായ മീരാഭായി ഭഗവാനുമായി തന്മയിച്ച് മതിമറന്നുപാടിയവളും. കൊട്ടാരക്കെട്ടും സുഖസൌകര്യങ്ങളും ഉപേക്ഷിച്ച്

ഭിക്ഷാംദേഹിയായി മീര. താൻസെന്റെ ഗുരു ഹരിദാസ് ഈശ്വരനുവേണ്ടി മാത്രം പാടിയവനാണ്. ആ വ്യത്യാസം ഗുരുവിനും ശിഷ്യനും തമ്മിലുണ്ടായിരുന്നു. അതറിഞ്ഞത്, ശിഷ്യനായ താൻസെൻമാത്രം. അദ്ദേഹത്തിൽനിന്നാണ് അക്ബർഅത് മനസ്സിലാക്കുന്നത്. തന്നെ പുകഴ്ത്തിപ്പാടി സമ്മാനം വാങ്ങുന്നവരെക്കാളും ഈശ്വരതന്മയീഭാവംവന്ന് അദ്വൈതരസം നുകർന്നവർക്കാണ് ഗുരുസ്ഥാനമെന്നപാഠം ഹരിദാസിനെ ചൂണ്ടിക്കാട്ടി ചക്രവർത്തിയെ ധരിപ്പിച്ച നിമിഷം സഭാരംഗകലാകാരനായ താൻസെന്റെ മഹത്വം ശോഭയാർന്നുവിളങ്ങി. മീരാഭായിയുടെ സവിധത്തിലേക്ക് ചക്രവർത്തിയെ കൂട്ടിക്കൊണ്ടുപോയതും ഇതിനുതന്നെ.

കല്യാണക്കച്ചേരികളിലും അഭിസാരികമാരുടെ സദിരുകളിലും ഈശ്വരചിന്തയില്ലാതെ വെറുതെ നേരംപോക്കിനായി കലാരൂപങ്ങളവതരിപ്പിക്കുന്നവരിലും ഭാവങ്ങളുണ്ട്. ഓരോ ഭാവവും വ്യത്യസ്തം. ഓരോന്നിനും അതിന്റേതായ സമയസന്ദർഭങ്ങളുണ്ട്. സഭയിൽ പാടാവുന്നത് സഭ്യം. സഭയിൽ പാടാനാവാത്തത് അസഭ്യം. ഇതെല്ലാം പ്രപഞ്ചത്തിന്റെ ഭാഗംതന്നെയല്ലേ. ഭഗവാൻതന്നെയല്ലേ എന്നചോദ്യം ചിലർചോദിക്കാറുണ്ട്. തീർച്ചയായും അതെ.ഓരോ മൺതരിയും ഭഗവാനാണ്. ഓരോ ഭാവവും രസവും ഭഗവാൻ..ഓരോ ചരാചരവും ഭഗവാൻ.. എന്റെ ശരീരത്തിലെ ഓരോ കോശവും ഓരോ ധാതുവും, ഓരോ ഭാവവും വികാരവും സർവ്വവും ഭഗവാന്...ശരീരത്തിലെ ഓരോ അണുവും ഞാൻ..എന്നാലും ആ ഒരണുമാത്രമല്ല ഞാനെന്നു ഞാനറിയുന്നു. സർവ്വ ലൌകിക,അലൌകികഭാവങ്ങൾക്കും മൂലമായ ആ ഭാവസ്വരൂപം നൽകുന്ന അനന്താനന്ദത്തെ ഈ സാധാരണഭാവങ്ങള് നല്കുന്ന നൈമിഷികാനന്ദത്തോട് താരതമ്യപ്പെടുത്തുമ്പോൾ, എത്ര മഹത്താണെന്ന് ഞാനറിയുന്നു. ഈ അറിവും തെളിവും ഭാവവും രസവും എന്നിൽനിറച്ച്, മഹാഭാവ,മഹാരസചക്രവർത്തിയായിരിക്കുന്ന ശ്രീഗുരുവായൂരപ്പനാണെന്റെ ഗുരു.

8. ഭൂതാത്മാ

സർവ്വഭൂതങ്ങളുടേയും അന്തരാത്മാവായിരിക്കുന്ന പരമശക്തി. സർവ്വാന്തര്യാമി. ബൃഹദാരണ്യകഉപനിഷത്തിൽ പറയുന്നു. *ഏഷ ത ആത്മാ അന്തര്യാമി അമൃത* മൃത്യു അഥവാ മരണമില്ലാത്ത അമൃതസ്വരൂപമായി, സർവ്വഭൂതാന്തരാത്മാവായി ഇരിക്കുന്ന അന്തര്യാമിപുരുഷൻ.

*9.* ഭൂതഭാവന

ഭൂതങ്ങളെ ഭാവനചെയ്ത് ,ഭാവനയാൽജനിപ്പിച്ച്, വർദ്ധിപ്പിച്ച് സംരക്ഷിക്കുന്നതിനാല് ഭൂതഭാവനൻ.ഒരു ഗായകൻപാടുംമുമ്പ്, സംഗീതം സൃഷ്ടിക്കുംമുമ്പ്, താൻസൃഷ്ടിക്കാൻപോകുന്ന രാഗരൂപത്തെ പൂർണ്ണമായി ഭാവന ചെയ്യുന്നു. അങ്ങങ്ങനെ ഭാവന ചെയ്ത സങ്കൽപ്പരൂപത്തെ ജനിപ്പിക്കുന്നു. തന്റെ കലയെ സംരക്ഷിക്കുന്നതും പോഷിപ്പിക്കുന്നതുമായ പദ്ധതികള്,വിഭാവനം ചെയ്ത് സൃഷ്ടിച്ച്,പാലിച്ച്, സ്ഥിതിചെയ്യുന്നു.ശിൽപ്പിയുടേയും കവിയുടേയും ചിന്തകന്റേയും ഉള്ളില് കലാദേവതയും വാഗ്ദേവതയും ജനിക്കുന്നത് ഇപ്രകാരം തന്നെ.ഇത് മൈഥുനസൃഷ്ടിയല്ല. അമൈഥുനമാണ്. ഇതിന്റെ ക്രമം- 1. സ്വയംപൂർണ്ണനായ ഒരു വ്യക്തിയില് സൃഷ്ടിക്കാനുള്ള അഭിലാഷം , (ഇഛാ ശക്തി) സൃഷ്ടികർമ്മത്തില് താൽപ്പര്യം, ശ്രദ്ധ. 2. താനെന്തുസൃഷ്ടിക്കുവാൻ പോകുന്നുവോ അതിന്റെ രൂപം മനസ്സിൽ, ഭാവനയിൽ ദർശിക്കുന്നു. (ദർശനം,പശ്യന്തി). 3. അതിനെക്കുറിച്ച് ചിന്ത ,മനനം, -തപസ്സും ശ്രദ്ധയും കൂടി ഉണ്ടാക്കുന്ന തേജസ്സ്, (ഊർജ്ജം)-ശരീരത്തിലെ പഞ്ചകോശങ്ങളിലും വൈദ്യുതീപ്രവാഹമായി മിന്നൽക്കൊടിപോലെ ഒഴുകുന്നു. (മദ്ധ്യമ). ജ്ഞാന ശക്തിയും ക്രിയാശക്തിയുമുണരുന്നു. 4.ഇപ്രകാരം ആന്തരമായി സൃഷ്ടിച്ചതിനെ തന്നിൽനിന്ന് പുറത്തേക്കു സ്രവിപ്പിക്കുന്ന വൈഖരി (വായ്മൊഴി,വരമൊഴി)യായി, സർശക്തി എല്ലാവർക്കും ബാഹ്യമായിത്തന്നെ കാണാനും അനുഭവിക്കാനുമാവുന്നു.

ഇതേ ക്രമം പ്രലയകാലത്ത്, സർവ്വവും തന്നിൽലയിച്ച യോഗനിദ്രയിലാണ്ട പരമപുരുഷനിൽ, ഉണ്ടായി.സർവ്വലോകവും തന്റെ ഉള്ളിൽത്തന്നെ ഓങ്കാരരൂപത്തില് ദർശിച്ചു. ഈക്ഷതേ ർന്നാ

ശബ്ദം (ബ്രഹ്മസൂത്രം). ആ ദർശനത്തിൽനിന്ന് പഞ്ചഭൂതാത്മകമായ പ്രപഞ്ചവും അനേകം ചരാചര,ജൈവാജൈവലോകങ്ങളും യഥാപൂർവ്വം (പ്രളയത്തിനുമുമ്പ് എങ്ങനെ ഇരുന്നുവോ അതുപോലെ) വീണ്ടും അവനിൽനിന്നുണ്ടായി. അവയെയെല്ലാം പാലിക്കാനും പോഷിപ്പിക്കാനുമുള്ള അന്നവും വിദ്യയും(ജ്ഞാനം) ക്രിയയും, ധർമ്മവും ശാസ്ത്രാദികളും അവന്റെ ഭാവനയിൽനിന്ന് തന്നെ ഉണ്ടായി. ഇപ്രകാരം ധർമ്മസംസ്ഥാപനാർത്ഥം സ്വന്തഭാവനാവിലാസത്താൽ, വീണ്ടും വീണ്ടും ഭൂതസൃഷ്ടി നടത്തുന്നതിനാൽ ഭൂതഭാവനൻ.

*ശ്ലോകം 15. പൂതാത്മാ പരമാത്മാ ച മുക്താനാം പരമാം ഗതി*
*അവ്യയ പുരുഷ സാക്ഷി ക്ഷേത്രക്ഷ്ത്രജ്ഞ അക്ഷര ഏവ ച*

ഭൂതാത്മാ മുതലായ നാമങ്ങളിൽനിന്ന് *ഗുണതന്ത്രത്വമുള്ളവനും ഗുണങ്ങളാൽബന്ധിതനുമാണ് ഭഗവാനെന്ന തെററിദ്ധാരണ ഉണ്ടാവാതിരിക്കാൻ, പൂതാത്മാ (പരിശുദ്ധാത്മാ) എന്നാരംഭിക്കുന്നു.*

10. പൂതാത്മാ

കേവലവും നിർഗ്ഗുണവുമാകയാലാണ് പരിശുദ്ധി. ത്രിഗുണങ്ങളോട് അവൻ ചേരുന്നത് സ്വേച്ഛയാലാണ് ,അല്ലാതെ ഗുണങ്ങളുടെ അടിമയായിട്ടല്ല. ത്രിഗുണാത്മികയായ മായാപ്രകൃതി അവന്റെതന്നെശക്തി, അവൻതന്നെയാകയാലാണ് ,സഗുണമായ ഭൂതഭാവങ്ങളെടുക്കാനോ എടുക്കാതിരിക്കാനോ ഉള്ള ഇച്ഛാസ്വാതന്ത്ര്യം അവനിൽത്തന്നെ ഇരിക്കുന്നത്. മറ്റാരുടേയും ബന്ധമോ,നിർബന്ധമോ കൂടാതെ ,സ്വേച്ഛയാ,സ്വതന്ത്രമായിട്ടാണ് പരിശുദ്ധാത്മാവ് ത്രിഗുണാത്മികയായ പ്രകൃതിയോടും ചേരുന്നത്. അതിനാൽ,ബന്ധങ്ങളോ കളങ്കങ്ങളോ സ്പർശിക്കാത്ത പൂതാത്മാവ്.

11. പരമാത്മാ

കാര്യകാരണങ്ങൾക്ക് പരാ,അതീതം ആകയാൽ, ശാശ്വതമായ ബോധം സ്വതന്ത്രം. ജീവാത്മാവ് കാര്യകാരണങ്ങൾക്ക് അതീതനല്ലാത്തതിനാൽ, പലതും ബോധത്തിൽനിന്ന് മറഞ്ഞുപോകുന്ന(മറന്നുപോകുന്ന)സ്വഭാവമാണ്. ബന്ധങ്ങളുടെ അസ്വാതന്ത്ര്യമുണ്ട്. ഇതുരണ്ടും ഇല്ലാതായാൽ, ജീവാത്മാവ് പരമാത്മാവുമായി തന്മയീഭവിക്കുന്നു.

12. മുക്താനാം പരമാം ഗതി.

മുക്തജീവന്മാർ ഏതൊരു പരമപദത്തിലേക്ക് ഗമിക്കുന്നുവോ, ആ പരമപദം, പരമഗതി. പുനരാവൃത്തിയില്ലാത്ത പരമമായ , നിത്യമായ മോക്ഷസ്ഥാനം. മാമുപേത്യ്യു കൌന്തേയ പുനർജ്ജന്മ നവിദ്യതേ എന്ന ഗീതാവചനം ചൂണ്ടിക്കാട്ടുന്ന പുനർജന്മമില്ലാത്ത പദം.

13. അവ്യയം

വ്യയം അഥവാ ചെലവ്(നഷ്ടം)സംഭവിക്കാത്തത് അവ്യയം. ഏതൊന്നിൽവിനാശമെന്ന വികാരം ഒരിക്കലും ഉണ്ടാവുന്നില്ലയോ, ആ അനന്തം,- അജരം, അമരം ,അവ്യയമെന്നു ബൃഹദാരണ്യകം പ്രകീർത്തിക്കുന്നത്.

14. പുരുഷ

പുരംശരീരം തസ്മിൻ ശേതേ ഇതി പുരുഷ. ശരീരമെന്ന പുരത്തിൽശയിക്കയാല് ആത്മാവിനെ പുരുഷനെന്നു പറയുന്നു.

*നവദ്വാരം പുരം പുണ്യമേതൈർ ദാവൈസമന്വിതം*
*വ്യാപ്യ ശേതേ മഹാത്മാ യസ്തസ്മാത് പുരുഷ ഉച്യതേ.(മഹാഭാരതം)*

നവദ്വാരങ്ങളോടുകൂടിയ പുണ്യപുരിയില് ഭാവ(ഇന്ദ്രിയ)ങ്ങളോടുകൂടി വ്യാപിച്ച് ശയിക്കുന്ന മഹാത്മാവിനെ പുരുഷനെന്നു പറയുന്നു. ആസീത് പുരാ പൂർവ്വദേവമെന്ന് വിഗ്രഹിച്ച് പഠിച്ചാൽ, - പുരാ (മുമ്പ്) ഇക്കാണുന്ന സകല പ്രപഞ്ചസൃഷ്ടിക്കും മുമ്പ് ആസീത (ഉണ്ടായിരുന്നവൻ) എന്നർത്ഥം വരും. ഇങ്ങനെ രണ്ടർത്ഥത്തിലും പുരുഷപദത്തെ അറിയണം. പൂർമേവാഹമിഹാസമിതി

പുരുഷത്വം (തൈത്തിരീ.ആരണ്യകം) .ഞാൻ മുമ്പും ഇവിടെ ഉണ്ടാ യിരുന്നു. സൃഷ്ടിക്കു മുമ്പേ ഉണ്ടായിരുന്നു എന്നതാണിവിടെ ഞാനെന്ന പുരുഷന്റെ പുരുഷത്വമാ യി പറയുന്നത്. ഈ അറിവ് (പൂർവ്വസ്ഥിതിയുടെ പ്രത്യഭിജ്ഞ)ഇല്ലാത്തതൊന്നും പുരുഷനല്ല. സ്ത്രൈണമാണ്. സൃഷ്ടി മാത്രമാണ്.

*പുരുഷ ഉത്കർഷശാലിഷു സീദതീതി പുരുണീ ഫലാനി സനോതി ദദാതീതി വാ ,പുരുണി ഭവനനി സംഹാരസമയേ സ്യതി അന്തം കരോതീതി വാ, പൂരണാത് സദനാദ്വാ പുരുഷ*

പുരു –ഉത്കർഷശാലി ,ഉത്കർഷശാലികളിൽസത്തായിരിക്കുന്നത്. ഉണ്മയായിരിക്കുന്നത്. പുരു(ധാരാളം ഫലങ്ങൾ) സനോതി (നൽകുന്നത്). സംഹാരവേളകളില് ,ഭുവനമാകെ നശിപ്പിക്കുന്നത്. സർവ്വ വസ്തുക്കളേയും പൂരണം ചെയ്യുന്നത്, സർവ്വത്തേയും സദനമാക്കി അതില് വസിക്കുന്നത്, ഈ അർത്ഥങ്ങളുണ്ട് പുരുഷശബ്ദത്തിന്. പഞ്ചമവേദമായ മഹാഭാരതം പൂരണാത് സദൈശ്ചെവ തതോ സൌ പുരുഷോത്തമ എന്നു പറയുന്നു. അവൻസർവ്വത്തേയും പൂരണം ചെയ്ത് വസിക്കുന്നതിനാൽ പുരുഷോത്തമനാണ്.

15. സാക്ഷി

സാക്ഷാത്തായ (പ്രത്യക്ഷം)അവ്യവധാനം അഥവാ സ്വരൂപബോധം കൊണ്ട് സർവ്വവും വീക്ഷിക്കുന്നതാകയാൽ സാക്ഷി. പാണിനിസൂത്രപ്രകാരം സാക്ഷാത് ഈക്ഷതേ സാക്ഷാത് (പ്രത്യക്ഷ)ദർശനമാണ് സാക്ഷിത്വം.

ഇന്ന് കോടതികളിൽ ദൃക്സാക്ഷികളെ വിസ്തരിക്കാറുണ്ട്. ഒരു പ്രത്യേകസംഭവം പ്രത്യക്ഷമായി കണ്ണുകൊണ്ടു കണ്ടവരാണ് ദൃക്സാക്ഷികൾ. ജീവാത്മാവിന് ചില പ്രത്യേകകാലത്ത്, പ്രത്യേക ദേശത്ത് ഉണ്ടാവുന്ന പരിമിതസംഭവങ്ങൾമാത്രമേ സ്വന്തം കണ്ണുകൊണ്ടു പ്രത്യക്ഷമായി കാണാനാവുകയുള്ളു. അതായത്,ഇന്ദ്രിയപ്രത്യക്ഷത്തിന് അതിന്റേതായ പരിമിതികളുണ്ട്. ഇവിടെ ബ്രഹ്മം സർവ്വസാക്ഷിയാണ്, ഇതുവരെ ഉണ്ടായതിന്നും,ഇനി ഉണ്ടാവാനിരിക്കുന്നതിനും നിത്യസാക്ഷി .സൃഷ്ടി എന്ന മഹാസംഭവം കണ്ട സാക്ഷി ആരാണുള്ളത്. പ്രപഞ്ചമോ,മനുഷ്യനോ, ജീവനോ ഉണ്ടാവുന്നതിനു മുമ്പ് അവയുടെയും ഉത്ഭവത്തിനു സാക്ഷിയായി നിന്നതാരാണ്. ബ്രഹ്മാവിന്റെയും ബ്രഹ്മാവിരിക്കുന്ന നാഭിത്താമരയുടേയും ഉത്ഭവത്തിനു സാക്ഷിയാരാണ്. സർവ്വവും പ്രലയിച്ച അവസ്ഥയിലും യോഗനിദ്രയില് തന്നിൽത്തന്നെ നിർല്ലീനമായ ജ്ഞാനശക്തിയാൽ സ്വസ്വരൂപബോധത്താൽ,ആ ബോധത്തിൽനിന്ന് സ്വേഛയാ ബ്രഹ്മാണ്ഡങ്ങളേയും ജീവജാലങ്ങളേയും സൃഷ്ടിക്കുന്നതിന് കാരണഭൂതമായി നിന്ന ആദ്യത്തെ സാക്ഷിയല്ലാതെ.

16. ക്ഷേത്രജ്ഞൻ

ശരീരം ക്ഷേത്രം, അതിനെ അറിയുന്ന ജ്ഞാനി ക്ഷേത്രജ്ഞൻ. *ക്ഷേത്രജ്ഞം ചാപി മാം വിദ്ധി (ഭ .ഗീത)*
*ക്ഷേത്രാഖ്യാനി ശരീരാണി തേഷാം ചൈവ യഥാസുഖം*
*താനിവേണി സയോഗാത്മാ തത ക്ഷ്തിരജ്ഞ ഉച്യതേ (ബ്രഹ്മാണ്ഡ.പു)*

ജൈവശരീരവും പ്രപഞ്ചശരീരവും ക്ഷേത്രമെന്നുതന്നെ അറിയപ്പെടുന്നു. ഈശ്വരാരാധനക്കായി പണികഴിക്കപ്പെട്ട വാസ്തുവും ക്ഷേത്രം. ജ്യാമിതിയില് ക്ഷേത്രഫലം കാണുന്നത്, ഭൂമിയെ ക്ഷേത്രമായി കാണുന്നതുകൊണ്ടാണ്. ഈ ക്ഷേത്രങ്ങളിലെല്ലാം അതാതു ക്ഷേത്രത്തിനു യോജിച്ച വിധമുള്ള ആനന്ദം ,യഥാസുഖം അനുഭവിച്ചറിഞ്ഞുകൊണ്ടിരിക്കുന്ന യോഗാത്മാവാണ് ക്ഷേത്രജ്ഞന്. യോഗലീനാത്മാവിന്റെ പരമാനന്ദം ബ്രഹ്മാണ്ഡക്ഷേത്രമണ്ഡലത്തില്, ബ്രഹ്മരസം നുകരുന്ന യോഗനിദ്രയിൽത്തന്നെ. അതിന്റെ കണങ്ങ ൾ തന്നെയാണ് ജൈവക്ഷേത്രമണ്ഡലങ്ങളിലിരുന്ന് ഓരോ ജീവാത്മാവും നുകരുന്നത്. സർവ്വരസാനുഭൂതിയും സർവ്വക്ഷേത്രങ്ങളിലുമിരുന്ന് ഈ ക്ഷേത്രജ്ഞനനുഭവിക്കുന്ന രസാനുഭൂതിയുടെ രാസമണ്ഡലലീലാനന്ദം.

17. <u>അക്ഷരം</u>

ഏതൊന്നിന് ക്ഷരം(നാശം)ഇല്ലയോ, അത് അക്ഷരം..അശ് എന്നമൂലം ആനന്ദിക്കുക എന്ന ർത്ഥം. സരപ്രത്യയം –രൂപംനാശമില്ലാത്ത പരമാനന്ദസ്വരൂപം ,അക്ഷരം. ഏവ എന്ന പ്രയോഗ ത്താൽ, നിത്യസാക്ഷിയായ സർവ്വജ്ഞപുരുഷനും അവിനാശിയും അവ്യയവുമായ അക്ഷരപുരു ഷനും തമ്മിൽ അഭേദം പറഞ്ഞിരിക്കുന്നു. തത് ത്വം അസി (അത് നീയാകുന്നു )എന്ന വേദവാ ക്യം പോലും ക്ഷേത്രജ്ഞനായ നീതന്നെയാണ് അക്ഷരപുരുഷനെന്നു പറയുന്നു. എന്നാൽ ച എന്ന പ്രയോഗത്താൽ, അവതമ്മില് സൂക്ഷ്മമായ ഭേദമുണ്ടെന്നും സൂചിപ്പിക്കുന്നു. വ്യവഹാരിക തലത്തിലുള്ള ഭേദമാണത്. പ്രസിദ്ധമായ അർത്ഥംകൊണ്ടുതന്നെ പ്രാമാണ്യം ലഭിക്കുന്നു.

*ശ്ലോകം 16- യോഗോ യോഗവിദാം നേതാ പ്രധാന പുരുഷേശ്വരാ*
*നാരസിംഹവപു ശ്രീമാന് കേശവ പുരുഷോത്തമാ.*

18. <u>യോഗം</u>

*ജ്ഞാനേന്ദ്രിയാണി സർവ്വാണി നിഗ്രഹ്യ മനസാ സഹ*
*ഏകത്വഭാവനായോഗ ക്ഷേത്രജ്ഞ പരമാത്മനോ*
*തദവാപ്യതയാ യോഗ ഇതി യോഗവിദോ വിദു*

സർവ്വ ജ്ഞാനേന്ദ്രിയങ്ങളാലും മനസ്സിനെ നിരോധിച്ചിട്ട് ക്ഷേത്രജ്ഞപരമാത്മാവും ഞാനും ഒന്നുതന്നെ എന്ന ഏകത്വഭാവന(അദ്വൈതാനുഭവം) നേടുന്നതാണ് യോഗമെന്ന് യോഗശാ സ്ത്രത്തിൽ പണ്ഡിതരായവര് നിർവ്വചിക്കുന്നു. യോഗയോഗേശ്വരനായ വിഷ്ണുതന്നെ യോഗവും യോഗത്താൽ പ്രാപിക്കേണ്ട പരമപദവും മഹായോഗിയുമെന്നറിയുക. ശ്രീനാരായണന്റെ യോഗ നിദ്രക്ക് സമമായ ഒരു യോഗാവസ്ഥ മറ്റേതുണ്ട്.

19. <u>യോഗവിദാം നേതാ</u>

യോഗംവിചാരിച്ച് മനനം ചെയ്ത് പഠിച്ചറിഞ്ഞ് യോഗശാസ്ത്രനിപുണരായ ,യോഗവിത്തുക്കളായ ജ്ഞാനികളിൽ, പ്രഥമൻ,നേതാവ്. യോഗക്ഷേമം വഹാമ്യഹമെന്നശ്രീകൃഷ്ണവചനം നോക്കുക. ആരുടെ യോഗക്ഷേമമാണ് വഹിക്കുന്നത്. *തേഷാം നിത്യാഭിയുക്താനാം.* നിത്യവും യോഗയു ക്തരായ യോഗവിത്തുക്കളുടെ. അതിനാൽ യോഗവിദാം നേതാ.

20. <u>പ്രധാന പുരുഷേശ്വര</u>

പ്രധാനമെന്നാൽ പ്രകൃതി.മായാശക്തിസ്വരൂപിണി. പുരുഷൻ ജീവൻ.പ്രകൃതിയുടേയും ജീവാത്മാ വിന്റേയും ഈശ്വരൻ. രണ്ടിനും പ്രഭു,നാഥൻ. രണ്ടിന്റേയും ഐശ്വര്യം സൃഷ്ടിക്കുന്നതും, വർദ്ധിപ്പി ക്കുന്നതും നശിപ്പിക്കുന്നതും ഈ പ്രഭുതന്നെ.

21. <u>നാരസിംഹവപു</u>

നരന്റേയും സിംഹത്തിന്റേയും രൂപമെടുക്കാനാവുന്ന മഹാശക്തി. നരസിംഹങ്ങളുടെ മിശ്രരൂ പത്തിൽ പാതി നരനും പാതി സിംഹവുമായും അവതരിക്കാനും കഴിയുന്നവന്.ഏതു രൂപമെ ടുക്കാനും ഏതുകാലഘട്ടത്തിലും ദേശത്തിലും സ്വേഛയാ അവതരിക്കാനും ഭക്തരെ സംരക്ഷി ക്കാനും കഴിയുന്ന രൂപിയും അരൂപിയുമായ പ്രതിഭാസം. നാരം ജലം. സിംഹശബ്ദം, സ,ഹ എന്നീ പ്രാണവാചിശബ്ദങ്ങളിൽനിന്നുണ്ടായി .സോഹം പ്രാണൻ. ജലപ്രാണരൂപങ്ങളെടുത്ത് ,ജലത്തിൽ നാരായണനായും പ്രാണഹംസരഥത്തിൽ വാദേവതയായും യോഗിമാനസങ്ങളില് വൈദ്യുതികാന്തികപ്രഭാരാശിമണ്ഡലമായിട്ടും തൂണിലും തുരുമ്പിലും വൈദ്യുതികാന്തികശക്തി യായും ഇരിക്കുന്ന പരമശക്തി. പഞ്ചഭൂതങ്ങളിലും ഇതേ ശക്തി സ്രോതസ്സിന്റെ ഒഴുക്കുതന്നെ പലേ അനുപാതങ്ങളിൽ കാണാം. യോഗശാസ്ത്രത്തില്, ഈ വൈദ്യുതപ്രാണശക്തി ജലാത്മ കമായ ജൈവശരീരത്തിൽ പ്രവഹിക്കയാലാണ് നാഡീവ്യൂഹങ്ങളുടെ ഉണർച്ചയും യോഗപ്രത്യ ക്ഷമെന്നു വിളിക്കുന്ന അനുഭൂതിദർശനങ്ങളുടെ സൃഷ്ടിയും .യോഗയോഗേശ്വരന്റെ യോഗാത്മക തയെക്കുറിച്ചുപറയുമ്പോൾ, ഈ നാമത്തിന് സ്വാഭാവികമായും പ്രാധാന്യമുണ്ട്.

നരസിംഹം, സുദർശനമെന്നീ വിഷ്ണുമൂർത്തികൾക്ക് നെറ്റിക്കണ്ണുണ്ട്, അവ സംഹാരസ്വരൂപ മാകയാൽ ശിവരൂപമുള്ള വിഷ്ണുവാണ്, കാലമാണ്.

22. ശ്രീമാൻ

ശ്രീലക്ഷ്മി സതതം നെഞ്ചിൽത്തന്നെ വസിക്കയാൽ ശ്രീമാൻ.ശ്രീനിവാസനെന്നറിയപ്പെടുന്ന അതീവസുന്ദരപുരുഷൻ.

23. കേശവൻ

മനോഹരമായ കേശത്തോടുകൂടിയവന്,കേശവൻ. ക ബ്രഹ്മം, അ വിഷ്ണു, ഈശ രുദ്രൻ,കേശ ത്രിമൂർത്തി. വ പ്രത്യയം പ്രശംസ. കേശവപദം ത്രിമൂർത്തിപ്രശംസ. ത്രിമൂർത്തികളും ആരിലടങ്ങി യിരിക്കുന്നുവോ, ആ ശക്തി. കേശി എന്ന അസുരനെ വധിച്ച ശ്രീകൃഷ്ണൻ. മഹാവിഷ്ണു തന്റെ അതിമനോഹരമായ മുടിയഴിച്ചിട്ട് ആടിയപ്പോള്, ഭൂമിയിലാദ്യമായി കൈശികീവൃത്തി എന്ന ലാ സ്യം അപ്സരഗന്ധർവ്വഗണങ്ങൾക്കായി ജനിച്ചു. കേശവന്റെ കേശത്തിൽനിന്നുണ്ടായ ലാസ്യ നടനത്തിനും സംഗീതാദിസുകുമാരകലകള്ക്കും കൈശികി എന്നുപേരുവരാനുള്ള കാരണം കേശത്തിൽനിന്നുണ്ടായതിനാലാണ്. കേശവന്റെ മുടിനാരുകളായി സൂര്യരശ്മികളെ പറയുന്നു. കേശവന്റെ ഓരോ മുടിനാരിഴയും സുന്ദരമാണ്. അവയോരോന്നിനേയും നൂറായി വിഭജിച്ച്, ശതതന്ത്രിയാഴിന്റെ സ്വരമണ്ഡലം സൃഷ്ടിക്കുന്നത് അതിലേറെ മനോഹരം. സൂര്യരശ്മികളുടെ കോസ്മിക് മണ്ഡലവും സംഗീതത്തിന്റെ സ്വരമണ്ഡലവും കേശവന്റെ കേശത്തിൽനിന്നുണ്ടാ യതിനാല്, അവ (പ്രകാശവും നാദവും) ഒന്നുതന്നെ. 360 ഡിഗ്രിയുള്ള രാശിചക്രം 30 ഡിഗ്രി വീതമുള്ള 12 രാശിയായി (ശ്രുതി) വിഭജിക്കുക. 15 ഡിഗ്രിയുള്ള ഹോര, 10 ഡിഗ്രി ദ്രേക്കാണം, 4.4 ഡിഗ്രി സപ്താംശം, 2.2 ഡിഗ്രി ദ്വാദശാംശം. 22 ശ്രുതിയെ 7 എന്ന അതീന്ദ്രിയസംഖ്യ (സ്വരസം ഖ്യ) കൊണ്ടുഹരിച്ചാല് പരിധ്യായനസംഖ്യ. സംഗമഗ്രാമമാധവന്റെ ശ്രേണി ലഭിക്കും ( നാദലയ സിന്ധു രാഗചികിത്സാമൃതം കാണുക. ) ജ്യോതിഷിയുടെ പരിധ്യാനയനം തന്നെ ശ്രുതിസ്വരമ ണ്ഡലത്തിന്റെ പരിധ്യാനയനം. കേശവന്റെ ഒരു കേശം നൂറായി ഭാഗിച്ചാൽ നൂറിലൊരു ഭാഗം (ശതഭാഗം) .ഇപ്പോൾ പാശ്ചാത്യര് ഒരു സെമിടോണിന്റെ ശതഭാഗമായ സെന്റ് എന്നുവിളിക്ക ന്നു. ഒരു സമസപ്തകത്തിലെ (ഒക്ടേവ്) 1200ൽ ഒരുഭാഗമാണ് രാശിചക്രത്തിന്റെ ദശാംശഗണി തത്തിലിത്. 72 ഡിഗ്രിവീതം 5 ഋതു എന്ന് ഷഡ്ചക്രനിരൂപകന്മാര് സമയം,ഋതുകാലം,രാഗം ഇവയെ ബന്ധിപ്പിക്കുന്നു. 72 ഡിഗ്രി വീതമുള്ള പഞ്ചമുഖങ്ങൾ(പെന്റഗോൺ) എന്ന ഫി (Phi) കൊണ്ടുതന്നെ സൌന്ദര്യരസാനുഭവം പൂർണ്ണമാകുന്നു എന്നതിനാൽ, പഞ്ചമത്തേയും ഷഡ്ജ ത്തേയും സ്വീകരിക്കാവുന്നതാണ്. രണ്ടും ആധാരശ്രുതികളായി മാറാതെ നിൽക്കുന്നവരാണ്. അനന്തനും വിഷ്ണുവുമായി ഇരട്ടപെററ സഹോദരരാണ്. ഇണപിരിയാത്തവരാണ്. രണ്ടുസമ വാക്യത്തിലും 72 എന്ന സംഖ്യ വരുന്നുണ്ട്. ശ്രീ ,അഗ്നി എന്നീ രണ്ടു ദേവതകളെ ആവാഹിക്ക ന്ന ശ്രീസൂക്തം ഈ ജ്ഞാനത്തിന്റെ സൌന്ദര്യാനന്ദലഹരി ഉപാസകനിൽ ജനിപ്പിക്കുന്നു. ശതം അഥവാ ശതഭാഗമെന്നാൽ, ദ്വന്ദങ്ങളുടെ ശക്തിയെ (The power of two)ആധാരമാ ക്കിയ ഇടവേളകളുടെ( Intervals )അനുപാതത്തിന്റെ (Interval Ratios) ലോഗരിത്ത്മിക്ക് (Logrithmic ) അളവുകളാണ്.. ദ്വാദശം (12)ത്രീണി(3) 36 ശക്തിതത്വം. ഇരട്ടിച്ചത് 72. .ദ്വാദശം ത്രീണി ത്രിശതം (ത്രിശതം300) 10800 എന്ന അർദ്ധപ്രാണഹംസസംഖ്യ. അതിനെ ഇരട്ടിച്ച 21600 പ്രാണഹംസസംഖ്യ വേണം സാമം പാടാൻ. (സോഹം,സിംഹം) സിംഹവാഹിനിയായാ ലും ഹംസവാഹിനിയായാലും പ്രാണസംഖ്യ മാറ്റമില്ല. 21600 ഷഷ്ഠി 129600 ത്രേതായുഗസംഖ്യ. ഇത്തരം 129600 പ്രാണഹംസങ്ങളെ കണ്ഠത്തിലെ ശംഖം കൊണ്ട്, അചലചേതസ്സായി പരമാത്മാവിലർപ്പിക്കുന്ന നാദലയയോഗസാധനയെന്ന് ഋഗ്വേദഋഷി ഇതിനെ വിശേഷി പ്പിക്കുന്നു.

ഒരുമിനുട്ടിൽ 15 പ്രാവശ്യം പ്രാണഹംസചലനം നടത്തുന്ന യോഗിയില് ഒരു മണിക്കൂറില് 900

പ്രാവശ്യം, 8 മണിക്കൂറില് 7200 പ്രാവശ്യം, 8 മണിക്കൂറുള്ള 3 ഭാഗമായി വിഭജിച്ച ഒരു ദിവസ ത്തിൽ (24 മണിക്കൂറിൽ) 21600 പ്രാവശ്യം പ്രാണഹംസചലനം .

മിനുട്ടിൽ 72 പ്രാവശ്യം അടിക്കുന്ന ഒരു യോഗിയുടെ ഹൃദയം മണിക്കൂറില് 4320 പ്രാവശ്യം. അരമണിക്കൂറിൽ 2160 പ്രാവശ്യം, 5 മണിക്കൂറില് 21600 പ്രാവശ്യം.

ഇങ്ങനെ പ്രപഞ്ചാധിഷ്ഠിതമായ കോസ്മിക്ക് മണ്ഡലത്തിന്റേയും ജൈവശരീരാധിഷ്ഠിതമായ ബയോളജിക്കൽ ക്ലോക്കിന്റേയും താളത്തെ ഏകീകരിച്ചുകൊണ്ട്, പ്രകാശനാദരൂപമായ തന്റെ കേശഭാരം അഴിച്ചിട്ടുകൊണ്ട്, ത്രിപുരസുന്ദരിയായ വിഷ്ണുമോഹിനി സൃഷ്ടിച്ച അതിമധുരനാദലയ രസാനുഭൂതിയുടെ യോഗാനുഭവത്തെ അതിലെ സ്ത്രീപുരുഷ, ശിവശക്തി,സമന്വയത്തെ ഒരേ സമയം സ്ത്രീയായും പുരുഷനായുമിരിക്കുന്ന മഹാഭിഷക്കായ ധന്വന്തരീമൂർത്തിയുടെ അമൃതാനുഭ വത്തെ , എല്ലാംതന്നെ എടുത്തുകാട്ടുന്നു. യോഗം,യോഗവിത്തുക്കളുടെ നേതാവ്, പ്രധാനപുരുഷേ ശ്വര ൻ, നാരസിംഹവപു,കേശവൻ,ശ്രീമാൻ, പുരുഷോത്തമൻ മുതലായ നാമങ്ങൾ.

24. പുരുഷോത്തമൻ . പുരുഷന്മാരിൽവെച്ച് ഉത്തമൻ. മനുഷ്യരിൽ ശൂരത്വം കൊണ്ട് ക്ഷത്രിയനും, ബ്രഹ്മജ്ഞാനംകൊണ്ട് ബ്രാഹ്മണനും, ഐശ്വര്യംകൊണ്ട് വൈശ്യനും ,വിനയംകൊണ്ട് ശൂദ്ര നും ഉത്തമന്മാരായി അറിയപ്പെടുന്നു. അതായത്,അവനവന്റെ വർണ്ണധർമ്മത്തിൽ ഏററവും ശ്രേഷ്ഠൻ,സമർത്ഥൻ. ഇത് ഷഷ്ഠീസമാസ പ്രതിഷേധരീതിയിലാണ്. ഓട്ടത്തിൽ മാൻ,കൂടുതൽ പാലുതരുന്ന പശു, എന്നിങ്ങനെ സ്വന്തം ജാതിധർമ്മത്തില് ശ്രേഷ്ഠത്വം,സാമർത്ഥ്യം പറയുന്ന രീതി. അഥവാ ഒരുതരം പരിമിതിക്കകത്തുനിന്നുകൊണ്ടുള്ള കണക്കിടലാണത്. ജാതിധർമ്മത്തി നോ കഴിവിനോ അകത്ത് പഞ്ചമീസമാസത്തിൽ ഭഗവദ്ഗീതയില്, പറഞ്ഞതുപോലെ,

*യസ്മാദ് ക്ഷരമതീതോഹമക്ഷരാദപിചോത്തമ*

*അതോസ്മിലോകേ വേദേ ച പ്രഥിത പുരുഷോത്തമ*

ഇവിടെ പുരുഷോത്തമത്വം പരിമിതിക്കതീതമായ ഒന്നാണ്.ഒരു പരിധിക്കകത്തുനിന്നും അതിനെ കണക്കിടാനാവില്ല. 22 ശ്രുതിയും 7 സ്വരവും കൊണ്ട് പരിധിയില്ലാത്ത ആ അപരിമിതശക്തി യെ സ്ത്രീയും പുരുഷനും സർഗ്ഗചലനവും ആദിമവും അചലവുമായ മൌനവും ചേർന്ന അർദ്ധനാ രീശ്വരനും, ശ്രീയും ശ്രീനിവാസനും, ധന്വന്തരിയും മോഹിനിയും ചേർന്നരുളുന്ന അമൃതാനുഭവ ത്തെ അനുഭവിക്കാം. നാദലയയോഗാവസ്ഥയിൽ സർവ്വവും വിസ്മരിച്ച് ഹരിയുമായി തന്മയീഭ വിക്കാം. അക്ഷരത്തിനും ക്ഷരത്തിനും സർവ്വദ്വന്ദ്വങ്ങൾക്കും അതീതമായ പുരുഷോത്തമനുമായി തന്മയീഭവിക്കാം. അവിടെ മനുഷ്യനോ ശാസ്ത്രമോ സമൂഹമോ അതിന്റെ അറിവുകളോ നിർണ്ണ യിച്ച പരിധികളൊന്നുമില്ല. ഞാനെന്നത് സ്ത്രീയോ പുരുഷനോ അല്ല, എന്നാൽ സ്ത്രീയുമാണ്, പുരു ഷനുമാണ്. ശ്രീയോടുചേർന്ന ശ്രീനിവാസനാമ്,ശക്തിയോടുചേർന്ന ശിവനാണ്. പ്രകൃതിയോ ടു ചേർന്ന ബ്രഹ്മമാണ്. കാലദേശാതിവർത്തിയായ പുരുഷോത്തമനാണ്.

*ശ്ലോകം 17. സർവ്വ ശർവ്വ ശിവ സ്ഥാണ ഭൂതാദിർന്നിധിവായ*

*സംഭവോ ഭാവനോ ഭർത്താ പ്രഭവ പ്രഭുരീശ്വര*

25. സർവ്വ സർവ്വവും അവനാണ്.അസത്തും സത്തുമായ സർവ്വവും അവൻ. സർവ്വവസ്തുക്കളുടേ യും ഉത്ഭവസ്ഥാനം. സർവ്വവും സ്ഥിതി ചെയ്യുന്ന സ്ഥാനം.സർവ്വവും പ്രലയിക്കുന്ന സ്ഥാനം. സർവ്വജ്ഞനാകയാല് സർവ്വത്തേയും സദാ നവീകരിച്ച്,സർവ്വത്തിന്റേയും ബോധം തന്നുള്ളി ലവഭാസിച്ച്, സർവ്വാനന്ദവും ഭുജിച്ച് വിരാജിക്കുന്നത്. അതിനാൽ സർവ്വനാമം.
26. ശർവ്വ .സംഹാരസമയമായ പ്രളയാവസ്ഥയിൽ, സർവ്വപ്രപഞ്ചങ്ങളേയും ഭൂതങ്ങളേയും തന്നി ലേക്ക് വലിച്ചടുക്കുന്നതിനാല് അവനെ ശർവ്വനെന്നു വിളിക്കുന്നു.
27. ശിവ

നിസ്ത്രൈഗുണ്യത്വം കൊണ്ടുള്ള ശുദ്ധതയാൽ അവന് ശിവനത്രെ. ത്രിഗുണങ്ങൾക്കതീതമായ അവസ്ഥയാണ് നിസ്ത്രൈഗുണ്യം. സ ബ്രഹ്മ സ ശിവ (തൈത്തിരീയആരണ്യകം). ബ്രഹ്മംത

ന്നെ ശിവനെന്ന് അഭേദം. ബ്രഹ്മം തന്നെ ഹരി എന്ന് നേരത്തെ സ്ഥാപിച്ചു. ബ്രഹ്മം ഹരി. ബ്രഹ്മം ശിവൻ.ആയതിനാൽ ഹരിതന്നെ ശിവൻ. ത്രിമൂർത്തികള് ഒന്നാണെന്ന അദ്വൈതാനുഭവത്തിന്റെ ഗണിതസാധുത. ശിവമെന്നാൽ മംഗളം,ശുഭം.ശുദ്ധമായതെല്ലാം മംഗളകരം, ശുഭകരം.

28. സ്ഥാണു.

സ്ഥിരമായി അചലമായിരിക്കയാൽ സ്ഥാണു. ശക്തി ചലനാത്മിക,ശിവൻ അചഞ്ചലൻ. അവർ രണ്ടുപേരും ചേർന്നാലേ പ്രപഞ്ചസർഗ്ഗം നടക്കു.

29. ഭൂതാദി

സർവ്വഭൂതങ്ങളും എന്തിൽനിന്നുണ്ടായോ,ആ പ്രതിഭാസം ഭൂതങ്ങളുടെ ആദി. അഥവാ ഉത്ഭവസ്ഥാനം.

30. നിധിരവ്യയ

പ്രലയകാലത്ത് സർവ്വൈശ്വര്യനിധനമായ പ്രപഞ്ചം മുഴുവനും അവനിലടങ്ങിയിരിക്കുന്നു. അതിനാലവൻ സർവ്വനിധിയാണ്. ഒരിക്കലും നാശമില്ലാത്ത നിധിയാകയാൽ അവ്യയനിധിയാണ്. നിധി,അവ്യയ എന്ന് രണ്ടുനാമങ്ങളായി ചിലർ വ്യാഖ്യാനിച്ചിട്ടുണ്ട്. ശങ്കരാചാര്യർ ഒറ്റനാമമായി നിധിരവ്യയ എന്നാണ് പറഞ്ഞിട്ടുള്ളത്. എന്നും ഒരിക്കലും അവസാനിക്കാത്ത അക്ഷയഖനി,അക്ഷയനിധി എന്നുള്ള അർത്ഥം കൂടുതല് യോജിക്കുന്നതിനാല് ശങ്കരാചാര്യരുടെ പാഠമാണ് കൂടുതല് സ്വീകാര്യം.

31. സംഭവ

*സ്വേഛയാ സമീചീനം ഭവനമസ്യേതി സംഭവ*

സ്വേഛകൊണ്ടു സംഭവിച്ച അവതാരമാണ് വിഷ്ണുവിന്റേത്.എന്തിന് സ്വേഛയാ രൂപമാർജ്ജിച്ച് അവതരിക്കുന്നു.

*ധർമ്മസംസ്ഥാപനാർത്ഥായ സംഭവാമി യുഗേ യുഗേ (ഗീത)*

ഭഗവാൻ വീണ്ടും വീണ്ടും ഒരമ്മയുടെ യോനിയിലൂടെ പുനർജ്ജനിക്കുക എന്ന ഗർഭദുഖവിവ ർജ്ജിതനാണ്. എന്നാലും ആ ജന്മത്തെ സ്വയംസ്വീകരിക്കുന്നത് ദുഷ്ടനിഗ്രഹത്തിനും ശിഷ്ടസംരക്ഷണത്തിനുമാണ്.

*അഥ ദുഷ്ടവിനാശായ സാധൂനാം രക്ഷണായ ച*
*സ്വേഛയാ സംഭവാമ്യേഹം ഗർഭദുഖവിവർജ്ജിത*

32. ഭാവന

സർവ്വഭോക്താക്കളുടേയും കർമ്മഫലങ്ങളെ താന് ഭാവിക്കുന്നതിനാല് (ഭാവയതീതി) ഭാവന. അതാത് ഭോക്താവിന് അർഹതപ്പെട്ട കർമ്മഫലം അവന്റെ ഭാവനയാൽതന്നെ ലഭിക്കുന്നു. സത്യമായി ഭവിക്കുന്നതെല്ലാം ഭഗവാൻ തന്റെ ഭാവനയിൽ,സങ്കൽപ്പത്താല് സൃഷ്ടിച്ചതാണ്.

33. ഭർത്താ

ഭരിക്കുന്നവൻ.പതി. പ്രപഞ്ചം എന്ന അധിഷ്ഠാനത്തെ മുഴുവനും ഭരിക്കുന്ന ഭരണനിപുണനായ ഭർത്താവ്. പ്രപഞ്ചം (പ്രകൃതി) ബ്രഹ്മമെന്ന ഭർത്താവിന്റെ ഭാര്യയാകയാൽ, (മിഥുനമാകയാല്) രണ്ടർത്ഥത്തിലും ഇത് സത്യമാകുന്നു.

34. പ്രഭവ

സർവ്വത്തിനും പ്രഭവസ്ഥാനം. ഉത്പത്തികേന്ദ്രം.

ഏകർഷേണ മഹാഭൂതാനി അസ്മാജ്ജായന്ത ഇതി പ്രഭവ

പ്രകൃഷ്ടോ ഭവ ജന്മ അന്യേതി വാ

35. <u>പ്രഭു</u>

സർവ്വക്രിയകളിലും സാമർത്ഥ്യാതിശയമുളള ബഹുമുഖപ്രതിഭയാകയാൽ പ്രഭു. സർവ്വജീവജാലങ്ങൾക്കും അജൈവവസ്തുക്കൾക്കും നാഥനാകയാലും പ്രഭു.

*36.* <u>ഈശ്വര</u>

നിരുപാധികമായ ഐശ്വര്യമുളളതിനാൽ ഈശ്വരൻ. സർവ്വഐശ്വര്യവും അവനിലിരിക്കയാൽ സർവ്വേശ്വരൻ.

*ശ്ലോകം 18. സ്വയംഭൂ ശംഭുരാദിത്യ പുഷ്കരാക്ഷോ മഹാസ്വന*
*അനാദിനിധനോ ധാതാ വിധാതാ ധാതുരുത്തമ*

*37. <u>സ്വയംഭൂ</u>*

*സ്വയമേവ ഭവിച്ചതിനാൽ സ്വയംഭൂ. തനിക്കുമുമ്പ് തന്നെ ജനിപ്പിക്കാനായി മററാരുമുണ്ടായിരുന്നില്ല. അതിനാൽ ആദിയായി സ്വയംഭവിച്ചു. സർവ്വത്തിനും ഉപരിയായി ഭവിച്ചതിനാലും സ്വയംഭൂവാണ്. അവനു കീഴെ (പിന്നാലെ) ജനിച്ചവരല്ലാതെ, മുന്നിൽ ജനിച്ച പൂർവ്വികരാരുമില്ല. പരിഭൂ സ്വയംഭൂ എന്ന് ഈശാവാസ്യത്തിലെ മന്ത്രവർണ്ണത്താല് സ്വയമേവ സ്വതന്ത്രനായി, സ്വതന്ത്രത്താൽ ഉണ്ടായ പരമേശ്വരൻ. പരതന്ത്രം (മറ്റൊരാളുടെ തന്ത്രം,അഥവാ സഹായം) കൂടാതെ ജനിച്ചവൻ. കഠോപനിഷത്ത് സ്വയംഭൂ ഖത്തിന്റെ ദ്വാരങ്ങള് തുളച്ച് സ്വയം അഭിവ്യക്തമായി എന്നു പറയുന്നു. ഖം എന്നാൽ ആകാശം,കാലദേശനൈരന്തര്യം. സർഗ്ഗമില്ലാതെ,പ്രലയിച്ചുകിടന്ന കാലദേശനൈരന്തര്യരാശിമണ്ഡലത്തിൽ, ആദ്യമായി, സ്വേഛയാ സ്വതന്ത്രമായി ഉണ്ടായ, പരമപുരുഷൻ.*

*38. <u>ശംഭു</u>*

*ശം എന്നാൽ സുഖം,ശാന്തി,ശമം. ഭക്തന്മാർക്ക് നിരതിശയസുഖം (ശാന്തി) കൊടുക്കുന്നവനാണ് ശംഭു.*

*39. <u>ആദിത്യൻ</u>*

*ആദിത്യമണ്ഡലാന്തസ്ഥമായ ഹിരണ്മയപുരുഷൻ ആദിത്യൻ.ദ്വാദശാദിത്യന്മാർ വിഷ്ണുവിന്റെ 12 രൂപങ്ങളായി അറിയപ്പെടുന്നു.ആദിത്യന്മാരിൽ ഞാന് വിഷ്ണുവാണെന്ന് ഭഗവദ്ഗീത.മഹീദേവിയുടെ (ഭൂമി) അഖണ്ഡിതസ്വരൂപമായ അദിതി (രണ്ടില്ല, ഒന്നേയുളളൂ എന്ന അവസ്ഥ) യുടെ ഭർത്താവായി കശ്യപനെന്ന ദേവപിതാവ് അറിയപ്പെടുന്നു. അദിതിയുടെ 12 മക്കളാണ് 12 ആദിത്യന്മാർ. 12 രാശിഭാഗങ്ങളെ ഭരിക്കുന്നു. 12 ഭൂദേഹങ്ങളെ ആധാരമാക്കിയ ഒരേ സൂര്യന്റെ തന്നെ 12 രൂപങ്ങളാണത്.ഭൂമി എന്ന ദേവിക്ക് 6 ഋതുക്കളിലായി 12 ഭാവങ്ങളുണ്ട്. ഒരോ ഭാവത്തേയും ഉത്തേജിപ്പിക്കുന്ന കമിതാവായി സൂര്യനാരായണനെന്ന മഹാവിഷ്ണു. മഹീദേവി(ഭൂദേവി) വിഷ്ണുപത്നിയാണ് എന്ന് തൈത്തിരീയബ്രാഹ്മണത്തിലുണ്ട്. ഒരേ സൂര്യൻ പലജലപാത്രത്തിൽ പലതായി പ്രതിഭാസിക്കുന്നതുപോലെ,പല ശരീരങ്ങളിൽ,ഏകാത്മാവായ ഈശ്വരന് അനേകമായി പ്രതിഭാസിക്കുന്നു. ഇപ്രകാരം,ഭൂദേവിയുടേയും അവളിലെ സകലചരാചരങ്ങളുടേയും ഭർത്താവായി, അവളെ പ്രചോദിപ്പിക്കുന്ന ഊർജ്ജകേന്ദ്രമായിരിക്കുന്ന ആദിത്യനെന്ന സൂര്യനാരായണൻ അവളുടെ പതി. ഒരു സ്ത്രീയുടെ ഭാവഹാവാദികളോടുകൂടിയതാണ് ഭൂപ്രകൃതി. വസന്തവും ഹേമന്തവും ശിശിരവും വർഷവും ശരത്തും ഗ്രീഷ്മവും അവളിലുണ്ട്. ഈ ഋതുശോഭകൾ അവള് തന്റെ പതിയായ സൂര്യനുമൊത്തുളള രാസനൃത്തത്തിൽ, (രാശിനൃത്തം) പ്രകടിപ്പിക്കുന്നു. അതുകൊണ്ട്,സൂര്യന്റെ കുലവധുവാണ് പതിവ്രതയായി അവനെ പിന്തുടരുന്ന ഭൂമി. ആദിത്യന്റെ സുവർണ്ണവർണ്ണം ഭൂമിയുടെ കരിംപച്ചകലർന്ന നീലയോട് (സുവർണ്ണകൃഷ്ണവർണ്ണങ്ങൾ) ചേർന്നാലേ സൌന്ദര്യലഹരി ആസ്വദിക്കാന് ജീവജാലങ്ങളുണ്ടാവുകയുളളൂ. സംഗീതാദിരസാനുഭൂതികളുണ്ടാവൂ. ശാസ്ത്രാന്വേഷണബുദ്ധി ഉണ്ടാവൂ. ആദിത്യന് ഭൂമിയിൽ ജനിച്ച 12 ആദിത്യകുലങ്ങള് അഥവാ ഋഷികുലങ്ങള്, (സൂര്യവംശം) വരരുചിയുടെ പറയിപെററ*

*പന്തിരുകുലത്തിലും ഇസ്രയേലിലെ 12 വംശത്തിലുമെല്ലാം സ്വാധീനം ചെലുത്തിയിരിക്കുന്നതു കാണാം.*

40. *പുഷ്കരാക്ഷൻ*

    *പുഷ്കരം താമരപ്പൂ, അക്ഷി കണ്ണ്. താമരയിതളുപോലെ നീണ്ടിടംപെട്ട മനോഹരങ്ങളായ മിഴിക ളുളളവൻ, കമലലോചനൻ.*

41. *മഹാസ്വനൻ. മഹത്തായ നാദത്തോടുകൂടിയവൻ,ശ്രുതിയോടുകൂടിയവൻ. മഹത്ത് പൂജിതം. സർവ്വരാലും പൂജിതമായ,ബഹുമാനിക്കപ്പെട്ട സ്വരമുളളവൻ. കീർത്തികേട്ട നാദമുള്ള വൻ.*

*അസ്യ മഹതോഭൂതസ്യ നിശ്വസിതമേതദ്ഋഗ്വേദോ യജുർവ്വേദ (ബൃ.ഉപ).* മഹത്തായ ആ ആദിഭൂത ദേവന്റെ നിശ്വാസത്തിൽനിന്ന് ഋക്ക്,യജുസ്സ് മുതലായ ശ്രുതികളുത്ഭവിച്ചതായി യാജ്ഞവൽക്ക്യന് മൈത്രേയിയോടു പറഞ്ഞു.

മഹാസ്വനമെന്നാല് ആദിമമായുണ്ടായ മഹാനാദം, പ്രണവം,ഓങ്കാരം, ഓങ്കാരത്തോടുകൂടി ജനിച്ചവന്, ഓങ്കാരം മുഴക്കിക്കൊണ്ട് ജനിച്ചവൻ.വരാഹാവതാരകാലത്ത് ഭൂമീദേവി , ഹേ,മാധവാ,ഞാൻ നിന്റെ മാധവി.എന്നെ നിന്നിൽചേർത്ത് സംരക്ഷിക്കുക ,എന്നപേക്ഷിച്ചപ്പോൾ, സ്വർണ്ണമയവിഗ്രഹമാര്ന്ന് യജ്ഞവരാഹമൂർത്തി സാമസ്വരം മുഴക്കിക്കൊണ്ട് അവളെ തന്റെ മടിയിലിരുത്തി എന്ന് പുരാണങ്ങള് ഘോഷിക്കുന്നു. ആദിമമായ മഹാസ്വരം വാഗ്ദേവി.വാഗ്ദേവി ആദ്യം ജനിച്ചത് മഹാവിഷ്ണുവിന്റെ നാവിലാ ണ്. വിഷ്ണുജിഹ്വാ സരസ്വതി. മഹശ്ശബ്ദത്തിന് സ്ത്രീയും പുരുഷനും ചേർന്ന നപുംസകലിംഗമാണ് എന്ന് ശാരദാതിലകതന്ത്രത്തിൽ രാഘവഭട്ടന് പറഞ്ഞിട്ടുളളത് സ്മർത്തവ്യമാണ്. ഇവിടെ ഭൂദേവിയും വിഷ്ണുവും (വിഷ്ണുപ്രിയയായ സരസ്വതിയും വിഷ്ണുവും) ചേരുന്ന സംഗത്തിലുളവായ ആദിമമായ ആനന്ദസ്വനമാണ് മഹാസ്വനം. സർഗ്ഗത്തിന്റേയും സംരക്ഷണത്തിന്റേയും ശിക്ഷ എന്നറിയപ്പെടുന്ന ശിക്ഷണത്തിന്റേയും (വിദ്യാഭ്യാസസമ്പ്രദായം, വ്യാകരണത്തിലെ ശിക്ഷ) അധിഷ്ഠാനദേവതയായ ശ്രീവിദ്യയാണ് മഹാനാദ മായ ഓങ്കാരത്തിന്റെ ദേവത. മഹാവിഷ്ണുവിന്റെ സർവ്വജ്ഞത്വം , വിദ്യ അഥവാ പരാവിദ്യയിലാണ്. സർവ്വൈശ്വര്യവും അതിലടങ്ങിയിരിക്കുന്നു. പഴയ സംഘകാലതമിഴ് കൃതികളിൽ, നാദമെന്നതിന് കുരവ എന്നുകാണാം. നാദത്തിന്റെ ആദി (ഉത്ഭവം) എന്ന അർത്ഥത്തില് മഹാവിഷ്ണുവിന്റെ നാമം കുരവൈ മുതൽവനെന്നും കാണാം. ഗുരുവും വായുവും ചേർന്നാലേ ഒരാളില് വാക്ക് (വിദ്യ) ഉണരുകയുളളു. വാക്ക് എന്നാൽ കുരല് അഥവാ കുരവ, ഷഡ്ജം. ഷഡ്ജമായി കുരലായി, കൃഷ്ണനെ നിർത്തി ആയ്ച്ചിയര് (യാദവസ്ത്രീകൾ) ചെയ്യുന്ന നൃത്തം സപ്തസ്വരങ്ങളാൽ സംഗീതമുണ്ടാക്കുന്ന രീതിയെ കാണിക്കുന്നതാണ്. കുരവൈയൂരെന്ന ഗുരുവായുപുരമെന്ന ക്ഷേത്രത്തിൽ ക്ഷേത്രജ്ഞനായിരിക്കുന്ന തത്വം എന്നിലുമിരിക്കുന്നു. ശ്രീഅഗ്നിവനമെന്ന തിരുത്തിക്കാട്ടിലെ അഗ്നിയായ വാക്കെന്ന നാദബ്രഹ്മം എന്നിലും ഉണരുന്നു. ഈ അപൂർവ്വാദ്വൈതാനുഭൂതിയിൽ, പ്രണവമയമായ ഈ വാക്പുഷ്പാഞ്ജലി ,അവന്റേത് അവനിൽത്തന്നെ തിരിച്ച് അർപ്പിക്കുന്ന ആത്മസമർപ്പണം. ആദിത്യനിൽ സമർപ്പിക്കുന്ന അർഘ്യം.

42. അനാദിനിധനം

    ആദി ജനനം ജന്മം. നിധനം മരണം,വിനാശം. ഇതുരണ്ടുമില്ലാത്തത് അനാദിനിധനം. അനാ ദിയും അനന്തവുമായത് അനാദിനിധനം. ജനിക്കാത്ത മരിക്കാത്ത ഏകപ്രതിഭാസം.

43. ധാതാവ്

അനന്തമായ ആദിശേഷരൂപത്തിൽ പ്രപഞ്ചത്തെ സംരക്ഷിക്കുന്ന ധാതാവ്. ആൽഫയും ഒമേഗയുമായ കാലദേശാതീതാവസ്ഥയിൽ, വിശ്വത്തെ സദാ രക്ഷിച്ച്,പോഷിപ്പിച്ച്, യോഗാത്മകനായിരിക്കുന്ന മഹായോഗീശ്വരേശ്വരനായി അനന്തനെ അറിയുന്നു. അനന്തന് നാശമില്ല, ച്യുതിയില്ല. അനന്തൻ തന്നെ അച്യുതന്. ഷഡ്ജംതന്നെ മൃദുവായ പഞ്ചമം. അചഞ്ചലമായ ആധാരശ്രുതികൾ, നാദപ്രപഞ്ചത്തെ,രാഗപ്രപഞ്ചത്തെ, ശ്രുതിമണ്ഡലത്തെ, സർവ്വചരാചര പ്രപഞ്ചത്തേയും താങ്ങിനിൽക്കുന്ന രക്ഷിക്കുന്ന ധാതാവായി അറിയപ്പെടുന്നു.രണ്ടില്ല,ഒന്നേയുള്ളു.

44. വിധാതാവ്

അനന്തം മുതലായ നാമങ്ങളാൽ ധാരകത്വമുണ്ട്. അങ്ങനെ ധരിച്ച (ദധാതി) എന്നതുകൊണ്ട്, കർമ്മഫലങ്ങള് അതാതുകര്മ്മം ചെയ്തവർക്ക് നൽകുന്നു എന്നതിനാല് വിധാതാവ്. അനന്തമെന്ന രൂപത്താൽ ധാതാവും അനന്തമെന്ന നാമത്താല് വിധാതാവുമെന്നു പറയുന്നത് ശ്രദ്ധേയമാണ്. പ്രപഞ്ചം നാമരൂപാത്മകം. അന്തമില്ലാത്ത അസംഖ്യം രൂപങ്ങൾധരിച്ച് നാശമില്ലാതെ നിൽക്കുന്നതായും അനന്തനാഗരൂപത്തിലും,പൂജ്യം അഥവാ ശൂന്യം എന്ന് ദ്വിതലപ്രതലത്തിൽ വരച്ചും, ഓങ്കാരം(ഒമേഗ)എന്നുച്ചരിച്ചും അനന്തമെന്ന പദത്തിന്റെ അർത്ഥം മനനം ചെയ്തും, പലവിധത്തിൽ അവനവന്റെ കർമ്മധർമ്മവാസനാനുസരണം മനുഷ്യര് ബ്രഹ്മാനുഭവം നേടുന്നു. അതാത് കർമ്മാനുസൃതഫലം ഭുജിക്കുന്നു.ഇതിനെല്ലാം ധാതാവും വിധാതാവുമായ അനാദിനിധനമായ പ്രണവമെന്ന മഹാസ്വനത്തെത്തന്നെ (ശ്രുതി) ദർശനക്ഷമതയുള്ള പുഷ്കരാക്ഷമായി (നേത്രം) കാലനേത്രമായ സൂര്യനായും ഈ ശ്ലോകത്താല് പറയുന്നു. സൂര്യരശ്മിയിലിരിക്കുന്ന കണതരംഗരൂപമായ പ്രകാശനാദതരംഗമിഥുനങ്ങളുടെ സഞ്ചാരം (ജ്യോതിഷം,സംഗീതം) സദാ ഒപ്പമാണെന്ന് ശാസ്ത്രീയമായി അർത്ഥം. ഈ ഇരട്ടനാഗബന്ധത്തിന്റെ പവിത്രക്കെട്ടിൽ സർവ്വ വിജ്ഞാനവും സർവ്വ ആനന്ദവും കുണ്ഡലീരൂപത്തില് സൂക്ഷ്മമായിരിക്കുന്നു. അതിനെ പ്രചോദിപ്പിച്ച് ഉണർത്തുന്നതും സൂര്യനാരായണനിലെ വേദമാതാവായ ഗായത്രി. അവൾക്കും ധാതാവിനും പഞ്ചമുഖം .അനന്തനോ, സഹസ്രമുഖം. സഹസ്രാരപത്മബന്ധക്കെട്ടിലാണ് ആ സഹസ്രഫണത്തിന്റെ പ്രാണമാരുതസഞ്ചാരം.

*45.* ധാതുരുത്തമ

ധാതാവിനേക്കാളുത്തമം. ധാതുക്കളിൽവെച്ച് ഉത്തമം. ധാതാവ് ഉത്ഭവിച്ചത് വിഷ്ണുനാഭിയിലാകയാൽധാതാവിനേക്കാളുത്തമം. പൃഥി മുതലായ ധാതുക്കളിൽവെച്ച് ഉത്തമമായത്,ചിത്ത്. (ബോധം.).ചിത്തിനുമാത്രമേ കാര്യകാരണപ്രപഞ്ചത്തെ ധാരണംചെയ്യാനുള്ള ശക്തിയുള്ളു. ധാതു,ഉത്തമം, എന്ന് രണ്ടുനാമങ്ങളായിട്ടും ഇത് എടുക്കാവുന്നതാണ്.

*ശ്ലോകം 19 . അപ്രമേയോ ഋഷീകേശ പത്മനാഭോഅമരപ്രഭു*

*വിശ്വകർമ്മാമനുസ്ത്വഷ്ടാ സ്ഥവിഷ്ഠസ്ഥവിരോധ്രുവ*

46. അപ്രമേയം

അളക്കാനാവാത്തത്,അപരിമേയം. ശബ്ദാദിരഹിതത്വത്താൽ,പ്രത്യക്ഷമായി ബാഹ്യേന്ദ്രിയങ്ങൾക്ക്, അതിനെ അറിയാനാവുന്നില്ല. അനുമാനംകൊണ്ട് ഊഹിക്കാനും സാദ്ധ്യമല്ല. എന്തുകൊണ്ടെന്നാൽ,അതിന് ലക്ഷണങ്ങളില്ല. (ലിംഗാഭാവം അഥവാ ലക്ഷണാഭാവം കൊണ്ട്). ഉപമാനംകൊണ്ടും സിദ്ധിക്കുകയില്ല. അതിനെ ഭാഗങ്ങളായി വിഭജിക്കാവതല്ല. നിർഭാഗത്വം കൊണ്ട് മറ്റൊന്നിനോടും ഉപമിച്ച് അളക്കാനും സാദ്ധ്യമല്ല. (സാദൃശ്യാഭാവം).അർത്ഥാപത്തി കൊണ്ട് ഗ്രഹിക്കാവതല്ല. അതിനെക്കൂടാതെ ഒന്നുംനേടാൻസാദ്ധ്യമല്ല എന്നതിനാൽ, അഭാവം കൊണ്ടുകാണാവതല്ല. (ഭാവരൂപത്വത്താല്). അഭാവസാക്ഷിത്വത്താലും അപ്രകാരംതന്നെ ശാസ്ത്രപ്രമാണാദികളാലും, അതിനെ അറിയാവതല്ല. (.പ്രമാണജന്യാതിശയാഭാവത്താൽ)

പിന്നെങ്ങനെ ശാസ്ത്രയോനിത്വം പറഞ്ഞു. (ബ്രഹ്മസൂത്രം).പ്രകാശസ്വരൂപമായി, സർവ്വപ്രമാണ വിഷയങ്ങൾക്കും സാക്ഷിയും അദ്ധ്യക്ഷവുമായിരിക്കുന്നത്, ശാസ്ത്രവിഷയങ്ങളാലറിയാനസാദ്ധ്യമാണ്. (ശാസ്ത്രത്തിന് അതീതമാകയാൽ).എങ്കിലും അതിന്റെ സ്വഭാവത്തിലില്ലാത്തതും, അതിലദ്ധ്യാസംചെയ്യപ്പെട്ടതുമായവയെ കണ്ടെത്താനും നേതി നേതി എന്ന് നിരസിക്കാനും ശാസ്ത്രാദികൾക്കുസാധിക്കും. അങ്ങനെ ശാസ്ത്രങ്ങളുടെയെല്ലാം,വിദ്യകളുടെയെല്ലാം യോനി(ഉത്ഭവസ്ഥാനം). അതിനെ പ്രകാശിപ്പിക്കാന് വിദ്യക്ക് (ശാസ്ത്രത്തിന്) ഒരളവുവരെയേ സാധിക്കൂ. ശാസ്ത്രങ്ങൾക്കുയോനിയും ശാസ്ത്രങ്ങൾക്കെല്ലാം സാക്ഷിയുമായതിനെ അളക്കുവാൻ പിന്നീടുണ്ടാ യ ശാസ്ത്രങ്ങൾക്ക് സാദ്ധ്യമല്ല. ഒരു പ്രമാണത്തിനും അളക്കാനാവാത്തതിനാൽ അത് അപ്രമേ യമാണ്.

47. ഋഷീകേശ(ഹൃഷീകേശ)

ഋഷിക(ഹൃഷിക)എന്നാൽ ഋഷിമാർ,ഇന്ദ്രിയങ്ങൾ. അവയുടെ ഈശൻ,ഋഷികേശൻ. ക്ഷേത്രജ്ഞനായി ഋഷിമാരിൽ, ഇന്ദ്രിയങ്ങളിൽ,ഇരുന്നുപ്രകാശിക്കുന്നത്. ഇന്ദ്രിയങ്ങൾ ആർക്കുവശപ്പെട്ടിരിക്കുന്നുവോ,ആ പരമാത്മാവ്. ആരൊരാൾ സൂര്യരൂപത്തിലും ചന്ദ്രരൂപത്തിലും തന്റെ കേശങ്ങൾ (രശ്മികൾ)അഴിച്ചിട്ട് ജനപ്രീതികരമായി ജനങ്ങളെ ഹൃഷ്ടമാക്കുന്നുവോ, അവനാണ് ഹൃഷികേശൻ. *സൂര്യരശ്മിർ ഹരികേശ പുരസ്താത്* എന്ന്, തൈത്തിരീയസംഹിത. നേരത്തെ കേശവപദത്തിന് അർത്ഥം പറഞ്ഞതും ഓർക്കുക. മോക്ഷധർമ്മത്തി ൽ(മഹാഭാരതം) ഭഗവാൻപറയുന്നു.

*സൂര്യാചന്ദ്രമസൌശാശ്വതംശുഭി കേശസംജ്ഞിതൈ*
*ബോധയൻസ്വാപയംശ്ചൈവജഗദുത്തിഷ്ഠതേ പൃഥന്.*
*ബോധനാത് സ്വാപനാശ്ചൈവ ജഗതോ ഹർഷണം ഭവേത്*
*അഗ്നിർഷോമകൃതതൈരേഭി കർമ്മഭി പാണ്ഡുനന്ദന*
*ഹൃഷീകേശോഹമീശാനോ വരദോ ലോകഭാവന*

സൂര്യചന്ദ്രന്മാർ തങ്ങളുടെ കേശമെന്നറിയപ്പെടുന്ന ശാശ്വതരശ്മികളാൽ ലോകത്തെ ഉണർത്തുന്നു. ഉറക്കുന്നു,ആനന്ദിപ്പിക്കുന്നു. അവരുടെ ബോധനം ജഗത്തിന് ഉണരാനും ഉറങ്ങാനും ആനന്ദിക്കാനുമുള്ള ബോധംനൽകുന്ന താളക്രമമാണ്. (Cosmic, biological clock rhythms) ഇപ്രകാരം സൂര്യചന്ദ്രന്മാർ നിരന്തരം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന കർമ്മത്താലാണ് ഹൃഷികേശനെന്ന നാമം..ഞാൻലോകത്തെ ഭാവന ചെയ്ത്, സൃഷ്ടിക്കുകയും സർവ്വവരദാനവും അരുളുകയും ചെയ്യുന്ന ഈശ്വരനാണ്, ഹൃഷികേശനാണ്.

സൂര്യൻ,ചന്ദ്രൻ,അഗ്നി, കേശം,ആനന്ദം, ഋഷി,സൂര്യചന്ദ്രന്മാരുടെ Cosmic biological rhythms , പ്രപഞ്ചത്തിന്റെ വരദാനമായ ജ്ഞാനം തരുന്നത് ഈ ഋതമാണ്. അഗ്നിയോയും ശ്രീയേയും ആവാഹിക്കുന്ന ശ്രീസൂക്തത്തിൽനിന്ന് സൂര്യചന്ദ്രപരമായ രണ്ടു ശ്ലോകങ്ങള് ഇവിടെ ഉദ്ധരിക്കുന്നു. സൂര്യ,ചന്ദ്ര എന്ന സംജ്ഞകളാലറിയപ്പെടുന്ന വൈഷ്ണവീശക്തികളായ വിഷ്ണുപത്നിമാരാണിവർ.

*ആര്ദ്രാം പുഷ്കരിണീം പുഷ്ടീം പിംഗളാം പത്മമാലിനീം*
*ചന്ദ്രാം ഹിരണ്മയീം ലക്ഷ്മീം ജാതവേദോ മ ആവഹ*
*ആര്ദ്രാം യ കരിണീം യഷ്ടീം സുവർണ്ണാം ഹേമമാലിനീം*
*സൂര്യാം ഹിരണ്മയീം ലക്ഷ്മീം ജാതവേദോ മ ആവഹ*

ചന്ദ്രയും സൂര്യയും വിഷ്ണുപത്നിയായ ലക്ഷ്മിയുടെ രണ്ടു വ്യത്യസ്തരൂപങ്ങൾമാത്രമാണ്. ഇവിടെ സ്വഭാവത്തിൽരണ്ടുപേരും ആര്ദ്രകളാണ്. ബോധപ്രകാശത്തിൽരണ്ടുപേരിലും ജാതവേദസ്സായ അഗ്നിയുടെ ഊർജ്ജമുണ്ട്.സൂര്യയുടേത് പ്രജ്ഞയെ ഉണർത്തി യജ്ഞസന്നദ്ധമാക്കുന്ന ഗുരുവിന്റേത്. ചന്ദ്രയുടേത് താരാട്ടുപാടിഉറക്കി വിശ്രമം തരുന്ന അമ്മയുടേത്. വിദ്യതരുന്ന ഗായ

ത്രി,സാവിത്രി,സരസ്വതിസ്വരൂപമായ പകലിന്റെ ദേവിയാണ് സൂര്യയെങ്കില്, മധുമധുരമായ താരാട്ടിലൂടെ ഉറക്കി പ്രജ്ഞക്കു വിശ്രമം കൊടുക്കുന്ന രാത്രിയുടെ ദേവിയാണ് ചന്ദ്ര. ഒന്നു സ്വർണ്ണവർണ്ണമുളളവൾ,സ്വർണ്ണമാല ധരിച്ചവൾ, മറ്റേത് പിംഗലവർണ്ണ,പത്മമാലിനി. രണ്ടും ഹിരണ്മയി ലക്ഷ്മിയുടെ രൂപം. സംഗീതവും സാഹിത്യവും ജ്യോതിഷവും വൈദ്യവും വേദശാസ്ത്ര ജ്ഞാനവും അപരിമിതാനന്ദമായ അമൃതത്വബോധത്താൽ, സാന്ദ്രാനന്ദവും നൽകുന്ന വിഷ്ണു പത്നിമാരുടെ ശ്രീഅഗ്നിവനത്തിൽ(തിരുത്തീക്കാട്) പൂത്തസുവർണ്ണപുഷ്പങ്ങൾ...സുവർണ്ണയുടെ സുവർണ്ണപുഷ്പാഞ്ജലി ഋഷീകേശനിൽമാത്രം. സപ്തർഷികളെന്നാൽ ഏഴുരശ്മികൾ. ഏഴുസ്വരങ്ങ ൾ. കേശമഴിച്ചിട്ട് ആടുന്ന വൈഷ്ണവിമാരായി സപ്തസൈന്ധവനദീജലദേവതമാരെ വിഷ്ണുപ്രിയ കളായ സരസ്വതിമാരായി ആരാധിക്കുന്ന രീതി പ്രാചീനമാണ്. ഹരപ്പ,മോഹഞ്ജോദാരോ സംസ്കൃതിയിൽ ഇവരെ ആരാധിച്ചിരുന്നതിന് തെളിവുണ്ട്. സപ്തർഷിമാർസദാ താന്താങ്ങ ളുടെ മിഥുനങ്ങളോടൊത്തു സഞ്ചരിക്കുന്നു. വിഷ്ണു, വിഷ്ണുപത്നിമാരെപ്പോലെ.വിഷ്ണുമോഹിനിയായ ദേവിയുടെ കേശത്തെ ശതഭാഗമാക്കിയതിൽ, ഒരു നറുങ്ങുപ്രജ്ഞയെങ്കിലും ലഭിക്കാൻ, ഇടയാ യതിനാൽ, ആ പ്രജ്ഞാപാരമിതയായ വിഷ്ണുപത്നിക്കുമുന്നിൽ ഒരു കോടി അക്ഷരപുഷ്പാഞ്ജലി.

48. പത്മനാഭൻ

സർവ്വജഗത്കാരണമായ പത്മം ആരുടെ നാഭിയിൽകാണപ്പെടുന്നുവോ,അവൻ. അജന്റെ (ജനനമില്ലാത്തവന്റെ )നാഭിയിൽ ഇക്കാണുന്ന പ്രപഞ്ചമത്രയും അർപ്പിതമായിരിക്കുന്നു എന്ന് ശ്രുതി.(തൈത്തിരീയസംഹിത). നാഭി ശരീരമദ്ധ്യം. ഒരു മനുഷ്യൻ ജനിക്കുമ്പോൾ,തന്റെ മാതാ വിന്റെ ഗർഭപാത്രവുമായി ബന്ധപ്പെട്ടിരിക്കുന്നത് നാഭീനാളബന്ധത്തിലൂടെയാണ്. മഹാവിഷ്ണു വിന്റെ നാഭിയിൽനിന്ന് ജനിച്ച ശിശുവായ ബ്രഹ്മാവ് താമരത്തണ്ട് എന്ന നാളികയിലൂടെ അമ്മ യായ വിഷ്ണുവിനോട് ബന്ധിതനാണ്. നാഭീനാളബന്ധം ശിശുവിന് അമ്മയോടാകയാൽ വിഷ്ണു ബ്രഹ്മാവിന് അമ്മയാണ്,അച്ഛനല്ല. ബ്രഹ്മാവിനുമാത്രമല്ല,അയ്യപ്പനും അമ്മ വിഷ്ണുവാണ്. ഉർവ്വ ശിയെന്ന സുവർണ്ണാംഗിയായ അപ്സരസ്സിന് അമ്മ വിഷ്ണുവിന്റെ അവതാരമായ നാരായണഋ ഷിയാണ്. ഇങ്ങനെ വിഷ്ണുവിന്റെ മാതൃത്വം,സന്താനവാത്സല്യം എന്നിവ പ്രസിദ്ധമാണ്. ഇതി ഹാസ, പുരാണ,വേദ,വേദാംഗങ്ങളിലെല്ലാം കാണുന്ന ദൈവപുരുഷന്മാരിൽ, വിഷ്ണുവിനുമാത്രം മാതൃത്വം കൽപ്പിച്ചിരിക്കുന്നു. പാലാഴിമഥനവേളയിൽ സമുദ്രത്തിൽനിന്ന് സർവ്വരോഗഹരവും ജരാനരകളെ ശമിപ്പിച്ച് നിത്യയൌവനം തരുന്നതുമായ അമൃതകുംഭവുമായി ധന്വന്തരിരൂപ ത്തിൽവിഷ്ണു അവതരിച്ചു. അതേ ധന്വന്തരി പ്രഭാതത്തിലെ തന്റെ സൂര്യവേഷം(ധന്വന്തരീവേ ഷം) മാററി ,സന്ധ്യക്ക് (രാത്രിയിലെ) ചന്ദ്രവേഷമണിഞ്ഞ് അമ്മയായി,വിഷ്ണുമോഹിനിയായി ദ്വന്ദ്വഭേദഭാവന നശിക്കാത്ത ദൈത്യരിൽനിന്ന് അമൃതകുംഭം കൈക്കലാക്കി. രാവിലെ ആരോ ഗ്യധ ർമ്മസംസ്ഥാപനാർത്ഥം പുരുഷനായും,വൈകുന്നേരം സുകുമാരകലകളായ സംഗീതാദി കൈശികീവൃത്തിയുടെ സംരക്ഷണാർത്ഥം സ്ത്രീയായി വിഷ്ണുമോഹിനിയായും അവതരിച്ച് തന്റെ സ്ത്രീപുരുഷസമത്വബോധം വിഷ്ണു തെളിയിച്ചു. രണ്ടവതാരത്തിലും സർവ്വരോഗഹരമായ അമൃത കുംഭം കയ്യിലുണ്ട്. പകലിൽ പ്രജ്ഞയുടേയും, രാത്രി വാത്സല്യമയമായ താരാട്ടിന്റേയും സുഷുപ്തി യുടേയും വെളിച്ചംപകരുന്ന കേശവന്റെ കൈശികീവൃത്തി എന്നെ സദാ പ്രചോദിപ്പിക്കുന്നു. നാഭിയിലെ ചക്രം അഥവാ പത്മം മണിപൂരകമെന്നറിയപ്പെടുന്നു. ആകാശപത്മനാഭിയായി ഉത്തരായനദക്ഷിണായനരേഖയെ നാം ജ്യോതിഷപരമായെടുക്കുന്നു. പന്ത്രണ്ട് ഇതളുളള ദ്വാദശദളരാശിപത്മം വരക്കുക. സൂര്യൻ,ഈ രേഖയിൽ ഭൂമിയോടുളള ബന്ധത്താൽ, 6 മാസം ഇടവേളയിൽ 180 ഡിഗ്രി വ്യത്യാസത്തിൽവരുന്നു. വാസ്തവത്തിൽസൂര്യന് അചലനാണെന്നും ഭൂചലനത്താലാണ് ഇതെന്നും ഓർക്കണം.

ചിത്രം 2.

സൂര്യസ്ഥാനം ഉത്തരായനദക്ഷിണായനമെന്ന അയനരേഖയില്, ഉത്രാടമെന്ന സ്ഥിരനക്ഷത്ര

ബിന്ദുവിൽ വരുമ്പോളാണ്. ഉത്തരായനാരംഭം. അതേ രേഖയിൽ, പുണർതമെന്ന സ്ഥിരനക്ഷത്രരേഖയിൽ സൂര്യസ്ഥാനം വരുമ്പോളാണ് ദക്ഷിണായനം.ആ നാഭീപത്മത്തിൽ, സൂര്യൻ ഉത്തരായനരേഖയിലടുക്കുമ്പോളാണ്,ഭീഷ്മർ വിഷ്ണുസഹസ്രനാമം ഉച്ചരിക്കാനുള്ള ഭാഗ്യം നേടുന്നത്. യോഗികളുടെ പുനരാവൃത്തിരഹിതമായ ഉത്തരായനഗതി ഓർമ്മിപ്പിക്കാന് ,ഭീഷ്മരെ തേടിവരുന്നതോ,ഹംസരൂപികളായ സപ്തർഷിമാർ. (ഋഷികേശനാമാർത്ഥം നോക്കുക)അതിപാവനമായ മാനസതീർത്ഥത്തിൽകുളിച്ച് ശുചിയായവർ.(ഞാനീ വാക്കുകൾ കുത്തിക്കുറിക്കുമ്പോളും ജനവരി 14. 2005ന്റെ പ്രഭാതം പൊട്ടിവിടരാൻപോകയാണ്. ശുക്ലപക്ഷചതുർദ്ദശിയിലെ ചന്ദ്രൻ,തിരുവാതിരനക്ഷത്രത്തിൽനിന്ന് പുണർതത്തിലേക്ക്, (തൈപ്പൊങ്കൽ)അമൃതസ്വരൂപിണിയായി , അന്നപൂർണ്ണേശ്വരിയായി പൊങ്ങി കൈശീകീലാസ്യമാടുകയാണ്. ഉത്രാടത്തിൽസൂര്യനായി ധന്വന്തരിയായും , പുണർതത്തില് ചന്ദ്രയായി അമൃതമോഹിനിയായും നിൽക്കുന്ന കേശവന്റെ കേശത്തിലെ പ്രകാശനാദരശ്മിഗണങ്ങളിൽനിന്ന് നവജാതശിശുവായി, ഒരു അയ്യപ്പജനനം. ശിശുദിനം. പുതുരാഗജനനം. മണിപൂരം അഗ്നിപോലെയുള്ള ദാഹകശക്തിയുള്ള എൻസൈമുകളോട്ടുകൂടിയുള്ള പാൻക്രിയാസ്,ജഠരാഗ്നി ഇവയുടെ സ്ഥാനമാണ്. പുണർതം, ഉത്രാടനക്ഷത്രങ്ങളുടെ പൂർവ്വോത്തരമേളരാഗങ്ങളുടെ സ്ഥാനം. സമാഗമബിന്ദു. പുതിയൊരു സർഗ്ഗബിന്ദുവിന്റെ ഉദയം. ഈ പത്മനാഭത്തിലെ സർഗ്ഗശക്തി കൂടാതെ പ്രപഞ്ചം ഉത്ഭവിക്കുന്നില്ല.

പത്മനാഭത്തിലുണർന്ന ബ്രഹ്മാവും അവന്റെ തുണയായ വേദമാതാവും പഞ്ചമുഖങ്ങളുള്ളവർ. (പഞ്ചഭുജം,മകരം)സർവ്വ ജനകമേളകർത്താരാഗങ്ങളും അവയില്നിന്നുള്ള അനന്തം ജന്യരാഗങ്ങളും ഉത്ഭവിച്ച പ്രഭവകേന്ദ്രം നാഭിത്താമര. താമര അഗാധമായ ജലാശയത്തിലെ ചളിയിൽനിന്ന് ഉത്ഭവിക്കുന്നു.നിഗൂഢരഹസ്യപൂർവ്വം അതിന്റെ നേർത്ത തണ്ട് ജലത്തെ തുളച്ച്, ജലോപരി, ഇലയും പൂവും വിടർത്തുന്നു. അവയാകട്ടെ.ജലത്താൽനനക്കപ്പെടുന്നില്ല. പൃഥ്വിയാകുന്ന മണ്ണിൽ(ചളി) മൂലവും, രസമാകുന്ന ജലത്തില് മദ്ധ്യവും ,ആകാശത്തിൽ ഉയർത്തിയ ശിരസ്സും. പൃഥ്വി അഥവാ സംസാരജീവിതത്താൽ നനക്കപ്പെടാതെ, സംസാരജലോപരി പൊന്തിനിൽക്കുന്ന സഹസ്രാരപത്മമാണത്. താമരത്തണ്ടിലെ അസംഖ്യം അറകളില് വായു ഇരിക്കയാൽ, യോഗിയുടെ ശരീരംപോലെ അത് വളയാതെ നിവർന്നുനിൽക്കുന്നു. ഇപ്രകാരമുള്ള പഞ്ചേന്ദ്രിയനിർമ്മിതമായ താമര അഥവാ പത്മം സൈന്ധവസംസ്കാരത്തിലെ ദേവീദേവന്മാർക്കെല്ലാം പ്രിയങ്കരമായ ഒരു സിംബലാണ്. തന്ത്രമന്ത്രശാസ്ത്രങ്ങളിൽ നാഡീപത്മങ്ങളെക്കുറിച്ച് ഒട്ടേറെ പരാമർശമുണ്ട്. പത്മത്തിൽജനിച്ചവളാണ് പത്മിനി. സാമുദ്രികശാസ്ത്രപ്രകാരം ത്രൈലോക്യസുന്ദരിയായ സ്ത്രീയുടെ പേരാണത്. താമരപ്പൂവിന്റെ ഗന്ധംപരത്തുന്ന ശരീരമുള്ളവളായ മഹാലക്ഷ്മിയുടെ പേരാണത്. ത്രൈലോക്യസുന്ദരനായ വിഷ്ണുതന്നെ ആ മോഹിനിയായ വൈഷ്ണവീശക്തി.

49. അമരപ്രഭു

അമരന്മാരായ ദേവന്മാരുടെയെല്ലാം പ്രഭു. മരണമില്ലാത്ത,നാശമില്ലാത്ത പ്രഭു.

50. വിശ്വകർമ്മാ

വിശ്വത്തെ വിരചിച്ച ശിൽപ്പി. വിചിത്രനിർമ്മാണശക്തിയുള്ളതിനാലാണ് വിശ്വകർമ്മാവായത്. ഇക്കാര്യത്തിൽ ദേവശിൽപ്പി ത്വഷ്ടാവോട് സമാനത്വം. പ്രപഞ്ചത്തെ സൃഷ്ടിച്ച ഒരു ശിൽപ്പിയെ സങ്കൽപ്പിക്കേണ്ടതുണ്ടോ എന്ന നാസ്തികര് ചോദിക്കുന്നു. ഇതിന് ഐസക് ന്യൂട്ടനെ കുറിച്ച ഒരു കഥയാണ് ഉത്തരം. ന്യൂട്ടന്റെ കേംബ്രിഡ്ജിലെ ഓഫീസ് മേശമേൽ അദ്ദേഹം .സൌരയൂഥത്തിന്റെ ഒരു യാന്ത്രികമോഡലുണ്ടാക്കി വെച്ചിരുന്നു. നാസ്തികനായ ഒരു സുഹൃത്ത് ന്യൂട്ടനെ കാണാൻ വന്നിരുന്നു. അദ്ദേഹം ന്യൂട്ടന്റെ മോഡലിനെ പ്രശംസിച്ചുകൊണ്ടേ ഇരുന്നു. ഒടുവിൽ ഇത് നിർമ്മിച്ച താങ്കളെപ്പോലെ ജീനിയസ്സായി ഒരു ശാസ്ത്രജ്ഞനുണ്ടാവുകവയ്യ എന്നും പറ

ഞ്ഞു. ന്യൂട്ടൺ സാവധാനത്തില് പ്രതിവചിച്ചു. സുഹൃത്തേ, ഞാനുണ്ടാക്കിയ ഈ ചെറിയമോഡൽ വളരെ വലിയ മറ്റൊന്നിന്റെ അനുകരണം മാത്രമാണ്. ആ വലിയമോഡലുണ്ടാക്കിയവനെ വിശ്വസിക്കാത്ത താങ്കള്, ഈ കൊച്ചുമോഡലുണ്ടാക്കിയ എന്നെ ഇങ്ങനെ പ്രശംസിക്കുന്നത് ആശ്ചര്യകരമായിരിക്കുന്നു.

51. മനു

മനനം ചെയ്കയാൽമനു. മനനം ചെയ്യാൻശേഷിയുളള മനസ്സുളളവന്,മനു. മനനം ചെയ്യുന്നവനാണ് ചിന്തകൻ. ബൃഹദാരണ്യകഉപനിഷത്ത് അവനെപ്പോലെ മികച്ച ഒരു ചിന്തകൻ വേറെയില്ലെന്നു പറയുന്നു. അവന്റെ ചിന്തയിൽ(മനസ്സിൽ)ആണല്ലോ ഈ മഹാപ്രപഞ്ചം-അത്ഭുതകരമായ ഈ വിശ്വം- ആദ്യം രൂപപ്പെട്ടത്.മനനം ചെയ്യുന്നവനും ,മന്ത്രവും മനുതന്നെയാണ്. മനസ്സിന്റെ തിറം(വിഭൂതി)മന്ത്രം.മനസ്സിന്റെ വിഭൂതിയായ മന്ത്രവും, മനനവും,മനനമെന്ന ക്രിയയും, മനനംചെയ്യുന്ന മന്ഥാവും എല്ലാം മനുതന്നെ. ഇക്കാണുന്ന ജീവജാലങ്ങളെയെല്ലാം തന്റെ പ്രജകളായി സൃഷ്ടിച്ച്, സംരക്ഷിക്കുന്നതിലാലും മനു പ്രജാപതിയാണ്. പ്രജകളെ സംരക്ഷിക്കുന്നതിനാലാണ് മനുവംശം രാജവംശമായത്. മാനവൻ,മനുഷ്യൻ, man, മുതലായ പദങ്ങളെല്ലാം മനു എന്ന പദത്തിന്റെ അർത്ഥതലങ്ങളില് വ്യാഖ്യാനിക്കപ്പെടേണ്ടവയാണ്.

52. ത്വഷ്ടാ

സംഹാരസമയത്ത് സർവ്വഭൂതങ്ങളേയും തന്നിലേക്ക് വലിച്ചെടുക്കുന്ന കാരണം അവന് ത്വഷ്ടാവായി അറിയപ്പെടുന്നു.ത്വക്ഷതേ-തന്നിലേക്ക് വലിച്ചെടുക്കുക എന്ന പ്രക്രിയ.

53. സ്ഥവിഷ്ഠ

അതിശയകരമായ സ്ഥൂലദേഹം (ബൃഹത്തായശരീരം) ഉളളതിനാൽസ്ഥവിഷ്ഠനെന്നറിയപ്പെടുന്നു.

*54.* സ്ഥവിരോധ്രുവ

വളരെപണ്ടേയുളളവൻ,പുരാണൻ,പുരാതനൻ. സ്ഥവിരൻ.സ്ഥവിരനെന്നപദം ഈശ്വരവാചിയായി ഋഗ്വേദത്തിൽ പറഞ്ഞിട്ടുണ്ട്. പുരാണനെന്നു പറയുമ്പോൾ,വൃദ്ധനാണ്. ഈശ്വരനെ വൃദ്ധൻ,മുത്തൻ,മുത്തപ്പൻ,മുത്തി എന്നൊക്കെ വിളിക്കുന്നത് പഴക്കത്തോടൊപ്പം വിവേകവും കൂടി സൂചിപ്പിക്കാനാണ്.ധ്രുവനെന്നാൽ അചഞ്ചലൻ.ധ്രുവതാരത്തെപ്പോലെ പ്രകാശരൂപിയായി അത്യുന്നതസ്ഥാനത്തുനിന്ന് പിഴച്ചുപോകാതെ നിൽക്കുന്ന വൃദ്ധനായ ജ്ഞാനി .വയോവൃദ്ധനും ജ്ഞാനവൃദ്ധനുമായ പുണ്യപുരുഷന്റെ സ്ഥിതപ്രജ്ഞാശീലം പറയപ്പെടുന്നു.

*ശ്ലോകം 20 അഗ്രാഹ്യ ശാശ്വത കൃഷ്ണോ ലോഹിതാക്ഷ പ്രതർദ്ദന*

*പ്രഭൂതസ്ത്രികകുബ്ധാമപവിത്രം മംഗലം പരം*

55. അഗ്രാഹ്യൻ

ഗ്രഹിക്കാൻ സാധിക്കാത്തവൻ. എന്തുകൊണ്ടു ഗ്രഹിക്കാനാവുന്നില്ല. മനുഷ്യശരീരവും മനസ്സും വാക്കും ബുദ്ധിയും അഹങ്കാരവും സീമിതങ്ങളാണ്.അവക്കതീതമാണ് ബ്രഹ്മം. കാലദേശങ്ങളാൽസീമിതമായ മനുഷ്യബുദ്ധിക്ക് കാലദേശാതീതമായ അവനെ ഗ്രഹിക്കാനസാദ്ധ്യമാണ്. വാക്കു പോലും നിവർത്തിക്കുന്ന, മനസ്സിന് അപ്രാപ്യമായ പദമാണവന്റേത്.

56. ശാശ്വതൻ

സർവ്വകാലത്തിലും സദാ വർത്തിക്കയാല് ശാശ്വതം. മഹാനാരായണഉപനിഷത്തി ൽശാശ്വതം ശിവമച്യുതം എന്ന് ശ്രീനാരായണനെ പ്രകീർത്തിക്കുന്നു.

57. കൃഷ്ണൻ

എത്രതവണഎങ്ങനെയൊക്കെ ഉച്ചരിച്ചാലും പാടിയാലും എത്രയെത്ര യുഗങ്ങളിൽഎത്രയെത്ര ജീവന്മാരാൽസ്മരിക്കപ്പെട്ടിട്ടും എന്നും നിത്യനൂതനമായി, മതിവരാത്ത ആനന്ദസ്വരൂപമായ നാമം . .സദാനന്ദാത്മകമാണ്.സച്ചിദാനന്ദരൂപമാണ് ബ്രഹ്മത്തിന്റെ പൂർണ്ണപുണ്യാവതാരമായ

കൃഷ്ണൻ. മഹാഭാരതം ഉദ്യോഗപർവ്വത്തിൽ,

*കൃഷിർഭൂവാചക ശബ്ദോ ണത്വ നിർവൃതിവാചക*

*വിഷ്ണുസ്തദ്ഭാവയോഗാച്ച കൃഷ്ണോ ഭവതി ശാശ്വത*

എന്നുകാണാം. ശാശ്വതപദത്തിന് തൊട്ടുതന്നെ കൃഷ്ണശബ്ദം ഇവിടെയും വ്യാസമുനി ഉപയോഗിക്കുന്നു. ഭൂമിയുടെ നിർവൃതി ശാശ്വതമാണ്. അതിന് അവസാനമില്ല. അനന്താനന്ദമാണത്. ഭൂമിക്കും വിഷ്ണുവിനും കരിംപച്ചകലർന്ന നീല അഥവാ കൃഷ്ണവർണ്ണമാണ്. ഒരു പച്ചമരതകക്കല്ല് പോലെ ഭൂമി. ഇന്ദ്രനീലംപോലെ ആകാശം പ്രതിഫലിക്കുന്ന ഭൂമിയിലെ ജലം. ഈ വർണ്ണങ്ങളാൽ കൃഷ്ണമാണ് ഭൂമി.

*കൃഷ്ണോ വർണ്ണത്വമേയസ്മാദ് തസ്മാദ് കൃഷ്ണോസ്ത്വഹമർജ്ജുന (ശാന്തിപർവ്വം)*

ശുകശ്യാമളമെന്ന് തത്തപ്പച്ചയും നീലയും ചേർന്ന കൃഷ്ണയെ കൃഷ്ണസോദരി എന്നും വിളിക്കാറുണ്ട്. ലാസ്യം,ശൃംഗാരം, ധീരലളിതനായികാനായകഭാവം, ഇവക്കെല്ലാം നാട്യശാസ്ത്രം പച്ചനിറം കൊടുക്കുന്നു. കൃഷിയെന്നാലന്നം. അന്നപൂർണ്ണയായ ഭൂമിയുടെ ഐശ്വര്യം ഹരിതം. ഭൂമിയും കൃഷ്ണനും അവരുടെ പ്രണയശൃംഗാരലാസ്യഭാവങ്ങളും നിത്യഹരിതം,സാന്ദ്രാനന്ദാനുഭവം. കാർബൺഭൂമിയിലുള്ളതിനാലാണ് ഭൂമിയില് ഈ ആനന്ദം അനുഭവിക്കാനും അതിനെക്കുറിച്ചുവർണ്ണിക്കാനും ജീവജാലങ്ങളുണ്ടായത്. രസാനുഭൂതിനുകർന്ന് അതിനെ കാവ്യവും സംഗീതവും ഗദ്യവും വേദവും ആക്കിയ ആദിമനുഷ്യനും കൃഷ്ണനാണ്,കറുത്തവനാണ്. കൃഷ്ണദ്വീപമായ ഭൂമിയിലെങ്ങും സഞ്ചരിച്ച് വേദംപകുത്ത കൃഷ്ണദ്വൈപായനൻ. മഹാഭാരതത്തിൽ വ്യാസനാമത്തിന്റെ നിഗൂഢമായ ആത്മവിചാരം കൃഷ്ണശബ്ദത്തിൽനിറഞ്ഞുനിൽക്കുന്നു. ഇത് ഭാരതം ലോകത്തിനു സമ്മാനിച്ച ഏറ്റവും സുന്ദരവും നിർവൃതിദായകവുമായ ആർക്കിടൈപ്പിന്റെ നാമം.

58. <u>ലോഹിതാക്ഷൻ.</u>

ചുവന്ന കണ്ണുകളുള്ളവൻ,ചെന്താമരയിതുപോലെ കണ്ണുകളുള്ളവൻ.

തൈത്തിരീയആരണ്യകത്തിലെ ശ്രുതിവാക്യം. *സ മാ ഋഷഭോ ലോഹിതാക്ഷ*

(ചുവന്നകണ്ണുകളുള്ള ആ ഋഷഭൻ).ഋഷഭരാശി എന്നും യുവാവായ കാള (തമിഴിൽ)എന്നും , ആദ്യജൈനതീർത്ഥങ്കരനെന്നും അർത്ഥമെടുക്കാവുന്നതാണ്. ഇക്ഷ്വാകുവംശത്തിലാണ് ഋഷഭന്റെ ജനനം. സൂര്യവംശരാജാവായ ഋഷഭൻ പുതിയ ഒരു മതസ്ഥാപകനല്ല. തന്റെ നാടിന്റെ സംസ്കാരവും പൈതൃകവും സംരക്ഷിക്കാനും സംസ്ഥാപിക്കാനും വന്ന പരിഷ്കർത്താവും അവതാരവുമാണ്.

59. <u>പ്രതർദ്ദനന്</u>

പ്രലയകാലത്ത് സകലഭൂതങ്ങളേയും ഇല്ലാതാക്കി നശിപ്പിക്കുന്നതിനാൽ,(*പ്രതർദ്ദയതി ഹിംസയതി*) പ്രതർദ്ദനൻ.സ്ഥൂലരൂപമേ ഇല്ലാതാക്കുന്നുള്ളു. പ്രപഞ്ചങ്ങ ൾഅതിസൂക്ഷ്മരൂപത്തി ൽപ്രലയിച്ച് അവനിൽത്തന്നെ ഇരിക്കുന്നുണ്ട്. പ്രതർദ്ദയതി എന്നതിന് ചെറുതാക്കുക എന്നാണ് തീരെ നശിപ്പിക്കുക എന്നല്ല അർത്ഥം.

60. <u>പ്രഭൂത</u>

ജ്ഞാനം,ഐശ്വര്യം ഇത്യാദി സദ്ഗുണങ്ങളാല് സമ്പന്നനാകയാൽപ്രഭൂത.

61. <u>ത്രികകുബ്ധാമൻ.</u>

ഊർദ്ധ്വം,മദ്ധ്യം,അധോഭാഗമെന്ന് മൂന്നുഭാഗങ്ങളോടുകൂടിയ കകുഭമെന്ന ധാമത്തോടുകൂടിയവൻ. മൂന്നുഭാഗമുള്ള കകുഭത്തെ താങ്ങിക്കൊണ്ട്, അതിന്റെ സർവ്വാധാരവുമായിരിക്കുന്നവൻ.

62. <u>പവിത്രം</u>

പവിത്രീകരിക്കുന്ന ഋഷി. ശുദ്ധിയും ശുദ്ധീകരിക്കാനുള്ള മാർഗ്ഗവും അവൻതന്നെ. യജ്ഞം,പിതൃ

ക്രിയ മുതലായ  കർമ്മങ്ങളിലെല്ലാം പവിത്രം ധരിക്കുന്ന പതിവുണ്ട്. ദർഭകൊണ്ടാണ് സാധാരണ പവിത്രം കെട്ടുക. അത് അനാമിക എന്ന മോതിരവിരലിലണിയുന്നു. പവിത്രം ഒരു നാഗബന്ധമാണ്.(ചിത്രം 3)

പരസ്പരം വാലുവിഴുങ്ങുന്ന സർപ്പം ആൽഫ

എട്ട് ലെമിനിസ്കേറ്റ്

മാനസതീർത്ഥത്തിൽകുളിച്ചിട്ടാണ് പവിത്രത എന്ന് പത്താം ശ്ലോകവ്യാഖ്യാനത്തി ൽകണ്ടു . മാനസ നാഗമാതാവാണ്.അനന്താദികളുടെ മാതാവായ പത്മാവതിയായി അവൾസന്താനലക്ഷ്മീ രൂപത്തിൽകേരളത്തിലെ എല്ലാ വീടുകളിലും നാഗക്കാവുകളി ൽപൂജിക്കപ്പെടുന്നു. പരസ്പരംപിണഞ്ഞ കുണ്ഡലീരൂപത്തിലുളള രണ്ടു നാഗ ങ്ങളായി,രണ്ടുപൂർണ്ണങ്ങളെ (പൂജ്യങ്ങൾ)ചേർത്തുവെച്ചാൽ,  അഷ്ടം(എട്ട്)എന്ന ചിഹ്നം. ഇത് അനന്തതാചിഹ്നവുമാണ്. ഇതിനെ അഷ്ടദലപത്മമായി വരക്കുന്നു. (അഷ്ടവാഗ്ദേവി,അഷ്ടദിക്പാലർ, അഷ്ടലക്ഷ്മി,അഷ്ടദിഗ്ഗജസങ്കൽപ്പങ്ങള്) ഇതിനെത്തന്നെയാണ് ഹിബ്രുക്കള് അലെഫ് എന്നുവിളിക്കുന്നത്. ഋഷിയിലെ ഋകാരത്തെ ചെറുതായിഒന്നുമാറ്റിഎഴുതിയാൽ അലെഫ് ആയി. ഗ്രീക്കുകാരതിനെ ഒന്നുകൂടി തിരിച്ചിട്ട് ആൽഫ ചിഹ്നമാക്കി. പാശ്ചാത്യർ ലെമിനിസ്കേറ്റ് എന്നുവിളിക്കുന്ന ഈ അനന്തചിഹ്നം പാമ്പിൻകാവുകളിലും വൈദ്യശാസ്ത്രത്തിലും, ബുധഗ്രഹത്തിന്റെ കയ്യിലും, കൃഷ്ണപുത്രനായ സാംബരൂപത്തിലും  യോഗസാധനകുറിക്കുന്ന കുണ്ഡലിനിയിലും ഒക്കെ കാണാം. പരമപവിത്രം, അനന്താനന്ദം,പരാവിദ്യ,വംശവൃദ്ധി,ഇവയെ കുറിക്കുന്ന ഒരുചിഹ്നം.ഈ ചിഹ്നം ഭാരതത്തിലെ എല്ലാ പുണ്യസ്ഥാനങ്ങളിലും കാണാം. പതിനേഴാം നൂറ്റാണ്ടിൽ, മാത്രമാണ് പാശ്ചാത്യർ ഇത് അനന്തതാചിഹ്നമാണെന്നു മനസ്സിലാക്കിയത്.  ആധുനികഗണിതശാസ്ത്രത്തിൽ അനന്തതാസിദ്ധാന്തത്തിന്റെ പിതാവായ ജോർജ്ജ് കാന്റർ, അലെഫ് നൾ (Alef Null) എന്നമുദ്രയെ ആദ്യത്തെ അനന്തസംഖ്യ എന്നുവിളിച്ചു.   ഈ അനന്തതാചിഹ്നമാണ്,പച്ചച്ച ഭൂമിയുടെ ദർഭപ്പുല്ലായി, പിണച്ച് പവിത്രക്കെട്ടാക്കുന്നത്. സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടുമുള്ള പവിത്രം വിദ്യാദി ഐശ്വര്യ സമ്പത്തുകള്ക്കായി അണിയാറുണ്ട്.(പയ്യന്നൂർപവിത്രം).മോതിരവിരലും അനാമിക. അതിലണിയുന്ന ബ്രഹ്മചിഹ്നവും അനാമികം.അനാദിയും അനന്തവും അനാമവും അവർണ്ണവുമായ നാദബ്രഹ്മം പ്രണവം. സംസാരബന്ധങ്ങളെ മുഴുവനും ഛേദിച്ച് മാനസത്തെ പവിത്രീകരിക്കുന്ന   പരാശക്തിയുടെ ബന്ധം. അതിനാൽ അനാമികമേല് പവിത്രമണിയാതെ ഒരുപുണ്യകർമ്മവും ചെയ്യുന്നില്ല.   വിവാഹമെന്ന പുണ്യകർമ്മവും മോതിരം മാറുന്ന ചടങ്ങും  ഈ പഴയ പവിത്രക്കെട്ടിനെ ഇന്നും ഓർമ്മിപ്പിക്കുന്ന ബന്ധനമാണ്.

63. മംഗലംപരം

പവിത്രാണാം പവിത്രം യോ മംഗലാനാം  ച മംഗലം എന്ന് പത്താം ശ്ലോകത്തിൽപറഞ്ഞു. ഇവിടെയും പവിത്രമെന്ന വാക്കിനു ശേഷം മംഗലമെന്നവാക്കുതന്നെ പ്രയോഗിക്കുന്നു. പാവനമായ എല്ലാ വാക്കും കർമ്മവും വിചാരവും മനസ്സും മംഗലകരമാണ്, ശുഭദായകമാണ്, വരദായകമാണ്.  മംഗലം പരം എന്നതിനാൽ, പരമമായ മംഗളം തരുന്നത്. ബ്രഹ്മം പരമമായ അനന്തം.    പ്രപഞ്ചം അതിന്റെ പ്രജ,സന്തതി. അതിൽനിന്ന് സൃഷ്ടിക്കപ്പെട്ടത്. അമ്മ കുഞ്ഞിന് മംഗളംമാത്രം പ്രാർത്ഥിക്കുന്ന പരമപാവനി. അനേകനാമരൂപാത്മകമായ പ്രപഞ്ചമായി ,സന്താനലക്ഷ്മിയായി,  അനന്തശയനം ചെയ്യുന്ന പുണ്യമാനസ പത്മാവതി എന്ന വൈഷ്ണവി. അവളെ ഒന്നു സ്മരിച്ചാൽത്തന്നെ   മക്കളുടെ അശുഭങ്ങളെല്ലാം നശിപ്പിച്ച് മംഗളമരുളുന്നു.

*അശുഭാനി നിരാചഷ്ടേ തനോതിശുഭസന്തതീം*

*സ്മൃതിമാത്രേണ യത് പുംസാം ബ്രഹ്മ തന്മംഗലം വിദു(മഹാഭാരതം)*

മംഗലം അഥവാ കല്യാണമരുളുന്ന മംഗളദർശനം, വിഷ്ണുദർശനം. സർവ്വഭൂതങ്ങളിലുംവെച്ച് ഉത്കൃഷ്ടം, (പരം)സ്രഷ്ടാവായ ബ്രഹ്മാവ്  .ബ്രഹ്മാവിന്റെ മാനസപുത്രന്മാർസപ്തഋഷിമാർ. സപ്ത

ർഷികളേക്കാളും ബ്രഹ്മാവിനേക്കാളും പരമമംഗളകരം ബ്രഹ്മാവിനെത്തന്നെ സങ്കൽപ്പമാത്രയില് സൃഷ്ടിച്ച ഭഗവാന്റെ മനസാദേവി എന്ന മാനസശക്തി.

*ശ്ലോകം 21-ഈശാന പ്രാണദ പ്രാണോ ജ്യേഷ്ഠ ശ്രേഷ്ഠ പ്രജാപതി*
*ഹിരണ്യഗർഭോ ഭൂഗർഭോ മാധവോ മധുസൂദന*

64. ഈശാനൻ.

സർവ്വഭൂതനിയന്തൃത്വംകൊണ്ട് ഈശാനന്. അഷ്ടദിക്കുകളിൽ,ഈശാനകോണിന്റെ (വടക്കു കിഴക്ക്) അധിപനാണ് ഈശാനൻ. വടക്കിന്റെ അധിപനായ കുബേരന്റെ ദിഗ്ഗജം സാർവ്വഭൌമനും,കിഴക്കിന്റെ അധിപനായ ഇന്ദ്രന്റെ ദിഗ്ഗജം ഐരാവതവുമാണ്. ഈ രണ്ടുദേവന്മാരുടേയും സ്വഭാവരൂപാദികൾചേർന്നതാണ് വടക്കുകിഴക്കിന്റെ ഈശാനന്. അവന്റെ ദിഗ്ഗജം സുപ്രതീകം. ഈശാനൻ ഇരട്ടനാഗങ്ങളെ ധരിച്ചവനാണ്. അവനെ സോമനെന്നും വിളിക്കുന്നു. സോമപുത്രനായ ബുധനും ഇരട്ടനാഗം ധരിച്ചവനാണ്. ബുധന്റെ ഇരട്ടയായ ഇളയും അതേ സ്വരൂപമുള്ളവൾ.ഇന്ദ്രന്റെ സർവ്വദേവപതീത്വവും, കുബേരന്റെ ഐശ്വര്യസമ്പത്തും, സാർവ്വഭൌമത്വവും, സോമനെന്ന അന്നപൂർണ്ണേശ്വരിയുടെ അമൃതകലശവും, ഇരട്ടനാഗക്കെട്ടിലെ സംഗീത സാഹിത്യ, വൈദ്യജ്യോതിഷങ്ങളും തരുന്ന രസനയുടെ ദേവനാണ് ഈശാനന്. ഈശാനകോണിലാണ് അടുക്കള(മഹാനസം) സ്ഥാനം. (രസങ്ങൾപാകം ചെയ്യുന്നസ്ഥലം). ജലപൂർണ്ണമായ അടുക്കളക്കിണറും അവിടെത്തന്നെ.ജലം,രസം,അന്നം,അഗ്നി,പൃഥ്വി ഈ ഭൂതങ്ങൾക്ക് പ്രാമുഖ്യമുള്ളതാണ് ഈശാനകോണ്. വടക്കുകിഴക്കൻകാലവർഷക്കാററിന്റെ ദിശയാകയാല് പഞ്ചഭൂതനിയന്താവാണ് ഈശാനൻ.

65. പ്രാണദ

പ്രാണൻ(വായു) നൽകുന്നവൻ. പ്രാണവായുവില്ലാതെ ചേഷ്ട(ചലനം) സാദ്ധ്യമല്ല. ചലനമില്ലെങ്കിൽ ജൈവാജൈവപ്രപഞ്ചസൃഷ്ടിയുമില്ല. സംഗീതവുമില്ല.ശ്വാസം കഴിക്കാതെ ആർക്കുജീവിച്ചിരിക്കാനാവും.ജീവനാധാരമാണ് വായു(മാരുതൻ). പ്രാണങ്ങളെ നൽകുന്നതും അവനാണ്. പ്രാണങ്ങളെ കാലാത്മാവായി ഖണ്ഡിക്കുന്നതും അവനാണ്.

പഞ്ചപ്രാണങ്ങളെ പരിശോധിച്ച്,ശുദ്ധീകരിച്ച്, പാകപ്പെടുത്തുന്നതും അവൻ. പ്രാണദാതാവ് ജഗത്പ്രാണനായ മാരുതന്, മാതാപിതാക്കളായ സൂര്യനും ഭൂമിയും. .കിഴക്കോട്ടുതിരിഞ്ഞിരുന്ന് മാതാപിതാക്കളേയും ഇന്ദ്രനേയും സൂര്യനേയുംധ്യാനിക്കുന്നു. പ്രാണൻതന്നതും,പോഷിപ്പിക്കുന്നതും അന്നം. അടുക്കളയിൽവിമലീകരിക്കുന്ന വാക്കും, പ്രജ്ഞയും തന്നത് സംയമിയായ ഗുരു. (തെക്കു ദിശയുടെ നാഥന്).ഇവരെല്ലാം പ്രാണദരാണ്. ഭൂതങ്ങളിൽവെച്ച് മുഖ്യത്വം പ്രാണനെന്ന് ഉപനിഷത്തുക്കൾ.മറ്റു ഭൂതങ്ങളില്ലാതെയും മനുഷ്യനുജീവിച്ചിരിക്കാം.പ്രാണനില്ലെങ്കിൽജീവനില്ല. വിദ്യാരൂ പമായ വിമലീകൃതമായ ബോധം എന്ന ജീവനാണ് ഗുരു നൽകുന്നത്. പ്രാണനും ഗുരുവും സമം.ഗുരുതന്നെ പ്രാണന്,പ്രാണൻതന്നെ ഗുരു.ഇവരണ്ടും ചേർന്ന ഗുരുമാരുതപുരേശ്വരൻ പ്രാണദനായി, നാദബ്രഹ്മമായി, സർവ്വഭൂതനിയന്താവായ ഈശാനനായി എല്ലാവരിലും ഇരിക്കുന്നു.

66. പ്രാണൻ.

പ്രാണൻനൽകുന്നവനും അവൻ,പ്രാണനും അവൻ. പ്രാണിയും അവനാണ്. പ്രാണനുള്ളതാണ് പ്രാണി. പ്രാണിശരീരം ക്ഷേത്രം. പ്രാണൻക്ഷേത്രജ്ഞൻ,പരമാത്മാവ്. പ്രാണസ്യപ്രാണൻ(പ്രാണന്റെ പ്രാണൻ) അഥവാ മുഖ്യപ്രാണൻ. മാരുതപുരം പ്രാണിശരീരമാണ്. അതിലിരുന്ന് പ്രാണന്റെ പ്രാണനായി സംരക്ഷിക്കുന്നത് ഗുരുവായുപുരേശ്വരൻ.

67. ജ്യേഷ്ഠൻ.

വൃദ്ധതമനാകയാൽജ്യേഷ്ഠൻ. എല്ലാ പ്രാണികളേക്കാളും മുമ്പ് ജനിക്കയാൽ അവയെക്കാൾ പ്രായം കൂടിയ അഗ്രജൻ. പൂർവ്വജൻ,അനന്തൻ. കൃഷ്ണാവതാരത്തിലും രാമാവതാരത്തിലും, ജ്യേഷ്ഠ

നും അനുജനുമായി അവതരിച്ചു. ഈ ഇരട്ടസഹോദരന്മാരിൽ ആര് ജ്യേഷ്ഠൻ,ആര് അനുജനെന്നുപറയുക വിഷമമാണ്.ഒപ്പം ജനിച്ചവരായ ഇവർ ഒന്നാണ്,രണ്ടല്ല.

68. ശ്രേഷ്ഠൻ.

ഏറ്റവും പ്രശംസിക്കേണ്ടവൻ. ജ്യ എന്നതിന് വൃദ്ധനെന്നും ശ്ര എന്നതിന് പ്രശംസ്യനെന്നും പാണിനിസൂത്രം ആദേശവിധാനം. *പ്രാണോ വാ വ ജ്യേഷ്ഠശ്ച ശ്രേഷ്ഠശ്ച* (ഛാ.ഉപ)എന്ന് ശ്രുതി. പ്രാണൻ,ജ്യേഷ്ഠനും സർവ്വരിലും ശ്രേഷ്ഠനുമാണ്.എല്ലാവരേക്കാളും ആദ്യം ജനിച്ചവനാണ്. ആനീദവാദത്തിൽ(ഋഗ്വേദസംഹിത) സർവ്വകാരണത്വം കൊണ്ടും ആദിമത്വം കൊണ്ടും ജ്യേഷ്ഠൻ, സർവ്വാതിശയം കൊണ്ടും ജ്യേഷ്ഠൻ.

69. പ്രജാപതി.

ഈശ്വരത്വത്താൽ എല്ലാവർക്കും പതി. എല്ലാ പ്രജകൾക്കും പതി,പ്രജാപതി. ബ്രഹ്മാണ്ഡത്തിലെ സകലചരാചരങ്ങളും അവന്റെ സന്തതികളാണ്. പ്രജകളാണ്.ആകയാല്,അവൻ എല്ലാറ്റിനും പിതാവും രാജാവുമായ പ്രജാപതി.

70. ഹിരണ്യഗർഭൻ.

ഹിരണ്യാണ്ഡത്തിന്റെ അന്തർവർത്തിയാകയാല് ബ്രഹ്മാവിനെ ഹിരണ്യഗർഭനെന്നു വിളിക്കുന്നു. ഹിരണ്യഗർഭ സമവർത്തതാഗ്രേ (തൈ.സം).ആദിയിൽ വിഷ്ണുവിൽനിന്നുണ്ടായ ഹിരണ്യഗർഭമാണ് ബ്രഹ്മാവായി പരിണമിച്ചത്. അതിനാൽ ബ്രഹ്മാവും ഹിരണ്യഗർഭവും സാക്ഷാദ് പരബ്രഹ്മമായ മഹാവിഷ്ണുതന്നെ. ആദ്യത്തെ യോഗസൂത്രകാരനും ഹിരണ്യഗർഭനാണ്. ഹിരണ്യഗർഭയോഗസൂത്രത്തിന് വ്യാസമഹർഷി രചിച്ച യോഗസൂത്രഭാഷ്യത്തിൽനിന്നാണ്, പതഞ്ജലി തന്റെ യോഗസൂത്രങ്ങൾ ക്രോഡീകരിച്ചതെന്ന് വാചസ്പതിമിശ്രന്റെ ഭാഷ്യം പറയുന്നുണ്ട്.

71. ഭൂഗർഭ

ഭൂമിയെ തന്റെ ഗർഭത്തിൽവെച്ചുസംരക്ഷിക്കുകയാൽ ഭൂഗർഭൻ. ഭൂഗർഭത്തിലുള്ള സർവ്വ ഐശ്വര്യങ്ങളേയും തന്റെ ഊർജ്ജകിരണങ്ങളാല്, പ്രചോദിപ്പിച്ച്മുളപ്പിച്ച്, പ്രകാശിപ്പിച്ച് അന്നവും പ്രജയും വളർത്തിയതിനാലും ഭൂഗർഭന്.

72. മാധവൻ

ഭഗവാന്റെ അനന്തനാമങ്ങളില് എഴുപത്തിരണ്ടാമത് മാധവനാമം വരുന്നു.

*മായാ ക്രിയ ധവ പതി മാധവ*

*മധുവിദ്യാവബോദ്ധ്യത്വാദ്വാ*

*മൌനാദ് ധ്യാനാദ് ച യോഗാശ്ച*

*വിദ്ധി ഭാരത മാധവം*

മഹാഭാരതം ഉദ്യോഗപർവ്വത്തിലെ വ്യാസവചനമാണിത്. മായയുടെ പതി (ധവന്) മായോൻ. മാ എന്നാൽ അമ്മ,ജഗജ്ജനനി. മഹാലക്ഷ്മി. ശ്രീമഹാലക്ഷ്മിയുടെ ഭർത്താവ്. സർവ്വ ഐശ്വര്യങ്ങൾക്കും നാഥൻ. ഇത് ആദ്യത്തെ അർത്ഥം. രണ്ടാംവരി ഛാന്ദോഗ്യ,ബൃഹദാരണ്യകഉപനിഷത്തുകളിൽനിന്നാണ് വ്യാസമഹർഷി ഉദ്ധരിക്കുന്നത്. മധുവിദ്യകൊണ്ടുമാത്രം അവബോധിക്കാ ൻ (അനുഭവിക്കാൻ) കഴിയുന്നവൻ മാധവൻ. മൂന്നുംനാലും വരികളിൽ പറയുന്നു- ഹേ, ഭാരതാ, മൌനം (silence) ,ധ്യാനം, എന്നിവകൊണ്ട് മാധവനെ അനുഭവിക്കുക. എന്താണ് മധു. തേൻ അല്ലെങ്കില് അമൃത്. മധുവിദ്യ(അമൃതവിദ്യ)ധന്വന്തരിയുടേതാണ്. വേദത്തിലെ അശ്വിനീകുമാരന്മാരുടേതാണ്. അമൃതപാനംകൊണ്ട് ജരാനരകളകററി, നിത്യയൌവനയുക്തരായി, ജീവിതത്തിന്റെ വസന്തത്തെ ചിരകാലം നുകരുക. ഇത് ആയുർവ്വേദ(വൈദ്യശാസ്ത്ര)പരമായ അർത്ഥം.ഒരാൾ ശരീരം,മനസ്സ്,ബുദ്ധി എന്നിവയെ അരോഗദൃഢമാക്കിവെച്ചാലേ ധാതുപ്രസാദം ഇങ്ങനെ ഒരവസ്ഥ നേടാന് യോഗ്യനാകൂ എന്നതാണ് അർത്ഥം. ധാതുക്കൾ(പഞ്ച ഭൂതങ്ങ ൾ)

ശുദ്ധമായിരുന്നാൽമാത്രമേ, ആരോഗ്യമുണ്ടാവൂ. ധാതുക്കൾശുദ്ധമാവുക എന്നുവെച്ചാൽ, സത്വഗു ണം ഏറി സത്വപ്രസാദം ഉണ്ടാവുക . വിഷ്ണു സത്വഗുണപ്രധാനമാണ്. ആരോഗ്യവും സത്വഗു ണംകൊണ്ടുള്ള ഈശ്വരാനുഭവവും വിഷ്ണുപ്രസാദം കൊണ്ടേ ലഭിക്കൂ എന്ന് മാദ്ധ്വാചാര്യനും, സത്വപ്രസാദം കൊണ്ടേ ലഭിക്കൂ എന്ന് ശങ്കരാചാര്യരും, ധാതുപ്രസാദം കൊണ്ടേ ലഭിക്കൂ എന്ന് ആയുർവ്വേദാചാര്യന്മാരും പറയുന്നത് തമ്മിൽ,യാതൊരു വൈരുദ്ധ്യവും ഇല്ലാതാവുന്നു. മധുവി ദ്യാപ്രയോഗമെന്നാൽ
ഔഷധിവനസ്പതികൾശുദ്ധമായിരിക്കുക, അവ സേവിക്കുക, ശരീരവും പരിസരവും പഞ്ചഭൂതശുദ്ധിയോടെ സൂക്ഷിക്കുക, ഇവമാത്രം ചെയ്താൽപോരാ. പഞ്ചഭൂതശുദ്ധി (ധാതുപ്രസാദം)കിട്ടാൻ മറ്റുചില പ്രധാനകാര്യങ്ങൾകൂടി അനുഷ്ഠിക്കണം. മൌനം,ധ്യാനം, യോ ഗംമൌനമായിരുന്ന് ധ്യാനിക്കുന്ന യോഗവിദ്യയിലൂടെ സമാധിയില് മാധവനെ അനുഭവിച്ചറി യാം. മാസങ്ങളിൽ താൻമാധവസാസമാണെന്ന് ഭഗവാന് പറയുന്നു. എന്തുകൊണ്ട്. തന്റെ നിത്യകാമിനിയായ മാധവിയിൽ, ഭൂമിയില്,അവളുടെ ഗർഭത്തിൽ, (ഭൂഗർഭ എന്ന പര്യായം കാണുക) എന്തൊക്കെയുണ്ടോ,അതിനെയെല്ലാം പുതുതായി മുളപ്പിക്കാനായി കാമനോട്ടും രതിയോടുമൊത്ത്, ശൃംഗാരലീലകളാടുന്നതിന്റെ മനോഹരരസം (മധു,തേൻ)തരുന്ന മാസം മാധവം. അപ്പോൾസകല പൂക്കളും വിടർന്ന്, ഭഗവദ്പ്രണയിനിയായ ഭൂമി ഋതുപുഷ്പവതിയായി അമൃതമയിയായി തേനൊഴുക്കി (മാദ്ധ്വി) നിൽക്കുന്നു. ആ മാദ്ധ്വി(മാധവി)യുടെ കാമുകൻ(നായകൻ)മാധവൻ.
എഴുപത്തിരണ്ടുമേളകർത്താരാഗങ്ങളിലൂടെ മാളവന്റെ മധുവിദ്യയില് രസം ചേർക്കുന്ന എനിക്ക് ഈ വർഷം 720 പൂർണ്ണചന്ദ്രയോഗം. 72ആം നാമത്തിൽനിറയുന്ന സുധാസിന്ധുവിലെ അഭിഷേകയോഗം.

*73.* <u>മധുസൂദന</u>

മധുവിന്റെ ഹന്താവ്. മധു എന്ന അസുരനെ വധിച്ചവൻ. മധു ജനിച്ചത് വിഷ്ണുവിന്റെ കർണ്ണമല ത്തിലാണ്. കർണ്ണം ശ്രുതിവിഷയകമായ സംഗീതത്തെ(നാദത്തെ)സ്വീകരിക്കുന്ന ഇന്ദ്രിയം. ആ ഇന്ദ്രിയത്തിൽനിന്നു ജനിച്ച പങ്കംപോലും ഭഗവാനില് മധുവായിത്തീരുന്നു. ചെവിയിൽകർണ്ണമല മിരുന്നാൽ കേൾവിശക്തി പോകും. ശ്രുതിജ്ഞാനമില്ലാതാകും. മധുവിദ്യ ആയുർവ്വേദവുമായി ബ ന്ധപ്പെട്ടിരിക്കുന്നു. ശ്രുതി (കേൾവി) ഇല്ലാതാക്കുന്ന തടസ്സം നീക്കിത്തരുന്നവനാണ് മധുസൂദന ന്. വൈദ്യം,സംഗീതം എന്നിവക്ക് ആധാരമായ മൌനം,ധ്യാനം,യോഗം എന്നിവകൂടി ചേ ർന്നാലേ മധുവിദ്യ പൂർണ്ണമാവൂ. സംഗീതം നാദലയയോഗമാണ്. മൌനമായിരുന്ന് നാദദേവത മാരെ ശ്രദ്ധാപൂർവ്വം ധ്യാനിച്ചിട്ടാണ് സ്വരൂപജ്ഞാനമുണ്ടായി പാടാന് സാധിക്കുന്നത്.

*ശ്ലോകം 22 ഈശ്വരോ വിക്രമീ ധന്വീ മേധാവീ വിക്രമ ക്രമ*
*അനുത്തമോ ദുരാധർഷ കൃതജ്ഞ കൃതിരാത്മവാന്*

74. <u>ഈശ്വരൻ.</u>

സർവ്വശക്തിത്വം കൊണ്ട് ഈശ്വരൻ. അണിമാദികളായ അഷ്ടസിദ്ധികളാൽ, ഏറ്റവും ചെറിയ അണ്വിഷ്ഠരൂപത്തിലും, ഏറ്റവും സ്ഥൂലമായ ബ്രഹ്മാണ്ഡരൂപത്തിലും സ്വന്തം ഇഛാശ ക്തി, ജ്ഞാനശക്തി,ക്രിയാശക്തികളാല്, സർവ്വശക്തിമത്തായി സ്ഥിതിചെയ്യാന് സാധിക്ക യാൽഈശ്വരന്.

75. <u>വിക്രമി</u>

വിക്രമമെന്നാൽ ശൌര്യം. ശൌര്യമുള്ള ശൌരി ,അഥവാ വിക്രമമുള്ള വിക്രമി.

76. <u>ധന്വി</u>

ധനുസ്സ് ധരിച്ചവൻ. ശാർങ്ഗമെന്ന വില്ലുധരിച്ച വിഷ്ണു. *രാമ ശസ്ത്രഭൃതാമഹം* (ഭഗവദ് ഗീത). വില്ലെടുത്തവരിൽവെച്ച് വില്ലാളിവീരനായ കോദണ്ഡരാമന് .ധനുമാസം അഥവാ മാർകഴിമാ

സത്തിലെ സന്ധ്യയിൽ, ധനുരാശിയിൽനിന്ന് മകരത്തിലേക്കുള്ള സംക്രമബിന്ദുവി ൽ,സൂര്യ ൻനിൽക്കെ, പശ്ചിമചക്രവാളത്തിൽ, ദക്ഷിണായനബിന്ദുവില് വില്ലിന്റെ ആകൃതിയിലുള്ള പുണ ർതം ഉദിക്കുന്നു. ധന്വന്തരിയായി നിൽക്കുന്ന സൂര്യൻ, പുണർതവില്ലെടുത്ത ശ്രീരാമചന്ദ്രസമാ നനായി, ശ്രീരങ്കനാഥനായി, കോത(ഭൂമിദേവി,ഭൂപുത്രി) യുടെ നായകനായിരിക്കുന്നു.

77. <u>മേധാവി</u>

മേധ എന്നാല് ബഹുഗ്രന്ഥധാരണസാമർത്ഥ്യം. (അനേകം ഗ്രന്ഥങ്ങളെ മനസ്സിലാക്കാനുള്ള ,പഠിച്ചറിയാനുള്ള , ഗ്രാഹ്യശക്തി.). ഇതുള്ളവനാണ് മേധാവി. ഓർമ്മശക്തിയും ഗ്രാഹ്യശ ക്തിയും കൊണ്ട് അനേകശാസ്ത്രവിഷയങ്ങളില് ഒരുപോലെ നൈപുണ്യം നേടുന്നവനാണ് മേ ധാവി. ഭഗവാന് ബഹുമുഖപ്രതിഭയാണ്. സർവ്വജ്ഞനാണ്.ഭഗവാന്റെ ഭക്തനും ഈ ലക്ഷണം കൈവരുന്നു.

78. <u>വിക്രമ</u>

ത്രിവിക്രമ(വാമന) സൂര്യനാരായണരൂപമെടുത്ത മഹാവിഷ്ണു. ദീർഘമായ കാൽവെയ്പ്പാല് ലോ കം മുഴുവനളന്ന ത്രിവിക്രമൻ ഗരുഡവാഹനനാണ്. സങ്കൽപ്പമാത്രയാൽ, ഞൊടിയിടകൊ ണ്ട്, വളർന്ന്,മൂന്നടികൊണ്ട് ഭൂവും,ഭുവർ,സ്വർല്ലോകങ്ങളുമളന്ന വാമനന്. ഓങ്കി ഉലകള ന്തവനെന്ന് ആണ്ടാൾപാസുരം അവനെ വാഴ്ത്തുന്നു. സൂര്യനും പ്രഭാതം,മദ്ധ്യാഹ്നം,സായാഹ്നം ഇവകളാല് മൂന്നടിവെച്ച് ലോകമളക്കുന്നു.

79. <u>ക്രമ</u>

ക്രമണത്താൽ, ക്രമഹേതുത്വാദ്യം കൊണ്ട്, ക്രമം. (മനുവചനം). ക്രാന്തേ വിഷ്ണും എന്ന് ഈ സംക്രമണം (സംക്രാന്തി) എടുത്തുപറയപ്പെടുന്നു. ഋതുചക്രപ്രവർത്തനത്തിന്റെ ഈ ക്രമതാളം സൂര്യന്റേയും ഭൂമിയുടേയും പരസ്പരസ്ഥാനങ്ങൾകൊണ്ടാണല്ലോ.വിക്രമിയായ ഭഗവാന്റെ ക്രമ വിന്യാസമുള്ള പാദതാളം കൊണ്ട്, ഭൂമി ഋതുരാഗതാളമേളഭേദങ്ങളെ പ്രദർശിപ്പിക്കുന്നു.

80. <u>അനുത്തമ</u>

ആരാലും പറഞ്ഞുതീർക്കാനാവാത്തത്ര ഉത്തമസ്വഭാവങ്ങളുള്ളതിനാൽ, അനുത്തമനാമം. തൈത്തിരീയആരണ്യകത്തിൽ, *യസ്മാത്പരം നാപരം അസ്തി കിഞ്ചിത്* എന്ന് ഈ അനുത്ത മഗുണത്തെ പ്രകീർത്തിക്കുന്നു. *തത്വത്സമോസ്ത്യഭ്യധിക കൃതോന്യ* എന്ന് ഭഗവദ്ഗീത.

81. <u>ദുരാധർഷ</u>

ആരാലും ജയിക്കാനാവാത്തവൻ,ആർക്കും തോൽപ്പിക്കാനാവാത്തവന്. ദേഹബലം, ബുദ്ധികൂ ർമ്മത,മനോഗുണം , ആത്മവീര്യം ഇവയിലൊന്നിലും അവനെ ജയിക്കാനാരുമില്ല. ദുരാചാരിക ളായ മൂഢന്മാരല്ലാതെ അവനെ തോൽപ്പിക്കാമെന്നു വിചാരിക്കയുമില്ല.അതുകൊണ്ട് ദുരാധ ർഷ ൻ.ആരാണ് ദുരാചാരി. ഒന്നിലും മിതത്വം പാലിക്കാതെ വെറുതെ തിന്നും കുടിച്ചും രമിച്ചും ഹിംസി ച്ചും നടക്കുന്ന ദൈത്യദാനവന്മാർ. അതുകൊണ്ട്, ദൈത്യാദിഭി ധർമ്മയിതും ന ശക്യത ഇതി ദുരാധർഷ.

82. <u>കൃതജ്ഞ</u>

പ്രാണികൾ ചെയ്യുന്ന സകല പാപപുണ്യകർമ്മവും ഏതൊരു മഹാശക്തി അറിയുന്നുവോ, അവ നാണ് കൃതജ്ഞൻ. കൃതവും അകൃതവും അറിഞ്ഞ ജ്ഞാനി. കൃതജ്ഞത എന്നാൽ,നന്ദി, ആന ന്ദം, സന്തുഷ്ടി എന്നർത്ഥമുണ്ട്. ഭഗവാൻ ഭക്തന് നല്കുന്ന പത്രം,പുഷ്പം,ഫലം,തോയം മുതലായ അൽപ്പമായ സമ്മാനംകൊണ്ടുകൂടി നന്ദിച്ച് (ആനന്ദിച്ച് ) ആ ആനന്ദാനുഭവത്തിനു പ്രതിഫലമാ യി, അപരിമിതാനന്ദം കൊടുക്കുന്ന കൃതജ്ഞനാണ്.

83. <u>കൃതി</u>

കൃതി അഥവാ കർമ്മം. പുരുഷപ്രയത്നമാണ് കൃതി. സർവ്വക്രിയകളും ഭഗവാൻതന്നെയാണ്.

ഭഗവാന്റെ സർവ്വാത്മകത്വം കൊണ്ട് സർവ്വക്രിയകളുടേയും ആധാരവും ലക്ഷ്യവും ക്രിയതന്നെയും ഭഗവാനാണ്. ഭഗവാനിൽനിന്ന് വിഭിന്നമായി ഒന്നില്ല.

84. ആത്മവാൻ.

സ്വന്തം മഹിമയിൽ(സ്വാത്മാവിൽ)പ്രതിഷ്ഠിതനാകയാൽ, ആത്മവാൻ. സ ഭഗവ കസ്മിൻ പ്രതിഷ്ഠിത ഇതി സ്വേ മഹിമ്നി (ഛാ.ഉപ).

*ശ്ലോകം 23 സുരേശ ശരണം ശർമ്മ വിശ്വരേണ പ്രജാഭവ*

*അഹ സംവത്സരോ വ്യാള പ്രത്യയ സർവ്വദർശന*

85. സുരേശ

സുരന്മാരുടെയെല്ലാം ഈശ്വരൻ. സുരൻ പ്രകാശിക്കുന്നവൻ.പ്രകാശരൂപി. സുര,മധു,അമത്, ലഹരി നൽകുന്ന നിർവൃതി,പ്രകാശം ഇവയ്ക്കെല്ലാം ഈശ്വരൻ. സു എന്ന അക്ഷരം മുന്നിലുണ്ടായാൽ പിന്നീടുവരുന്ന ഏതുപദത്തേയും ശോഭനധാതു എന്നു കുറിക്കുന്നതാണ്. രാ ധാതു രാത്രി, രാവ്,ഇരുട്ട്,പ്രകാശത്തിന്റെ വിപരീതം. സു അഥവാ പ്രകാശിക്കുന്ന പ്രപഞ്ചങ്ങൾക്കും, രാ അഥവാ അപ്രകാശിതമായ പ്രപഞ്ചങ്ങൾക്കും ഒരുപോലെ ഈശ്വരനാണ് സുരേശൻ.രാപ്പകലു കളുടെ നാഥൻ.

86. ശരണം

എല്ലാവർക്കും ശരണമാണവൻ.ആർത്തന്മാർക്ക് ആർത്തിഹരണം ചെയ്കയാല് ശരണം. മുക്തന്മാർക്ക് അവനിൽത്തന്നെ നിത്യശരണം നൽകുന്നതിനാലും ശരണം.

87. ശർമ്മ

പരാനന്ദരൂപത്വം കൊണ്ട് അവനെ ശർമ്മമെന്നറിയുന്നു.

88. വിശ്വരേത

വിശ്വത്തിന്റെ കാരണം,രേതസ്സ്, ബീജമാകയാൽ വിശ്വരേത. ഈ പ്രപഞ്ചത്തിന്റെ വിത്ത് അവനാണ്. ഈ വിത്തിൽനിന്നുണ്ടാവാത്തതായി മറ്റൊരുവിത്തും മറ്റൊരു ചരാചരപ്രപഞ്ചവും ഇവിടെയില്ല. ആദിമനാദബ്രഹ്മമെന്ന ആ വിശ്വരേതസ്സിന്റെ മക്കളാണ്, ഇക്കാണുന്ന ജൈവാജൈവലോകവും,പ്രപഞ്ചങ്ങളും, അവയിലെ പ്രതിഭാസങ്ങളും. രേതസ്സ് പുരുഷസൂചകം.

89. പ്രജാഭവ

*സർവ്വപ്രജായത് സകാശാദ്ദദ്ഭവന്തി സപ്രജാഭവ*

സർവ്വപ്രജകളും അവനിൽനിന്ന് ഉത്ഭവിക്കയാല് പ്രജാഭവ. പ്രജാഭവം അഥവാ പ്രസവം സ്ത്രീസൂചകം. രേതസ്സ് തരുന്ന അച്ഛനും പ്രസവിക്കുന്ന അമ്മയും അവനാണ്. സ്ത്രീയും പുരുഷനും ഈശ്വരനാണ്.

90. അഹ

പ്രകാശരൂപമുള്ള അഹസ്സും(പകൽ)അവനാണ്. അഹം (ഞാൻ )കൊണ്ട് പ്രകാശിക്കുന്ന പ്രതിഭയുള്ള ജീവാത്മസമൂഹങ്ങളും അവനാണ്.

91. സംവത്സര

കാലാത്മാവായി സ്ഥിതി ചെയ്യുന്നത് വിഷ്ണുവാണ്. അതിനാലവൻസംവത്സരനാണ്. ആത്മബോധംകൊണ്ടു പ്രകാശിക്കുന്ന പകലും, ഞാനും,സർവ്വപ്രകാശസുരലോകങ്ങൾക്കും ശോഭനധാതുക്കൾക്കും ആധാരവും നിത്യശരണ്യനും,പരമാനന്ദരൂപവും, വിശ്വരേതസ്സും സർവ്വപ്രസവിത്രിയായ അമ്മയുമായ വിഷ്ണുതന്നെ എന്നിലും കാലാത്മബോധമായി സ്ഥിതിചെയ്ത് ത്രികാലബോധമായ ജ്യോതിസ്സായി വിളങ്ങുന്നു. ഈ അവബോധം പ്രകാശിച്ചതുകൊണ്ട്, അഹം(ഞാനും) വിഷ്ണുവായി തന്മയീഭവിച്ചിരിക്കുന്നു. വരാഹമിഹിരകൃതമായ ബൃഹദ്സംഹിതയിലെ ഗ്രന്ഥോപനയനം (ഒന്നാം അദ്ധ്യായം ഇങ്ങനെ പറയുന്നു.

ജയതി ജഗതപ്രസൂതിർവിശ്വാത്മാ സഹജഭൂഷണം നഭസ

ഭൃതകനകസദൃശാ ദശശതമയൂഖമാലാർച്ചിതാ സവിതാ
പ്രഥമമുനികഥിത മവിതഥമവലോക്യ ഗ്രന്ഥവിസ്തരസ്യാർത്ഥം
നാതിലഘുവിപുലരചനാഭിന്ദൃതസ്പഷ്ടമഭിധാത്യം

ജഗത്തിനെ പ്രസവിച്ച വിശ്വാത്മാവും നഭസ്സിന്റെ സഹജാലങ്കാരവും ഭൃതകനകധാര പൊഴിയുന്നതുപോലെ ദശശതമയൂഖമാലാർച്ചിതനുമായ സൂര്യനാരായണനെ ദർശിച്ച പ്രഥമമുനി യുടെ പ്രതിഭയിൽ(പ്രജ്ഞ) ആത്മസൂര്യന്റെ പ്രതിഭാപ്രകാശം കൊണ്ട്,വിസ്താരിതമായ പ്രഥമസ ർഗ്ഗം (ജ്യോതിശ്ശാസ്ത്രമെന്ന കാലവിധാനശാസ്ത്രം) അതേ ജ്ഞാനത്താൽ ഞാന് (അഹം) അതേ ശാസ്ത്രത്തെ വിസ്തരിക്കുമ്പോൾ, പുതിയ ഒരു സർഗ്ഗം ആരംഭിക്കുന്നു എന്ന അറിവ്. അർക്കരാശിയോട്ടുകൂടിയ വേദനയനം(വേദനേത്രം) എന്ന ജ്യോതിസ്സുകളുടെ പ്രപഞ്ചം (ജ്യോതിശ്ശാസ്ത്രം) തെളിഞ്ഞശേഷം രണ്ടാമദ്ധ്യായം (സംവത്സരസൂത്രം) പറയുന്നു- സംവത്സരനെന്നാൽ ആരാണ്,അവന്റെ ലക്ഷണമെന്താണ്. അവന്റെ പ്രജ്ഞയില് തെളിഞ്ഞുപ്രകാശിച്ച അറിവെന്ത്. ഇവിടെ വിഷ്ണുവിനെ ദൈവവും ദൈവജ്ഞനും ജ്യോതിസ്സുകളുടെ ജ്യോതിസ്സും ദേവദേവേശനുമായ സംവത്സരനായി പറകയാൽ സംവത്സരലക്ഷണം (വരാഹമിഹിരന്റെ അഭിപ്രായപ്രകാരം) താഴെ കൊടുക്കുന്നു.

സൂര്യൻ ജനിച്ചപ്പോള് ഋതുക്കളും മാസങ്ങളും ഉളള സംവത്സരരൂപമായ സായനകാലവും ഭൂമി മുതലായ ഗ്രഹങ്ങളിൽ ജനിച്ചു. ഇതിന്റെ ഗതിശീലത്തെക്കുറിച്ചും അതിന്റെ താളത്തെക്കുറിച്ചും ആരുടെ പ്രജ്ഞയിൽ ആദ്യമായി ബോധം ഉദിച്ചുവോ അവനാണ് സംവത്സരന്. ദൈവമാണ് ആദ്യത്തെ ദൈവജ്ഞനായ ഋഷി. ആഭിജാത്യമുളളവനും പ്രിയദർശനനും, വിനീതവേഷനും സത്യവാക്കും, അനസൂയനും, സമവും സുസംഹതവുമായ അരോഗദൃഢഗാത്രമുളളവനും, വൈകല്യമില്ലാത്ത ചാരുകരചരണനഖനയനങ്ങലുംസന്ധികളും മുടി,കാത്,പല്ല്,നെററി, പുരികം, ശിരസ്സ്, ഇവയുളളവനും, ഗംഭീരവും ഉദാത്തവുമായ ശബ്ദമുളളവനും ഗുണവാനും സുന്ദരനും ചതുരനും പ്രഗത്ഭമതിയും വാഗ്മിയും പ്രതിഭാശാലിയും ജ്ഞാനിയും സാത്വികനും ഏതുസഭയിലും ഭീരുത്വമോ സഭാകമ്പമോ ഇല്ലാതെ സംസാരിക്കുന്ന പ്രകൃതക്കാരനും സഹാദ്ധ്യായികള് തിരസ്കരിക്കാത്തവനും, കുശലനും ദുഖരഹിതനും, ശാന്തികപൌഷ്ടികാദികളില് അഭിജ്ഞനും ,വിബുധാർച്ചനയിലും വ്രതോപാസനയിലും നിരതനും,അന്യാശ്രയം കൂടാതെ സ്വയം ആവിഷ്കരിച്ച സ്വതന്ത്രമെന്ന തന്ത്രമാർഗ്ഗം, (Techniques. Discoveries) ഗണിതക്രിയ ഇവകൊണ്ട്മറ്റുളളവരില് ആശ്ചര്യം ജനിപ്പിക്കുന്നവനും സർവ്വാശുഭങ്ങളേയും സാന്നിദ്ധ്യമൊന്നുകൊണ്ടുമാത്രം ഹനിക്കുന്നവനുമാണ് സംവത്സരനെന്ന് ലക്ഷണം പറഞ്ഞിരിക്കുന്നു.

അറിവ് എങ്ങനെയുളളതാവണം. ഗണിതസംഹിതാഹോരാർത്ഥങ്ങളില് വിദ്വത്തം, ഗ്രഹഗണിതത്തിൽ പഞ്ചസിദ്ധാന്തങ്ങളിലും പറഞ്ഞിട്ടുളള ഹോരാവയവങ്ങള്, ക്ഷേത്രം (time-space continuum) ഇവയെ അറിയണം. (വ്യത്യസ്തങ്ങളായ അഞ്ച് തരം കാലദേശവിഭജനപദ്ധതികളെ).കാലപുരുഷന്റെ 14 സൂക്ഷ്മാവയവങ്ങൾ, (യുഗം മുതൽ ത്രുടിക വരെ) അളന്ന് അവയ്ക്ക് ക്ഷേത്രമാനത്തോട്ടുളള (വാസ്തുപുരുഷ) നൈരന്തര്യം ഗ്രഹിക്കാനാവണം. സൌരസാവന നാക്ഷത്ര ചാന്ദ്രമെന്ന് 4 തരം മാസങ്ങള്,അധിമാസങ്ങൾ, അവമ എന്നിവ എങ്ങനെ സംഭവിക്കുന്നു എന്നറിയണം. പ്രഭവവിഭവാധികാലത്തിലെ 12 യുഗങ്ങൾ,ഓരോന്നിലും അയ്യഞ്ച്വവർഷം (ആകെ 50) ഇപ്രകാരമുളള പഞ്ചവർഷീയപൈതാമഹയുഗം,വർഷം,മാസം,ദിനം, ഹോര ഇവ കാലപുരുഷന്റെ അംഗങ്ങളാണ്. ഈ അംഗങ്ങളേയും അവക്ക് ശോഭ നൽകുന്ന അധിപതികളേയും ഗ്രഹിച്ച ശേഷം അവയോട്ടുളള മമതാബന്ധം വിഛേദിക്കാൻ സാധിച്ച മുക്തനാണ് ദൈവജ്ഞനായ സംവത്സരൻ. കാലത്തെ അറിഞ്ഞ്,കാലത്തെ ത്യജിച്ച കാലാതീതനാണ്. സമമണ്ഡലവൃത്തരേഖ,ഛായാഗണിതം,ജലതന്ത്രപ്രയോഗം, ദൃഗ്ഗണിതം, ശീഘ്രമന്ദഅയനഗതികാരണങ്ങൾ, ഗ്രഹണം ,ഗ്രഹസമാഗമങ്ങൾ, ഗ്രഹയുദ്ധം,ഓരോ ഗ്രഹത്തിന്റേയും ഭ്രമണം,

യോജന.കക്ഷ്യാപ്രമാണം, അക്ഷപ്രമാണം, അക്ഷാംശം,അവലംബകം, ദൃഗ്ജ്യാ, ചരദലകാലം, രാശ്യുദയം, ഛായ,നാഡി.കരണം ഇവയിൽ ദേശകാലകരണം പ്രയോഗിക്കണം. സർവ്വവിധ പ്രപഞ്ചപ്രശ്നങ്ങൾക്കും ഉത്തരം കിട്ടുന്നമട്ടിൽ, സാരാർത്ഥത്തോടുകൂടി വാഗ്ദേവി ഉള്ളില് പ്രകാശിച്ചിരിക്കണം. ദുഖമോ അഭിനിവേശമോ മമതയോ കൂടാതെ ശുദ്ധീകരിച്ച സ്വർണ്ണത്തേ ക്കാളും വിമലതമമായ ശാസ്ത്രം പറയുന്ന ശാസ്ത്രതന്ത്രജ്ഞനാവണം. വിഷ്ണുഗുപ്തവാക്യപ്രകാരം സമുദ്രതരണം ചെയ്യാൻഒരാൾനിശ്ചയിച്ചാല് കാററിന്റെ ഗതിയും വേഗവും നോക്കി എളുപ്പത്തില് അതു ചെയ്യാനാവും. എന്നാൽ കാലപുരുഷനെന്ന മഹാർണ്ണവത്തെ പ്രാപിക്കണമെന്ന് ഋഷിയല്ലാത്ത ഒരാൾക്ക് മനസ്സുകൊണ്ടു വിചാരിക്കാനും കൂടി സാദ്ധ്യമല്ല. പിന്നെയാണോ, തരണം ചെയ്യുന്നത്. ജഗത്തിൽ സർവ്വത്ര പ്രസരിക്കുന്ന പ്രകാശം പോലെ പ്രജ്ഞയില് ആലേഖനം ചെയ്യപ്പെട്ട ഭഗണശാസ്ത്രത്തെ ഹൃദയത്തിൽ പ്രതിഷ്ഠിച്ചവന്റെ വാക്ക് ഒരിക്കലും നിഷ്ഫലമാകയില്ല. ഇപ്രകാരം കാലപുരുഷനെക്കുറിച്ചു ചിന്തിക്കുന്ന ദൈവചിന്തകൻ, സ്വയം ദൈവചിത്തമായി (മന്മനാഭവ എന്ന ഗീതാവാക്യം പോലെ) തീരുന്നതിനാലാണ് അവനെ സംവത്സരനെന്നു (കാലപുരുഷനെന്ന്)വിളിക്കുന്നത്. വിഷ്ണു കാലപുരുഷനും വാസ്തുപുരുഷനുമാണ്, കാലചക്രസൂത്രധാരനാണ്. സർവ്വപ്രപഞ്ചഗതിവിഗതികൾക്കും പ്രതിഭാസങ്ങൾക്കും മൂലകാരണമാണ്. അതിനാൽ വിഷ്ണു സംവത്സരനാണ്,വിഷ്ണുചിന്തകനും സംവത്സരനായിത്തീരുന്നു.

92. <u>വ്യാള</u>

*വ്യാളവത് ദുരാധർഷ ഗജവത് ഗ്രഹീതുമശക്യത്വാത് വ്യാള* . വ്യാളമെന്നാൽ ആന,നാഗം (സർപ്പം)എന്നും അർത്ഥമുണ്ട്. പിടിക്കാനും മെരുക്കാനും ദുരാത്മാക്കൾക്ക് സാധിക്കയില്ല ,ഭക്തന്മാർക്ക് എളുപ്പം സാധിക്കും. ഈ സ്വഭാവം കൊണ്ട് വ്യാളമെന്നു വിളിക്കുന്നു. ഗ്രഹിക്കാൻ വിഷമമായത് എന്നാണ് വ്യാളപദത്തിന് അർത്ഥം. ഗ്രഹിക്കുക എന്നാൽ,പിടിക്കുക എന്നുമാത്രമല്ല, മനസ്സിലാക്കുക എന്നും അർത്ഥമുണ്ട്. മനസ്സിലാക്കിയ തത്വത്തെ, നിരന്തരമായി ഓർമ്മിച്ച്, ജീവിതത്തിൽ പകർത്തിക്കാട്ടലാണ് മെരുക്കൽ. ഈശ്വരനെ മനസ്സിലാക്കുക, മനസ്സിലാക്കിയ ഈശ്വരഗുണങ്ങളെ സ്വജീവിതത്തിൽ പ്രകാശിപ്പിച്ച്,ജീവിച്ചുകാണിച്ച്, മറ്റുള്ളവരെ ഉദ്ബോധിപ്പിക്കുക എന്നത് വളരെ പ്രയാസമെന്ന് ദുരാചാരികള്ക്കും, ഏറ്റവും എളുപ്പമെന്ന് സദാചാരികൾക്കും അനുഭവപാഠമാണ്. എല്ലാവർക്കും അറിയുന്ന പ്രക്രിയയാണ്.

93. <u>പ്രത്യയ</u>

*പ്രതീതി പ്രജ്ഞാ പ്രത്യയ പ്രജ്ഞാനം ബ്രഹ്മ ഇതി ശ്രുതേ.*

പ്രജ്ഞയാണ് ബ്രഹ്മമെന്ന് ശ്രുതിവാക്യം.പ്രജ്ഞ എന്നാൽ, നവനവോന്മേഷശാലിനിയായ പ്രജ്ഞ. അഥവാ പ്രതിഭ. സദാ ഉന്മേഷശാലിനിയായ (സതതോത്ഥായിനിയായ) പ്രജ്ഞയെ വിഷ്ണുഭാഗവതം പ്രജ്ഞാപാരമിതാ എന്നു ദേവീപര്യായമായി വിളിക്കുന്നു. ബുദ്ധമതത്തിലും പ്രജ്ഞാപാരമിതാ എന്നപേരുതന്നെ ഉപയോഗിക്കുന്നു. അത് ഒരവബോധമായി ഒരാളിലുദിക്കുമ്പോളാണ്, ഞാനും ബ്രഹ്മവും ഒന്ന് എന്ന പ്രതീതി പ്രജ്ഞയിൽ തെളിഞ്ഞ് ബോദ്ധ്യപ്പെടുക. വ്യകരണശാസ്ത്രപ്രകാരമുള്ള പ്രത്യയമെന്ന അർത്ഥവും എടുക്കാം. പ്രത്യയം ചേരാതെ വാഗർത്ഥം പ്രജ്ഞയില് തെളിയുകയില്ലല്ലോ.

94. <u>സർവ്വദർശന</u>

സർവ്വത്തേയും കാണുന്ന കണ്ണ്.സർവ്വസാക്ഷി. സർവ്വാത്മകത്വത്താല് വിശ്വതശ്ചക്ഷു എന്ന് തൈത്തിരീയാരണ്യകം. സർവ്വസാക്ഷിയും നിത്യസാക്ഷിയുമായിരിക്കുന്ന വേദനേത്രം. സർവ്വദർശനമായ പ്രജ്ഞാപാരമിതത്തില് ത്രികാലങ്ങളും സർവ്വബ്രഹ്മാണ്ഡങ്ങളും പ്രകാശിക്കുന്നു.

ശ്ലോകം 23 . *അജ സർവ്വേശ്വര സിദ്ധ സിദ്ധി സർവ്വാദിരച്യുത*
*വൃഷാകപിരമേയാത്മാ സർവ്വയോഗവിനിസൃത*

95. <u>അജ</u>

ജനിക്കാത്തവനാണ് അജൻ. (ബ്രഹ്മപര്യായം). മേഷരാശിയും അജമാണ്. ആട് എന്ന് സ്ഥൂലാർത്ഥം. *ന ജാതോ ന ജനിഷ്യന്തേ* (ഋ.സം).ജനിക്കാത്തതിനാലാണ് അവന് ജാതിയില്ലാത്തത്. അവൻ ജന്തു എന്ന വാക്കിന്റെ ഗണത്തില് പെടുന്നില്ല.

*നഹി ജാതോ ന ജായേഹം ന ജനിഷ്യേ കദാചന*

*ക്ഷേത്രജ്ഞ സർവ്വഭൂതാനാം തസ്മാദഹമജ സ്മൃത* (മഹാഭാരതം ശാന്തിപർവ്വം)

ഞാനൊരിക്കലും ജനിച്ചിട്ടില്ല.ജനിക്കയുമില്ല. ഞാൻ സർവ്വഭൂതങ്ങളിലും സദാ ക്ഷേത്രജ്ഞ നായിരിക്കയാൽ അജനെന്ന് സ്മരിക്കപ്പെടുന്നു.

96. <u>സർവ്വേശ്വരന്</u>

സർവ്വത്തിനും ഈശ്വരൻ.

97. <u>സിദ്ധൻ</u>

നിത്യനിഷ്പന്നരൂപത്വം കൊണ്ട് സിദ്ധൻ. ശാശ്വതവും പൂർണ്ണവുമായി സദാ സർവ്വസിദ്ധ നായിരിക്കുന്ന അവന്ന് ഒന്നും നേടേണ്ടതായിട്ടോ ചെയ്യേണ്ടതായിട്ടോ ഇല്ല. സിദ്ധികളെല്ലാം അവനിലാണ് സദാ ഇരിക്കുന്നത്.

98. <u>സിദ്ധി</u>

സിദ്ധനും സിദ്ധിയും അവനാണ്. സർവ്വവസ്തുക്കളിലും സംവിദ്രൂപത്വംകൊണ്ട് ,നിരതിശയ രൂപത്വം കൊണ്ട്, അവൻ നിത്യസിദ്ധിയാണ്.സ്വർഗ്ഗാദിലോകങ്ങൾക്കെല്ലാം അവസാനമുണ്ട്. അവന്നുമാത്രം അവസാനമില്ല. അതിനാലവൻ നിത്യസിദ്ധനും നിത്യസിദ്ധിയുമാണ്.

99. <u>സർവ്വാദി</u>

സർവ്വഭൂതഭൌതികപ്രപഞ്ചങ്ങൾക്കും ആദികാരണം.

100. <u>അച്യുതന്</u>

സ്വരൂപസാമർത്ഥ്യത്താല് അവന് ച്യുതി (നാശം) ഇല്ല. ഒട്ടും കുറവോ കൂടുതലോ ഇല്ല.

ശാശ്വതം ശിവം അച്യുതം ( തൈ.ആരണ്യകം)

യസ്മാന്നച്യുതപൂർവ്വോഹമച്യുതസ്തേനകർമ്മണാ (ശാന്തിപർവ്വം)

മുമ്പുമുതലിന്നുവരേയും, ഇനി വരാനിരിക്കുന്ന ദേശകാലങ്ങളിലും ഒരിക്കലും നാശം വരാതെ ഇരിക്കുന്ന ഒരേ ഒരു പ്രതിഭാസം അച്യുതൻ . ഇവിടെ ആദ്യശതകം (നൂറുനാമം) കഴിയുന്നു.

*101.* <u>വൃഷാകപി.</u>

സർവ്വകാമങ്ങളേയും വർഷിക്കുന്നവൻ. സർവ്വധർമ്മങ്ങളേയും വർഷിക്കുന്നവന്. അതുകൊ ണ്ട്, വർഷകനായ വൃഷാവ്. ധർമ്മംകൊണ്ട് സർവ്വകാമങ്ങളും സാധിക്കും. ധർമ്മത്തിന്റെ പര്യായമാണ് വൃഷാവ്. വൃഷാകപി എന്നാൽ വരാഹം. ക കാരണജലം. പാ സംരക്ഷിക്കുക. (ശങ്കരഭാഷ്യം). തമിഴിൽ കാപ്പാത്തുക.ഭൂമിയെ പ്രലയജലത്തിൽമുങ്ങിപ്പോകാതെ സംരക്ഷിച്ച വനാണ് കപി എന്ന വരാഹം. (കപി,കാപേയഗോത്രം,മുതലായ വാക്കുകളുടെ അർത്ഥം ശ്രദ്ധേയം) വൃഷാകപി ധർമ്മസംരക്ഷകനായ ധർമ്മവരാഹം.

*കപിർവ്വരാഹ ശ്രേഷ്ഠശ്ച ധർമ്മശ്ച വൃഷഉച്യതേ*

*തസ്മാദ് വൃഷാകപിം പ്രാഹ കശ്യപോമാം പ്രജാപതി. (ശാന്തിപർവ്വം)*

കശ്യപപ്രജാപതി നൽകിയ പര്യായമാണത്. ശ്രീരാമാവതാരകാലത്ത് ഭൂമിയെ(സീത)രക്ഷി ക്കാൻ കപികളുടെ സഹായം തേടി വിഷ്ണു. വർഷകനായ വൃഷാവ് കാള അഥവാ ഋഷഭം .കാള (ഋഷഭം)നിത്യയൌ വനയുക്തനായ യുവാവ് എന്ന് തമിഴ് ഭാഷ. ശിവവാഹനം, ജൈനതീ ർത്ഥങ്കരനും ഇക്ഷ്വാകുവംശജനുമായ ഋഷഭൻ,ധർമ്മസംരക്ഷകരായ ഋഷിമാർ, അധർമ്മം തല പൊക്കുമ്പോളെല്ലാം ധർമ്മസംസ്ഥാപനത്തിനായി അവതരിക്കുന്ന വിഷ്ണു-എല്ലാം ഈ ഒരു വാ

ക്കിന്റെ അർത്ഥതലത്തിലുണ്ട്. വരാഹമെന്നാൽ വരാഹൻ. (സ്വർണ്ണനാണ്യം) സ്വർണ്ണം വർഷിക്കുന്ന ദേവി ആരുടെ ശക്തിയോ ആ നിത്യഹരിതനായകനായ വിഷ്ണു.

. *102* അമേയാത്മാ.

ഏതൊന്നിനെ പരിഛേദിക്കാനോ ,അളന്നുതുക്കി വിഭജിച്ച് പഠിക്കാനോ കഴിയുകയില്ലയോ ആ അമേയമായ ,അളക്കാനാവാത്ത ,അപരിമിതമായ പരമാത്മാവ്.

103 സർവ്വയോഗവിനിസൃത

സർവ്വബന്ധങ്ങളും വിട്ട്, ഒരു മമതാബന്ധവും ഒന്നിനോടും ഇല്ലാത്തത്. *അസംഗോഹ്യയം പുരുഷ* (ബൃ.ഉപ).നാനാശാസ്ത്രങ്ങളിൽ പറയപ്പെട്ട അനേകം സിദ്ധാന്തങ്ങളാലോ തർക്കത്താലോ സ്പർശിക്കാനാവാത്ത ,ബന്ധിക്കാനാവാത്ത പ്രതിഭാസം. യോഗാനുഭൂതിയാൽ അനുഭവിക്കാം. തർക്കാദികളാല് ബന്ധിക്കാനോ അറിയാനോ ആവില്ല. ഒന്നിനോടും ബന്ധമില്ലാതെ, എല്ലാത്തിലും ഇരിക്കുന്നത്.

ശ്ലോകം 25 വസുർവ്വസുമനാ സത്യ സമാത്മാ സമ്മിത സമ
അമോഘ പുണ്ഡരീകാക്ഷോ വൃഷകർമ്മാ വൃഷാകൃതി

104 വസു

വസിക്കുന്നവൻ. സർവ്വഭൂതങ്ങളിലും വസിക്കുന്നതിനാല് വസു.
*വസന്തി സർവ്വ ഭൂതാനി അത്ര തേഷു അയമപി വസതീതി വാ വസു*
ഭഗവദ്ഗീതയിൽ *വസൂനാം പാവകശ്ചാസ്മി* .
വസു എന്നാൽ രത്നം. ഭൂതങ്ങളിലെല്ലാം അമൂല്യരത്നമായി മറഞ്ഞിരിക്കുന്നത്. ആ വസുക്കളിൽ വെച്ച് അമൂല്യം പാവകനായ അഗ്നി. അഷ്ടവസുക്കളിൽ അറ്റവും ഉത്തമം അഗ്നി. അത് ഊർജ്ജമാണ്. ജീവനുള്ളവയിലും ഇല്ലാത്തവയിലും അഗ്നി ഊർജ്ജരൂപമായിരിക്കുന്നുണ്ട്. എല്ലാ ഭൂതങ്ങളിലും അഗ്നിയായി ഊർജ്ജമായിരിക്കുന്നത് ഈശ്വരന്. അതിനെ ശിരസ്സിലണിഞ്ഞ വസുകനെന്ന നാഗപുത്രൻ വാസുകി (നാഗയോഗി). ഭൂമിയിൽ എങ്ങനെ രത്നമിരിക്കുന്നുവോ, അതുപോലെ, ഈശ്വരനെന്ന രത്നം തന്നിലിരിക്കുന്നു എന്ന ബോധമുദിച്ച്, ആ പ്രജ്ഞയെ അനുദിനം പാലിക്കുന്നവനാണ് യോഗി.

105 വസുമനാ

വസു(രത്നം)പോലുള്ള അമൂല്യമനസ്സുള്ളവൻ. വസുശബ്ദം ധനവാചിയായതുകൊണ്ട് പ്രശസ്തിയാണിവിടെ ലക്ഷ്യം. പ്രശസ്തമായ അമൂല്യമനസ്സ് . രാഗദ്വേഷങ്ങൾ വന്നാലും ,ക്ലേശവും മോദവും ഉപക്ളേശങ്ങളും അനുഭവിക്കുമ്പോളും അവകളാലൊന്നും സ്പർശിക്കപ്പെടാതെ ,കലുഷിതമാകാത്ത ചിത്തത്തെയാണ് വസുമനസ്സ് എന്നതുകൊണ്ട് സൂചിപ്പിക്കുന്നത്. അത്തരം മനസ്സ് രത്നം പോലെ അന്വേഷിച്ച് കണ്ടത്തേണ്ടതാണ്.

106 സത്യം

അവിതഥരൂപമാകയാൽ പരമാത്മാവ് സത്യമാണ്. *സത്യം ജ്ഞാനമനന്തം ബ്രഹ്മ* (തൈ.ഉപ). മൂർത്താമൂർത്താത്മകത്വം കൊണ്ട് പരമാത്മാവ് സത്യമാണ്. സത് എന്നാൽ പ്രാണൻ. തിത് അന്നം. യം ദിവാകരൻ,സൂര്യൻ. പ്രാണൻ,അന്നം,ആദിത്യനെന്നീ രൂപങ്ങളാ ൽ സത്യമായിരിക്കുന്നത്. സർവ്വം ശുദ്ധീകരിക്കുന്ന പംക്തിപാവനനായ അഗ്നിയാണ് വസു. അതിന്റെ ഊർജ്ജം എല്ലാത്തിലുമിരിക്കുന്നു. ഭൂമിയിലെ മൂർത്താമൂർത്തങ്ങളായ സർവ്വരൂപത്തിനും ഊർജ്ജം തരുന്നു. സൂര്യനാണ് എനർജി അഥവാ ഊർജ്ജമായ അഗ്നിയുടെ സിംബല്. യം, യമ ഇത്യാദി അവനെക്കുറിക്കുന്നു. സൂര്യോർജ്ജം വലിച്ചുടുത്താമ് ഭൂമിയിലെ അന്നം സൃഷ്ടിക്കപ്പെടുന്നത്. (ഹരിതനിറമുള്ള പ്രകൃതി സൂര്യനാരായണപത്നി,സൂര്യന്റെ ശക്തി.) അന്നമാണ് പ്രാണൻ, അന്നമാണ് പ്രാണദാതാവ്. അന്നത്തെ പചിക്കുന്ന അഗ്നി (ദഹനം ചെയ്യുന്ന ദാഹകൻ)

സർവ്വജീവനിലുമിരിക്കുന്നു. അതിനാൽ പ്രാണങ്ങള് നിലനിൽക്കുന്നു.അതിനാൽ സത്,തിത് ,യം എന്നിവ ചേർന്ന പരമസത്യമായ ഊർജ്ജസ്രോതസ്സ് വസുവും വസുമനസ്സുമായിരിക്കുന്ന ഈശ്വരനായി അറിയപ്പെടുന്നു.

107 സമാത്മാ

സ്നേഹംകൊണ്ടോ,ദ്വേഷംകൊണ്ടോ(രാഗദ്വേഷം) ദൂഷിതമാകാത്ത മനസ്സുള്ളവർ സർവ്വഭൂതങ്ങളിലും സമചിത്തതയോടെ ഇരിക്കുന്നു. *സമ ആത്മേതി വിദ്യാത്* (കൌശീതകി ഉപ) *സർവ്വത്ര സമദർശന* (ഗീത). സർവ്വഭൂതാന്തരാത്മാവായ ഞാന് ബ്രഹ്മം തന്നെ എന്ന അനുഭൂതിരസം നുകർന്നതിനാലാണ് ഈ സമചിത്തത.

108 അസമ്മിത

അർത്ഥവാദത്തില് പരിഛിന്നമാക്കി (ഭാഗിച്ച്)അളക്കാവുന്നതിനെ മിത എന്നും സമ്മിത എന്നും പറയാം. അങ്ങനെ ചെയ്യാനാവാത്ത അപരിഛിന്നമായ തേജസ്സ് അസമ്മിതാ.

109 സമ

സർവ്വകാലവും സർവ്വവികാരരഹിതത്വംകൊണ്ട് സമ. *മയാ ലക്ഷ്മ്യാ സമാവർത്തത ഇതി വാ സമ.* മാ ലക്ഷ്മി. സ മാ മായയോടുകൂടി ,ലക്ഷ്മിയോടുകൂടി ഇരിക്കയാൽ സമാ .മഹാലക്ഷ്മി ക്ക് സമസ്ഥാനം കൊടുത്ത പുരുഷൻ.

110 അമോഘ

പൂജിതനും സ്തുതനും സംസ്മൃതനുമാവുമ്പോൾ സർവ്വഫലങ്ങളും തരുന്നവനാണ്, ഒരാശയും പൂർത്തീകരിക്കാതെ പോവുകയില്ല അവനെ പൂജിച്ച്,സ്മരിച്ച് സ്തുതിച്ചാൽ. അതുകൊണ്ട് അമോഘ ൻ. അവിതഥസങ്കൽപ്പംകൊണ്ടും അമോഘന്. സത്യകാമ സത്യസങ്കൽപ്പ എന്ന് ഛാന്ദോഗ്യം. അമോഘസിദ്ധി എന്ന് ബുദ്ധമതത്തിലും ഇതേ അർത്ഥം കാണാം.

111 പുണ്ഡരീകാക്ഷ

ഹൃദയമാകുന്ന പുണ്ഡരീകത്തില് വ്യാപിച്ചിരിക്കയാല് പുണ്ഡരീകാക്ഷൻ. *യത് പുണ്ഡരീകം പുരമദ്ധ്യസംസ്ഥം.(തൈ.ആരണ്യകം).*നാഭീമദ്ധ്യത്തിലെ താമരയിലിരിക്കുന്നവനെന്നും. മദ്ധ്യമെന്നാൽ അക്ഷം. ഹൃദയകമലത്തിലിരിക്കുന്നവനെന്നും താമരക്കണ്ണുഉള്ളവനെന്നും പറയാം.

112 വൃഷകർമ്മാ വൃഷമെന്നാല്

ധർമ്മം.ധർമ്മം മാത്രം കർമ്മമെന്നായവൻ. കാമവും അർത്ഥവും മോക്ഷവും ധർമ്മം കൊണ്ടു ലഭിക്കും. അതിനാൽ ധർമ്മം ചെയ്യുക,ധർമ്മത്തെ രക്ഷിക്കുക,സംസ്ഥാപിക്കുക ഇതു മാത്രമാണ് ധർമ്മവർഷിയായ ഭഗവാന്റെ ധർമ്മം. ധർമ്മസംസ്ഥാപനാർത്ഥായ യുഗം തോറും അവതരിക്കുന്നു.

113 വൃഷാകൃതി

വൃഷത്തിന്റെ (ധർമ്മത്തിന്റെ )രൂപമെടുത്തവൻ. ഋഷഭസ്വരൂപന്. ധർമ്മം പുരുഷസ്വരൂപത്തിൽ ത്രേതായുഗത്തില് രാമനായും,ദ്വാപരത്തിൽ കൃഷ്ണനായും അവതരിച്ചു. ഋഗ്വേദമന്ത്രത്തിൽ ,സത്യയുഗത്തിൽ ഋഷഭാകൃതി പൂണ്ടാണ് ധർമ്മാവതാരം.

*ശ്ലോകം 26.രുദ്രോ ബഹുശിരാ ബഭ്രുവിശ്വയോനി ശുചിശ്രവാ*

*അമൃത ശാശ്വത സ്ഥാണുർവ്വരാരോഹോ മഹാതപാ*

114 രുദ്ര

സംഹാരകാലത്ത് പ്രജകളെ രോദിപ്പിക്കുന്നവന് രുദ്രന്. രുദ് അഥവാ രുദം എന്നാൽ നന്മ. നന്മതരുന്നവനും രുദ്രനാണ്. ദ്ര ദുഖം. രു ദുഖത്തിന്റെ മൂലകാരണം. ദുഖവും ദുഖകാരണവും നശിപ്പിക്കുന്നവനും രുദ്രനാണ്.ലിംഗപുരാണത്തിൽ ദുഖവും ദുഖഹേതുവും ദ്രവിപ്പിച്ചുകളയുന്ന പരമകാരണമായ പ്രഭുവായ ശിവന് ഇക്കാരണങ്ങളാല് രുദ്രനെന്നറിയപ്പെടുന്നു.

115 ബഹുശിരസ്സ്

അനേകം ശിരസ്സുള്ളവൻ. സഹസ്രശീർഷ പുരുഷ എന്ന് ഋഗ്വേദസംഹിത മന്ത്രവർണ്ണം. വിശ്വരൂപദർശനത്തിലും ഇതു കാണാം (ഗീത)

116 ബഭ്രു

*ബിഭ്രതിം ലോകാനിതി ബഭ്രു*

ലോകത്തിനുമുഴുവനും ആധാരമായവൻ,ലോകത്തെ മുഴുവനും ചുഴറ്റുന്നവൻ, പ്രവർത്തിപ്പിക്കുന്ന വ ൻ. ബഭ്രു ആദിശേഷപര്യായമായും പറയുന്നു. സഹസ്രശിരസ്സിൽ ലോകം വഹിക്കുന്നതിനാലാണിത്. അങ്ങനെയുള്ള ആദിശേഷനെ വാഹനമാക്കിയവൻ. ആദിശേഷവംശജയായ ഉലൂപിയിൽ അർജ്ജുനന് പിറന്ന ഉണ്ണിക്കും ബഭ്രുവാഹനനെന്നു പേര്.

117 വിശ്വയോനി

പ്രപഞ്ചം ഏതൊരു യോനി(അമ്മ)യിൽനിന്നുണ്ടോയോ,ആ വിശ്വകാരണം. വിശ്വജനനി.

118 ശുചിശ്രവസ്സ്

ആരുടെ നാമങ്ങൾ കേൾക്കുന്നതുതന്നെ മനസ്സിനെ വിമലീകരിക്കുമോ, അവൻ. ആര് വിമലമായ കാര്യങ്ങൾമാത്രം ശ്രദ്ധിക്കുന്നുവോ അവന്.

119 അമൃതൻ

മരണമെന്ന ഒന്ന് ആർക്കാണോ ഇല്ലാത്തത് അവൻ.മൃതിയുടെ വിപരീതാവസ്ഥയാണ് അമൃതം. ജനിച്ചവനല്ലേ മരണമുള്ളൂ. അജം ജനിക്കാത്തത്. അജം അമൃതം .ജനിക്കയോ മരിക്കയോ ചെയ്യാത്ത പരമാത്മാവ് ,ഈശ്വരൻ

120 ശാശ്വതസ്ഥാനം

ശാശ്വതമായി അചലമായിരിപ്പത്. നിരയനമായിരിപ്പത്. അവനെച്ചുററി മറ്റുള്ളവർ ചലിക്കുന്നു. സർവ്വഗതീയതാനിയമങ്ങൾക്കും പ്രപഞ്ചം അധീനം. എന്നാല് ആ ഗതീയതാനിയമങ്ങളൊന്നും അവനെ ബാധിക്കുന്നില്ല,നിയന്ത്രിക്കുന്നില്ല. ലവലേശം അനക്കുന്നില്ല. അതിനാൽ ശാശ്വതസ്ഥാനം. രാശിചക്രം നിരയനസ്ഥിരതാരങ്ങളാൽ ഉപലക്ഷിതവും സൌരയൂഥാദികള് സായനചലഗ്രഹങ്ങളാൽ ഉപലക്ഷിതവുമാകയാല് ഈ വ്യത്യാസം എളുപ്പം ഗ്രഹിക്കാം.

121 വരാരോഹ

വരമായ(ശ്രേഷ്ഠമായ,പ്രസാദമായ)ആരോഹണം അഥവാ ലക്ഷ്യം. ഏതൊരാൾ ആ ലക്ഷ്യത്തിലേക്ക് ,ശ്രേഷ്ഠപദത്തിലേക്ക് ആരോഹണം ചെയ്ത് അതിൽ വിലയിക്കുന്നുവോ, ആ വ്യക്തി അവിടെനിന്നുമടങ്ങാനിച്ഛിക്കുന്നില്ല. അത് പരമലക്ഷ്യമാണ്. അവിടെ ആരൂഢംചെയ്തവർക്ക് (യോഗാരൂഢൻ)പുനരാവൃത്തിരൂപമായ സംസാരബന്ധമില്ല. *ന ച പുനരാവർത്തതേ* (ഛാ.ഉപ) *യം പ്രാപ്യ ന നിവർത്തന്തേ* (ഗീത) ഇപ്രകാരം ഏററവും ഉന്നതമായ താരസ്വരമാണ് ഭഗവാന്റെ വരപ്രസാദമായ വരാരോഹപദം.

122 മഹാതപസ്സ്

പ്രപഞ്ചസർഗ്ഗത്തിനും യുഗധർമ്മസംരക്ഷണത്തിനും വെറും തപസ്സുപോര,മഹാതപസ്സുവേണം. ആ മഹാതപസ്സാണ് ഈശ്വരൻ.തപസ്സെന്നാൽജ്ഞാനമാണ്. *യസ്യ ജ്ഞാനമയം തപ* ( മുണ്ഡകം)മഹാജ്ഞാനിയാണ് മഹാതപസ്വി. ജ്ഞാനശക്തി(തപശ്ശക്തി)കൊണ്ട് സൃഷ്ടിസ്ഥിതിസംഹാരകർമ്മങ്ങള് ചെയ്യാന് സാധിക്കുന്നു. ഐശ്വര്യവും പ്രതാപവുമെല്ലാം ജ്ഞാനശക്തിയിൽനിന്നുണ്ടാവുന്നു. വസിഷ്ഠന്റെ തപസ്സിൽനിന്ന് കാമധേനു സർവ്വൈശ്വര്യങ്ങളും നൽകി.അതു കണ്ടിട്ടാണല്ലോ ബ്രഹ്മജ്ഞാനത്തിന്റെ ഊർജ്ജംനേടാനും ബ്രഹ്മർഷിപദംകിട്ടാനും വിശ്വാമിത്രൻ തപസ്സനുഷ്ഠിച്ചത്. ശുചിശ്രവസ്സായ വിശ്വയോനിയുടെ അമൃതവും അചലവുമായ ശാശ്വതപദത്തിലേക്ക് പ്രസാദപൂർവ്വം ആരോഹണം ചെയ്യാന് മഹാതപസ്സ് ഒന്നുകൊണ്ടുമാത്രമേ കഴിയൂ. ആ പദംതന്നെയാണ് ഭഗവാന്റെ മഹാതപസ്സ്. തപിക്കുന്നത് എന്നാൽ ഊർജ്ജസ്രോതസ്സുക

ളാ ൽ കണ്ണഞ്ചിക്കുന്ന പ്രകാശനാദതരംഗങ്ങള് ചുറ്റും ഓറ (പ്രഭാവലയം) യുണ്ടാക്കുന്നതാണ്.

*ശ്ലോകം 27. സർവ്വഗ സർവ്വവിദ് ഭാനുര് വിഷ്വക്സേനോ ജനാർദ്ദന*

*വേദോ വേദവിദവ്യംഗോ വേദാംഗോ വേദവിദ്കവി*

123 സർവ്വഗ

*സർവ്വത്ര ഗച്ഛതീതി സർവ്വഗ.* എങ്ങും ഗമിക്കുന്നത്. എങ്ങും കാരണരൂപത്തിൽ വ്യാപ്തമായിരിക്കുന്നത്,വിഷ്ണു.

124 സർവ്വവിദ് ഭാനു

സർവ്വവിദ്യകളും അറിയുന്നവൻ,വിദ്വാൻ,സർവ്വജ്ഞൻ. ഭാതി പ്രകാശിക്കുന്നത്-ഭാനു. അസ്തി (ഉണ്മ),ഭാതി (ജ്ഞാനപ്രകാശം )എന്നിവ പരാശക്തിയുടെ ബ്രഹ്മസ്വരൂപമാണ്.

*തദേവഭാന്തമനുഭാതി സർവ്വം* (മുണ്ഡകം) *യദാദിത്യഗതം തേജ* (ഗീത) സൂര്യനെപ്പോലെ തേജസ്വിയായി സർവ്വവിദ്യകൾക്കും വിളനിലമായി ബ്രഹ്മതേജസ്സോടെ വിളങ്ങുന്ന ജ്ഞാനി സർവ്വവിദ്ഭാനു. ഈശ്വരനില്പരിയായി ഈ വിശേഷണത്തിന് അർഹമായി ആരാണുണ്ടാവുക.

125 വിഷ്വക്സേനൻ

വിഷ്വഗച്ഛതി ( പലായനം ചെയ്യിക്കുന്നവൻ).ദൈത്യസേനയെ ,താൻ യുദ്ധംചെയ്യാതെത്തന്നെ ,യുദ്ധത്തിന് ഒരുങ്ങുന്നു എന്ന വാർത്തകൊണ്ടുതന്നെ നാലുപാടും ചിന്നിച്ചിതറി ഓടിച്ചുകളയുന്നവൻ.കുരുക്ഷേത്രത്തിൽ ഭഗവാന് യുദ്ധംചെയ്യാതെത്തന്നെ യുദ്ധം ജയിച്ചു. സൂര്യനുദിക്കുന്നു എന്ന വിചാരംകൊണ്ടുതന്നെ ഇരുട്ടകലുന്നു.വിദ്വാൻവരുന്നു എന്നറിയുമ്പോളേക്കും അവിദ്യ ഓടിഒളിക്കുന്നു. അതുപോലെ സർവ്വധർമ്മങ്ങളേയും തന്റെ സാന്നിദ്ധ്യം ഒന്നുകൊണ്ടുതന്നെ അകറഅറുന്നവൻ.

126 ജനാർദ്ദനന്

ദുർജ്ജനങ്ങളെ നരകാദികളിലേക്ക് അയക്കുന്നവൻ.ജനങ്ങൾ ആരോട് സർവ്വകാമങ്ങളും ലഭിക്കാനായി അർത്ഥിക്കുന്നുവോ അവൻ. സജ്ജനങ്ങളെ സ്വകർമ്മഫലാനുഭവത്തിന് ഉചിതലോകങ്ങളിലേക്ക് അയക്കുന്നവന്.

127 വേദ

വേദരൂപമാണവന്റേത്.അതിനാൽ വേദം. സർവ്വവും വേദിപ്പിക്കുന്നതും അവനാണ്.ഗീതയിലെ ഭഗവദ്വചനം-

*തേഷാമേവാനുകമ്പാർത്ഥമഹമജ്ഞാനജം തമ*

*നാശയമ്യാത്മഭാവസ്ഥോ ജ്ഞാനദീപേന ഭാസ്വതാ*(അവനോടുള്ള അനുകമ്പയാൽ അവനിൽത്തന്നെ ഇരുന്ന് ജ്ഞാനദീപം പ്രകാശിപ്പിച്ച് അജ്ഞാനതമസ്സ് അകറ്റുന്നതും ഞാനാണ്.) സുകൃതികളുടെ അന്തകരണത്തില് തേജസ്സായി,ആനന്ദമയമായ നാദബ്രഹ്മമായിരിക്കുന്ന വാഗ്ദേവി എന്ന വിദ്യ ഈശ്വരനാണ്.

*സർവ്വവേദാ സർവ്വവിദ്യാ സ ശാസ്ത്രാ*

*സർവ്വയജ്ഞാ സർവ്വ ഇജ്യാശ്ച കൃഷ്ണ*

*വിദുകൃഷ്ണം ബ്രാമ്ഹണാസ്തത്വതോയേ*

*തേഷാം രാജൻസർവ്വയജ്ഞാ സമാപ്താ* (ഭാരതം)

സർവ്വവേദവും സർവ്വവിദ്യയും ശാസ്ത്രങ്ങളും യജ്ഞങ്ങളും ഇജ്യങ്ങളും,കൃഷ്ണനെന്നറിയുക. ഇപ്രകാരം കൃഷ്ണനെ അറിഞ്ഞ ബ്രാഹ്മണർക്ക് ഇനിചെയ്യാനൊരു യജ്ഞം ബാക്കിയില്ല. അവരുടെ സർവ്വയജ്ഞവും കർമ്മവും അവസാനിച്ചിരിക്കുന്നു.

128 വേദവിത്

വേദാർത്ഥത്തെ അറിഞ്ഞവനാണ് വേദവിത്ത്. വേദാന്തകൃത്തും വേദവിത്തും ഞാനാണെന്ന് ഗീതാവചനം. (അദ്ധ്യാപനം)

129 അവ്യംഗ

പരിപൂർണ്ണന് .ജ്ഞാനത്തിൽ ഈസ്വരന് പൂർണ്ണനാണ്,അവികലനാണ്. വ്യംഗമായി(വ്യക്ത മായി) നഗ്നനേത്രംകൊണ്ടുകാണാനാവാത്ത അതിസൂക്ഷ്മതത്വജ്ഞാനത്താൽ സമ്പൂർണ്ണന്. അംഗങ്ങളായി വിഭജിക്കാനാവാത്ത അവ്യംഗൻ

130 വേദാത്മാ

അവന്റെ അംഗങ്ങൾ ചതുർവ്വേദങ്ങളാണ്. ഉപാംഗങ്ങൾ കൽപ്പനിരുക്തജ്യോതിഷാദി വേദാം ഗങ്ങളും. സർശാസ്ത്രങ്ങളും അവന്റെ അംഗംമാത്രം. പൂർണ്ണമായറിയാന് അവകൊണ്ടൊന്നും സാദ്ധ്യമല്ല.

131 വേദവിത്

128ആം നാമം ആവർത്തിക്കുന്നു. വിചാരംചെയ്ത് അവയെ സംരക്ഷിക്കുകയും പരത്തുകയും ചെയ്യുന്നവനെന്നാണ് ഇവിടെ അർത്ഥം.ആദ്യം ജ്ഞാനത്തേയും രണ്ടാമത് ജ്ഞാനത്തെ സംരക്ഷിച്ച് അടുത്ത തലമുറയിലേക്ക് കൊടുക്കുന്നവനേയും പറയുന്നു(അദ്ധ്യാപനം)

132 കവി

ക്രാന്തദർശിയായ സർവ്വദൃക്ക്. അവനല്ലാതൊരു ദ്രഷ്ടാവില്ലെന്ന് ബൃഹദാരണ്യകം. കവി ർമനീഷി എന്ന് ഈശാവാസ്യം. കവിത എഴുതുന്നവൻ കവി. ഈശ്വരന്റെ കവിത പ്രപഞ്ചമാണ്. ക്രാന്തദർശിയും മനീഷിയുമായ സർവ്വസാക്ഷിക്കല്ലാതെ പ്രപഞ്ചമെന്ന ഈ അഴകുററ മഹാകാവ്യം രചിക്കാനാർക്കു കഴിയും.

*ശ്ലോകം 28 ലോകാദ്ധ്യക്ഷ സുരാദ്ധ്യക്ഷോ ധർമ്മാദ്ധ്യക്ഷ കൃതാകൃത*
*ചതുരാത്മാ ചതുർവ്യൂഹ ചതുർദംഷ്ട്ര ചതുർഭുജ*

133 ലോകാദ്ധ്യക്ഷ

ലോകത്തിന്റെ മുഴുവനും അദ്ധ്യക്ഷൻ. ലോകത്തെ മുഴുവനും വീക്ഷിച്ച് ധർമ്മപരിപാലനം നടത്തുന്ന ശക്തി.

134 സുരാദ്ധ്യക്ഷൻ

അഷ്ടദിക്പാലാദി ലോകപാലകരായ ദേവന്മാർക്ക് അദ്ധ്യക്ഷൻ.അവരെയും നിയന്ത്രിക്കുന്ന നിയാമകശക്തി.

135 ധർമ്മാദ്ധ്യക്ഷന്

അതാതു ജീവന്റെ ധർമ്മം നിരീക്ഷിച്ച് തദനുരൂപമായ ഫലം തരുന്ന ധർമ്മത്തലവൻ.

136 കൃതാകൃതൻ

കൃതവും (കാര്യം) അകൃതവും(കാരണം) താൻതന്നെയാകയാൽ കൃതാകൃതൻ.

*137* ചതുരാത്മാ

സർഗ്ഗാദിയിൽ നാലുസ്വഭാവങ്ങളോടെ ചതുരാത്മാവായി അവതരിച്ചവൻ.*ഭൂതചതുഷ്കമെന്ന നാല് ഊർജ്ജങ്ങളാല് സമർത്ഥമായി ചതുരമായി സർഗ്ഗം നടത്തുന്നവൻ. പ്രപഞ്ചം ഗോളാകൃതി.അതിനെ ചതുരശ്രീകരിച്ച് സൃഷ്ടിനടത്തുന്നു.*







ചിത്രം നാല്  ചതുരശ്രീകരണം    പഞ്ചീകരണം

വിഷ്ണുപുരാണം – 1. ബ്രഹ്മൻ,ദക്ഷൻ,കാലം,സർവ്വജന്തുക്കളും –വിഷ്ണുവിന്റെ നാലുരേതസ്സുകൾ. ജഗത്സൃഷ്ടികാരണങ്ങളായ വിഭൂതികൾ.

2.വിഷ്ണു,മനു,കാലം,സർവ്വഭൂതങ്ങളും –നാലുവിഷ്ണുരേതസ്സുകൾസ്ഥിതിനിമിത്തഭൂതങ്ങളായ വിഭൂതികൾ. 3.രുദ്രൻ,കാലം,അന്തകൻ,സമസ്തജന്തുക്കളും .പ്രലയകാലത്ത് ഈ നാലെണ്ണമാണ് സംഹാരത്തിനുള്ള വിഭൂതികൾ.  ചതുർവ്വിധമെന്നതിനെ (4) ത്രിവിത് (3) ഗ്രൂപ്പ് ആയി തിരിക്കുന്നു. ആകെ 12. കാലം മൂന്നുഗ്രൂപ്പിലും സാമാന്യമാണ്. ജന്തുക്കൾ സൃഷ്ടിപ്രലയകാലത്ത് സാമാന്യം. സ്ഥിതികാലത്ത് ഭൂതങ്ങൾക്കാണ് പ്രാധാന്യം. സംഹാരകാലത്തും ചരാചരങ്ങൾ നശിക്കുന്നു.സൃഷ്ടികാലത്ത് ജനിക്കുന്നു.  അവ എവിടെപോയി. എവിടെനിന്ന് വന്നു. അവ എങ്ങും പോയില്ല,വന്നുമില്ല. സൂക്ഷ്മാവസ്ഥയിൽ വിഷ്ണുവിന്റെ തന്നെ യോഗ നിദ്രാവസ്ഥയിൽ ഊർജ്ജപ്പാലാഴിയില് വിശ്രമിക്കുന്നു. പഞ്ചഭൂതതന്മാത്രകളായി അലിഞ്ഞുചേ ർന്നിരിക്കുന്ന പഞ്ചനദങ്ങളുടെ തിരുവൈയ്യാറ് ഈ സുധാസിന്ധുവിലല്ലാതെ എവിടെച്ചേരും.  ഭൂമി ജലഗോളമാണ്. അതിൽസമുദ്രമാണ് കരയേക്കാളും അധികം. ഇതറിയാതെ ചരാചരങ്ങൾ ഭൂമിയെ പായപോലെ ചതുരമെന്നു സങ്കൽപ്പിച്ച് വാസ്തുപുരുഷനെ ആരാധിക്കുന്നു. ഈ മായാഭ്രമമുണ്ടാക്കാനും ചതുരാത്മാവായ ഭഗവാന്റെ  ചതുരശ്രീകരണമാണ് കാരണം. ഇതാണ് (ചതുരശ്രീകരണം)മായാശക്തി.

138. ചതുർവ്യൂഹ

| | | | | |
|---|---|---|---|---|
| ബ്രഹ്മാവ് | ദക്ഷൻ | കാലം | സർവ്വചരാചരം | |
| വിഷ്ണു | മനു | കാലം | സർവ്വഭൂതം | മൂന്ന് ഗുണിതം നാല് –പന്ത്രണ്ട്. |
| രുദ്രൻ | അന്തകൻ | കാലം | സർവ്വജന്തുക്കളും | |
| 3 | 3 | 1 | 2 | |

12ൽ സാമാന്യതകൊണ്ട് 9 എണ്ണം വ്യത്യസ്തം. പ്രലയത്തിൽ ബാക്കിവരുന്നത് മഹാവിഷ്ണുവില് ലയിച്ചത് 7 മാത്രം (സ്ഥൂലചരാചരങ്ങളോ ജന്തുക്കളോ ഇല്ലായ്കയാൽ) .അതായത്, പഞ്ചഭൂതാത്മകമായ, പഞ്ചവത്കൃതമായത് (പഞ്ചീകരണം) സപ്തവിധമായി (പഞ്ചവിധസാമം സപ്തവിധസാമമായി) മഹാവിഷ്ണുവിലിരിക്കുന്നു.  ത്രിവേണീസംഗമം, പഞ്ചനദം,തിരുവൈയ്യാറ്,ഏഴാറ്റുമുഖം എന്നെല്ലാം സപ്തസൈന്ധവമായി പരിണമിച്ച് മഹാവിഷ്ണുവെന്ന ആനന്ദസിന്ധുവില് ലയിക്കുന്ന  ചതുരശ്രീകൃതസ്വരൂപത്തിന്റെ ചതുർവ്യൂഹങ്ങള് പറയുന്നു.360 ഡിഗ്രിയുള്ള ദേശകാലനൈരന്തര്യത്തിന്റെ മയൂഖരശ്മിവ്യൂഹങ്ങളാണവ. (90 ഡിഗ്രിവീതം നാലു വ്യൂഹം). മഹാവിഷ്ണുവിന് ഈ വ്യൂഹങ്ങൾ സനകാദികളാണ്. വാസുദേവൻ, സങ്കർഷണൻ, പ്രദ്യുമ്ന, അനിരുദ്ധനെന്ന് കൃഷ്ണാവതാരത്തിലും, ശ്രീരാമ, ലക്ഷ്മണ, ഭരത,ശത്രുഘ്നനമാരെന്ന് ശ്രീരാമാവതാരത്തിലും ഭഗവാന്റെ നാലു വ്യൂഹങ്ങളും അവതരിച്ചു.  ബുദ്ധമതത്തിലും ഈ നാലുമൂർത്തികൾക്ക് തുല്യമായ സങ്കൽപ്പമുണ്ട്. നാലുമാലാഖമാർ,നാല് ഇവാഞ്ചലിസ്റ്റുകളെന്ന് ക്രിസ്തുമതവും നാലുവ്യൂഹക്കണക്ക് പറയുന്നു. ജ്യോതിഷ, ജ്യാമിതീയശാസ്ത്രത്തിൽ കാലാത്മപുരുഷനായ സൂര്യനാരായണനും അവന്റെ ശ്രീയായ ഭൂദേവിയും പരസ്പരബന്ധത്താൽ സൃഷ്ടിക്കുന്ന ദേശത്തിന്റെ നാലുദിക്കും ദിക്പാലകരുമാണ് ഇവർ.  ഇവരെ കോണുകളടക്കെ നാലുമിഥുനങ്ങളാക്കി എട്ടു ദിക്പാലകരാക്കുന്നു,അവർക്ക് അഷ്ടദിഗ്ഗജങ്ങളെ സങ്കൽപ്പിക്കുന്നു. ദിഗ്ജ്യാ ആണ് ദിഗ്ഗജമായി പറയപ്പെടുന്നത്. ദിഗ്ഗജങ്ങൾക്ക് നന്നാലുകൊമ്പുവീതം 8 ദിഗ്ജ്യാക്ക് 32 കൊമ്പ് (11.25 ഡിഗ്രി). എട്ടുദിക്പാലകരെ മിഥുനീകരിച്ച് (വാഗ്ദേവി,ലക്ഷ്മി) 16 എന്ന് എടുത്ത് ഒരു ഭാഗത്തിന് 22.5 ഡിഗ്രി. ഒരോന്നും സഹസ്രം(1000)ആയി വിഭജിച്ച് 2250000 (കേശവന്റെ കേശവിഭജനം) ഇങ്ങനെ തുടരുന്നു. ഇങ്ങനെ സ്ഥല

കാലങ്ങളുടെ ആനുപാതികവിഭജനം ജ്യോതിശ്ശാസ്ത്ര,സംഗീതശാസ്ത്രങ്ങളിൽഗണിതപരമായി ചെയ്യപ്പെട്ടിരിക്കുന്നു.

139. ചതുർദംഷ്ട്ര

*ചത്വാരിശൃംഗാ* (ഋഗ്).4 കൊമ്പുള്ളവൻ,ദ്ഷ്ട്ര ഉള്ളവന്.ചതുർദ്ദംഷ്ട്രകളുള്ള ദിഗ്ഗജമായി,പ്രപഞ്ചത്തെ താങ്ങിനിൽക്കുന്ന മതംഗ,മാതംഗീരൂപമായ ഈശ്വരശക്തി. നരഹരിരൂപമായി നാലു ദംഷ്ട്രകളോടെ പ്രപഞ്ചത്തിന്റെ അഹങ്കാരം ശമിപ്പിക്കുന്ന വിഷ്ണു.

140. ചതുർഭ്ഭുജന്

നാലുകൈകളുള്ള സ്വസ്തികരൂപം.



ചത്വാരോ ഭജാ അസ്യേതി ചതുർഭുജ. കാലദേശാത്മകപ്രപഞ്ചത്തിന്റെ ഗതീയത (ചലനം)കാണിക്കുന്നതാണ് ചതുർഭുജമായ സ്വസ്തികരൂപം. നാലുകൈകളുള്ള സഗുണേശ്വരരൂപമെന്നും പറയാം.

*ശ്ലോകം 29.ഭ്രാജിഷ്ണുർഭോജനംഭോക്താ സഹിഷ്ണുർജ്ജഗദാദിജ*

*അനഘോ വിജയോ ജേതാ വിശ്വയോനി പുനർവസു*

141. ഭ്രാജിഷ്ണു

പ്രകാശമാണ് ഏകരസം. ഭാ പ്രകാശം. രം രസം. പ്രകാശം ഊർജ്ജം. ഊർജ്ജം ഒന്നുമാത്രം സ്വഭാവവും സ്വരൂപവും രസവുമായത്.അങ്ങനെയുള്ള ബ്രഹ്മം ഭ്രാജിഷ്ണു. ബ്രഹ്മരസം ശാന്തമാണ്. അതാണ് ഏററവും പരമമായ രസം. ജ്ഞാനപ്രകാശം പരമരസം,പരമശാന്തസ്വഭാവം.

142. ഭോജനം.

ഭക്ഷണം,അന്നം. ഭോഗ്യരൂപതയാ പ്രകൃതിർമ്മായാ ഭോജനം ഇത്യുച്യതേ . പ്രകൃതി അന്നം. പ്രകൃതിയിലെ സർവ്വവും അന്നമാണ്.പ്രകൃതി ബ്രഹ്മംതന്നെയാണ്. അതിനാൽ ബ്രഹ്മവും അന്നമാവണം. ബ്രഹ്മരസം നുകരാൻ ,ബ്രഹ്മത്തെ ആസ്വദിക്കാൻ,ബ്രഹ്മത്തെ ഊർജ്ജമായി അനുഭവിക്കാനും അറിയാനും അതിനെ ഊർജ്ജമായി ഉൾക്കൊള്ളണം. അന്നത്തിലിരിക്കുന്ന ഓരോ കണിക ഊർജ്ജവും ബ്രഹ്മോർജ്ജ

മാണ്. അതിനാല് നാം ഭക്ഷിക്കുന്നതെല്ലാം ബ്രഹ്മരസമായ ഊർജ്ജമാണ്.

143. ഭോക്താ

അവൻ അന്നം മാത്രമല്ല,അത്താവുമാണ്. ഭോജനംമാത്രമല്ല,ഭോക്താവുമാണ്.പുരുഷരൂപത്തിൽ പ്രകൃതിയെ ഭുജിക്കുന്നതിനാൽ ഭോക്താവ്. ബ്രഹ്മരസരൂപത്തിൽ ഭഗവാനെ ആസ്വദിക്കുന്ന ഭക്തനും ഭോക്താവാണ്. ബ്രഹ്മരസരൂപത്തിൽ ഭക്തനിലിരിക്കുന്ന ആനന്ദാനുഭവം ഭുജിക്കുന്ന ഭഗവാനും ഭോക്താവുതന്നെ. ഓരോ കണം അന്നം ഭക്ഷിക്കുന്ന ജന്തുവും,ഓരോ നവരസാനുഭവം നുകരുന്ന കലാസ്വാദകരും,ഭഗവദ്സായൂജ്യമെന്ന ബ്രഹ്മരസം പാനം ചെയ്യുന്ന യോഗിയും ഭക്തനും ഒരേ സമയം അന്നവും അന്നാദവുമാണ്.ബ്രഹ്മവും പ്രകൃതിയുമാണ്. ഊർജ്ജസുധാസിന്ധുമാത്രമാണ്. ഈ അനുഭൂതിപാരമ്യമാണെനിക്ക് അനുദിനം അനുനിമിഷം ജ്ഞാന,ഭക്തി,കർമ്മസമന്വയമായ ജീവിതം അരുളിക്കൊണ്ടേ ഇരിക്കുന്നത്.

144. സഹിഷ്ണു

സഹിഷ്ണുത ജ്ഞാനിക്കും വിവേകിക്കും മാത്രമുള്ള ഗുണമാണ്.ഹിരണ്യാക്ഷാദികളായ അനേകം പാപികളുടെ ഭാരം സഹിക്കുന്ന ക്ഷമാരൂപിണിയായ ഭൂദേവിയുടെ നാഥനാണ് വിഷ്ണു. ഭൂദേവിക്ക് ഭാരം അസഹനീയമാവുമ്പോൾ ദൈത്യരെ ഉന്മൂലനാശം ചെയ്ത് ഭാരം കുറച്ച് അവളെ രക്ഷിക്കുന്നവനുമാണ്. രണ്ടുവിധത്തിലും സഹിഷ്ണുവാണ് വിഷ്ണു.

145. ജഗദാദിജ

ഹിരണ്യഗർഭരൂപത്തില് ജഗത്തിന്റെ ആദിയില് ഉത്ഭവിക്കയാൽ ജഗദാദിജൻ. സംഘകാലതമിഴ് കൃതികളിലെ കുരവമുതൽവൻ.കുരവ നാദം. നാദങ്ങൾക്കെല്ലാം ആദിയായ നാദബ്രഹ്മം.

146 അനഘന്

*അപഹതപാപ്മാ* (ഛാ.ഉപ).അഘം (പാപം) സ്പർശിക്കപോലും ചെയ്യിട്ടില്ലാത്ത നിഷ്ക്കളങ്കസ്വരൂപൻ. സംസാരസമുദ്രത്തിൽ അവതാരമെടുത്തുജീവിച്ചിട്ടും അതിന്റെ കളങ്കം മനസ്സിലോ, ബുദ്ധിയിലോ, ബോധത്തിലോ ഒരു തരിയും ഏശാത്ത ജ്ഞാനി അനഘൻ.

147. വിജയൻ.

ജ്ഞാനവൈരാഗ്യൈശ്വര്യാദികളാൽ പരിശോഭിക്കയാൽ വിജയൻ. ഒരാൾ ജീവിതവിജയം നേടി എന്നളക്കുന്നത് ഈ വക ഗുണങ്ങളാലാണ്. പണമോ,പ്രശസ്തിയോ,പദവിയോ വെച്ചല്ല.

148. ജേതാ

സർവ്വഭൂതങ്ങളേയും സ്വഭാവഗുണങ്ങളാല് അതിശയിക്കുന്നവനാണ് ജേതാവ്. സർവ്വാതീതനാണ് ജേതാവ്.

149.വിശ്വയോനി

വിശ്വമാണ് അവന്റെ യോനി,ഗർഭപാത്രം. അതിൽ അവന് വീണ്ടും വീണ്ടും അവതാരമെടുക്കുന്നു. പ്രപഞ്ചം അവന്റെ യോനിയിലാകയാൽ അവന് പ്രപഞ്ചത്തിന്റെ ആദിമാതാവായ അന്നപൂർണ്ണേശ്വരിയാണ്.

150. പുനർവ്വസു

*പുന പുന ശരീരേഷു വസതി ക്ഷേത്രജ്ഞരൂപേണേതി പുനർവ്വസു.* വീണ്ടും വീണ്ടും ശരീരങ്ങളിൽ ക്ഷേത്രജ്ഞരൂപത്തില് വന്നവതരിക്കയാല് പുനർവ്വസു. ഭൂമിയിലെ അന്നം (ഭൂരന്നം) ഭുവർല്ലോകത്തിലെ അന്നം (ഭുവരന്നം) സ്വർല്ലോകത്തിലെ അന്നം (സുവരന്നം) ഇവ ഭുജിക്കുന്നവർ മനുഷ്യരും പിതൃക്കളും ദേവഗന്ധ ർവ്വന്മാരുമായി വീണ്ടും വന്നു ജനിക്കുന്നു. പിന്നത്തെ അന്നം ആയ അവതാരങ്ങളെല്ലാം അവന് തന്നെയാണ്. പ്രകാ ശമെന്ന ഏകോർജ്ജമായ അന്നരസം (ബ്രഹ്മരസം)പാനംചെയ്ത് ഭോജ്യവും ഭോക്താവും സഹിഷ്ണുവുമായി നാദങ്ങൾക്ക് ആദിമൂലമായ നാദബ്രഹ്മമായി,അനഘനും വിജയനും ജേതാവും വിശ്വയോനിയുമായി വീണ്ടും ജനിക്കുന്ന രത്നം (പുനർവ്വസു) .പുനർവ്വസുനക്ഷത്രക്കാരിലാണ് ശ്രീരാമനും ആദിശങ്കരാചാര്യരും ഉൾപ്പെട്ട ന്നത്. നാദബ്രഹ്മലീനമായ ഊർജ്ജസിന്ധു ആ ധാമം. ആകാശാന്തർഗ്ഗതമായ നാദപ്രകാശതരംഗം ചിദ്,ഹൃദാകാശങ്ങളിലെ ആനന്ദസിന്ധു.

*ശ്ലോകം 30 ഉപേന്ദ്രോ വാമന പ്രാംശുരമോഘ ശുചിരൂർജ്ജിത*

*അതീന്ദ്ര സംഗ്രഹ സർഗ്ഗോ ധൃതാത്മാ നിയമോ യമ*

151. ഉപേന്ദ്ര

ഇന്ദ്രന്റെ അനുജൻ ഉപേന്ദ്രൻ. കശ്യപനും അദിതിക്കും ഇന്ദ്രന്റെ അനുജനായി വാമനനായി പിറന്നതു കൊണ്ടാണ് ഈ അർത്ഥം. ഹരിവംശം ിന്ദ്രന്റെ ഉപരിയായവനെന്നു കൃഷ്ണനെ വിളിക്കുന്നു. അവിടെ ഇന്ദ്രന്റെ ഉപരിയായവനെന്ന അർത്ഥത്തിലാണ് ഉപേന്ദ്രപദം.

*മമോപരി യഥേന്ദ്രസ്ത്വം സ്ഥാപിതോ ഗോഭിരീശ്വര*

*ഉപേന്ദ്ര ഇതി കൃഷ്ണ ത്വാം ഗായന്തി ഭുവി ദേവതാ*(ഹരിവംശം).

152. വാമന

വാമനരൂപത്തിൽ മഹാബലിയോട് ബലി യാചിച്ചവൻ. ചുറ്റുമിരിക്കുന്നവരാൽ ഭജനീയന്.

മദ്ധ്യേ വാമനമാസീനം വിശ്വേ ദേവാ ഉപാസതേ (കഠോപനിഷത്ത്)

മദ്ധ്യത്തിലിരിക്കുന്ന വാമനനെ സകല ദേവന്മാരും ഉപാസിക്കുന്നു. ബലിയുടെ അഹങ്കാരത്തെ നിയന്ത്രിച്ചവനാകയാലും (വാമയതി) വാമനപദം.

153.പ്രാംശു

വാമനന്റെ വിപരീതപദമാണിത്. നീളം കൂടിയവനാണ് പ്രാംശു. ചെറിയ വാമനൻ മുഹൂർത്തമാത്രയില് വലുതായി മൂന്നുലോകങ്ങളും അളന്നു.ബലിയുടെ ദാനത്തിലായി കമണ്ഡലുവിൽനിന്ന് കയ്യില് ജലകണം വീണനിമിഷം വാമനൻ വാമനനല്ലാതായി. സർവ്വദേവമയം രൂപം ദർശയാമ , സ വൈ പ്രഭു .ഭൂമിയിൽ പാദം,ശിരസ്സ് ദ്യോവിൽ,ചന്ദ്രസൂര്യന്മാർ നേത്രങ്ങൾ-അപ്രകാരമുള്ള ആദിവിശ്വരൂപം ബലി കണ്ടു. വീണ്ടും അവൻ വലിപ്പം വെച്ചു. അപ്പോൾ ആ ത്രിവിക്രമരൂപത്തിന്റെ മാറത്ത്, സ്തനാന്തരങ്ങളിലായി ,ചന്ദ്രസൂര്യന്മാരുടെ സ്ഥാനം. (ബാഹ്യചക്ഷുസ്സ് ,അന്തർചക്ഷുസ്സായി ഹൃദയഭാഗത്ത്) .വീണ്ടും അവൻ തന്റെ പരിക്രമണം (പ്രക്രമണം) തുടർന്നപ്പോള് ചന്ദ്രസൂര്യന്മാരെ അവന്റെ ജാനുമൂലത്തിലാണ് (കാൽമുട്ട്) ബലി കണ്ടത്. ഇപ്രകാരം ഭഗവാന്റെ പ്രാംശുരൂപത്തെ ഹരിവംശം വിവരിക്കുന്നു.




സഗുണരൂപത്തിലെ
സൂര്യചന്ദ്രന്മാരുടെ 3 സ്ഥാനങ്ങൾ



സൂര്യചന്ദ്രസ്ഥാനം സ്ഥിരം,
സ്ഥലകാലങ്ങളെ അതിക്രമിച്ച വളരുന്ന
ബ്രഹ്മാണ്ഡസ്വരൂപം.

സൂര്യചന്ദ്രസ്ഥാനം സ്ഥിരമായിരിക്കെ,സ്ഥലകാലങ്ങളെ അതിക്രമിച്ചവളരുന്ന ബ്രഹ്മാണ്ഡസ്വരൂപത്തി

ൽസൌരയൂഥവും ഭൂമിയുമെല്ലാം വെറും രേണുക്കള് മാത്രമാണ് എന്ന ജ്യാമിതീയവും ശാസ്ത്രീയവുമായ അറിവ് ഇവിടെ കാണുന്നു. സൂക്ഷ്മവും സ്ഥൂലവും എല്ലാം അവനാണ്.

154. അമോഘൻ.

അവൻ ചെയ്യുന്ന ഒരു ക്രിയയും ഫലംകൂടാതെ (ഫലംതരാതെ) പോവുകയില്ല.അതിനാലാണ് അമോഘ നാമം.

155. ശുചി

ശുദ്ധൻ. സ്മരണം,സ്തുതി,അർച്ചന,ഇവ ചെയ്യുന്നവരെ ശുചീകരിക്കുന്നു. നിത്യശുദ്ധത്വം. ആരാലും അവനെ സ്പർശിക്കാനാവില്ല. അസ്പർനും മഹാശുചിയുമാണ് അവന് ആരെങ്കിലും തൊട്ടാല് ശുദ്ധംപോകും. കളങ്കം തീണ്ടും.അസ്പർശയോഗംകൊണ്ട്,ഈസ്വരനും ഈസ്വരഭക്തനും സദാ മഹാശുചിയാണ്.

156.ഊർജ്ജിതൻ.

ബലപ്രകർഷശാലിത്വം കൊണ്ട് ഊർജ്ജിതൻ. ഭക്തനെ,അവൻ തന്നെ സ്മരിക്കയോ പൂജിക്കയോ സ്തുതിക്കയോ ചെയ്യാതിരിക്കുമ്പോളും സദാ ശുദ്ധനാക്കുന്ന മഹാബലം ഉളളവനാണ് ഭർജ്ജിതനായ ഈശ്വ രൻ. കൊടുത്താലും ഇല്ലെങ്കിലും ഒരുപോലെ സ്നേഹിക്കുന്ന അമ്മയുടെ സ്നേഹോർജ്ജബലപ്രകർഷ ശാലിത്വമാണ് ഭഗവാനിലുമുളളത്.

157. അതീന്ദ്രൻ.

ഇന്ദ്രന്റെ അതീതമായി സ്ഥിതിചെയ്യുന്ന ജ്ഞാനൈശ്വര്യാദികളാൽ അതീന്ദ്രൻ. ഇന്ദ്രിയാതീതമായി ,അതീന്ദ്രിയധ്യാനഭാലത്തിൽ സർവ്വശക്തിസ്വരൂപൻ,സർവ്വസിദ്ധനാകയാലും അതീന്ദ്രൻ.

158. സംഗ്രഹൻ

പ്രലയാവസ്ഥയിൽ സർവ്വത്തേയും സംഹൃതമാക്കി പ്രതിസംഹാരം ചെയ്കയാൽ സംഗ്രഹൻ. സംഗ്രഹിക്കുക-സർവ്വത്തേയും ഗ്രഹിക്കുക, ബോധിക്കുക.സർവ്വവും ബോധിക്കയാൽ സംഗ്രഹൻ. സ്ഥൂലമായ സർവ്വത്തേയും സൂക്ഷ്മമായി ഗ്രഹിക്കുന്നവൻ,സർവ്വത്തേയും സംരക്ഷിക്കുന്നവൻ. നിഗ്രഹത്തിന്റെ വിപരീതം സംഗ്രഹം. ദുഷ്ടനിഗ്രഹം ചെയ്ത് ശിഷ്ടരെ സംഗ്രഹിക്കുന്നവനെന്നും അർത്ഥം.

159. സർഗ്ഗം.

സൃഷ്ടി ചെയ്തവൻ തന്നെ സൃഷ്ടിയും സൃഷ്ടിഹേതുവും. ഈശ്വരൻ തന്നെ സ്രഷ്ടാവും,സൃഷ്ടിയും സൃഷ്ടിക്രിയയും.

160 ധൃതാത്മാ.

ഏകരൂപമായി,സദാ ജനനരഹിതനായി,മാറ്റമില്ലാതെ ഇരിക്കുന്നതിനാൽ ധൃതാത്മാ.

161. നിയമ

*സ്വേഷു സ്വേഷധികാരേഷു പ്രജാ നിയമയതീതി നിയമ*

അവൻതന്നെ നിയന്താവും നിയമവും. സ്വയം സ്വന്തം അധികാരത്താൽ പ്രജകളെക്കൊണ്ട് അതാതു കർത്തവ്യങ്ങള് ചെയ്യിപ്പിക്കുന്ന ഈശ്വരശക്തി. കാറ്റുവീശുന്നതും ഋതു മാറുന്നതും രാപ്പകലുകളും മാനുഷാദികളുടെ സർവ്വചേഷ്ടയും ഒരേ നിയന്താവിന്റെ നിയമം അനുസരിച്ച് നടക്കുന്നു.

162. യമ

അന്തര്യാമിയായിരുന്ന് സകലവും നിയന്ത്രിക്കുന്നത്,സംയമം ചെയ്യിക്കുന്നത് ,യമനാണ്. അവന്റെ പുരം സംയമനി.

ശ്ലോകം 30 *വേദ്യോ വൈദ്യ സദായോഗീ വീരഹാ മാധവോ മധു*

*അതീന്ദ്രിയോ മഹാമായോ മഹോത്സാഹോ മഹാബല*

163. വേദ്യൻ

അവൻ മാത്രമാണ് അറിയപ്പെടേണ്ടവൻ.

164 വൈദ്യന്

സർവ്വവിദ്യകളും അറിഞ്ഞവൻ വൈദ്യൻ. *സർവ്വവിദ്യാനാം വേദിതത്വാത് വൈദ്യ* എന്ന് ഭാഷ്യം.വൈദ്യ ശബ്ദത്തിന്റെ യഥാർത്ഥഅർത്ഥം ഇതാണ്. വൈദ്യശാസ്ത്രം മാത്രം അറിഞ്ഞതുകൊണ്ട് അമൃതത്വരഹസ്യം

അറിയാനാവില്ല, സർവ്വജ്ഞത്വവും കിട്ടില്ല. മ-തൃവിൽനിന്ന് അനശ്വരത്വത്തെ എട്ടുത്തുകാട്ടുന്ന മഹത്വം തേടി വൈദ്യശാസ്ത്രം പഠിച്ചവളാണ് ഞാൻ. അലോപ്പതി പഠിച്ചതുകൊണ്ടുമാത്രം ഇപ്പറഞ്ഞ വൈദ്യനാവില്ലെന്ന അനുഭവപാഠം ഗ്രഹിച്ചവൾ. മഹാവൈദ്യനായ മഹാവിഷ്ണു എന്റെ അന്വേഷണപരിസമാപ്തിയിൽ എനിക്ക് ഞാൻ തേടിയ അർത്ഥം തന്നെ കാണിച്ചുതന്നു. യഥാർത്ഥവൈദ്യന് എങ്ങനെയിരിക്കണമെന്ന് ഈ ശ്ലോകത്തിലെ മറ്റുനാമങ്ങളും കൂടി വിവരിക്കുമ്പോൾ ധാരണ കിട്ടും.

165. സദായോഗി

*സദാ ആവിർഭൂതസ്വരൂപത്വാത് സദായോഗീ.* യോഗനിദ്രയിലിരിക്കുന്ന വിഷ്ണുഭഗവാൻ സദാ ഉണർന്നിരിക്കുകയാണ്. സർവ്വപ്രപഞ്ചത്തേയും അന്തർദൃഷ്ടിയില് സദാ വീക്ഷിക്കുകയാണ്. സദാ ഉണർന്നിരിക്കുന്ന സദായോഗി ഭഗവാൻ.

166 വീരഹാ

അധർമ്മികളായ വീരന്മാരെ (കാമക്രോധമദമാത്സര്യാദികളെ) ഹനിക്കുന്നവനാണ്. അധർമ്മത്തെ നശിപ്പിക്കുന്നവനാണ്.

167 മാധവൻ.

മായയാകുന്ന വിദ്യയുടെ(മാ-അമ്മ),വേദമാതാവിന്റെ പതി. എഴുപത്തിരണ്ടാം നാമാർത്ഥത്തില് പറഞ്ഞതെല്ലാം ഒന്നുകൂടി സ്മരിക്കുക.വൈദ്യം,യോഗം,ധ്യാനം,മൌനം മുതലായവ ചേർന്ന മധുവിദ്യയെക്കുറിച്ച ജ്ഞാനമുള്ളവൻ.

*മാ വിദ്യാ ച ഹരേ പ്രോക്താ തസ്യാ ഈശോ യതോ ഭവാൻ*

*തസ്മാത് മാധവനാമാസി ധവ സ്വാമീതി ശബ്ദിത(ഹരിവംശം)*

വിദ്വാന്മാർക്ക്,വിദ്യോപാസകർക്ക് ഞാനേററവും പ്രിയപ്പെട്ടവനാണെന്ന് ഗീത(7.17)

168 മധു

മധു-തേൻ,അമൃതം.

*യഥാ മധുപരാം പ്രീതിമുത്പാദയതി അയമപി തഥേതി മധു*

മധുകുടിച്ചപോലെ ആനന്ദവും ലഹരിയും തരുന്നതിനാൽ,മധു എന്നനാമം .മധുവിദ്യ ദേവവൈദ്യന്മാരായ അശ്വിനികളുടേതാണ്. മധുവിദ്യ അറിയുക എന്നാൽ വെറും ഡോക്ടറാവുക എന്നല്ല. ഈശ്വരനെന്ന മധുനുകരുക, സർവ്വവിദ്യാനാഥനായ ഭഗവന്നാമം പാനം ചെയ്ത് സർവ്വജ്ഞത്വം നേടുക. മധുവിദ്യ ലഭിക്കാൻ വേറെ കുറുക്കുവഴികളില്ല.

169. അതീന്ദ്രിയ

ശബ്ദാദിരഹിതത്വത്താൽ ഇന്ദ്രിയങ്ങൾക്കതീതമായ അതീന്ദ്രിയജ്ഞാനം (മൌനം)നേടിയവനും, അതീന്ദ്രിയജ്ഞാനം തന്നെയും അവനാണ്. ആഹതം,അനാഹതം എന്നീ രണ്ടുതരം ശബ്ദവും അവക്കുമുമ്പുള്ള മഹാമൌനവും അവനാണ്. അശബ്ദം(മൌനം)അസ്പർശം (തൊടാനാവാത്തത്)അദൃശ്യം, അനാമം,അരൂപം, അനിർവ്വചനീയം,അതീന്ദ്രിയമായ ആത്മാനുഭവം ,ആനന്ദാനുഭവം അവനാണ്.

170 മഹാമായ

*മായാവിനാമപി മായാകാരിത്വാത് മഹാമായ*

വിഷ്ണു മായോനാണ്. മായാവിയെപ്പോലെ തന്റെ മഹാമായയാല് സർവ്വജന്തുക്കളേയും മോഹിതനാക്കുന്നവനാണ്. *മമമായാ ദുരത്യയാ (ഗീത )*

അവന്റെ മായാശക്തി ദുരത്യയയാണ് (ജയിക്കാൻ പ്രയാസമായത്).

171 മഹോത്സാഹ

ജഗത്തിന്റെ ഉൽപ്പത്തി, സ്ഥിതി,ലയം ഇവക്ക് സദാ ഉത്സാഹപൂർവ്വം ഉണർന്നിരിക്കുന്നതിനാല് പ്രതിഭാശാലിയായ മഹോത്സാഹൻ.

172. മഹാബല

ബലികളിൽവെച്ച് (മഹാബലവാന്മാരിൽവെച്ച്) മഹാബലശാലി. മധുവിദ്യ നേടിയ സദായോഗിയുടെ

ഗുണങ്ങളിൽ ആരോഗ്യം,ഉത്സാഹം,അതീന്ദ്രിയജ്ഞാനം,മൌനം,യോഗം,ആനന്ദം,ധർമ്മസംരക്ഷണം ഇവയില്ലാം പറഞ്ഞിരിക്കുന്നു. ഇതെല്ലാം മഹാവിഷ്ണുവിന്റെ ഗുണങ്ങളാണ്. ഭക്തനും ഭഗവാന്റെ സമാന ഗുണങ്ങൾ കിട്ടുന്നു. വൈദ്യന്റെ മധുവിദ്യ ഈ ഗുണങ്ങളുടെ സമാഹാരമാണ്.

*ശ്ലോകം 31 മഹാബുദ്ധിർമഹാവീര്യോ മഹാശക്തിർമഹാദ്യുതി*
*അനിർദ്ദേശ്യവപു ശ്രീമാനമേയാത്മാ മഹാദ്രിധൃത്*

173. മഹാബുദ്ധി

ബുദ്ധിശാലികളുടെ ബുദ്ധിക്ക് ആധാരമായിരിക്കുന്ന മഹാബുദ്ധി.

174. മഹാവീര്യ

മഹദ് എന്ന ജഗത്തിന്റെ ആധാരമായ ,ഉൽപ്പത്തികാരണമായ അവിദ്യാസ്വരൂപമായ വീര്യം. (എനർജി) ഉളളവൻ മഹാവീര്യൻ.

175. മഹാശക്തി

മഹത്തായ ശക്തി (സാമർത്ഥ്യം,കഴിവ്,ബലം) ഉള്ളതിനാൽ മഹാശക്തി.

176.മഹാദ്യുതി

ആന്തരവും ബാഹ്യവുമായ മഹത്തായ ജ്യോതിസ്സായതിനാൽ മഹാദ്യുതി. സ്വയംജ്യോതി. (ബൃ.ഉപ) ജ്യോതിഷാം ജ്യോതി (മുണ്ഡ.ഉപ).

177 അനിർദ്ദേശ്യവപു

ഇത് അതാണ് എന്ന് നിർദ്ദേശിച്ച് മറ്റുള്ളവർക്ക് കാട്ടിക്കൊടുക്കാനാവാത്ത അവ്യക്തസ്വരൂപം. അതിനാൽ അനിർദ്ദേശ്യവപുസ്സ്. അതേ സമയം സ്വബോധത്തിൽ സേവചിത്തത്തിൽ,സ്വയംസംവേദ്യമാകുന്നുണ്ട്. അനുഭവിക്കുന്നുണ്ട്. അനുഭവമുണ്ട്, പക്ഷേ പറയാനോ വിവരിക്കാനോ ആവുന്നില്ല. വെണ്ണതിന്ന ഊമയുടെ അവസ്ഥ.

178 ശ്രീമാന്

ഐശ്വര്യലക്ഷണമാണ് ശ്രീ. ശ്രീ അഥവാ ഐശ്വര്യദേവത സദാ അവനിലാണ് വാഴുന്നത്. അതിനാൽ ശ്രീമാൻ.

179 അമേയാത്മാ.

സർവ്വപ്രാണികളിലും അമേയമായി ആത്മരൂപത്തില് ബുദ്ധിരൂപത്തില് ഇരിക്കുന്നതിനാല് അമേയാത്മാവ്. സാഗരത്തിന്റെ ആഴംപോലെ അളക്കാനാവാത്തവനെന്ന് വാത്മീകി. ആകാശത്തിന്റെ അതിർത്തിയോ സ്ത്രീഹൃദയത്തിന്റെ ഗതിയോ അളക്കാനാവില്ല എന്ന് പ്രമാണം. അതിർത്തിയില്ലാത്ത അനന്തഹൃദാകാശഗതി വേദമാതാവായ ഗായത്രിയുടെ പരിധിയില്ലാത്ത പരിധി. അതിന്റെ സഹസ്രാരപത്മം മുളച്ച നാഭി പത്മനാഭ നാഭി. ആ മൂലകാരണത്തെ ആർക്ക് അളക്കാനാവും. അതിനാൽ,അമേയാത്മാ.

180 മഹാദ്രിധൃത്

മഹാദ്രിയെ ധരിച്ചവൻ.മഹാന്തമായ ഗിരികളാണ് മന്ദരവും ഗോവർദ്ധനവും. കൂർമ്മമായി മന്ദരവും, കൃഷ്ണനായി ഗോവർദ്ധനവും ധരിച്ച ഗിരിധാരി. അമൃതമഥനത്തിനാണ് മന്ദരം ധരിച്ചത്. ജരാനരകളില്ലാത്ത ആരോഗ്യകരമായ ധന്യജീവിതം നയിക്കാനാണ് ധന്വന്തരി സാഗരമദ്ധ്യത്തിൽനിന്ന് അമൃത് കൊണ്ടുവന്നത്. ഐശ്വര്യം(ലക്ഷ്മി) കൈശികിവൃത്തി എന്ന സുകുമാരലാസ്യകല(അപ്സര),അമൃതേന്തിയ ധന്വന്തരി (വൈദ്യം) മുതലായി മനുഷ്യജീവിതത്തെ ആരോഗ്യകരവും ആനന്ദകരവുമാക്കുന്ന ശാസ്ത്രങ്ങളും കലകളും പുനരുദ്ധരിക്കലാണ് കൂർമ്മത്തിന്റെ (കൂർമ്മബുദ്ധി) മന്ദരോദ്ധാരണോദ്ദേശം. അത് യുഗധർമ്മസംരക്ഷണം. ഗോ (രശ്മി.പ്രകാശം,വാക്ക്,പശു) സംരക്ഷണവും വർദ്ധനവുമാണ് ഗോവർദ്ധനോദ്ധാരണോദ്ദേശം. ഒരു ഗിരി ഉദ്ധരിക്കുന്നത് എത്ര ശ്രമകരമോ അത്ര ശ്രമകരമാണ് ഈ ലോകത്തിൽ ധർമ്മസ്ഥാപനവും ശാസ്ത്രവേദ കലാദികളുടെ പുനരുദ്ധാരണവും .എന്നാൽ,കൂർമ്മബുദ്ധിയും അതീന്ദ്രിയമായ ആനന്ദാനുഭവത്താല് ധന്യനുമായ പ്രതിഭാശാലിക്ക് അസാദ്ധ്യമായി ഒരു കർമ്മവുമില്ല. ഇത് പ്രപഞ്ചത്തിന് കാണിച്ചുകൊടുക്കാനാണ് മഹാദ്രികളെ ഉയർത്തിപ്പിടിച്ചുനിന്നത്. ഓരോ കർമ്മത്തിനും ഒരു ഉദ്ദേശമുണ്ട്.

വേണമെന്നുണ്ടാകിലേതുമഹാമേരു-
വാണുനിൻകയ്യില് വരാത്തുകുഞ്ഞേ
.......മാമല പൊക്കി മഴക്കുടയാക്കിടാം കോമളക്കുഞ്ഞിക്കരങ്ങളാലേ (ഇന്നത്തെ അമ്മ.നാലപ്പാട്ട്)
എന്ന സന്ദേശം തരലാണത്.

*ശ്ലോകം 33 മഹേഷ്വാസോ മഹീഭർത്താ ശ്രീനിവാസ സദാംഗതി*
*അനിരുദ്ധ സുരാനന്ദോ ഗോവിന്ദോ ഗോവിദാം പതി*

182 മഹേഷ്വാസ

ധർമ്മസംരക്ഷണത്തിന്നായി സദാ ധനുസ്സേന്തിയവൻ. കോദണ്ഡപാണിയാണ് രാമൻ.അധർമ്മതേതെ അമർച്ചചെയ്യാന് ശാർങ്ഗമെന്ന മഹാധനുസ്സേന്തിയ വിഷ്ണു.

183 മഹീഭർത്താ

*ഏകാർണ്ണവാ പ്ലുതാ ദേവീം ബഭാരേതി മഹീഭർത്താ*

ഭൂദേവി കാരണജലധിയായ പ്രലയത്തിൽ ഇല്ലാതാവും എന്നുവരുമപോളൊക്കെ അഴളെ മുങ്ങഇപ്പോകാതെ കാത്ത്,അവളുടെ ഭൂഭാരം ചുമക്കുന്ന മഹീഭർത്താവ്. പ്രകൃതിയുടെ പുരുഷനാണ് ബ്രഹ്മം. ഭൂപ്രകൃതിയെ തന്നിൽവഹിച്ച് സംരക്ഷിക്കുന്നത് പുരുഷന്റെ സഹജസ്വഭാവമാണ്. ഇവിടെ ഭരണമെന്നത് അടിച്ചമ ർത്തലല്ല, അവളുടെ ഭാരം കൂടി ചുമന്ന് ,അവളെ വഹിച്ച് സംരക്ഷിക്കലാണ്. ഫെമിനിസം ശരിക്കുവേണ്ടത് പുരുഷന്മാർക്കാണ്. അവർക്കാണ് സ്ത്രീകളെ ബഹുമാനിക്കണം,സ്നേഹിക്കണം,സംരക്ഷിക്കണമെന്നു തോ ന്നേണ്ടത്. വഴക്കുകൂടി പിടിച്ചെടുക്കേണ്ട ഒന്നാവരുത് ഈ സംരക്ഷണം. സഹജസ്വഭാവമായി പുരുഷന്മാ രിലിരിക്കേണ്ടതാണ്. സ്നേഹിച്ചാദരിച്ച് സംരക്ഷിക്കയാലാണ് മര്യാദാപുരുഷോത്തമനായ മഹീഭർത്താ വാവുന്നത്.

184. സദാംഗതി

*സദാം വൈദികാനാം സാധൂനാം പുരുഷാർത്ഥസാധനഹേതു സദാംഗതി*

വേദധർമ്മത്തെ അനുസരിക്കുന്ന സാധുജനങ്ങൾക്ക്(സജ്ജനങ്ങൾ)ധർമ്മം,അർത്ഥം,കാമം,മോക്ഷം എന്ന നാലു പുരുഷാർത്ഥസാധനങ്ങൾക്കും ഹേതുവായിരിക്കയാല് സത്തുക്കളുടെ ഗതി ,സദാം ഗതി. സത്തുക്കൾ ആരിലേക്ക് ഗമിക്കുന്നുവോ,അവൻ. ചെന്നുചേരുന്ന സ്ഥാനവും മാർഗ്ഗവും അവനാണ്. സഞ്ചാരിയും ലക്ഷ്യവും മാർഗ്ഗവും ഒന്നാകുന്ന അദ്വൈതസദ്ഗതി.

185 അനിരുദ്ധ

പ്രാദുർഭാവങ്ങളില് (പണ്ടത്തെ അവതാരങ്ങളിൽ) ഒന്നിൽപ്പോലും നിരുദ്ധമാക്കപ്പെടാത്തവനായതുകൊണ്ട് (തടുക്കപ്പെടാത്ത) അനിരുദ്ധന്. വരാനിരിക്കുന്ന കാലങ്ങളിലും ആരാലും തടുക്കപ്പെടാത്തവൻ. ശ്രീകൃഷ്ണാ വതാരകാലത്ത് ശ്രീകൃഷ്ണപുത്രനായ പ്രദ്യുമ്നന്റെ പുത്രനാണ് അനിരുദ്ധൻ.

186 സുരാനന്ദ

സുരന്മാർക്ക് (ദേവന്മാർക്ക്) ആനന്ദകാരിയായവൻ. ദേവന്മാരുടെ ദിവ്യാനന്ദം. ദിവ്യപുരുഷന്മാരുടെ ആനന്ദമയകോശത്തിലിരിക്കുന്നവൻ.

187 ഗോവിന്ദൻ.

ഗോരൂപിണിയായ ഭൂദേവിയുടെ സംരക്ഷകൻ. ഗോ-രശ്മി,വാക്ക്,ധേനുരൂപിണിയായ ഭൂമി, ധേനുസരസ്വതി എന്ന ഗായത്രി ഇങ്ങനെ നാനാർത്ഥം.

*നഷ്ടാം വൈ ധരണീം പൂർവ്വമവിന്ദം വൈ ഗുഹാഗതാം*
*ഗോവിന്ദഇതി തേനാഹം ദേവൈർവ്വാഗ്ഭിരഭിഷ്ടുത* (മഹാ.ഭാ.മോക്ഷപർവ്വം)

മുമ്പ് ഭൂദേവിയെ സമുദ്രഗർത്തങ്ങളിൽനിന്ന് ,നഷ്ടപ്രായയായ കാലത്ത് ഞാൻ സംരക്ഷിക്കയുണ്ടായി. അതുകൊണ്ട് ദേവന്മാരും വാഗ്ദേവതയും എന്നെ ഗോവിന്ദാ എന്നു സ്തുതിച്ചു.

*അഹം കിലേന്ദ്രോ ദേവാനാം ത്വം ഗവാമിന്ദ്രതാം ഗത*
*ഗോവിന്ദ ഇതി ലോകാസ്ത്വാം സ്തോഷ്യന്തി ഇതി ശാശ്വതം* (ഹരിവംശം)

ഞാനാണ് ദേവന്മാരുടെ ഇന്ദ്രൻ. അവിടുന്നോ ഗവങ്ങളുടെ ഇന്ദ്രത്വമുളളവൻ. അതിനാൽ ഭൂമിയില് എന്നെന്നും ലോകർ അങ്ങയെ ഗോവിന്ദനെന്നു സ്തുതിക്കും.

*ഗൌരേഷാ ഭൂസ്തഥാ വാണീ താം ച വിന്ദയതേ ഭവാൻ*

*ഗോവിന്ദസ്തു തഥാ ദേവ മുനിഭി കഥ്യതേ ഭവാൻ*(ഹരിവംശം)

ഭൂമിയും വാണീദേവിയും ഗൌ എന്ന നാമത്താലറിയപ്പെടുന്നു. രണ്ടിനേയും സംരക്ഷിക്കുന്നവനാണ് അവിടുന്ന്. അതിനാൽ മുനിമാര് രണ്ടർത്ഥത്തിലും അങ്ങയെ ഗോവിന്ദാ എന്നു വിളിക്കുന്നു.

ഗോ, വിദ് ഈ ധാതുക്കൾക്ക് പത്തുവിധ അർത്ഥം പറഞ്ഞിരിക്കുന്നു.

സ്വർഗ്ഗത്തെ അറിഞ്ഞവൻ, സർവ്വാസ്ത്രങ്ങളും അറിഞ്ഞവൻ, സർവ്വപശുക്കളേയും(ജീവൻ) അറിഞ്ഞവൻ, സർവ്വവാക്കും അറിഞ്ഞ സർവ്വജ്ഞപുരുഷന്,ദിശകളെയെല്ലാം അറിഞ്ഞവൻ(ദിശകളിലെല്ലാം അറിയപ്പെട്ടുന്നവൻ),കണ്ണിലിരുന്ന് കണ്ണായി സർവ്വം കാണുന്നവൻ, സൂര്യനിലിരുന്ന് സൂര്നായി സർവ്വം അറിയുന്നവൻ,ഭൂമിയെ സംരക്ഷിച്ച് അവളെ പൂർണ്ണമായറിഞ്ഞാസ്വദിച്ച് അനുഭവിച്ച് ഇരിക്കുന്ന ഭൂഭർത്താ, ജലത്തെ ധാമമാക്കിയവൻ (ജലമയമായ ഭൂമിയേയും വാക്കിനേയും ആഛാദനം ചെയ്ത് ധരിക്കാനും ഉയർത്തി ഉദ്ധരിക്കാനും രക്ഷിക്കാനും കഴിയുന്നത് ജലം ധാമമായതുകൊണ്ടാണ്.)

ചൂടാരൈ വെല്ലും ചീർക്കോവിന്ദാ (പാസുരം 27) എന്ന പാസുരത്തിൽ ഭൂദേവിയുടെ അവതാരമായ ഗോദദേവി (ആണ്ടാൾ)ഗോവിന്ദനെന്ന് ഭൂഭർത്താവിനെ വിളിക്കുന്നു. പാസുരം 28ൽ കുറൈയൊന്റുമില്ലാത ഗോവിന്ദാ എന്നും 29ൽ, ഇറ്റൈപ്പറൈ കൊൾവാനന്റു കാണ് ഗോവിന്ദാ എന്നും അടുത്തടുത്തപാസുരങ്ങളിലായി ഗോവിന്ദനാമം ഉച്ചരിക്കുന്നു. ദുശ്ശാസനൻ സഭയിലേക്കു വലിച്ചിഴച്ചപ്പോൾ, പാഞ്ചാലി വിളിച്ചതും ഗോവിന്ദാ എന്നുതന്നെ.

*ഗോവിന്ദേതി യഥാക്രാന്തം കൃഷ്ണം ദ്വരവാസിനം*

വ്യാകരണം പഠിച്ച് ഭക്തിയെ മറന്ന മൂഢമതിയോടു ആചാര്യശങ്കരൻ ജ്ഞാനസിദ്ധിക്ക് നിർദ്ദേശിച്ചതും ഗോവിന്ദനാമം...ഭജഗോവിന്ദം....ഗോവിന്ദം പരമാനന്ദം..വിഷ്ണുഭക്തരുടെ ഒരേ ഒരു മോഹം ഭക്താനാം കാമവർഷദ്യുതരുകിസലയമായ ആ ഗോവിന്ദപാദകമലത്തില് നിത്യം ചിത്തസ്ഥിതമെന്നുമാത്രം.മറ്റൊരു കാമമില്ല, മോഹമില്ല. സദാ പരമാത്മപാദത്തിൽ ലയനം.

188 ഗോവിദാംപതി.നേരത്തെ പറഞ്ഞ പത്തു അർത്ഥങ്ങളോട്ടുകൂടിയ എല്ലാവർക്കും പതി.

സർവ്വവേദശാസ്ത്രകലാദികളും അറിഞ്ഞ വിദ്വാന്മാർക്കും അവരുടെ വാക്കിനും പതി. പാടുന്നവരുടെ പാട്ടിനും എഴുതുന്നവരുടെ എഴുത്തിനും പറയുന്നവരുടെ വാക്കിനും വാമൊഴിവരമൊഴികൾക്കും പതി. ഭക്ഷിക്കുന്നവരുടെ അന്നത്തിനും ഐശ്വര്യത്തിനും കൃഷിക്കും വീട്ടുമൃഗങ്ങൾക്കും പക്ഷികൾക്കും സസ്യജലസമൃദ്ധമായ ഭൂമണ്ഡലം തരുന്ന ഓരോ സുഖാനുഭവത്തിനും ഭൂദേവീപതിയായ ഗോവിദാംപതി തന്നെ ആധാരം. ഭൂമിയിൽ നാമനുഭവിക്കുന്ന അറിയുന്ന എല്ലാ അനുഭവങ്ങൾക്കും ജ്ഞാനത്തിനും അധിദേവത.

*ശ്ലോകം 34 മരീചിർദ്ദമനോ ഹംസ സുപർണ്ണോ ഭുജഗോത്തമ*

*ഹിരണ്യനാഭ സുതപാ പത്മനാഭ പ്രജാപതി*

189. മരീചി

തേജസ്വികളിൽ വെച്ച് തേജസ്വിയാകയാല് മരീചി. തേജസ്തേജസ്വിനാമഹം(ഗീത)

190.ദമന

സ്വാധികാരത്താൽ ദമശീലത്തിൽനിന്നു വ്യതിചലിച്ച പ്രജകളെ നേർവഴിക്ക് കൊണ്ടുവരികയാൽ ദമനൻ. സ്വന്തം പ്രമയാലാണ് ഈ നേർവഴികാട്ടൽ. വൈവല്വതാദിമനുരൂപത്തിൽ യുഗധർമ്മപാലനത്തിന്നായി രോയുഗാരംഭത്തിലും അവതരിക്കുന്നത് ഇതിനാണ്. ദുഷന്തനും ശകുന്തളക്കും ഗാന്ധർവ്വവിധിപ്രകാരം , വിശ്വാമിത്രന്റെ പേരക്കുട്ടിയായി ജനിച്ച അപ്സരാംശമായ ഭരതവംശകുമാരന് പുരാണപ്രസിദ്ധമായ പേര് സർവ്വദമനൻ. ധർമ്മത്തിൽനിന്നു വ്യതിചലിച്ച ഭരണകൂടത്തെ ധർമ്മമാർഗ്ഗത്തിലേക്കു തിരിച്ചുകൊണ്ടുവന്ന് ഭരതവംശത്തിന്റെ ധർമ്മം കാത്തതുകൊണ്ടാണ് ഈ നാമം.

191. ഹംസ

അഹം(ഞാൻ) സ(അവനാകുന്നു) എന്ന താദാത്മ്യഭാവം വരുമ്പോൾ, സംസാരഭയം ഹരിക്കുന്നവനാണ് ഹംസം. ഹൻ എന്നാല് ചലനം. ഗതി. ഹ എന്നാൽ ശ്വാസിയും നാദിയുമായ മഹാപ്രാണം. (സുധാസിന്ധു തൈത്തിരീയഉപനിഷത്വ്യാഖ്യാനം കാണുക).ഈ മഹാപ്രാണത്താൽ സർവ്വജീവജാലങ്ങളിലുമിരുന്ന് ,അവയെ ചലിപ്പിക്കുന്ന ,പ്രവർത്തിപ്പിക്കുന്ന നിയാമകശക്തി. നമ്മിൽ പ്രാണവായുവായും നാദമായും ഇരിക്കുന്ന നാദബ്രഹ്മം. ഏറ്റവും ശുചിയായ നിഷ്കളങ്കസ്വരൂപമാണ് ഹംസം. പാലും വെള്ളവും തിരിച്ചറിയുന്ന വിവേകസ്വരൂപമാണ് ഹംസം.

*ബ്രഹ്മമാനസം  ഹംസ സോഹം ഹംസ ഇതി തന്മയയജ്ഞോ നാദാനുസന്ധാനം.*

*തന്മയവികാരോ ജീവ പരമാത്മസ്വരൂപോ ഹംസ*

*അന്തർബഹിർശ്ചരതി ഹംസ അന്തർഗ്ഗതോനവകാശാന്തർഗ്ഗത*

*സുവർണ്ണസ്വരൂപോ ഹംസ* (പാശുപത ഉപനിഷത്ത്)

പരമാത്മസ്വരൂപമായ സുവർണ്ണഹംസവുമായി തന്മയീഭവിക്കാന്  സാധകൻ അനുഷ്ഠിക്കുന്ന യജ്ഞമാണ് നാദാനുസന്ധാനം. ഹംസംതന്നെ പ്രണവം.ഹംസപ്രണവയോരഭേദ. സംസാരസാഗരതരണത്തിന് ഈ ഹംസസൂര്യധ്യാനം വേണം.

*ഹംസാർക്കപ്രണവധ്യാനമിത്യുക്തോ ജ്ഞാനസാഗരേ*

*ഏകദ് വിജ്ഞാനമാത്രേണ ജ്ഞാനസാഗരപാരഗ*

ഹംസോപനിഷത്തിന്റെ ഋഷി  ഹംസവും ഛന്ദസ്സ് ഗായത്രിയും ദേവത പരമഹംസനും ബീജം അഹവുമാണ്.ഹംസത്തിന്റെ ചിറകുകൾ അഗ്നിയും സോമവും.ശിരസ്സ് ഓങ്കാരം. കണ്ണ് ബിന്ദു.മുഖം രുദ്രൻ. കാലുകൾ രുദ്രാണി. പാശ്വങ്ങളിൽ അഗ്നി. അതിന് ഒരുകോടി സൂര്യശോഭയാണ്. അതെങ്ങുമുണ്ട്,എപ്പോഴുമുണ്ട്. സർവ്വനാദവും ഹംസത്തില് ഉത്ഭവിക്കുന്നു. (നാദോത്പ്പത്തികരം) Without a Stumble എന്ന പുസ്തകത്തിൽ Nadabindu and the Upanishads  എന്ന അദ്ധ്യായം നോക്കുക.

ശിവാക്ഷരമായ ഹം (പുരുഷൻ) ശക്തിഅക്ഷരമായ സയോടു (സ്ത്രീ) ചേർന്നത് ഹംസം. പത്മസിന്ധു എന്ന എന്റെ ഗ്രന്ഥത്തിൽ ആദിശങ്കരന്റെ സൌന്ദര്യലഹരി 38 ആം ശ്ലോകത്തിനുള്ള വ്യാഖ്യാനത്തില് മഹത്തുക്കളുടെ മാനസസരസ്സിൽ വിഹരിക്കുന്ന ഈ സുവർണ്ണഹംസമിഥുനങ്ങളേയും അവരുടെ ആലാപനത്തിൽനിന്നുണ്ടായ 18 കൊണ്ടുഗുണിക്കാവുന്ന സകലവിദ്യകളേയും ,മാനസ എന്ന നാഗമാതാവിനേയും ഹംസങ്ങളുണ്ണുന്ന ചൈതന്യരൂപമായ അഗ്നി(ശിഖി)യായ മകരന്ദത്തേയും വിവരിക്കയുണ്ടായി. അനാഹതപത്മത്തിലെ ഈ അഗ്നിയും നാദപ്രകാശരൂപമായ ഹംസദ്വന്ദ്വങ്ങളുടെ പവിത്രമായ നാഗബന്ധനവുമാണ് സംഗീത ജ്യോതിഷാദികളിലൂടെ അമ്മ കരുണാമയിയായി ഒഴുക്കിത്തരുന്ന പരമമായ ധന്വന്തരീമന്ത്രം.  അമൃതവർഷിണിയായ രാഗമന്ത്രം. 19ആം നാമം ഹംസവും 193ആം നാമം ഭുജഗോത്തമവുമാണെന്നു ശ്രദ്ധിക്കുക.

192.സുപർണ്ണ

നല്ല ചിറകുകളുള്ളവൻ.ഗരുഡൻ. സ്വർണ്ണച്ചിറകുള്ള പക്ഷിശ്രേഷ്ഠൻ. ശോഭനപർണ്ണത്വം കൊണ്ടാണ് സുപർണ്ണത്വം. ദ്വാ സുപർണ്ണാ എന്ന് വേദമന്ത്രവർണ്ണം. രണ്ടുസുപർണ്ണങ്ങൾ.ഒന്ന് ജീവാത്മാവ്. സംസാരവൃക്ഷത്തിൽ ദ്വന്ദങ്ങള് ഭുജിച്ച്, സുഖദുഖങ്ങളിലെല്ലാം ചാടിച്ചാടിനടക്കുന്നു.മറ്റേത് പരമാത്മാ വ്.സംസാരവൃക്ഷത്തിലിരുന്നാലും ദ്വന്ദ്വങ്ങൾക്കതീതമായി ആത്മാരാമമായി ശാന്തമായിരിക്കുന്നു.  ജീവാത്മപരമാത്മാഭേദം അനുഭവിക്കാനാവുമ്പോളാണ് ജീവാത്മാവിന് ഈ ശാന്തി കൈവരുന്നത്.*സുപർണ്ണപതതാമസ്മി* എന്ന് ഗീതയിൽ ഭഗവാൻ. (പറക്കുന്നവയിൽ വെച്ച് ഞാന് സുപർണ്ണനാണ്.)  വിഷ്ണു ഗരുഡവാഹനനാണ്. നാഗസോദരങ്ങൾക്കായി ദേവാമൃതം മോഷ്ടിച്ച് കടന്നുകളഞ്ഞ ഗരുഡനും വിഷ്ണുമോഹിനിയും ഒരേ കർമ്മമാണ് ചെയ്തത്.ഒരാൾ നാഗ(യോഗ)സോദരരായ മാനവർക്കുവേണ്ടി,മറ്റൊരാൾ ദേവസോദരർക്കുവേണ്ടി.  അവരുടെ കൃത്യം അധർമ്മികളിൽനിന്ന് അമൃതത്വം എടുത്ത് അലരെ നശിപ്പിക്കുക,ധർമ്മിഷ്ഠർക്ക് അമൃതത്വം നൽകുക.  ഗരുഡൻ ഇങ്ങനെ അമൃതകണം വർഷിപ്പിച്ച് തപംചെയ്ത് വിദ്യയെ ഉപാസിച്ച പുണ്യതീർത്ഥം സൌപർണ്ണിക. വിദ്യോപാസകരെല്ലാം സുപർണ്ണോപാസകരാണ്. അമൃതോപാസകരാണ്. ഈശ്വരോ

പാസകരാണ്. സംസാരത്തിന്റെ മറുകരയായ നിർവ്വാണത്തിലേക്ക് സ്വർണ്ണച്ചിറകേന്തി ഗരുഡവാഹന ത്തിൽ വിഷ്ണുപാർഷദരൂപത്തില് ജീവാത്മസമൂഹത്തെ നയിക്കുന്ന ജഗദ്ഗുരുവാകയാല് സുപർണ്ണനെന്ന നാമം. നാഗസോദരനാകയാൽ (യോഗികളുടെ സോദരന്,അനുജൻ) അവൻ ഭുജംഗവുമാണ്.ഒരേ സമയം പക്ഷിയുമാണ്,നാഗവുമാണ്. (Reptiles,Birds-ഒരു കുടുംബമാണ്. മുൻകാലുകള് ചിറകുകളായി പരിണമിച്ചുണ്ടാ യതുകൊണ്ട് പക്ഷികൾ അനുജന്മാരാണ്) .വേദത്തിൽ സുപർണ്ണന് അഥവാ ശ്യേനം ശ്യേനസുപ ർണ്ണരൂ പമായ പരുന്താണ്. അതിന്റെ വേദരൂപം ഇങ്ങനെ.




അഗ്നിച്ചിറകോടെ വീണ്ടും വീണ്ടും ഉയിർത്തെഴുന്നേൽക്കുന്ന യുഗധർമ്മത്തിന്റെ ഫിനിക്സ് പക്ഷി.

193.ഭുജഗോത്തമ

നാഗങ്ങളിൽവെച്ച് സർവ്വോത്തമന്. ഭുജം(കൈ)കൊണ്ട് ഗം(ഗതി,ഗമനം)ചെയ്യുന്നത് ഭുജഗം .കൈ (FORELIMBS)ചിറകായിപരിണമിച്ച് ഭുജഗം വിഹഗമാകുന്നു. ചിറകുവീശിആകാശത്തിൽ സഞ്ചരിക്കുന്ന ഭുജഗോത്തമനായ ഗരുഡനെന്നും നാഗമെന്നും അർത്ഥം.

194 ഹിരണ്യനാഭ

*ഹിരണ്യമേവ കല്യാണീ നാഭിരസ്യേതി ഹിരണ്യനാഭ*

സുവർണ്ണവർണ്ണമായ നാഭിയോടുകൂടിയ മഹാവിഷ്ണു. ആ സുവർണ്ണവർണ്ണമായ നാഭി സുന്ദരമാണ്. സർവ്വമംഗളദായകമായ പ്രപഞ്ചത്തെ സൃഷ്ടിക്കയാല് സുന്ദരം,ശുഭം,ആനന്ദകരം. ആ നാഭീനാളബന്ധ ത്താൽ സർവ്വചരാചരവും അമ്മയായ വിഷ്ണുമോഹിനിയുടെ ശരീരത്തിൽനിന്ന് വളർച്ചയ്ക്ക് അന്നം വലി ച്ചെടുക്കുന്ന മക്കളാണ്. അന്നപൂർണ്ണയായ ആ അമ്മയുടെ കുഞ്ഞല്ലാതെ ആരുണ്ട് ഈ ചരാചര പ്രപഞ്ചത്തിൽ.

195. സുതപാ

വിശിഷ്ടമായ തപമനുഷ്ഠിക്കയാൽ സുതപസ്സ്.

*ബദരികാശ്രമേ നരനാരായണരൂപേണ ശോഭനം തപശ്ചരതീതി സുതപാ.*

മഹാവിഷ്ണു നരനാരായണരൂപമെടുത്ത് ബദര്യാശ്രമത്തില് ശോഭനമായ തപസ്സനുഷ്ഠിച്ചു. അന്ന് ദേവേന്ദ്രൻ നാരായണന്റെ തപം മുടക്കാനായി അപ്സരസ്ത്രീകളെ അയച്ചു. മഹാതപസ്വിയായ നാരായണർഷി വസന്തകോകിലധ്വനിയോടെ തന്റെ മുന്നിലെത്തിയ സുന്ദരിമാരെ കണ്ടു. അദ്ദേഹം വീണുകിടന്ന പൂങ്കുല(മഞ്ജരി) എടുത്ത് തന്റെ തുടമേൽ ഒരു സുന്ദരാചിത്രം വരച്ചു. അത്,മുഹൂർത്തനേരംകൊണ്ട് ജീവനുള്ള ശിശുവായി. സുവർണ്ണാംഗിയായി നാരായണന്റെ ഊരുവിൽനിന്ന് ജനിച്ച ഉർവ്വശി എന്ന വിഷ്ണുപുത്രി ശ്രീഭഗവതിക്കു തുല്യയായിരുന്നു. അവളെക്കണ്ട് മററ് അപ്സരസ്സുകളും കൂടി ഭ്രമിച്ചു. അതിസുന്ദരിയായ ഉർവ്വശിയെ പുത്രീനിർവ്വിശേഷം കാമം കൂടാതെ കണ്ട സുതപസ്സാണ് വിഷ്ണു. ഉർവ്വശിയാണ് ഭരതവംശത്തിന്റെ അമ്മ.ശിവൻ കാമനെ ദഹിപ്പിച്ചു. അത് അക്ഷമയാണ്. വിഷ്ണു കാമനെ ദഹിപ്പിച്ചില്ല. അവനെ പുത്രനാക്കി,അത് ക്ഷമയാണ്. ക്ഷമയുടെ(ഭൂമി)കാന്തനുമാത്രം സാധിക്കുന്ന നിഷ്കാമമായ തപശ്ചര്യ. സർവ്വവും സംരക്ഷിക്കേണ്ട (സ്ഥിതിധർമ്മം) ആളുകൾക്ക് ക്ഷമവേണം ,സുതപസ്സ് വേണം. ശ്രീകൃഷ്ണന്റെ പൂർവ്വജന്മമായ ഓജസ്സ് (ചാലൂക്ക്യ ശിൽപ്പിമാരുടെയെല്ലാം പൂർവ്വികൻ) ജനിച്ചത് സുതപസ്സ് എന്ന ഋഷിക്ക് പൃശ്നി എന്ന പത്നിയിലാണ്. തപസ്സിന്റെ അഗ്നിയിലാണ് ഓജസ്സും ശാസ്ത്രവും കലകളും ജനിക്കുന്നത്.

196 പത്മനാഭ

പത്മംപോലെ സുവർണ്ണുളമായ നാഭിയുള്ളവൻ. ഹൃദയപത്മത്തിലും (അനാഹതം)നാഭീമദ്ധ്യഗമായ മണിപൂരപത്മത്തിലും പ്രകാശിക്കുന്ന നാദബ്രഹ്മരൂപത്തില് സർവ്വപ്രപഞ്ചവും ദർശിച്ച് ധ്വനിപ്പിച്ചതിനാല് പത്മനാഭൻ. കഴിഞ്ഞ ശ്ലോകത്തിൽ ഭക്തരുടെ ആന്തരാലങ്കാരങ്ങളും ബാഹ്യമായ വൈഷ്ണവചിഹ്നാലങ്കാര ങ്ങളും സൂചിപ്പിച്ചു. ഏററവും സുന്ദരിയായ കവിതാകന്യകക്കും സംഗീതയോഗിനിയായ മാതംഗിക്കും വിഷ്ണുമോഹിനിക്കും ഉള്ള പത്മിനീലക്ഷണത്തിൽ *സരസാ സാലങ്കാരാ സുപദന്യാസാ സുവർണ്ണമയമൂർത്തീ* എന്നു കാണാം. ഇവിടെ ശ്യേനം ,ചക്രം,ജവം,ശംഖം,പത്മം,വാരിദം മുതലായ 6 അലങ്കാരങ്ങള് കൊണ്ട് (വൈഷ്ണവാലങ്കാരം) സംഗീതത്തിൽ(രാഗത്തിൽ )അലങ്കാരം വരുത്തുന്ന വിധം കൂടി സൂചിതമാണ്. ജവമെന്നത് ഹനുമാൻ തന്റെ വായുവേഗസഞ്ചാരം കൊണ്ട് (ഭുജഗസഞ്ചാരം,പുഛസഞ്ചാരം,കയ്യും വാലും കൊണ്ട് ഗോപുഛഗതി) സൃഷ്ടിച്ചതായി പറയുന്നു. ശ്യാനാലങ്കാരം കൊണ്ട് ഗരുഡൻ പറക്കുന്ന പ്രതീതി ഉണ്ടാക്കുന്നു. ശംഖചക്രാദിക ളാൽ അവയുടെ രൂപം സൃഷ്ടിക്കുന്നു. ഇത് രസികരുടെ മനസ്സിൽ Visualisation of Music എന്ന ദർശനസുഖം ഉണ്ടാക്കുന്നു. വാരിദംകൊണ്ട് സ്വരമഴ പെയ്ത് മേഘംവർഷിക്കുന്ന പ്രതീതിയാണുണ്ടാക്കുന്നത്. 24 എന്ന ശംഖസംഖ്യ (ഗായത്രിപ്രണവം)യുടെ ദ്വയം 48. 48 കളളിവരച്ച പത്മനാഭത്തില് സപ്തസ്വരമെഴുതി വേദമാതാവായ ഗായത്രീസർഗ്ഗം ആരംഭിക്കുന്നു. ഇതിനെ പത്മരൂപമാക്കിയും ചക്രം,ശംഖം,ജവം,വാരിദമാക്കിയും വരക്കുന്നു.

| | | | | | | | |
|---|---|---|---|---|---|---|---|
| സ | രി | സ | സ | സ | രി | ഗ | ഗ |
| രി | ഗ | രി | രി | രി | ഗ | മ | മ |
| ഗ | മ | ഗ | ഗ | ഗ | മ | പ | പ |
| മ | പ | മ | മ | മ | പ | ധ | ധ |
| പ | ധ | പ | പ | പ | ധ | നി | നി |
| ധ | നി | ധ | ധ | ധ | നി | സ | സ |




64 കള്ളി Inverted Pyramid.ഇത് മറുവശത്തേക്കും ചെയ്യുന്ന പക്ഷം സർവ്വതോഭദ്രമെന്ന വാസ്തുരൂപം കിട്ടും.

## ജവം

10 ഷഡ്ജം 18 ഇതരസ്വരങ്ങൾ ആകെ 28

| | | | | |
|---|---|---|---|---|
| സ | | നി | നി | നി |
| സ | | ധ | ധ | ധ |
| സ | | പ | പ | പ |
| സ | | മ | മ | മ |
| സ | | ഗ | ഗ | ഗ |
| സ | | രി | രി | രി |
| സ | സ | സ | സ | |

ഷഡ്ജംസംഖ്യ 1
ഋഷഭംസംഖ്യ 2
ഗാന്ധാരംസംഖ്യ 3
ഓരോ സംഖ്യ ഓരോ തുള്ളി.

ഇതരസ്വരങ്ങൾക്ക് 34 തുള്ളി ഷഡ്ജത്തിന് 10 ആകെ 44 തുള്ളി 22ശ്രുതിസ്ഥാനത്തിന്റെ ഇരട്ടിസംഖ്യ മധുരാമൃതവർഷവിന്ദുക്കളുടെ വാരിദം.

197.പ്രജാപതി

എല്ലാ പ്രജകൾക്കും അമ്മയും അച്ഛനും ഗുരുവും നിയാമകശക്തിയും .

*ശ്ലോകം 35. അമൃത്യു സർവ്വദൃക് സിംഹ സംധാതാ സന്ധിമാന് സ്ഥിര*

*അജോദുർമ്മർഷണ ശാസ്താ വിശ്രുതാത്മാ സുരാരിഹാ*

198. അമൃത്യു

മരണമില്ലാത്തത് .വിനാശമില്ലാത്ത അമൃതത്വകേന്ദ്രം .അമൃതസാഗരം. സുധാസിന്ധു.

199 സർവ്വദൃക്

സർവ്വപ്രാണികളുടേയും കൃതവും അകൃതവും സർവ്വകാലവും കാണുന്നവൻ. എങ്ങനെയാണ് യോഗനിദ്ര യിൽ സദാ കണ്ണടച്ചുകിടക്കുന്ന യോഗയോഗേശ്വരനായ വിഷ്ണു സർവ്വസാക്ഷിയാവുന്നത്. *സ്വാഭാവികേന ബോധേന.* സ്വാഭാവികമായി തന്റെ ബോധത്തിൽതന്നെയാണ് പരയും പശ്യന്തിയുമായി ഈ സർവ്വവും ഇരിക്കുന്നത്. യോഗി സ്വാത്മാവിനെത്തന്നെ സ്വാത്മാവിൽ ദർശിക്കുന്നു. സമാധിയിൽ ദർശിക്കുന്നു. സ്വവിഭൂതികളെ ദർശിക്കുന്ന യോഗീശ്വരനായ ഭഗവാന് അപ്രകാരം യോഗനിദ്രയില് സ്വസ്വഭാവമായ സ്വവിഭൂതിയായ സ്വാത്മബോധമായ പ്രപഞ്ചത്തെ സദാ കാണുന്നു.

200 സിംഹ

ഹംസ എന്ന പദത്തിലെ വർണ്ണാക്ഷരങ്ങള് തന്നെ സിംഹപദത്തിലും. ഏതൊരാൾ ഭക്തന്റെ സർവ്വദു രിതവും നശിപ്പിക്കുന്നുവോ, ആ ഹിംസകനാണ് നൃസിംഹരൂപമായ വൈദ്യുതീശക്തി. അത് തൂണിലുമുണ്ട്,തു രുമ്പിലുമുണ്ട്. രൂപത്തിൽ ഭീഷണമാണ്. ഒരേ സമയം രക്ഷയുമാണ്,ശിക്ഷയുമാണ്. വിദ്യയിൽ രക്ഷയ്ക്കായി (സംസ്കാരത്തിന്റെ) ശിക്ഷ (വിദ്യാഭ്യാസരീതി,വേദാംഗങ്ങളിലൊന്ന്) അനുവദിക്കുന്നു എന്നല്ല,അനുപേക്ഷണീ യവുമാണ്.

201 സംധാതാ

ഏതൊരുശക്തി മനുഷ്യരെ അവരുടെ കർമ്മഫലങ്ങളോട് സംയോജിപ്പിച്ച്, നിയന്ത്രിക്കുന്നുവോ, അത് സം ധാതാവ്. പ്രഹ്ളാദന്റെ കർമ്മഫലവും ഹിരണ്യകശിപുവിന്റെ കർമ്മഫലവും അവരവരില് സംയോജിപ്പിക്കാ നാണ് നൃസിംഹരൂപത്തിൽ സർവ്വദൃക്കായ ഹരി ഒരേ സമയം രക്ഷകനായും(പ്രഹ്ലാദന്)ശിക്ഷകനായും അ വതരിച്ചത്. അറിഞ്ഞോ അറിയാതെയോ ചെയ്ത സർവ്വകർമ്മങ്ങളുടെഫലവും നമുക്ക് അവൻതന്നെ നൽകു ന്നു.

202 സന്ധിമാന്.

ഫലഭോക്താവായി, ജീവാത്മരൂപത്തിൽ സകലപ്രാണികളിലുമിരിക്കുന്നതും അവനാണ്. അതിനാൽ സന്ധി മാ ൻ. ജീവാത്മാവിനെ പരമാത്മാവോടു സന്ധിചെയ്യുന്നവന്. അങ്ങനെ സർവ്വപുണ്യപാപഫലങ്ങളും താ ൻതന്നെ ഭുജിക്കുന്നവൻ. പ്രഹ്ലാദന്റെ പുണ്യഫലവും ഹിരണ്യകശിപുവിന്റെ പാപഫലവും ചേരുന്നത് അവനി ൽത്തന്നെയാണ്. ഭുജിക്കുന്നത് അവൻതന്നെയാണ്. പുണ്യപാപങ്ങളുടേയും നന്മതിന്മകളുടേയും രാപ്പകലു കളുടേയും അന്തർബ്ബഹിർഭാഗങ്ങളുടേയും സന്ധിസ്ഥാനമായ സന്ധ്യയില് ഉമ്മറപ്പടിമേലിരുന്ന് നരനും ഹരിയുമായി,പാതിമനുഷ്യനും പാതിദേവനും പാതി മൃഗവുമായി, സർവ്വഭോക്താവായിരിക്കുന്ന രക്ഷകനും ശിക്ഷകനും ,ഹിംസയും അഹിംസയും ,ജീവാത്മപരമാത്മാവുമായ യോഗരൂപം.

203 സ്ഥിര

ഇവയുടെ ഐക്യരൂപത്താൽ(ദ്വന്ദ്വങ്ങളുടെ ഐക്യത്താൽ)സ്ഥിരമായി അചലമായി ഇരിക്കുന്നവൻ, അദ്വൈ തരൂപി.

204.അജ

ജനിക്കാത്തവൻ,ആദിയില്ലാത്തവൻ,അതിനാലും സ്ഥിരനും അചഞ്ചലനും. അതേ സമയം ജനിച്ചതിനെയൊ ക്കെ ചലിപ്പിക്കുന്നവനും.

*അജതി ഗച്ഛതി ക്ഷിപതീതി വാ അജ*

തന്നെ സ്മരിക്കുന്ന ഭക്തഹൃദയത്തിലേക്ക് സദാഗതിയായി ചലിക്കുന്ന ,ഗമിക്കുന്ന,സഞ്ചരിക്കുന്ന ആദിമൂലരൂപൻ. ചലവും അചലവുമായവൻ.

205.ദുർമ്മർഷണ

ദാനവരാക്ഷസാദികളാൽപോലും തോൽപ്പിക്കാനാവാത്തവന്. ഒരായുധവും എടുക്കാതെ ,ഒരു ചെറുവിരലറ്റം

അനക്കാതെ ,സത്യസങ്കൽപ്പമാത്രയില് സർവ്വവും നശിപ്പ്ിക്കാന് സാധിക്കുന്നവനെ ആർക്കു തോ ൽപ്പിക്കാനാവും.

206 ശാസ്താ

ശാസ്താവ്,ശാസിതാവ്,ഗുരു.

*ശ്രുതിസ്മൃത്യാദിഭി സർവ്വേഷാമനുശിഷ്ടിം കരോതീതി ശാസ്താ* എന്നു ഭാഷ്യം. ശ്രുതികളാലും സ്മൃതികളാലും എല്ലാവിദ്യകളേയും അനുശാസനം ചെയ്യുന്ന പരമഗുരു എന്നാമ് ശാസ്താവ് എന്ന പദത്തിന് അർത്ഥം. അത് വിഷ്ണുപര്യായമാണ്. ശബരിമല ധർമ്മശാസ്താവ് അദ്വൈതധർമ്മമുപദേശിക്കുന്ന പരമഗുരുവായ വിഷ്ണുവാണ്. ധർമ്മസംസ്ഥാപകനായ വിഷ്ണുവിന്റെ പുത്രനുമാണ്. കേരളത്തിലെ മാതൃദായപ്രകാരമാണ് ശാസ്താവിന് വിഷ്ണുത്വം. ശിവനെന്ന പിതാവിന് വൈഷ്ണവിയിൽ ജനിച്ച ശാസ്താവ് പരമഗുരു. പ്രജയും പ്രജാപതിയും ഒന്നാണ്,കാരണവും കാര്യവും ഒന്നാണ്.

207.വിശ്രുതാത്മാ

*വിശേഷേണശ്രുതാ സത്യജ്ഞാനാദിലക്ഷണാ ആത്മാ.* അതുകൊണ്ട് വിശ്രുതാത്മാവ്. സത്യം,ജ്ഞാനം, വിവേകം മുതലായ ലക്ഷണങ്ങളാൽ സവിശേഷമായി കീർത്തികേട്ട ആത്മാവ്.

208 സുരാരിഹാ

സുരന്മാരുടെ ശത്രുക്കളായ എല്ലാ അധർമ്മികളേയും ഹനിച്ചുകളയുന്ന സുരാരിഹന്താവ്. ദേവന്മാർ ധ ർമ്മിഷ്ഠരാണ്.അവരുടെ ശത്രുക്കളോ,അധർമ്മികളും. ധർമ്മം സംസ്ഥാപിക്കേണ്ട ചുമതലയുള്ളതിനാലാണ് ഈശ്വരന് ദേവപക്ഷത്ത് പ്രവർത്തിക്കേണ്ടിവരുന്നത്. രണ്ടും അവനാണെങ്കിലും യുഗധർമ്മപാലനത്തിന് ഈ പ്രവർത്തനം വേണ്ടിവരുന്നു.

ശ്ലോകം 36 *ഗുരുർഗ്ഗുരുതമോ ധാമ സത്യ സത്യപരാക്രമ*

*നിമിഷോ അനിമിഷ സ്രഗ്വി വാചസ്പതിരുദാരധീ*

35ആം ശ്ലോകത്തിൽ പറഞ്ഞ ഗുരുരൂപമായ ശാസ്താവിനെ ഇവിടെ വർണ്ണിക്കുകയാണ്.

209. ഗുരു

സമസ്തവിദ്യകളും ഉപദേശിക്കയാലും സർവ്വപ്രകാരവും ജനകത്വം (പിതൃത്വം) സിദ്ധിക്കയാലും അവൻ ഗുരുവാണ്. വിവേകചൂഢാമണിയിലെ ഗുരുവന്ദനത്തിൽ ശങ്കരാചാര്യര് പറയുന്നു-

*സർവ്വവേദാന്തസിദ്ധാന്തഗോചരം തമഗോചരം*

*ഗോവിന്ദം പരമാനന്ദം സദ്ഗുരും പ്രണമാമ്യഹം.*

ഭജഗോവിന്ദം മൂഢമതിക്കുമാത്രമല്ല, വിവേകചൂഢാമണികൾക്കും പരമാനന്ദമാണ്. പരമഗുരുവായ ഗോവിന്ദൻ സർവ്വവേദാന്തസിദ്ധാന്തങ്ങളുമറിയുന്നവനും അവകളാലൊന്നും കാണാന് കഴിയാത്തവനുമാണ്. വാക്കിനോ മനസ്സിനോ ബുദ്ധിക്കോ അവനെ പ്രാപിക്കാവതല്ല. സാന്ദ്രാനന്ദസ്വരൂപമായ ആ പരമഗുരു വിഷ്ണു. വിഷ്ണുവിന്റെ കാണപ്പെട്ട രൂപമായിട്ടാണ് ശിഷ്യന്മാർ ഭൂമിയിലെ ഗുരുവിനെ ആദരിക്കുന്നതും സ്നേഹിക്കുന്നതും. ആശ്ചര്യചൂഢാമണിയായി, വിവേകചൂഢാമണികളുടെയെല്ലാം ആജ്ഞാസഹസ്രാരചക്രങ്ങളെ പ്രചോദിപ്പിച്ച് ഉണർത്തുന്നവനാണ് പരമഗുരുവായ എന്റെ മഹാവിഷ്ണു.

210. ഗുരുതമ

ബ്രഹ്മാവിനുപോലും ബ്രഹ്മവിദ്യാസമ്പ്രദായം പഠിപ്പിക്കയാൽ ഗുരുതമൻ. ബ്രഹ്മാവ് വിഷ്ണുനാഭിയിൽ വിഷ്ണുപുത്രനായി ജനിച്ചു. വിഷ്ണു പുത്രന് ബ്രഹ്മവിദ്യ ഉപദേശിച്ചു. ബ്രഹ്മാവിൽനിന്ന് ബ്രഹ്മാവിന്റെ പുത്രന്മാരായ ഋഷിമാർക്കും (രുദ്രനും ബ്രഹ്മാവിന്റെ മകനാണ്) മനുഷ്യരിലേക്കും പകർന്നുകിട്ടി. അതുകൊണ്ട് എല്ലാ ഗുരുക്കന്മാർക്കും ഗുരുതമനായി വിഷ്ണു.

211 ധാമം

*ജ്യോതി. നാരായണ പരംജ്യോതി* ( മഹാനാരായ.ഉപ)

സർവ്വകാമങ്ങളുടേയും ആസ്പദമാകയാല് ആ ജ്യോതിസ്സാണ് പരമധാമം. *പരമം ബ്രഹ്മ ധാമ* (മുണ്ഡ.ഉപ)

212. സത്യം

*സത്യവചനധർമ്മരൂപത്വാത് സത്യ.* അവന്റെ ധർമ്മരൂപം സത്യവചനമാണ്. സത്യവാക്കാണ്. സത്യസാരമാണ് ഈശ്വരസ്വരൂപം. മഹാനാരായണോപനിഷത്ത് *തസ്മാത് സത്യം പരമം വദന്തി* (അതിനാൽ സത്യമാണ് ഏററവും പരമം) എന്നു പറയുന്നു. *സത്യസ്യ സത്യ*മെന്ന് ശ്രുതി. *പ്രാണാ വൈ സത്യം, തേഷാമേഷ സത്യം* (ബൃ.ഉപ).പ്രാണങ്ങളാണ് സത്യം. ആ സത്യത്തിന്റേയും സത്യമാണ് പരബ്ര ഹ്മരൂപമായ ഭഗവാൻ. ഓം തത് സത് സത് ചിത് ആനന്ദം എന്ന് ആ സത്യസ്വരൂപത്തെ വിളിക്കുന്നു.

214. നിമിഷ

*നിമീലിതേ യതോ നേത്രേ യോഗനിദ്രാരതസ്യ അത നിമിഷ*

അർദ്ധനിമീലിതമോ നിമീലിതമോ ആയ നേത്രങ്ങളോടെ യോഗനിദ്രരതനായി ഇരിക്കയാലാണ് നിമിഷനാമം.

215.അനിമിഷ

*നിത്യപ്രവൃദ്ധസ്വരൂപത്വാത് അനിമിഷ മത്സ്യരൂപതയാ വാ ആത്മരൂപതയാ വാ അനിമിഷ.*

സദാ കണ്ണുതുറന്നിരിക്കുന്നവനുമാണവന്. അനിമേശസ്വഭാവത്താൽ അനുനിമിഷം പ്രവൃദ്ധസ്വഭാവം കൈവ രുന്നു. മഹിതപ്രവൃദ്ധയായി ത്യാഗരാജർ തപസ്തീർത്ഥപുരത്തെ ലളിതയെ പ്രകീർത്തിച്ചു. നിത്യപ്രവൃദ്ധ സ്വ രൂപമെന്നത് ബ്രഹ്മസ്വരൂപമെന്ന് ഇവിടെ അനിമേഷപദാർത്ഥചിന്തനത്തില് ശങ്കരാചാര്യരും പറയുന്നു. മത്സ്യപര്യായമാണ് അനിമിഷം. അതിന് ഇമകളില്ലാത്തതിനാൽ കണ്ണടക്കുന്നില്ല. ആത്മാവും സദാ കണ്ണുതുറ ന്നിരിക്കുന്നു.ബോധസ്വരൂപമായ ആത്മാവ് സുഷുപ്തിയിലും കൂടി ഉണർന്നിരിക്കുന്നു. സുഷുപ്തിയിൽ ശരീരവും മന സ്സും ബുദ്ധിയും ഉറങ്ങുമ്പോളും ആത്മാവ് ഉറങ്ങുന്നില്ല. അതിനാലും മത്സ്യാവതാരമെടുക്കയാലും ആത്മരൂപി യായി സകലവും സദാ കണ്ടുകൊണ്ടിരിക്കയാലും ഈ നാമം. നിമിഷം കാലത്തിന്റെ വിഭജനത്തിൽ വളരെ ചെറിയൊരു ഭാഗമാണ്. നിമിഷങ്ങളായി കാലത്തെ വിഭജിക്കുമ്പോൾ കാലം സായനമാണ്. വിഭജിക്കാനാ വാത്ത അനന്തകാലം നിരയനവും. രണ്ടും കാലസ്വരൂപിയായ ഭഗവാനാണ്. നിമിഷവും അനിമിഷവും ,കാല വും കാലാതീതവുമാണ്.

216 സ്രഗ്വി

സ്രഗ് മാല. വനമാല ധരിച്ചവൻ. ഭൂതതന്മാതാരാരൂപമായ വൈജയന്തിമാല നിത്യവും ധരിക്കയാൽ സ്രഗ്വി. സ,രി,ഗ്,വി . ഷഡ്ജം,ഋഷഭം,ഗാന്ധാരം ചേർന്ന സർഗ്ഗം(സരിഗം) വി വിദ്യ,സർഗ്ഗവിദ്യ. ഭൂതതന്മാത്രകളു ടെ നിരന്തരവർണ്ണസർഗ്ഗതാതല് വിജയവൈജയന്തി ചാർത്തിയ ഭഗവാന് തന്നെ സർഗ്ഗം. അവൻ ത ന്നെ സർഗ്ഗനെന്ന വിദ്യ. വിദ്യയുടെ ആധാരവും ഉറവിടവും ലയനവും അവനാണ്. സർവ്വനാദവും സർവ്വ രൂപവും സർവ്വവിദ്യയും സർവ്വപ്രപഞ്ചവും പ്രകാശകണതരംഗനാദബിന്ദുക്കളായി ഭൂതതന്മാത്രകളായിധരിച്ച് വർണ്ണരാഗസുഗന്ധം സ്രവിപ്പിക്കുന്ന സ്രഗ്വി. ആ മാലയുടെ വർണ്ണരാഗസുഗന്ധം നുകരാന് സർവ്വപ്രപ ഞ്ചവും ജീവജാലവും ഭ്രമരരൂപത്തിൽ അവനെ ചുററി രീങ്കാരം മുഴക്കി ഭ്രാമരീവ-ത്തി ചെയ്യുകയാണ്. അവനി ൽനിന്നു പഠിച്ചതല്ലാതെ ഒന്നും ഈ പ്രപഞ്ചത്തില് ആർക്കും ഇല്ല.

217 വാചസ്പതിരുദാരധീ

അതുകൊണ്ട് സർവ്വവചസ്സിനും (വാക്ക്) വിദ്യക്കും പതിയായ വാചസ്പതി. സർവ്വാർത്ഥവിഷയമായ ധീ (ബുദ്ധി)ഉള്ളതിനാലും അത് ഉദാരമായി ശിഷ്യർക്ക് നൽകുകയാലും ഉദാരമതിയായ വിദ്യാപതി. ഇപ്രകാരം അപൂർവ്വപ്രതിഭയായസാരസ്വതതത്വം തന്നെയാണ് പരമഗുരുവായ ബ്രഹ്മം.

ശ്ലോകം 37 *അഗ്രണീഗ്രാമണീ ശ്രീമാൻ ന്യായോ നേതാ സമീരണ*

*സഹസ്രമൂർദ്ധാ വിശ്വാത്മാ സഹസ്രാക്ഷ സഹസ്രപാത്.*

218.അഗ്രണി

*അഗ്രം പ്രകൃഷ്ടം പദം നയതി മുമുക്ഷൂനിതി അഗ്രണി*

മുന്നിൽ (അഗ്രത്തില്) പ്രതിഷ്ഠിക്കപ്പെട്ട നേതൃസ്ഥാനത്തുള്ളവൻ. മുമുക്ഷുക്കളെ അവരാഗ്രഹിക്കുന്ന പരമപ്രകൃഷ്ടമായ അഗ്രപദത്തിലേക്ക് (തന്നിലേക്ക്) തന്നെ നയിക്കുന്നവൻ.

219 ഗ്രാമണി

ഭൂതഗ്രാമങ്ങളുടെ (പഞ്ചഭൂതം) നേതാവ്. സംഗീതത്തിൽ ഷഡ്ജഗാന്ധാരമദ്ധ്യമഗ്രാമങ്ങളുടെ നേതാവ്. ജനപദങ്ങളായ ഗ്രാമങ്ങളുടെ നേതാവ്. പഞ്ചഭൂതങ്ങളും സംഗീതഗ്രാമങ്ങളും ഭൂമിയിലെ ഗ്രാമങ്ങളും (വാസ്തു) അവനിൽനിന്നുണ്ടായി,അവനിൽസ്ഥിതിചെയ്ത്,അവനിൽ ലയിക്കയാല് സർവ്വത്തിനും മുതൽവനാണ് (ആദ്യൻ) ബ്രഹ്മം.

220 ശ്രീമാൻ.

ശ്രീ കാന്തി,ഐശ്വര്യം. സർവ്വാതിശയമായ സൌന്ദര്യം,ശോഭ,ഐശ്വര്യം ഇവകളാല് മറ്റെല്ലാത്തിനേയും നിഷ്പ്രഭമാക്കുന്നവൻ. ശ്രീദേവിയുടെ ഭർത്താവ്.

221. ന്യായ

*പ്രമാണാനുഗ്രാഹകോ ഭേദകാരകസ്തർക്കോ ന്യായ*

തർക്കശാസ്ത്രത്തിൽ ഭേദങ്ങൾ കാണുമ്പോൾ, അവയെ തെളിയിക്കാനായി ന്യായകാരന്മാർ പ്രമാണം ( Proof / Reasons) ചൂണ്ടിക്കാട്ടുന്നു. ആ ഭേദങ്ങളും ന്യായങ്ങളും പ്രമാണങ്ങളുമെല്ലാം അവനാണ്. എന്നാലും ന്യായങ്ങൾക്കും ശാസ്ത്രങ്ങൾക്കുമപ്പുറത്തുള്ളതും ബുദ്ധിക്കും പ്രമാണത്തിനും തൊടാനാവാത്തതുമായ പരമന്യായവും അവനാണ്.

222. നേതാ

രാഷ്ട്രതന്ത്രവിശാരദനാണ് നേതാവ്. ഭഗവാനാകട്ടെ,ജഗത്തന്ത്രവിശാരദനാണ്. ഈ ജഗത്തിന്റെ തന്നെ ചലനതന്ത്രനിയാമകനായ നേതാവാണ്.

223 സമീരണ

ശ്വസനരൂപത്തിൽ സർവ്വഭൂതങ്ങളേയും ചേഷ്ടിപ്പിക്കുന്നത്(ചലിപ്പിക്കുന്നത്) അവനാകയാൽ അവനെ മാരുതനെന്ന്(സമീരണനെന്ന്)വിളിക്കുന്നു. ശ്ലോകം 36ലെ ഗുരുവും 37ലെ സമീരണനും ചേർന്ന ഗുരുമാരുതപുരം ശരീരമെന്ന ദൈവീവീണ. ഇതിലുണരുന്ന ഓരോ സ്വരവും ശ്രുതിയും നാദവും ഭാഷയും ഇതിലുയരുന്ന ഓരോ വിചാരവും ഓരോ വിദ്യയും അവന്റെ മാത്രം ലീല. നാമെല്ലാം ആ പരമഗുരുവിന്മാത്രം സ്വന്തം. ഏഴേഴ്ജന്മവും ആ പരമാനന്ദരൂപമായ ഗുരുമാരുതപാദത്തിൽ സമർപ്പിതം.

224സഹസ്രമൂർദ്ധാ

ആയിരംശീർഷമുള്ളവൻ. ആയിരം ഫണമുള്ളവൻ. അനന്തൻ. ആയിരം ഇതളുള്ള സഹസ്രാരചക്രമായി മസ്തിഷ്കത്തിന്റെ എല്ലാ സരണികളും പ്രവർത്തിക്കുകയാല് സർവ്വജ്ഞപുരുഷൻ. സഹസ്രാരപത്മത്തിലെ ആനന്ദമധുവിന്റെ അമൃതവർഷത്താല് സർവ്വർക്കും പ്രചോദനവും തേജസ്സും നൽകുന്ന കാരുണ്യവാരിധിയും ആദിയന്തമില്ലാത്തവനുമായ ജഗദ്ഗുരു. അനന്തമായ കാലസർപ്പശയ്യയില് യോയയോഗേശ്വരനായി ശയിക്കുന്ന മഹാവിഷ്ണു. അനന്തനും വിഷ്ണുവും വേർപിരിക്കാനാവാത്ത ഇരട്ടകളാണ്. (മിഥുനം). നാഗങ്ങളുടെ പ്രജ്ഞാപാരമിതമെന്ന സുധാസിന്ധുവിൽ സദാ യോഗികളായി, സർവ്വം കാണുന്നവരാണ്. സഹസ്രശീർഷപുരുഷ എന്ന പുരുഷസൂക്തം നോക്കുക.

225. വിശ്വാത്മാ

വിശ്വത്തി്ന്റെ മുഴുവനും ആത്മാവ്. വിശ്വത്തിന്റെ ജ്ഞാനവും ഊർജ്ജവും മുഴുവനും അവന്റെ അവ്യക്തരൂപത്തിന്റെ അഭിവ്യക്തി (പ്രകാശനം) മാത്രമാണ്.

226. സഹസ്രാക്ഷ

ആയിരം കണ്ണുകളുള്ളവൻ(ഇന്ദ്രപര്യായം). അക്ഷമെന്നതിന് അച്ചുതണ്ട് ,കണ്ണ്,ചൂത് എന്ന് മൂന്ന് അർത്ഥമുണ്ട്. കണ്ണ് ദർശനേന്ദ്രിയം.രണ്ടുകണ്ണുകൊണ്ട് നാം കാഴ്ച കാണുന്നു. ഈശ്വരനോ,ആയിരം കണ്ണുതുറന്ന് സർവ്വം കാണുന്നു. ഭൂമിക്ക് ഒരു അച്ചുതണ്ട്. പ്രപഞ്ചത്തിനോ, ആയിരം അച്ച്ുതണ്ടുകളുള്ള ആയിരം ഭൂമികൾക്കു വാസസ്ഥാനമണ്,പ്രപഞ്ചം. ഈ ബ്രഹ്മാണ്ഡങ്ങളെല്ലാം ആ ലീലാലോലനായ ഭഗവാന്റെ ,(മായാപുരുഷന്റെ) കളിപ്പാട്ടങ്ങളായ ചൂതുകള് മാത്രമാണ്. ഗന്ധർവ്വന്മാരും അപ്സരകളും അക്ഷകാമിക ളാണ് എന്ന് പുരാണങ്ങൾ പറയുമ്പോൾ,പലരും അതിനെ ചൂതുകളിയിൽ തൽപ്പരരെന്നഅർത്ഥത്തില് മാത്രമാണ്

എടുത്തിട്ടുള്ളത്. അത് സ്ഥൂലാർത്ഥമാണ്. അനന്തം കണ്ണുകളാൽ പ്രപഞ്ചത്തെ വീക്ഷിക്കാനും ,ചുറ്റിനടന്ന്(കക്ഷ്യാഭ്രമണം) പ്രപഞ്ചഗതിയറിയാനും ആ ഗതിയിലെ ലാസ്യതാണ്ഡവഗമകങ്ങളാൽ കലാപൂർണ്ണമായ സർഗ്ഗത്തിനും ശ്വാസികളും നാദികളുമായി കാറ്റിലും കടലിലും ആകാശത്തിലും ഔഷധിവനസ്പതികളിലും ഈശ്വരൻ വിന്യസിച്ചവരാണ് ഗന്ധർവ്വാപ്സരസ്സുകള്.അതിനാലാണ് അവർ അക്ഷകാമികളാണെന്നു പറയുന്നത്. ഭഗവാന്റെ മായാലീലച്ചതുരംഗത്തിൽ അഴർക്കുള്ള കാമം വെറും ചൂതുകളിയോടുള്ള കാമമല്ല.

227 സഹസ്രപാത്

ആയിരം പാദങ്ങളാൽ സഞ്ചരിക്കുന്നത്. സഹസ്രശീർഷപുരുഷ സഹസ്രാക്ഷ സഹസ്രപാത് എന്ന ഋഗ്വേദസംഹിതാശ്ലോകത്തിൽനിന്നാണ് ഈ നാമങ്ങൾ.ആയിരം പാദമുള്ള ഇഴഞ്ഞുനടക്കുന്ന നാഗരാജ്ഞിയായും നാഗയോഗിയായും ആയിരം പദമുള്ള കവിതയായും ആയിരം പാദമുള്ള വൃത്തനിബദ്ധമായതോ അല്ലാത്തതോ ആയ പദ്യമായും ഈ പ്രപഞ്ചത്തെ സങ്കൽപ്പിക്കാം. മുമ്പൊക്കെ ഗ്രാമത്തിൽ അഞ്ഞൂററുവരെന്ന സംഘമാണ് കല,രാഷ്ട്രമീമാംസ,ന്യായം,ശാസ്ത്രം,ഭരണം,വ്യാപാരം എല്ലാം നിയന്ത്രിച്ച് ഗ്രാമണിക്ക് സഹായമായിരുന്നത്. 500 പേർക്ക് 1000 കൈ,ആയിരം കാൽ,ആയിരം കണ്ണ്.ഇടത്തും വലത്തുമായി ഇരട്ടനാഗഫണംപോലെ പിരിഞ്ഞുനിൽക്കുന്ന രണ്ടുവശങ്ങളുള്ളതിനാല് 1000 മസ്തിഷ്കഭാഗം (കലകൾക്ക് ദക്ഷിണം ന്യായശാസ്ത്രാദികൾക്ക് വാമം) ഇങ്ങനെയെല്ലാം സർവ്വവിധത്തിലും സർവ്വപ്രപഞ്ചത്തേയും നിയന്ത്രിക്കുന്നത് സദാ ഒരേ നിയാമകശക്തിതന്നെ.

ശ്ലോകം 38 ആവർത്തനോ നിവൃർത്താത്മാ സംവൃത സംപ്രമർദ്ദന

അഹസംവർത്തകോവഹ്നി അനിലോ ധരണീധര

228 ആവർത്തനന്.

സംസാരചക്രം ആവർത്തിക്കുന്നു.കാലചക്രവും ഋതുചക്രവും ധർമ്മചക്രവും ആവർത്തിക്കുന്നു. ഇങ്ങനെ ചാംക്രികഭ്രമണരൂപമായ ചക്രങ്ങളെ പ്രവർത്തിപ്പിക്കുന്ന സൂത്രധാരൻ.

229 നിവൃത്താത്മാ

സംസാരചക്രം തിരിക്കുമ്പോളും സംസാരബന്ധത്തിൽനിന്ന് നിവൃത്തിച്ച് നിൽക്കുന്നതിനാല് നിവൃത്താത്മാ. പ്രവൃത്തിയും നിവൃത്തിയും അവനാണ്.

230. സംവൃത

അവിദ്യയാൽ ആഛാദിതമായിരിക്കുന്നു. ഈ സംവൃതത്വം കൊണ്ട് (മറയ്ക്കൽ) സംവൃതനാമം. അവന്റെ തേജസ്സ് അപരിമിതം.അതിനെ ധാമഛദമായി മറച്ചിട്ട് മാത്രമേ ദർശിക്കാനാവൂ. ഒരു കുലവധുവിനെ പൂർണ്ണനഗ്നമായി കാണാനാവില്ല. അവൾ അംഗലാവണ്യത്തെ വസ്ത്രം കൊണ്ടു മറക്കുന്നു. കുലവധു പുരുഷനഗ്നത കാണാനിഷ്ടപ്പെടുകയുമില്ല. അത്,സ്വഭർത്താവിന്റേയായാലും കൂടി. മറച്ച ലാവണ്യത്തിന്റെ (ഗോപനം ചെയ്ത സൌന്ദര്യരഹസ്യത്തിന്റെ) മാറ്റ് സംഗീതത്തിലും സാഹിത്യത്തിലും സ്ത്രീപുരുഷശരീരങ്ങളിലും ഒരുപോലെ വർദ്ധമാനമാണ് എന്ന് ലാവണ്യശാസ്ത്രതത്വം.നഗ്നമായ പൂർണ്ണസത്യത്തെ (വിദ്യ) അവിദ്യ എന്ന മായാവസ്ത്രത്താൽ മൂടിവെച്ചുവേണം ആസ്വദിക്കാന്. സുകുമാരകലകളിൽ വിദഗ്ധരായ ഗന്ധർവ്വാപ്സരസ്സുകളിൽ പ്രമുഖയും നാരായണർഷിയുടെ മകളും പുരൂരവസ്സിന്റെ രാജ്ഞിയും പൂരുഭാഗതവംശത്തിന്റെ അമ്മയുമായ ഉർവ്വശി ഒരിക്കലും തന്റെ മുന്നില് നഗ്നനായി പ്രത്യക്ഷപ്പെടരുതെന്ന് പുരൂരവസ്സിനോട് വ്യവസ്ഥ ചെയ്തത് ഈ സൌന്ദര്യശാസ്ത്രബോധംകൊണ്ടാണ്. Aestheticsൽ മൂരിശൃംഗാരത്തിനോ നഗ്നതക്കോ പച്ചയായി അശ്ലീലം പറയുന്നതിനോ ഒന്നും സ്ഥാനമില്ല. ധാമഛദമായി സംവൃതമായിരിക്കുന്ന സൌന്ദര്യത്തിന് കൂടുതൽ തെളിമ,ആനന്ദം തരാനാവും. ഈശ്വരൻ (പരാവിദ്യ) തന്നെ അവിദ്യയാൽ മറച്ചിരിക്കുന്നത് ഈ സത്ചിത് ആനന്ദാവസ്ഥയുടെ പൂർണ്ണസൌന്ദര്യം പ്രകാശിപ്പിച്ചുതരുന്നതിന്നാണ്.

231. സംപ്രമർദ്ദന

സമ്യക്കായി പ്രമർദ്ദിക്കുന്നവൻ. രുദ്രന്,കാലൻ മുതലായ രൂപങ്ങളെടുത്ത് ആ വിഭൂതികളിലൂടെ എല്ലാവരേയും മർദ്ദിച്ച് അമർച്ച ചെയ്യുന്നതിനാൽ സംപ്രമർദ്ദനൻ.

232. അഹ സംവർത്തക

അഹസ്സ് അഥവാ പകലിനെ സൂര്യരൂപത്തില് സംവർത്തനം ചെയ്യുന്നതിനാൽ സംവർത്തകൻ. സൂര്യനിലെ സംവർത്തനാഗ്നിയായ സൂര്യ. ആ ശക്തി ദിനം,കാലം,ഋതു,ഇവകളെ ക്രമമായി താളാത്മകമായി ആവർത്തിപ്പിക്കുന്ന രാശിചക്രരാസലീലയില് ഏർപ്പെട്ടിരിക്കുന്നു.

233.വഹ്നി

വഹിക്കുന്നത് വഹ്നി. ദേവന്മാർക്ക് ഹവ്യം വഹിക്കുന്നത് അഗ്നിയാണ്.

234 അനില

അനാദിത്വംകൊണ്ട് അഗ്നിക്ക് അനിലപര്യായം. പുണ്യപാപങ്ങളാൽ ബാധിക്കപ്പെടായ്കയാലും അനിലൻ. വായുവും അഗ്നിയും (അനിലനും അനലനും) ഈ ഗുണസാമ്യമുള്ളവരാണ്.

235 ധരണീധര

ഭൂമിയെ ആദിശേഷരൂപത്തിൽ താങ്ങിനിർത്തുന്നതും വരാഹരൂപത്തില് താങ്ങുന്നതും കൂർമ്മപൃഷ്ഠത്തില് താങ്ങുന്നതും ഭഗവാനാണ്. ഭൂമീപതി(രാജാവ്).

ശ്ലോകം 38 സുപ്രസാദ പ്രസന്നാത്മാ വിശ്വദൃക് വിശ്വഭുഗ്വിഭു

സത്കർത്താ സത്കൃത സാധുജ്ജഹ്നുന്നാരായണോ നര.

236. സുപ്രസാദ

ശോഭനമായ പ്രസാദത്തോടുകൂടിയവൻ. ക്ഷിപ്രപ്രസാദി. ഉപദ്രവം ചെയ്യുന്ന ശിശുപാലാദികൾക്കുകൂടി മോക്ഷപ്രദനായിരിക്കുന്ന സംപ്രസാദശീലന്.

237.പ്രസന്നാത്മാ

രജസ്സ്,തമസ്സ് എന്നിവയാൽ കലുഷിതമാകാത്ത് അന്തകരണത്തോടുകൂടിയവനാണ് പ്രസന്നാത്മാവ്. സത്വഗുണലക്ഷണമാണ് പ്രസന്നസ്വഭാവം. പ്രസന്നതക്കു കാരണം തന്റെ സർവ്വ കാമങ്ങളും സാധിച്ചു കഴിഞ്ഞതാണ്. ചാരിതാർത്ഥ്യമാണ്. സുപ്രസാദമാണ് പ്രസന്നാത്മാവിന്റെ കാരണമെന്നുപറഞ്ഞാല് അതു തെറ്റാവില്ല. ആയുർവ്വേദശാസ്ത്രപ്രകാരം ധാതുപ്രസാദമുള്ള വ്യക്തിയുടെ സർവ്വേന്ദ്രിയങ്ങളും പ്രസന്നമായിരിക്കും. അരോഗദൃഢമായിരിക്കും. സാംഖ്യരും ശങ്കരാചാര്യരും സത്വപ്രസാദമാണ് പ്രസന്നതക്കു കാരണമായി പറയുന്നത്. രജസ്തമോഗുണം കുറഞ്ഞും സത്വഗുണം കൂടിയുമിരിക്കുന്ന സത്വപ്രാസാദത്തിൽ ധാതുക്കളെല്ലാം കളങ്കമറ്റ് പ്രസാദമായിരിക്കും. (ധാതുപ്രസാദം. )അതിനാൽ സാംഖ്യ,ശാങ്കരസിദ്ധാന്തങ്ങളും ആയുർവ്വേദ സിദ്ധാന്തവും തമ്മിൽ ഭേദമില്ല. മാദ്ധ്വാചാര്യൻ പ്രസന്നതക്ക് ഹേതു വിഷ്ണുപ്രസാദമാണെന്നു പറയുന്നു. ബ്രഹ്മാവ് രജോഗുണപ്രധാനി. ശിവൻ തമോഗുണപ്രധാനി. വിഷ്ണു സത്വഗുണപ്രധാനി. അതിനാൽ മാദ്ധ്വന്റെ വിഷ്ണുപ്രസാദവും ശങ്കരന്റെ സത്വപ്രസാദവും ആയുർവ്വേദത്തിന്റെ ധാതുപ്രസാദവും ഒന്നുതന്നെ .സത്വപ്രസാദമുള്ളവര് ശത്രുക്കളിൽപോലും പ്രസന്നതയോടെ കരുണ ചെയ്യുന്നു.

238.വിശ്വദൃക്ക്

വിശ്വത്തെ മുഴുവനും തന്റെ ഉള്ളിൽത്തന്നെ ദർശിച്ച് തന്നിൽനിന്നു സൃഷ്ടിച്ച്, അതിനെ നിരന്തരം വീക്ഷിക്കുന്നവൻ. സ്രഷ്ടാവ് തന്റെ സൃഷ്ടിയെ പ്രേമപൂർവ്വം സദാ നോക്കി സംരക്ഷിക്കുന്നു.

239 വിശ്വഭുക്ക്

ആ വിശ്വത്തെ ഭുജിക്കുന്നു ,ആസ്വദിക്കുന്നു.വിശ്വം രസാത്മകം. കലാത്മകം. അതിന്റെ രസാനുഭവം നുകരുന്നവൻ. കലാസൌകുമാര്യം ആസ്വദിക്കുന്നവൻ. സ്രഷ്ടാവുതന്നെ രസികനും. രസാനുഭവം പൂർണ്ണമാകാന് ഒരു മിഥുനം (2 എണ്ണം) വേണം. ഒരാൾ എഴുതുന്നു,രാൾ വായിച്ചുരസിക്കുന്നു. ഒരാള് പാടുന്നു,ഒരാള് കേട്ട് രസിക്കുന്നു. കേൾക്കാനും അറിയാനും പരസ്പരം രസാനുഭവം സംവദിക്കാനും മറ്റൊരാളുണ്ടാവുമ്പോഴേ കലാസ്വാദനത്തിൽ രസാനുഭവം പൂർത്തിയാവൂ. ബ്രഹ്മാനുഭവത്തിൽ ഒരാളേ ഉള്ളു. ദ്വൈതമില്ല. ഇതല്ലാതെ ബ്രഹ്മാനുഭവവും രസാനുഭവവും തമ്മില് ഭേദമില്ല. ഇവിടെ ബ്രഹ്മാനുഭവമാണ് പരാമർശിക്കപ്പെട്ടിരിക്കുന്നത് എന്നതുകൊണ്ട്,ദർശിക്കയും സൃഷ്ടിക്കയും ചെയ്ത സ്രഷ്ടാവും സൃഷ്ടിയും അതിന്റെ രസാനുഭവവും ,രസാനുഭവഭോക്താവും എല്ലാം ഒരാളുതന്നെ .ബ്രഹ്മം തന്നെ.

240 വിഭു

ഹിരണ്യഗർഭന് മുതലായി അനേകം രൂപങ്ങളെടുത്തുകാണുകയാല് ആ ഏകത്തെ വിഭു എന്നു വിളിക്കുന്നു. നിത്യം വിഭും എന്ന് മുണ്ഡകോപനിഷത്ത്.

241 സത്കർത്താ

സത്ത്(സത്യം) അഥവാ നന്മ പ്രവർത്തിക്കുന്നവൻ. സത്കർമ്മങ്ങളാൽസല്കരിക്കപ്പെടുകയും പൂജിക്കപ്പെട്ടുകയും ചെയ്യുന്നവൻ. സല്കർമ്മംചെയ്യുന്ന സജ്ജനങ്ങളെ സല്കരിക്കയും പൂജിക്കയും ചെയ്യുന്നവന്. ഗുരു,കുചേലൻ മുതലായവര് സജ്ജനങ്ങള് ഇവരെ സല്കരിച്ചുപൂജിക്കുന്നു. ധർമ്മപുത്രൻ,വിദുരൻ മുതലായ സജ്ജനങ്ങളാൽ സല്കരിച്ച് പൂജിക്കപ്പെടുന്നു. ഭക്തരാൽ പൂജിതനും ഭക്തരെ പൂജിക്കുന്നവനും.

242.സാധു

സത്ക്കർത്താവ് സാധുവുമാകുന്നത് സ്വാഭാവികം.ന്യായവർത്തിയായവനാണ് സാധു. സാധയതി. അവൻ എല്ലാം നിറവേറ്റുന്നു. (സാധിക്കുന്നു).മറ്റൊരാളുടേയോ ഉപകരണങ്ങളുടേയോ സഹായം കൂടാതെത്തന്നെ. സാധുജനങ്ങൾക്ക് ദൂതനും സഹായിയുമായി അവരുടെ ധർമ്മങ്ങളെല്ലാം സാദ്ധ്യമാക്കുന്നു. സാധിക്കുന്നതും സാദ്ധ്യവും,സാധകനും അവൻതന്നെയാണ്.എല്ലാവിധത്തിലും സാധുവാണ്.

243 ജഹ്നു

സംഹാരസമയത്ത് ജനങ്ങളെ അപഹനിക്കുന്നതിനാൽ ജഹ്നു .അജ്ഞാനികളേയും പാപകർമ്മം ചെയ്യുന്നവരേയും പരമപദത്തിലേക്കുള്ള മാർഗ്ഗത്തിൽനിന്ന് വ്യതിചലിപ്പിക്കുന്നു.(അപനയതീതി). അതിനാലും ജഹ്നു. ഭക്തന്മാരെ പരമപദത്തിലേക്കു നയിക്കുന്നു.

244 നാരായണൻ.

നാരം ജലം. ആകാശാദികരണജലംപോലും ഓതൊരു കാരണാത്മാവിൽനിന്ന് ജനിച്ച കാര്യമാണോ , ആ പരമകാരണസ്വരൂപൻ. കാരണജലമായ നാരത്തിൽ അയനം ചെയ്യുന്നവനാണ് നാരായണൻ.

*യച്ച കിഞ്ചിദ് ജഗത്സർവ്വം ദൃശ്യതേ ശ്രൂയതേപി വാ*

*അന്തർബഹിർശ്ച തത് സർവ്വം വ്യാപ്യ നാരായണാ സ്ഥിത (മഹാനാരാ.ഉപ)*

*നരാജ്ജാതാനി തത്വാനി നാരാണി തതോ വിദു*

*താന്യേവചായനം തസ്യ തേന നാരായണ സ്മൃത(മഹാഭാരതം)*

*നരാണാം ജീവാനാമയനത്വാത് പ്രലയ ഇതി വാ യത് പ്രയന്ത്യഭിസംവിശന്തി (തൈ.ഉപ)*

*നാരാണാമയനം യസ്മാത് തസ്മാന്നാരായണ സ്മൃത (ബ്രഹ്മവൈവർത്തപുരാണം)*

*ആപോ നാരോ ഇതി പ്രോക്താ ആപോ വൈ നരസൂനവ*

*താ യദസ്യായനം പൂർവ്വം തസ്മാന്നാരായണ സ്മൃത.* (മനു)

നാരായണായ നമ എന്ന മന്ത്രത്തെക്കുറിച്ച് നരസിംഹപുരാണം-

*നാരായണായനമ ഇത്യയമേവ സത്യ*

*സംസാരഘോരവിഷസംഹരണായമന്ത്ര*

*ശ്രുണ്വന്തു ഭവ്യമതയോ യതയോസ്തരാഗാ*

*ഉച്ചൈസ്തരാമുപദിശാമ്യഹമൂർദ്ധ്വബാഹു*

245 നര

*നയതീതി നര പ്രോക്ത പരമാത്മാ സനാതന* എന്ന് വ്യാസവചനം.സനാതനമായ പരമാത്മാ ജനങ്ങളെ നയിക്കുന്ന നേതാവായി മനുഷ്യരൂപത്തിൽ ജന്മമെടുക്കുമ്പോള് നരനെന്നു പറയുന്നു. അതായത് നാരായണൻ തന്നെ നരൻ. നരനാരായണന്മാരാണ് അർജ്ജുനനും കൃഷ്ണനും. നാരായണന്റെ വിഭൂതികളാണ് ജീവന്മാ ർ.അവരെ നരന്മാരെന്നു പറയുന്നു.

ശ്ലോകം 40 *അസംഖ്യേയോപ്രമേയാത്മാ വിശിഷ്ട ശിഷ്ടകൃത്ശുചി*

*സിദ്ധാർത്ഥ സിദ്ധസങ്കൽപ്പ സിദ്ധിദ സിദ്ധിസാധന*

247 അസംഖ്യേയ    എണ്ണാൻ കഴിയാത്തവൻ. നാമമോ രൂപമോ ഇല്ലാത്തതിനെ സംഖ്യകൊണ്ട് എണ്ണി തിട്ടപ്പെടുത്താനാവില്ല.

248 അപ്രമേയാത്മാ

അളക്കാനോ തൂക്കാനോ വ്യാപ്തി നിശ്ചയിക്കാനോ സാധിക്കാത്തത്.

249 വിശിഷ്ട

സർവ്വത്തേയും അതിശയിക്കുന്ന ഗുണഗണങ്ങളാൽ വിശിഷ്ടൻ. *വിശ്വത പരം നിത്യം* (തൈ.ആരണ്യകം) ആകയാലാണ് വിശിഷ്ടത.

250 ശിഷ്ടകൃത്

ശിഷ്ടമായ ശാസനം നൽകുന്നവൻ. ശിഷ്ടരെ പാലിക്കുക എന്ന കർമ്മം ചെയ്യുന്നവൻ. കൃത് എന്ന വാക്ക് സംരക്ഷിക്കുക എന്ന അർത്ഥത്തിലുപയോഗിക്കുന്നു. സാമാന്യവചനം(സാമാന്യാർത്ഥം) ഉള്ള ധാതുക്കൾ വിശേഷവചനം(വിശേഷാർത്ഥം) വരുത്തുമാറ് പ്രയോഗിക്കുന്നതിനുദാഹരണമാണിത്. കുരുകാഷ്ഠാനി എന്നതിന്റെ സാമാന്യാർത്ഥം വിറകുണ്ടാക്കുക,വിശേഷാർത്ഥം വിറകു കൊണ്ടുവരിക. കുരു എന്ന വാക്ക് ഉണ്ടാക്കുക,കൊണ്ടുവരിക എന്ന് രണ്ടർത്ഥം തരുന്നു. ഇവിടെ കൃത് ചെയ്യുന്നവൻ,സംരക്ഷിക്കുന്നവൻ എന്ന് രണ്ടർത്ഥത്തിലാണ്.

251 ശുചി.

നിഷ്കളങ്കൻ. മായയാൽ സ്പർശിക്കപ്പെടാത്തവൻ.ഭക്തരും അവരുടെ ഭക്തിയാല് ശോഭിപ്പിക്കുന്നവൻ. ആ ശോഭയെ നിരന്തരം നില നിർത്തുന്നവൻ.      അഞ്ജനം മായ,അവിദ്യ,കറുപ്പുനിറം. അതില്ലാത്തവനാണ് നിരഞ്ജനൻ. നിഷ്സളങ്കത്വം നിരഞ്ജനത്വമാണ്. മായയാൽ കളങ്കിതനാകാത്തവന് ശുചി.

252 സിദ്ധാർത്ഥ

സിദ്ധൻ നിർവൃത്തൻ. എല്ലാം സിദ്ധിച്ചുകഴിഞ്ഞവൻ. ഇനിയൊന്നു സാധിക്കാനില്ലാത്തവൻ. സർവ്വാർത്ഥസിദ്ധി നേടിയവൻ. ഛന്ദോഗ്യത്തിൽ സത്യകാമ എന്ന് പറയുന്നു. സത്യകാമമെന്ന സിദ്ധി നേടിയവനാണ് സിദ്ധാർത്ഥന്.

253 സിദ്ധസങ്കൽപ്പ

ഏതൊരുകാമവും സങ്കൽപ്പം ഒന്നുകൊണ്ടുമാത്രം സാധിക്കുന്നവന് .സത്യസങ്കൽപ്പന് തന്നെ സിദ്ധ സങ്കൽപ്പനും.

254 സിദ്ധിദ

സിദ്ധികളരുളുന്നവൻ. സാധകന്റെ യോഗ്യതാനുസരണം അണിമാദിസിദ്ധികളെ തന്ന് അനുഗ്രഹിക്കുന്നു.

255 സിദ്ധിസാധനന്.

സിദ്ധന്മാരുടെ സാധകത്വത്താൽ  അവർക്ക് സിദ്ധി അരുളുന്നവനും അവരെക്കൊണ്ട് സിദ്ധികള് നേടാൻ സാധന ചെയ്യിക്കുന്നവനും അവനാമ്.സാധനചെയ്യുന്ന വേളയിൽത്തന്നെ സാധകന് ആനന്ദാനുഭവം നേടുന്നു. അപ്പോൾപ്പിന്നെ സിദ്ധിക്കുന്ന വേളയിലെ കഥ പറയേണ്ടതുണ്ടോ.

*ശ്ലോകം 41 വൃഷാഹി വൃഷഭോ വിഷ്ണുർവൃഷപർവ്വാ വൃഷോദര*

*വർദ്ധനോ വർദ്ധമാനശ്ച വിവിക്ത ശ്രുതിസാഗര*

256 വൃഷാഹി

ധർമ്മത്തെ പ്രകാശിപ്പിക്കുന്നവന്. വൃഷമെന്നാൽ ധർമ്മം,പുണ്യം. അതിനെ പ്രകാശിപ്പിക്കാനുള്ള സാമർത്ഥ്യമുള്ളതിനാല് ഈ നാമം. യജ്ഞവിശേഷങ്ങളിൽ 12 പകലില് തീരുന്ന ഒരു യജ്ഞവിശേഷമാണ് ദ്വാദശാഹം. ഈ വൃഷാഹമെന്ന ക്രതു (യജ്ഞം) അനുഷ്ഠിക്കുന്നവൻ വൃഷാഹി. അതിന്റെ ഫലമനുഭവിക്കുന്നവനെന്നും പറയാം.

257 വൃഷഭം

*വർഷത്യേഷ  ഭക്തേഭ്യ കാമാനിതി വൃഷഭ.*  ഭക്തന്മാർക്ക് സർവ്വകാമങ്ങളും വർഷിച്ചുകൊടുക്കുന്നവന്. ഭക്താനാം കാമവർഷദ്യുതികിസലയം (നാരായണീയം).

258 വിഷ്ണു

വിഷ്ണു വിക്രമണാത് എന്ന വ്യാസോക്തിയാൽ  എങ്ങും വ്യാപിച്ച് നിറഞ്ഞവന്. തമിഴിൽ വിണ്ണു (വിണ്ണ്). വിദ്യയുടെ നിർവൃതി. മൂന്നുപദത്താൽ മൂവ്വുലകം അളന്ന ത്രിവിക്രമന്റെ സർവ്വവ്യാപിസ്വരൂപം. 12 ആദിത്യരില് ഞാൻ സൂര്യനാണെന്ന് ഗീത. വിഷ്ണു സൂര്യനാരായണനാമ്. പൂർവ്വാഹ്ന,മദ്ധ്യാഹ്ന.അപരാഹ്നങ്ങളായ ത്രിപദികളാല് മണ്ണും വിണ്ണും ത്രിഭുവനവും അളന്നവനാണ്.

259 വൃഷപർവ്വാ

അവന്റെ പദങ്ങൾ ധർമ്മങ്ങളാണ്. ധർമ്മസോപാനത്തിന്റെ മൂന്നുപടികളാണ് ഭൂ,ഭുവർ,സ്വർല്ലോകങ്ങള്. പരന്താമന്റെ പരംധാമത്തിൽ എത്താനാഗ്രഹിക്കുന്ന മുമുക്ഷുക്കള് ഈ ധർമ്മസോപാനത്തില് കയറാന് ആരുരുക്ഷുക്കളായി വന്നണയുന്നു. വൃഷരൂപമായ (ധർമ്മരൂപം)സോപാനപർവ്വമെന്ന് ഭാഷ്യം. സോപാനം കോണിപ്പടി. ധർമ്മം അടിത്തറ. ധർമ്മാനുസൃതമായ കർമ്മങ്ങളാല് അർത്ഥം സമ്പാദിക്കുന്നു, സർവ്വകാമങ്ങളും ധർമ്മമാർഗ്ഗത്തിലൂടെ നിറവേറ്റിയശേഷം മോക്ഷം പ്രാപിക്കുന്നു.ഈ ധാർമ്മികജീവിതത്തിന്റെ സോ




പാനസംഗീതം നാല് ആശ്രമധർമ്മങ്ങളും.

260 വൃഷോദര

ആരുടെ ഉദരത്തിൽനിന്ന് ഇക്കാണുന്ന സകല പ്രജകളും ഉത്ഭവിച്ചുവോ, ആ വൃഷോദരൻ.

261 വർദ്ധന  സർവ്വത്തേയും വർദ്ധിപ്പിക്കുന്ന (പോഷിപ്പിക്കുന്ന)ശക്തി. സ്വയം വർദ്ധിക്കുന്ന മഹിമാനരൂപമുള്ളത്.

262. വർദ്ധമാന

ഏതൊരുവന് പ്രപഞ്ചരൂപേണ വർദ്ധിക്കുന്നുവോ ,വികസിക്കുന്നുവോ അത്. (Expanding uNiverse).

263 വിവിക്ത

ഇപ്രകാരം വർദ്ധിച്ചുവർദ്ധിച്ച് എങ്ങും വ്യാപിച്ചിട്ടും വിഭജിക്കപ്പെടാതെ ഏകമായിത്തന്നെ ഇരിക്കുന്നത്.

- 264 ശ്രുതിസാഗര

  ശ്രുതികളുടെ സാഗരം.വേദസാഗരം. വേദമാകുന്ന അമൂല്യമായ മുത്തു വിളയുന്ന അഗാധമായ സാഗരം. സംഗീതശാസ്ത്രപ്രകാരം ശ്രുതികൾ അനന്തം . അവസാനമററത്. അനന്തം ശ്രുതികളുടെ തരംഗങ്ങൾ ലയിച്ച സുധാസിന്ധു. അനന്തമെന്നാല് പരിധിയററത്. പരിധിയില്ലാത്ത ശ്രുതിസാഗരം. സ്വരസാഗരം,സംഗീതസാ ഗരം. അതിനെ പരിധിക്കുള്ളിലടക്കാനുള്ള ശ്രമം മാത്രമാണ് സംഗീതമുൾപ്പെടെയുള്ള ശാസ്ത്രങ്ങളെല്ലാം.  അനന്തം ശ്രുതികളെ 22 ശ്രുതികളാക്കി ചുരുക്കി അവയെ സപ്തസ്വരങ്ങളാൽ വിഭജിക്കുന്നതാണ് പരിധി ലഭിക്കാനുള്ള വഴി. ഈ ക്രിയക്ക് ഗണിതത്തിലും ജ്യോതിഷശാസ്ത്രത്തിലും പരിധ്യാനയനം എന്നു പറയുന്നു.കോസ്മിക് സാഗരമെന്ന രാശിചക്രസാർപ്രകാശനാദതരംഗപരിധ്യാനയനവുമായി ബന്ധപ്പെട്ടതാണ് ഈ വിഭജനം.

Pai പ π

പരിധ്യാനയനം 22 / 7 3.142857,142857,142857...........

π/4 0.785714,285714,285714...മാധവ,നീലകണ്ഠ,ഗ്രെഗറി ശ്രേണി

π/8 0.392857,12857,12857....

ഇവ ആവർത്തിക്കുന്ന ദശാംശസംഖ്യകൾ. ഷോഡശോപചാരം ചെയ്ത് 16 കൊണ്ടുഹരിച്ചാൽ 10 ദശാംശ സ്ഥാനം കഴിഞ്ഞ് Recurring decimal അല്ല.0.1984285825. 360 ഡിഗ്രിയെ 16 കൊണ്ടു ഹരിച്ചതാണ് 22.5 എന്ന ശ്രുതിസംഖ്യ. ജ്യോതിശ്ശാസ്ത്രപരം.

ശ്രുതിസ്വരലയസാഗരമായ ആ നാദബ്രഹ്മത്തിൽ സർവ്വവേദവും ശാസ്ത്രവും കലകളും സർവ്വപ്രപഞ്ചങ്ങളും അവയുടെ ഗതീയതാനിയമങ്ങളും വൈദ്യുതകാന്തികപ്രഭകളും ലയിച്ചുകിടക്കു ന്നു.ക്രമബദ്ധമായ താളത്തോടെ വീണ്ടും വീണ്ടും ആവർത്തിച്ച് പ്രഭവിക്കുന്നു(സൃഷ്ടിരഹസ്യം).

ശ്ലോകം 42 സുഭുജോ ദുർദ്ധരോ വാഗ്മി മഹേന്ദ്രോ വസുദോ വസു
നൈകരൂപോ ബൃഹദ്രൂപ ശിപിവിഷ്ട പ്രകാശന

265 സുഭുജ

ശോഭനമായ ഭുജങ്ങളോടുകൂടിയവന്.ലോകസംരക്ഷണത്തിനാണ് സുഭുജങ്ങൾ.

266 ദുർദ്ധരന്

ധരിക്കാൻ പ്രയാസമായവൻ. ഭൂമിയേയും അനേകപ്രപഞ്ചങ്ങളേയും ധരിച്ച് താങ്ങിനിൽക്കുന്ന അവനെ ധരിക്കാനോ താങ്ങാനോ ശക്തി ആർക്കും ഉണ്ടാകയില്ല. അവനെ ഗ്രഹിക്കാനും മനസ്സിൽ ധരിക്കാനും പ്രയാസം. കഠിനതപസ്സിനും നിസ്വാർത്ഥമായ ഭക്തിക്കുമല്ലാതെ അത് സാധിക്കയില്ല. വാക്കിനോ ബുദ്ധിക്കോ ശാസ്ത്രാദികൾക്കോ അപ്രാപ്യമാണ്. ധ്യാനം,ധാരണ,സമാധി എന്ന് സാധന അനുഷ്ഠിക്കുന്ന യോഗികൾക്കുപോലും അവനെ തങ്ങളുടെ യോഗസാധനാവേളയില് ചിത്തിൽ സ്ഥിരമായി ധരിക്കാന് പ്രയാസം നേരിടുന്നു.ഇക്കാരണങ്ങളാൽ ദുർദ്ധരൻ.

267.വാഗ്മി

*യതോ നിസൃതാ ബ്രഹ്മമയീ വാക് തസ്മാത് വാഗ്മി*

ബ്രഹ്മമയിയായ ബ്രാഹ്മീവാക് എന്ന വാണി ആരിൽനിന്ന് ഒഴുകുന്നുവോ അവനാണ് വാഗ്മി. *വിഷ്ണുജിഹ്വാ സരസ്വതി.* മഹാവിഷ്ണുവിന്റെ നാവ് അഥവാ വാക്ക് സരസ്വതിയാണ്, ബ്രഹ്മമയിയാണ്,ബ്രാഹ്മിയാണ്. അതിനാൽ അവനേക്കാളും മികച്ച മറ്റൊരു വാഗ്മിയില്ല.

268.മഹേന്ദ്ര

മഹത്തുക്കൾക്കെല്ലാം ഇന്ദ്രനായവൻ. ഈശ്വരന്മാർക്കും ഈശ്വരൻ.

269 വസുദ

വസു(രത്നം)നൽകുന്നവൻ. അന്നദോ വസുദാന(ബൃ.ഉപ) അന്നവും വസുവും ദാനം നൽകുന്ന ഭൂമിയുടെ പതി. ധനത്തിൽ,ഐശ്വര്യത്തില് കുബേരനേയും വെല്ലുന്നവൻ.

270.*വസു*

ധനം(രത്നം). കൊടുക്കപ്പെടുന്ന ധനമെല്ലാം അവൻതന്നെയാണ്. സ്വസ്വരൂപത്തെ മായാകഞ്ചുകത്താൽ ആഛാദനംചെയ്ത് (മറച്ച്) അവൻ ദാനം നൽകുന്നു. അന്തരീക്ഷത്തിൽ,ആകാശത്തിൽ,( ചിദ് ,ഹൃദ് ആകാശങ്ങളിൽ) മാത്രം വസിക്കുക എന്ന അസാധാരണമായ വസനം(വസ്ത്രം എന്നും വസിക്കുക എന്നും രണ്ടർത്ഥം) അവനെ വായു എന്നും വസു എന്നും വിളിക്കുന്നു. വായുർവ്വാ വസു. *വസുരന്തരീക്ഷസത്* (കഠ.ഉപ) അന്തരീക്ഷത്തിന്റെ (ആകാശത്തിന്റെ) സത്ത് അഥവാ സാരം വസു അഥവാ വായു.

271 നൈകരൂപ

അനേകരൂപമാർജ്ജിച്ച ഏകരൂപം. ഇന്ദ്രോ മായാഭിപുരുരൂപഈയതേ(ബൃ.ഉപ) ജ്യോതിഷിം വിഷ്ണു (വിഷ്ണുപുരാണം) സർവ്വജ്യോതിസ്വരൂപങ്ങളും വിഷ്ണുതന്നെയാണ്.

272 ബൃഹദ്രൂപ

ബൃഹത്തായ രൂപമെടുത്തവൻ. വരാഹാവതാരത്തിലും വാമനാവതാരത്തിലും ത്രിഭുവനവും വ്യാപ്തമായ ത്രിവിക്രമരൂപമെടുത്തവൻ.

273 ശിപിവിഷ്ടന്

ശിപി പശു.അതിൽ വിശതി (പ്രതിഷ്ഠിക്കപ്പെട്ട)യജ്ഞരൂപി.*യജ്ഞോ വൈ വിഷ്ണു പശവ ശിപിര്യാജ്ഞ ഏവ പശുഷു പ്രതിതിഷ്ഠതി.* (നൈ.സം)ശിപികൾ പശുക്കള് മാത്രമല്ല രശ്മികളുമാണ്.രശ്മികളി ൽ(പ്രകാശത്തിൽ) പ്രതിഷ്ഠിതമായി വസിക്കുന്നവൻ. ശി ജലം. അവശീതിഗുണം(തണുപ്പ്)ഉള്ളതാകയാൽ. തണുത്തജലം അയനയോഗ്യം. സഞ്ചാരയോഗ്യം. ശിപി രശ്മി.രശ്മി ജലത്തെ ആദേശം ചെയ്ത് തന്നിൽസംരക്ഷിക്കുന്നു. പിന്നീട് വർഷിക്കാൻ. ശിപിവ്ഷ്ടൻ കോസ്മിക് കാരണജലത്തിന്റെ ഈ വർഷർത്തുചക്രത്തിന്റെ ആവർത്തനം ആരുടെ ശിപികളിലിരിക്കുന്നുവോ (രശ്മി)അവൻ.

274 പ്രകാശന

പ്രകാശിപ്പിക്കുന്നവൻ .സ്വരൂപം ഭക്തർക്കുമുന്നിൽ പ്രകാശിപ്പിക്കുന്നവൻ.

ശ്ലോകം 43. *ഓജസ്തേജോദ്യുതിധര പ്രകാശാത്മാ പ്രതാപന*

*ഋദ്ധ സ്പഷ്ടാക്ഷരോ മന്ത്രശ്ചന്ദ്രാംശുർഭാസ്കരദ്യുതി.*

275 ഓജസ്തേജോദ്യുതിധരൻ.

ഓജസ്സ്പ്രാണബലമാണ്. തേജസ്സ് ശൌര്യാദിഗുണങ്ങൾ. ദ്യുതി ദീപ്തി. ഇവയെ ധരിക്കുന്നവൻ. ബലവാന്മാരിൽബലവും തേജസ്വികളില് തേജസ്സും ഞാനാണെന്ന് ഗീതയില് പറയുന്നു. ഓജസ്സും തേജസ്സും ദീപ്തിയും ജ്ഞാനലക്ഷണമായി ധരിച്ചവൻ.

276 പ്രകാശാത്മാ

പ്രകാശസ്വരൂപമായ ആത്മാവ്.

277പ്രതാപന

*സവിത്രാദിഭിഭൃതിഭി വിശ്വം പ്രതാപയതീതി പ്രതാപന*

സൂര്യൻ മുതലായ തന്റെ വിഭൂതികളിലൂടെ വിശ്വത്തെ ഊർജ്ജംനൽകി,(പ്രതാപയതി) പ്രതപിപ്പിക്കുന്ന പ്രതാപശാലി. ഊർജ്ജസ്വരൂപി.

278 ഋദ്ധ

ധർമ്മം ,ജ്ഞാനം,വൈരാഗ്യം ഇവയാൽ ധനികൻ.

279.സ്പഷ്ടാക്ഷരൻ

സ്പഷ്ടം ഉദാത്തം ഓങ്കാരലക്ഷണം അക്ഷരം. സ്പഷ്ടമായും ഉദാത്തമായും സ്ഫുടമായും അക്ഷരങ്ങള

ച്ചരിക്കുന്നവൻ. ഓങ്കാരത്തെ ഉദാത്തമായി പാടുന്നവൻ. വ്യക്തമായ,സ്പഷ്ടമായ പ്രണവാക്ഷരമാണ് ഭഗവാന്. അതിനെ സ്പഷ്ടമായി ഉച്ചരിച്ച് ഉദാത്തമായി പാടുന്നവനും ഭഗവാനാണ്. പരമഭാഗവതനാണ്.

280 മന്ത്ര

ഋക്,യജുസ്സ്,സാമമെന്ന ലക്ഷണങ്ങളോട്ടുകൂടി വേദങ്ങളിൽ മന്ത്രവർണ്ണങ്ങളിലൂടെ പ്രകാശിക്കപ്പെട്ട ശക്തിയും ആ മന്ത്രങ്ങളും അവൻതന്നെ.

281 ചന്ദ്രാംശു

ചന്ദ്രരശ്മി. സംസാരജീവിതമെന്ന കൊടിയതാപത്താൽ വലയുന്നവരെ കുളിർപ്പിച്ച് ആനന്ദിപ്പിക്കുന്ന ശീതളകിരണൻ. പ്രാണഹംസദ്വയങ്ങൾ ഈ ചന്ദ്രകിരണമുണ്ട് മദിച്ചുപാടുന്നതായി സങ്കൽപ്പം. ഭൂമിയിലെ ഔഷധിവനസ്പതികളും അന്നവും ജീവനും ഉണ്ടാവുന്നത് ചന്ദ്രന്റെ ജലമയകിരണങ്ങളാലാണെന്ന് പൌരാണികർ പറഞ്ഞു. ചന്ദ്രനിൽ ജലമുണ്ടെന്ന് ആധുനികശാസ്ത്രവും കണ്ടെത്തുന്നു. ചന്ദ്രവംശത്തിലാണ് ശ്രീകൃഷ്ണജനനം. ചന്ദ്രൻ മനസ്സിന്റെ കാരകനാണ്. ചന്ദ്രന്റെ വൃദ്ധിക്ഷയം മനസ്സിലും ഭൂമിയിലെ അന്നത്തിലും ജല,സസ്യസമ്പത്തിലും എല്ലാം മാറ്റമുണ്ടാക്കുന്നു.

282 ഭാസ്കരദ്യുതി

സൂര്യപ്രകാശവും അവനാണ്. രാത്രി ചന്ദ്രാംശുവായും പകലിൽ സൂര്യകിരണമായും അവനാണ് ജീവദാതാവ്. ചൂടും തണുപ്പും അവനാണ് തരുന്നത്.

*ശ്ലോകം 44 അമൃതംശൂദ്ഭവോ ഭാനു ശശബിന്ദു സുരേശ്വര*

*ഔഷധം ജഗതസേതു സത്യധർമ്മപരാക്രമ*

283 അമൃതാംശൂദ്ഭവ

അമൃതകിരണന്റെ ഉത്ഭവസ്ഥാനമായ സുധാസിന്ധുവും (പാലാഴി) അവൻതന്നെയാണ്. ചന്ദ്രന് അവന്റെ മനസ്സിൽനിന്നും സൂര്യന് നേത്രത്തിൽനിന്നും ജനിച്ചു എന്ന് ശ്രുതിവചനം.

284 ഭാനു

ഭാസിക്കുന്നത് ഭാ. പ്രകാശിക്കുന്നവനാണ് ഭാനു. *തമേവ ഭാന്തം* എന്നു മുണ്ഡകം.

285 ശശവിന്ദു

ശശബിന്ദു ചന്ദ്രൻ ശശത്തെ(മുയലിനെ) മദ്ധ്യത്തിൽ ബിന്ദുവായി ധരിച്ചവൻ. ശശമെന്നാൽ അതിവേഗം ചലിക്കുന്നത്. മുയലിനെ ശശമെന്നുവിളിക്കുന്നത് ഈ ഗതിശീലം കൊണ്ടാണ്. ആകാശനിരീക്ഷണം ചെയ്യുന്ന ഏതൊരാൾക്കും ആകാശാന്തർഗ്ഗതമായ അനേകം ഗോളങ്ങളില് (ബിന്ദുക്കളിൽ) വെച്ച് അതിവേഗം ചലിക്കുന്നത് ചന്ദ്രകേന്ദ്രമാണെന്ന് മനസ്സിലാക്കാം. ആകാശത്തിലെ ശീഘ്രഗതിയാലാണ് ശശിയെന്ന് പര്യായം ചന്ദ്രനു കിട്ടിയത്. ശശത്തെ (വേഗം ചരിക്കുന്നതിനെ) കേന്ദ്രബിന്ദുവായി സ്വീകരിച്ചവനെന്ന് ശശബിന്ദുപദത്തിന് അർത്ഥം.

286 സുരേശ്വര

സുരന്മാർക്ക് (ദേവന്മാർക്ക്) ശോഭനമായതെല്ലാം നൽകി അവരുടെ ഈശ്വരനായിരിക്കയാൽ സുരേശ്വരൻ.

287 ഔഷധം

സംസാരരോഗത്തിനുളള സിദ്ധൌഷധം. വൈദ്യനും വൈദ്യവും ഔഷധവും ഭഗവാനാണ്. ഔഷധമെന്ന വാക്ക് ഓഷ(ഓശ)എന്ന ധാതുവിൽനിന്നുണ്ടായി. ഓഷ എന്നാൽ പ്രകാശം , ഓശയെന്നാൽ നാദം. പ്രകാശനാദതരംഗരൂപത്തിൽ അമൃതധാരയായി ,ഊർജ്ജമായി, അന്നമായി, ഔഷധിവനസ്പതികളിൽ പ്രാണോർജ്ജത്തിന്റെ ഹരിതബിന്ദുവില് ശ്വാസിയും നാദിയുമായി നിറയുന്ന ഔഷധം. ആ ഔഷധം കിട്ടാൻ ഋഷിമാരും മുനിമാരും യുഗങ്ങളോളം തപസ്സിരിക്കുന്നു. നാരായണഭട്ടതിരിക്ക് ആ വൈദ്യനും ഔഷധവും ഭവരോഗദുഖഹാരകമായി. മുക്തിമാർഗ്ഗവുമായി. എനിക്കും ജന്മജന്മാ

ന്തരങ്ങളായി ,ഭിഷക്കും ഭേഷജവുമായി ,സംസാരരോഗസിദ്ധൌഷധമായി,അഭയമായി ഗുരുവായുപുരേശനെന്ന നാദബ്രഹ്മം .

288 ജഗതസേതു

ജഗത്തിന് സേതു(പാലം). സംസാരസാഗരത്തെ തരണം ചെയ്യാനുള്ള സേതു. വർണ്ണാശ്രമധർമ്മം വകുത്ത് അവയുടെ അസംഭേദകരണത്തിനായി അവയെ കൂട്ടിയിണക്കുന്ന അദ്വൈതധർമ്മസേതു വായി വർത്തിക്കുന്നവൻ. വർണ്ണാശ്രമധർമ്മം ഭേദങ്ങളെ സൃഷ്ടിക്കാനല്ല. ഏതുധർമ്മം ചെയ്യണം ഏതുചെയ്യരുത് എന്ന വിഭ്രമം ഒഴിവാക്കാനാണ് നിർദ്ദേശിക്കപ്പെട്ടത്. *ഏഷസേതുർവ്വിധരണ ഏഷാംലോകാനാമസംഭേദായ* എന്ന് ബൃഹദാരണ്യകം.

289. സത്യധർമ്മപരാക്രമ

അവിതഥമായ(ഒരിക്കലും തെറ്റുപറ്റാത്ത ,കാലിടറാത്ത) സത്യധർമ്മജ്ഞാനാദിഗുണങ്ങളാല് പരാക്രമശാലി.

*ശ്ലോകം 45 ഭൂതഭവ്യഭവന്നാഥ പവന പാവനോനല*
*കാമഹാ കാമകൃത് കാന്ത കാമ കാമപ്രദ പ്രഭു*

290 ഭൂതഭവ്യഭവന്നാഥ

ഭൂതകാലത്തിലും വർത്തമാനത്തിലും ഭാവിയിലും ഉണ്ടായവയും ഉണ്ടാകാനിരിക്കുന്നവയുമായ എല്ലാ ഭൂതഗ്രാമങ്ങൾക്കും (പഞ്ചഭൂതസംഘാതം പഞ്ചഭൂതഗ്രാമം) സർവ്വചരാചരാത്മകപ്രകൃതിക്കും ഏതൊരാളാണോ ശാസ്താവും പ്രഭുവുമായിരിക്കുന്നത് ,ആ പരബ്രഹ്മം.

291 പവന

*പവതി ഇതിപവന* പാവനീകരിക്കുന്ന കാറ്റ് പവനൻ. *പവന പവതാമസ്മി* (ഗീത).ശുദ്ധീകരിക്കുന്നവയിൽ വെച്ച് ഞാൻ കാറ്റാണ്. ശുകപവനപുരേശ്വരൻ സർവ്വപ്രാണങ്ങളേയും ശുദ്ധീകരിക്കുന്ന ആ ഗുരുബ്രഹ്മം.

292 പാവന

പരിശുദ്ധൻ. *പാവയതീതി പാവന*

ആര് ചലനം സൃഷ്ടിക്കുന്നുവോ അവൻ. *ഭീഷ്മാസ്മാദ്വാത പവതേ* (തൈ.ഉപ).അവനെ ഭയന്ന് കാറ്റ് വീശുന്നു. സർവ്വചലനഹേതുവും പരിശുദ്ധാത്മാവുമായ ആദിമസർഗ്ഗകാരകനായ പ്രവഹാനിലൻ.

293. അനല

അനം പ്രാണം .ല ആത്മത്വം കൊണ്ട് സ്വീകരിക്കുന്നവൻ. (ലാതീതി) ജീവി ജീവൻ. ജീവൻ പ്രാണനെ ,അന്നത്തെ താനായിത്തന്നെ സ്വീകരിക്കയാൽ അനലനാണ്.

*ണലതേർഗന്ധവാഹനോ നഞ് പൂർവ്വാദ്ധ്വാ*

*അഗന്ധമരസം* (ബൃ.ഉപ). ഗന്ധങ്ങൾക്ക് അതീതനായവൻ. അഗന്ധം ,അരസം എന്ന് ശ്രുതി കീർത്തിക്കുന്ന ബ്രഹ്മം. *അലം പര്യാപ്തമസ്യ ന വിദ്യത ഇതി വാ* . അല്ലെങ്കിൽ ഏതൊരുവന് പരിധി (സീമ) എന്നൊന്ന് ഒന്നിലും പറയപ്പെട്ടിട്ടില്ലയോ ,ആ അപരിമിതതേജസ്വി. ഗന്ധാതീതനാകയാൽ ഗന്ധർവ്വലോകത്തിനും അതീതമാണ് ആ ലോകം.

294 കാമഹാ

കാമങ്ങളെ നശിപ്പിച്ച് മുമുക്ഷുക്കളേയും ഭക്തരേയും നിഷ്കാമരാക്കി തന്നിൽ ചേർക്കുന്നവൻ. അനാസക്ത ൻ. കാമദേവന്റെ ഹന്താവ് എന്ന അർത്ഥത്തിൽ ശിവൻ.

295 കാമകൃത്

സാത്വികകാമങ്ങളെ ഉണ്ടാക്കുന്നതിലാൽ കാമകൃത്ത്. കാമന്റെ പിതാവ്. പ്രദ്യുമ്നൻ കാമദേവാവതാരമെന്ന് പ്രസിദ്ധം. പ്രദ്യുമ്നജനകൻ,കാമജനകൻ. കാമങ്ങളെ സൃഷ്ടിക്കുന്നതും നില നിർത്തുന്നതും നശിപ്പിക്കുന്നതും ഭഗവാനാണ്.

296 കാന്ത

ഏറ്റവും സുന്ദരൻ . അഭിരൂപരാമൻ. സൌന്ദര്യത്താൽ എല്ലാവരേയും കാന്തം പോലെ ആക ർഷിക്കുന്നവൻ. ചുറ്റും കാന്തവൈദ്യുതിമണ്ഡലംപോലെ ഓറ എന്ന ദിവ്യതേജോമണ്ഡലം ചുഴന്നുനിൽക്കയാലാണ് ഈ ആകർഷണം.

297 കാമ

ആരെയും കാമിപ്പിക്കുന്നവൻ. കാമദേവൻ.കാമദേവോപമന്. കാന്തിയാൽ സർവ്വജനചിത്തവും കവരുകയാൽ കാമൻ.

298. കാമപ്രദൻ.

ഭക്തന്മാരുടെ സർവ്വകാമവും പ്രകർഷേണ നൽകുന്നവൻ. സന്തോഷപൂർവ്വം ദാനം ചെയ്യുന്നവന്.

299 പ്രഭു

*പ്രകർഷേണ ഭവനാത് പ്രഭു.* എല്ലാവരുടേയും കണ്ണും മനസ്സും തന്റെ നിരതിശയസൌന്ദര്യത്താൽ കവർന്ന് വിരാജിക്കുന്നവൻ. യഥാർത്ഥ ഉണ്മ(സത്യം)യായ പ്രഭു.എല്ലാത്തിനും ഈശ്വരൻ.

ശ്ലോകം 46 *യുഗാദികൃത് യുഗാവർത്തോ നൈകമായോ മഹാശന*

*അദൃശ്യോ അവ്യക്തരൂപശ്ച സഹസ്രജിത് അനന്തജിത്*

300 യുഗാദികൃത്

യുഗം,മന്വന്തരം,സംവത്സരം,ഋതു,തിഥി,ദിനം,മുഹൂർത്തം, മാത്ര എന്നിങ്ങനെ കാലഭേദങ്ങളെല്ലാം സൃഷ്ടിച്ചുകൊണ്ട് കാലത്തിനും ആദിയായി ഉണ്ടായവൻ.കാലാതീതൻ. കാലത്തിന്റെ,യുഗങ്ങളുടെ ആദി.

301 യുഗാവർത്താ

കൃതം,ത്രേതാ,ദ്വാപരം,കലി എന്ന് ചതുര്യുഗങ്ങളെ കാലാത്മാവായിനിന്ന് വീണ്ടും വീണ്ടും ആവ ർത്തിച്ച് ഭ്രമണരൂപമായി പ്രവർത്തിപ്പിക്കയാല് യുഗാവർത്തൻ.

302 നൈകമായാ

അനേകം മായകളോടുചേർന്നത്.അനേകം ഭ്രമങ്ങൾ (Illusions)സൃഷ്ടിക്കുന്നത്.

303 മഹാശന

കൽപ്പാന്തത്തില് സർവ്വത്തേയും ഗ്രസിച്ച് മഹത്തായ അശനം(വലിയ ഊണ്-സദ്യ) കഴിക്കുന്ന മഹാശനൻ.

304 അദൃശ്യ

ഇന്ദ്രിയങ്ങൾക്കോ ബുദ്ധിക്കോ പിടി കൊടുക്കാതെ അദൃശ്യമായിരിക്കുന്ന പരമതത്വം.

305 വ്യക്തരൂപ

യോഗികളുടെ ഹൃദയത്തില് സ്വയംപ്രകാശമാനത്വത്താല് വ്യക്തരൂപമെടുത്ത് ദർശനം കൊടുക്കു ന്നവൻ. സ്ഥൂലമായ മനുഷ്യരൂപമെടുത്ത് ധർമ്മസംസ്ഥാപനത്തിനായി അവതരിച്ച് രൂപം വ്യക്ത മാക്കുന്നവൻ.

306 സഹസ്രജിത്

സഹസ്രം അസുരന്മാരെ (കാമക്രോധാദിശത്രുവൃന്ദത്തെ) ഒറ്റക്ക് മുഹൂർത്തമാത്രേണ ജയിക്കുന്നവൻ, ആയിരം യുഗം ജലോപരി യോഗനിദ്രയിൽ കിടന്നുകൊണ്ടുതന്നെ ,ഇങ്ങനെ സർവ്വരേയും ജയിക്കു ന്നവൻ.

307 അനന്തജിത്

യുദ്ധക്രീഡയിൽ അനന്തംപേരെ സർവ്വത്രാചിന്തനീയമായ ശക്തിയാല് ജയിക്കുന്ന അനന്തജിത് . അവന്റെ അനന്തമായ ലീലകളോ ഉദ്ദേശങ്ങളോ അനന്തനാലും കൂടി ഊഹിക്കാനാവാത്തത്ര ഗഹന മാകയാലും അനന്തജിത് .

*ശ്ലോകം 47 ഇഷ്ടോവിശിഷ്ട ശിഷ്ടേഷ്ട ശിഖണ്ഡീ നഹുഷോ വൃഷ*
*ക്രോധഹാ ക്രൈധകൃത് കർത്താ വിശ്വബാഹുർമ്മഹീധര*

308. ഇഷ്ടൻ.

പരമാനന്ദാത്മകത്വത്താൽ എല്ലാവർക്കും പ്രിയം തോന്നുന്നതിനാല് ഇഷ്ടൻ. യജ്ഞം (ഇഷ്ടി) കൊണ്ട് പൂജിതനാകയാലും ഇഷ്ടൻ.

309.അവിശിഷ്ട

അവൻ വിശിഷ്ടരുടെ മാത്രമല്ല,അവിശിഷ്ടരുടേയും അന്തര്യാമിയാണ്. *സർവ്വേഷാമന്തര്യാമിത്വേന അവിശിഷ്ട* .സർവ്വരിലും അന്തര്യാമിത്വം കൊണ്ട് അവിശിഷ്ടനാമം.

310 ശിഷ്ടേഷ്ട

ശിഷ്ടരായ വിദ്വാന്മാർക്ക് അവൻ ഇഷ്ടനാണ്,പ്രിയനാണ്. അവൻ ശിഷ്ടരോട് ഇഷ്ടം കൂടുതലുള്ള വനുമാണ്.

പ്രിയോഹി ജ്ഞാനിനോത്യർത്ഥമഹം സ ച മമ പ്രിയ എന്ന് ഗീതയില് ജ്ഞാനിക്കുതാനും തനിക്ക് ജ്ഞാനിയും പ്രിയരെന്ന് ഭഗവാൻ പറയുന്നുണ്ട്. ശിഷ്ടരാൽ പ്രേമപൂർവ്വം പൂജിതനാകയാൽ ശിഷ്ടേ ഷ്ടൻ.

311 ശിഖണ്ഡി

*ശിഖണ്ഡ കലാപോ അലങ്കാരോ അസ്യേതി ശിഖണ്ഡി ഗോപവേഷധര*

ശിഖ മുടി. ശിഖി നാഗം, മയിൽ,എന്ന് രണ്ട് അർത്ഥം. മുടിയിൽ നാഗാലങ്കാരം ചൂടിയവൻ, ഗോപ വേഷം ധരിച്ച് മയിൽപ്പീലി മുടിയില് ചാർത്തിയവൻ. കലാപമെന്നാൽ കിലുങ്ങുന്ന ആഭരണമെ ന്നും അർത്ഥം. മുടിയിൽ കിലുങ്ങുന്ന സ്വർണ്ണാഭരണമണിഞ്ഞാലും മയിൽപ്പീലി ചാർത്തിയാലും കലാപാലങ്കാരമാണ്. ശിഖണ്ഡി എന്നാൽ നപുംസകലിംഗവുമാമ്. പകുതി പുരുഷോചിതവും പകു തി സ്ത്രൈണവുമായ അലങ്കാരചിഹ്നമണിഞ്ഞ് തനിക്ക് ലിംഗവിവേചനമില്ല എന്ന് ഘോഷിക്കുന്നവ ൻ. സ്ത്രീപുരുഷവിവേചനമില്ലാത്ത ആത്മസ്വരൂപമാണ് കൃഷ്ണവേഷം.

ശിരസ്സിൽ നാഗത്തെ ചൂടിയ യോഗിനി. മയിൽപ്പീലിചൂടിയ ഗോപാലൻ. സ്വർണ്ണാഭരണമണിഞ്ഞ മോഹിനി. ഒരേ സമയം സ്ത്രീയും പുരുഷനുമായ അദ്വൈതമൂർത്തി.

312 നഹുഷ

*യതോ നഹ്യതി ഭൂതാനി മായയാ അത നഹുഷ*

ആര് മായകൊണ്ട് ഭൂതങ്ങളെ ഭ്രമിപ്പിച്ച് വശത്താക്കുന്നുവോ ആ സർപ്പവേഷധാരിയായ മായാവി. നഹുഷനെന്ന യാദവചക്രവർത്തി.

313. വൃഷ

*കാമാനാം വർഷണാല് വൃഷ ധർമ്മ*

ധർമ്മത്തെ വർഷിച്ച് സർവ്വകാമവും തരുന്ന കാമവർഷിയായ വൃഷന്.

*വൃഷോഹി ഭഗവാൻ ധർമ്മ സ്മൃതോ ലോകേഷു ഭാരത*
*നൈകണ്ഡുകപദാഖ്യാനൈർവ്വിധി മാം വൃഷ ഇത്യുത* ( മഹാഭാരതം ശാന്തിപർവ്വം)

നിഘണ്ടുകാരന്മാരുടെ വ്യാഖ്യാനവിധിപ്രകാരം ഞാൻ വൃഷനെന്ന് അറിയപ്പെടുന്നു. വൃഷം ധർമ്മ മാണ്,ഈശ്വരനാണ് എന്നത് ലോകപ്രസിദ്ധമാണ്.

314 ക്രോധഹാ

ക്രോധത്തെ നശിപ്പിക്കുന്നവൻ. സജ്ജനങ്ങളിലെ ക്രോധത്തെ നശിപ്പിക്കുന്നവൻ.

315 ക്രോധകൃത്കർത്താ

ക്രോധത്തെ സൃഷ്ടിക്കുന്നവനും അവനാണ്. ക്രോധിക്കുന്നവരായ ദൈത്യന്മാരുടെ സ്രഷ്ടാവും അസാ ധുക്കളിലും സാധുക്കളിലും ക്രോധം ഉണ്ടാക്കുന്നവനും ,സാധുക്കളിലെ ക്രോധം ശമിപ്പിക്കുന്നവനും അവ നാണ്. എന്തിനാണ് സാധുക്കളിൽ ക്രോധം ഉണ്ടാക്കുന്നത്. ആ ക്രോധത്തിന്റെ പേര് ധാർമ്മി

കരോഷം എന്നാണ്. അധർമ്മത്തെ അമർച്ച ചെയ്യാനും ധർമ്മത്തെ രക്ഷിക്കാനുമാണ് ഈശ്വര ന് സാധുജനങ്ങളിൽ ധാർമ്മികരോഷം ജനിപ്പിക്കുന്നത്.

316 വിശ്വബാഹു.

വിശ്വത്തെ മുഴുവനും ആലിംഗനം ചെയ്യുന്നതിന്നായി സർവ്വദിക്കിലും ബാഹുക്കളുള്ള വിശ്വബാഹു. ഋഗ്സംഹിതയിൽ *വിശ്വതോ ബാഹു* എന്നു കാണാം.

317 മഹീധര

മഹിയെ(ഭൂമിയെ) ധരിക്കുന്നവൻ. തന്റെ ഭക്തന്മാരുടെ മഹിയെ (പൂജയെ) സ്വീകരിക്കുന്നവൻ. മഹ എന്നാൽ ശാരദാതിലകതന്ത്രപ്രകാരം വാക്ക്,നാദബ്രഹ്മം. പരാവാക്ക്. ഭക്തന്മാരുടെ സ്തുതിവചന ങ്ങളും കീർത്തനങ്ങളും പൂക്കളായും പൂമാലകളായും ചൂടി(ധരിച്ച്) ആനന്ദിക്കുന്നവൻ . വർണ്ണാക്ഷര മാലാധരൻ.വർണ്ണമാലാധരൻ. അനേകവർണ്ണങ്ങളാൽ ശബളമായ പൂക്കളും പുഴകളും നിറഞ്ഞ ഹരിതാഭമായ ധരണിയെ ധരിച്ചവൻ.

ശ്ലോകം 48 *അച്യുത പ്രഥിത പ്രാണ പ്രാണദോ വാസവാനുജ*
*അപാംനിധിരധിഷ്ഠാനമപ്രമത്ത പ്രതിഷ്ഠിത*

318 അച്യുത

ഒരിക്കലും ച്യുതി(നാശം)സംഭവിക്കാത്തവൻ. ഷഡ്ഭാവവികാരശൂന്യത്വം കൊണ്ടാണ് അച്യുതത്വം. ശാശ്വതം ശിവം അച്യുതം എന്ന് മഹാനാരായണോപനിഷത്ത്. എത്ര രാശികൾ തന്നില് ചേർന്നാ ലും എത്രരാശികൾ തന്നിൽനിന്ന് പുറത്തുപോയാലും അവികാരിയായിരിക്കുന്ന ഖഹരം(പൂജ്യം) എത്ര ഭൂതഗ്രാമങ്ങൾ തന്നിൽനിന്ന് പ്രഭവിച്ചാലും എത്ര ഭൂതഗ്രാമങ്ങള് തന്നില് വിലയിച്ചാലും അവികാരി യായിരിക്കുന്ന അനന്തയോഗനിദ്രയിലാണ്ട അച്യുതനെപ്പോലെ സദാ പൂർണ്ണമാണെന്ന് (ബ്രഹ്മം) സിദ്ധാന്തശിരോമണിയിലെ ഭാസ്കരാചാര്യനിർവ്വചനം.

319 പ്രഥിത

ജഗത്തിന്റെ ഉൽപ്പത്തി മുതലായ മഹദ്കർമ്മങ്ങളാല് പ്രഖ്യാതനാകയാല് പ്രഥിതൻ.

320 പ്രാണ

സൂത്രാത്മാവായി സർവ്വ ജീവജാലത്തിലും ജീവോർജ്ജസഞ്ചാരം ചെയ്യുന്നതിനാല്(*പ്രാണയതീതി*) പ്രാണൻ. *പ്രാണോ വാ അഹമസ്മി.* (ഐതരേയആരണ്യകം).

321 പ്രാണദ

പ്രാണനെ തരുന്നവൻ.പ്രാണനും പ്രാണനായിരുന്ന് പ്രാണസന്ധാരണം സാദ്ധ്യമാക്കുന്നവൻ.

322 വാസവാനുജ

വാസവന്റെ (ഇന്ദ്രന്റെ) അനുജനായി ജനിച്ചവൻ. ഇന്ദ്രാനുജനായി കശ്യപനും അദിതിക്കും വാമനരൂപത്തിൽ പിറന്നവൻ. ദേവകാര്യത്തിനായി ദേവന്മാർക്കു പ്രാണദനായി പിറന്ന വാമനാവതാരം.

323 അപാംനിധി

സമുദ്രം. *സരസാമസ്മി സാഗര*(ഗീത).അമൃതസാഗരം. സുധാസിന്ധു.

324 അധിഷ്ഠാനം

സർവ്വഭൂതങ്ങളും ബ്രഹ്മത്തിലധിഷ്ഠിതമാകയാല് ബ്രഹ്മം അധിഷ്ഠാനം. ബ്രഹ്മമാണ് സർവ്വത്തി ന്റെയും ഉപാദാനകാരണം. *മത് സ്ഥാനി സർവ്വഭൂതാനി* (ഗീത).

325 അപ്രമത്ത

കർമ്മംചെയ്യുവർക്ക്(അധികാരികൾക്ക്) കർമ്മാനുരൂപമായ ഫലം കൊടുക്കുന്നു. ഈ കർമ്മത്തില് എപ്പോഴും പ്രമാദം(തെറ്റ്)പറ്റാത്തവൻ അപ്രമത്തൻ. പ്രമക്ക് (ജ്ഞാനം)അധികാരമുള്ളവർക്ക് പ്രമ നൽകുന്നവന് പ്രമാദന്. അധികാരമില്ലാത്തവർക്ക് പ്രമ കൊടുക്കായ്കയാല് അവര് ഞങ്ങൾക്ക് പ്രമ തരാത്തവൻ എന്ന് പരിഭവിച്ചുപറയുന്നു. ഈശ്വരൻ എനിക്ക് അർഹിക്കുന്നത് തന്നില്ല എന്ന് പരിഭ

വിക്കുന്നവർക്ക് അവന് പ്രമത്തനാണ്, അല്ലാത്തവർക്ക് അപ്രമത്തനം. സുന്ദരമൂർത്തിനായനാരെപ്പോലെയുള്ളവര് ഈശ്വരനെ പിത്താ എന്ന് വിളിക്കുന്നത് തനിക്ക് (ഭക്തിയാ ൽ)അതിനധികാരമുണ്ടെന്ന ബോദ്ധ്യത്താലാണ് .

326 പ്രതിഷ്ഠിത

സ്വമഹിമാവില് പ്രതിഷഠിക്കപ്പെട്ടവൻ. *സ ഭഗവ കസ്മിൻ പ്രതിഷ്ഠിത ഇതി സ്വേ മഹിമ്നി* (ഛാ.ഉപ)

ശ്ലോകം 49. സ്കന്ദ സ്കന്ദധരോ ധൂര്യോ വരദോ വായുവാഹന

വാസുദേവോ ബൃഹദ്ഭാനരാദിദേവ പുരന്ദര

327 സ്കന്ദ

*സ്കന്ദതി അമൃതരൂപേണ സ്രവതി വായുരൂപേണ ശോഷയതി വാ സ്കന്ദ* .

അമൃതരൂപത്തിൽ വർഷമായി അന്തരീക്ഷത്തിലും ജലം വഹിച്ച നദികളായി ഭൂമിയിലും പ്രാണജലമായി ,രക്തമായി ജീവികളുടെ ശരീരത്തിലും സ്രവിക്കുന്നവൻ. ഒഴുകുന്നവൻ സ്കന്ദൻ. അന്തരീക്ഷത്തിലും ഭൂമിയിലും ജൈവശരീരത്തിലും വായുവായി സഞ്ചരിച്ച് അതിലെ ജലം വറ്റിച്ച് ശോഷിപ്പിക്കുന്നതും സ്കന്ദനാണ്.

328 സ്കന്ദധര

സ്കന്ദം ധർമ്മപഥം. അതിനെ ധരിച്ച് താങ്ങി നിർത്തുന്നവന് ,നില നിർത്തുന്നവന്. സ്കന്ധം തോൾ. ഭൂമിയേയും പ്രപഞ്ചത്തേയും ധർമ്മത്തേയും തന്റെ തോളിൽ ധരിച്ച് സംരക്ഷിക്കുന്നവൻ.

329. ധൂര്യാ

*ധൂരം വഹതി സമസ്ത ഭൂത ജന്മാദിലക്ഷണമിതി ധൂര്യ*

സർവ്വഭൂതങ്ങളുടേയും ജന്മങ്ങളുടെ നുകം വഹിക്കുന്നവൻ.

330 വരദന്

അഭിമതമായ വരം നൽകുന്നവൻ വരദൻ. യജമാനരൂപത്തിൽ ദക്ഷിണ (വരം)കൊടുക്കുന്നവൻ. *ഗൌർവൈ വര* (ആ.ശ്രൌ) ഗോവാണ് വരം. ദക്ഷിണയായി കൊടുക്കേണ്ടത് ഗോവിനെയാണ്. (ഗോവിന്റെ നാനാർത്ഥം നേരത്തേ പറഞ്ഞു) വേദത്തിൽ ഗന്ധർവ്വനുള്ള ദക്ഷിണയാണ് (വരമാണ്) അപ്സരസ്സ്.

331 വായുവാഹനന്

ആവഹൻ മുതലായി 7 വായുക്കളെ നയിക്കുന്നവനെന്നും അവയെ വാഹനമാക്കി അവയില് സഞ്ചരിക്കുന്നവനെന്നും അർത്ഥം.

332 വാസുദേവന്

*വസതി വാസയതി ആഛാദയതി വാ സർവ്വമിതി വാസു*

*ദീവ്യതി ക്രീഡതി വിജിഗീഷതേ വ്യവഹരതി ദ്യോതതേ സ്തൂയതേ കാമ്യതേ ഗഛതീതി ദേവ*

*വാസുഛാസൌ ദേവഛേതി വാസുദേവ*

എല്ലാത്തിലും വസിക്കുന്നു, അവന് ഒരു വസ്തം കൊണ്ടെന്നപോലെ തന്റെ മായയാല് എല്ലാത്തേയും ആഛാദനം ചെയ്ത് മറയ്ക്കുന്നു.അതിനാൽ വാസു. ക്രീഡിക്കുന്നവനും ലീലയില്പോലും വിജയം കാംക്ഷിക്കുന്നവനും വ്യവഹരിക്കുന്നവനും പ്രകാശിക്കുന്നവനും സ്തുതിക്കുന്നവനും കാമിക്കുന്നവനും ഗതിശീലമുള്ളവനും ആകയാൽ ദേവൻ. ഈ രണ്ടു ഗുണശീലങ്ങളും ചേർന്നവന് വാസുദേവൻ.

*ഛാദയാമി ജഗദ്വിശ്വം ഭൂത്വാ സൂര്യ ഇവാംശുഭി*

*സർവ്വഭൂതാധിവാസശ്ച വാസുദേവസ്തത സ്മൃത* (മോക്ഷധർമ്മം മഹാഭാരതം)

സൂര്യൻ തന്റെ രശ്മികളാലെന്നപോലെ ഞാന് പ്രപഞ്ചത്തെ മുഴുവനും ആഛാദനം ചെയ്യുന്നു.ഞാൻ സർവ്വഭൂതങ്ങളിലും അധിവസിക്കുന്നു .അതിനാൽ ഞാന് വാസുദേവനാണ്.

*വസനാത് സർവ്വഭൂതാനാം വസുത്വാദ് ദേവയോനിത*

*വാസുദേവസ്തതോ ജ്ഞേയോയോഗിഭിസ്തത്വദർശിഭി* (ഉദ്യോഗപർവ്വം)

ഞാൻ സർവ്വഭൂതത്തിലും അധിവസിക്കുന്നു.വസുത്വത്താൽ ഢാന് സർവ്വദേവരുടേയും ഉൽപ്പത്തിസ്ഥാനമാണ് (യോനി).അതുകൊണ്ട് യോഗികളും തത്വദർശികളും എന്നെ വാസുദേവനെന്നറിയുന്നു.

*സർവ്വത്രാസൌ സമസ്തം ച വസത്യേത്രേതി വൈയത*

*തത സ വാസുദേവേതി വിദ്വദ്ഭി പരിപഠ്യതേ* (വിഷ്ണുപുരാണം)

അവൻ സർവ്വത്ര സമസ്തവസ്തുക്കളിലും വസിക്കുന്നു.അതുകൊണ്ട് വിദ്വാന്മാരും അവനെ വാസുദേവനെന്നു വിളിക്കുന്നു.

*സർവ്വാണി തത്ര ഭൂതാനി വസന്തി പരമാത്മനി*

*ഭൂതേഷു ച സർവ്വാത്മാ വാസുദേവസ്തത സ്മൃത* (വിഷ്ണുപുരാണം)

സർവ്വഭൂതങ്ങളും പരമാത്മാവില് വസിക്കുന്നു.പരമാത്മാവ് സർവ്വഭൂതങ്ങളിലും വസിക്കുന്നു. അതിനാൽ ആ സർവ്വാത്മാവിനെ വാസുദേവനെന്നു വിളിക്കുന്നു. ഈ സർവ്വാത്മവാദമാണ് ഭാരതത്തിന്റെ അദ്വൈതം.

333 ബൃഹദ്ഭാനു

ബൃഹത്തായ ഭാനങ്ങളുള്ളവൻ(രശ്മികൾ). ചന്ദ്രൻ,സൂര്യൻ മുതലായി രശ്മീസമൂഹങ്ങളുള്ള പ്രകാശഗോളങ്ങളെ അതിശയിക്കുമാറ് ബൃഹത്തായ രശ്മികളോടെ, സർവ്വപ്രപഞ്ചത്തേയും ഭാസമാനമാക്കുന്ന (പ്രകാശിപ്പിക്കുന്ന) സ്വഭാവത്താൽ ബൃഹദ്ഭാനു. സൂര്യന് സൌരയൂഥത്തെ പ്രകാശിപ്പിക്കാനേ കഴിയൂ. ചന്ദ്രന് ഭൌമാന്തരീക്ഷത്തെ മാത്രവും. വാസുദേവനോ, അനേകം ബ്രഹ്മാണ്ഡങ്ങളെ പ്രകാശിപ്പിക്കുന്നു.

334 ആദിദേവന്

ആദികാരണം,ആദ്യത്തെ ദേവൻ. ദാനാദിഗുണവാനാകയാലും ആദിദേവനാമം. ദ്യോതനാദിഗുണവാന് ആദിദേവൻ. ആദ്യൻ (ആതവൻ) എന്നും മുതൽവനെന്നും തമിഴില് സൂര്യനാരായണനായ വിഷ്ണുവെ വിളിക്കുന്നു. കരവൈ മുതൽവന് എന്ന് ചിലപ്പതികാരം. നാദത്തിന് (ശബ്ദത്തിന്) ആദിയായ നാദബ്രഹ്മം.

335 പുരന്ദര

സുരശത്രുക്കളായ അസുരന്മാരുടെ പുരങ്ങളെ ദാരണം ചെയ്കയാൽ(നശിപ്പിക്കുക) പുരന്ദരൻ. *വാചം യമപുരം ദരൌ ച* (പാണിനി)

ശ്ലോകം 50 *അശോകസ്താരണസ്താര ശൂര ശൌരിർജ്ജനേശ്വര*

*അനുകൂലശതാവർത്ത പത്മീ പത്മനിഭേക്ഷണ*

336 അശോകന്

ശോകാദിഷഡൂർമ്മിവർജ്ജിതന് അശോകൻ.

337.താരണൻ

സംസാരസാഗരം തരണം ചെയ്യിക്കുന്നവൻ.

338താര

ഗർഭജന്മജരാമൃത്യുലക്ഷണമായ ഭയത്തിൽനിന്ന് സംരക്ഷിക്കുന്ന(താരയതീതി) താരകൻ, രക്ഷകൻ.താരകബ്രഹ്മം.

339 ശൂരൻ.

വിക്രമംകൊണ്ട് ശൂരൻ   വിക്രമണാത് ശൂര

340 ശൌരി

ശൂരനെന്ന പൂർവ്വികന്റെ വംശത്തില് പിറന്ന വസുദേവന്റെ പുത്രനാകയാല് വംശനാമമായ ശൌരി.

341 ജനേശ്വര

ജനങ്ങളുടെ, ജനിച്ച ജന്തുക്കളുടെ,എല്ലാം ഈശ്വരൻ.

342 അനുകൂല

ആത്മത്വത്താൽ(എല്ലാവരുടേയും ആത്മത്വം വഹിക്കുകയാല്)സർവ്വർക്കും അനുകൂലമായി പ്രവർത്തിക്കുന്നവൻ. ആർക്കും പ്രതികൂലമായി ,ഉപദ്രവകരമായി, ഒന്നും ചെയ്യുകയോ പറയുകയോ വിചാരിക്കുകയോ ചെയ്യാത്തവൻ.

343 ശതാവർത്ത

ധർമ്മത്രാണനത്തിന്നായി മുമ്പ് നൂറുപ്രാവശ്യം ആവിർഭവിച്ച് അവതാരമെടുത്തതിനാൽ, ശതാവ ർത്ത ൻ. നൂറുനൂറുനാഡികളിൽ പ്രാണരൂപത്തിൽആവർത്തിച്ചാവർത്തിച്ച് ഒഴുകുക (വർത്തിക്കുക) എന്ന കർമ്മം കൊണ്ട് സർവ്വപ്രാണികളേയും പ്രവർത്തിപ്പിക്കുന്നവന്.

344 പത്മി

കയ്യിൽ പത്മം ധരിച്ചവൻ.

345 പത്മനിഭേക്ഷണ

താമരയിതളുപോലുള്ള മനോഹരമായ കണ്ണുകൊണ്ട് വീക്ഷിക്കുന്നവൻ,കടാക്ഷിക്കുന്നവൻ.

ശ്ലോകം 51 *പത്മനാഭോ അരവിന്ദാക്ഷ പത്മഗർഭ ശരീരഭൃത്*

*മഹർദ്ധീ ഋദ്ധോ വൃദ്ധാത്മാ മഹാക്ഷോ ഗരുഡധ്വജ*

346 പത്മനാഭ

ബ്രഹ്മാണ്ഡത്തെ ഒരു പെരുന്താമരപ്പൂവായി സങ്കൽപ്പിച്ചാല്, അതിന്റെ നാഭി അഥവാ മദ്ധ്യഭാഗ ത്തെ കർണ്ണികയിലിരിക്കുന്നവൻ,അവിടെയിരുന്ന് സൃഷ്ടി നടത്തുന്നവൻ,ബ്രഹ്മം. ആരുടെ നാഭി പത്മം പോലെ മനോഹരമോ അവൻ. ആരുടെ നാഭിയിലെ ആയിരമിതളുള്ള താമരയായി പ്രപ ഞ്ചവും അതിലെ ബ്രഹ്മാവും സൃഷ്ടിക്കപ്പെട്ടുവോ ആ വിഷ്ണു.

347 അരവിന്ദാക്ഷ

അരവിന്ദസദൃശമായ കണ്ണുകളുള്ളവൻ. അരവിന്ദസദൃശമായ അക്ഷം (അച്ചുതണ്ട് )ഉള്ളവൻ. താമരപോലുള്ള അക്ഷമുള്ളതിനാല് സദാ ജലോപരി പൊങ്ങിക്കിടക്കുന്നവന്.

348 പത്മഗർഭ

ഹൃദയപത്മമെന്ന ഗർഭത്തില് ഉപാസിക്കപ്പെട്ട് യോഗികളുടെ മനസ്സില് അവന് ജനിക്കുന്നു. അവന്റെ വാസം യോഗികളുടെ ഹൃദയപത്മത്തിലാണ്. തന്റെ പത്മഗർഭത്തിൽനിന്ന് പ്രപഞ്ച ത്തേയും അതിന്റെ സ്രഷ്ടാവായ ബ്രഹ്മാവിനേയും ഉല്പാദിപ്പിച്ചവൻ.

349 ശരീരഭൃത്

അന്നരൂപത്തിലും പ്രാണരൂപത്തിലും ശരീരികളുടെ ശരീരങ്ങളെ പോഷിപ്പിക്കുന്നതും ധാരണം ചെയ്യുന്നതും ഈശ്വരനായതുകൊണ്ട് ശരീരഭൃത്. സ്വമായകൊണ്ട് ശരീരങ്ങളെ ഭരിക്കുന്നതിനാലും ശരീരഭൃത്.

350 മഹർദ്ധീ

മഹത്തായ ധീ (ബുദ്ധി). എന്ന വിഭൂതിയോടുകൂടിയത്.

351 ഋദ്ധ

പ്രപഞ്ചരൂപമായി വർദ്ധമാനത്വം ഉള്ളതിനാല് ഋദ്ധ. (Expanding universe)

352 വൃദ്ധാത്മാ

*വൃദ്ധ പുരാതന ആത്മാ യസ്യേതി വൃദ്ധാത്മാ*

വളരെ പുരാതനകാലം മുമ്പുതന്നെ ,പ്രപഞ്ചസൃഷ്ടിക്കുമുമ്പേ, ഉള്ള ആത്മാവാകയാൽ വൃദ്ധൻ.

353 മഹാക്ഷ

ഇന്ദ്രിയങ്ങളോടു ബന്ധപ്പെടാത്ത അതീന്ദ്രിയദർശനക്ഷമതയുള്ള കണ്ണുകളോടുകൂടിയവൻ.

354 ഗരുഡധ്വജന്

സ്വന്തം വാഹനമായ ഗരുഡന്റെ ചിഹ്നമുള്ള ധ്വജം (കൊടിക്കൂറ) ഉള്ളവൻ.

ശ്ലോകം 52 *അതുല ശരഭോ ഭീമ സമയജ്ഞോ ഹവിർഹരി*
*സർവ്വലക്ഷണലക്ഷണ്യോ ലക്ഷ്മീവാന് സമിതിഞ്ജയ*

355 അതുലൻ.

തുലനംചെയ്യാൻ തനിക്കുതുല്യം മറ്റൊരാളില്ലാത്തവൻ.

356 ശരഭന്

ശരം ശരീരം ജീർണ്ണിച്ചുപോകുന്ന വസ്തു. ഭ പ്രകാശിക്കുന്നത് നശിക്കാത്ത ആത്മാവ്. ജീർണ്ണിക്കുന്ന ശരീരത്തില് അതിനെ പ്രകാശിപ്പിച്ച് സ്വപ്രകാശകത്വത്താല് വാഴുന്നതിനാൽ ശരഭൻ. ദ്വന്ദ്വസ്വഭാവമുള്ളവനാണ് ശരഭസ്വരൂപി.

357 ഭീമന്

സർവ്വത്തേയും ഭയപ്പെടുത്തുന്നതിനാല് ഭീമൻ. സത്മാർഗ്ഗവർത്തികളൊഴികെ മറ്റെല്ലാവരും അവനെ ഭയപ്പെടുന്നു.

358 സമയജ്ഞന്

സൃഷ്ടിസ്ഥിതിസംഹാരകാലങ്ങളെയെല്ലാം അറിയുന്നവൻ. ഷഡ്സമയങ്ങളെ അറിഞ്ഞവന്. സർവ്വഭൂതങ്ങളിലും സമത്വം യജന(യജ്ഞ)മായിരിക്കുന്നതിനാൽ സമയജ്ഞൻ. വിഷ്ണുപുരാണ ത്തിൽ *സമത്വമാരാധനമച്യുതസ്യ* എന്നാണ് പ്രഹ്ളാദവചനം.

359 ഹവിർഹരി

ഹവിസ്സിനെ സ്വീകരിക്കുന്നവൻ,യജ്ഞത്തിൽ ഹവിർഭാഗം ഹരിക്കുന്നവന്. *അഹം ഹി സർവ്വയജ്ഞാനാം ഭോക്താ ച പ്രഭുരേവ ച* (ഭഗവദ് ഗീത) .ഹവിസ്സ് എന്നത് അവന്റെ നാമം തന്നെയാണ്. പുരുഷസൂക്തത്തിൽ അവനെ (പുരുഷനെ) യജ്ഞപശുവാക്കി ബന്ധിച്ചു എന്നു കാണാം. സ്മൃതിമാത്രേണ സർവ്വപാപവും അവിദ്യയും സംസാരവും ഹരിക്കുന്നതിനാലും ,യജ്ഞഭാഗവും ഭക്തഹൃദയവും ഹരിക്കുന്നതിനാലും , ഹരിതനീലവർണ്ണം കൊണ്ടും അവന് ഹരിയാണ്.

*ഹരാമ്യഘം ച സ്മർത്തൃണാം ഹവിർഭാഗം ക്രതുഷ്വഹം*
*വർണ്ണശ്ച മേ ഹരിദ്രേതി തസ്മാദ്വരിരഹം സ്മൃത*( ശാന്തിപർവ്വം).

360 സർവ്വലക്ഷണലക്ഷണ്യ

സർവ്വലക്ഷണംകൊണ്ടും പ്രമാണം കൊണ്ടും ഏതൊരു ലക്ഷണജ്ഞാനംതന്നെ ലഭിക്കുന്നുവോ, അവൻ. ഏതു ജ്ഞാനമാർഗ്ഗവും അവനാണ്. ഏതു ജ്ഞാനമാർഗ്ഗത്തിലൂടെ എത്തിച്ചേരുന്ന ജ്ഞാനവും അവനാണ്. അതിനായി യത്നിക്കുന്ന ജ്ഞാനിയും അവനാണ്. ഇങ്ങനെ എല്ലാ പ്രമാണവും തരുന്ന ഒരേ ഒരു സർവ്വലക്ഷണയുക്തമായ ലക്ഷണം ബ്രഹ്മം തന്നെ.

361 ലക്ഷ്മീവാൻ.

ലക്ഷ്മി ആരുടെ വക്ഷസ്സിൽ ദിനവും വാഴുന്നുവോ ആ ലക്ഷ്മീപതി.

362 സമിതിഞ്ജയ

സമിതികളിലും സഭകളിലും സദാ വിജയം മാത്രം വരിക്കുന്ന വാഗ്മി,ജ്ഞാനി.

ശ്ലോകം 53 *വിക്ഷരോ രോഹിതോ മാർഗ്ഗോ ഹേതുര് ദാമോദര സഹ*
*മഹീധരോ മഹാഭാഗോ വേഗവാനമിതാശന*

363 വിക്ഷരൻ.

ക്ഷരം(നാശം) ഇല്ലാത്തവന്

364 രോഹിതന്

സ്വഛന്ദതയാൽ ,ചുവന്നവർണ്ണമുള്ള (രോഹിതവർണ്ണം) മത്സ്യമൂർത്തിയായി അവതരിച്ചവന്. സ്വഛന്ദതയാൽ എന്നുപറഞ്ഞത് മത്സ്യരൂപം അവന് സ്വമേധയാ എടുത്തതുകൊണ്ടാണ്. ( പാപ കർമ്മഫലമായി താഴ്ന്ന യോനിയിലേക്ക് ജനിച്ചതല്ല).

365.മാർഗ്ഗം

മുമുക്ഷുക്കൾ മോക്ഷമാർഗ്ഗം അന്വേഷിക്കുന്നു. ആ മാർഗ്ഗം അവനാണ്. പരമാനന്ദലബ്ധിക്കുള്ള ഏകമാർഗ്ഗമാണവൻ.

366 ഹേതു

കാരണം. ഉപാദാനകാരണവും നിമിത്തകാരണവും അവനാണ്.

367 ദാമോദരന്

ദമം എന്ന സാധനകൊണ്ട് അറിയാവുന്നവൻ. ദമംകൊണ്ട് ശുദ്ധീകരിച്ച മനസ്സില് തെളിയുന്നവൻ. *ദമാദ്ദാമോദരോ വിഭു* (ഉദ്യോഗപർവ്വം). യശോദ ദാമം (കയറ്)കൊണ്ടു ഉരലിനോട്ചേർത്തു കെട്ടിയതിന്റെ പാട് ഉദരഭാഗത്ത് വഹിക്കുന്നവൻ.

*തയോർമ്മദ്ധ്യഗതം ബദ്ധം ദാമ്നാ ഗാഢം തയോദരേ*

*തതശ്ച ദാമോദരതാം സ യയൌ ദാമബന്ധനാത്* (ബ്രഹ്മപുരാണം)

വ്യാസന്റെ അഭിപ്രായത്തിൽ ദാമങ്ങള് ലോകങ്ങൾ. ലോകങ്ങളെ സ്വന്തം ഉദരത്തിൽ വഹിച്ചവന് (ലോകമാതാവ്) ആണ് ദാമോദരൻ.

*ദാമാനി ലോകനാമാനി താനി യസ്യോദരാന്തരേ*

*തേന ദാമോദരോ ദേവ ശ്രീധരസ്തു രമാശ്രിത*

ശ്രീരംഗത്ത് ഉദരത്തിൽ കയർപ്പാടുള്ള ദാമോദരമൂർത്തിയാണുള്ളത്. ഉത്സവമൂർത്തിയാണ് ശ്രീരാമരൂപം.

368 സഹ

*സഹതേ സര്വാനഭിഭവതി   ക്ഷമത ഇതി വാ സഹ*

തന്റെ ഭക്തരുടെ എല്ലാ തെറ്റുകുറ്റങ്ങളും സഹിക്കുന്നവൻ. നിന്ദകളും സ്തുതികളും ഭാവഭേദമില്ലാതെ ഏറ്റുവാങ്ങുന്നവൻ. തന്റെ പത്നിയായ ക്ഷമ(ഭൂമി)യെപ്പോലെ സർവ്വംസഹനായ ക്ഷമാശാലി.

369 മഹീധരന്

ഈ നാമംഒരിക്കൽ വന്നുകഴിഞ്ഞതാണ്. മഹി.യെ ഗിരിരൂപേണ ധരിക്കുന്നവൻ .വിഷ്ണുപുരാണത്തിൽ പരാശരന്  *വനാനി വിഷ്ണുർ ഗിരയോ ദിശശ്ച* (വനങ്ങൾ വിഷ്ണുവാണ്, ഗിരികളും ദിശകളും വിഷ്ണുവാണ്,ഇവ ചേർന്ന മഹിയും വിഷ്ണുവാണ്. ) തന്നെ താൻതന്നെ വഹിക്കുന്നവൻ. സ്വപ്രകൃതിയെ തന്നിൽത്തന്നെ ധരിക്കുന്നവൻ,ബ്രഹ്മം.

370 മഹാഭാഗൻ.

മഹാഭാഗ്യശാലി . സ്വേഛയാ ഏതുരൂപവും സ്വീകരിച്ച് ഏത് ഉത്കൃഷ്ടഭോജനവും രുചിക്കാൻ സാധിക്കുന്നവൻ. ഭോജനത്തിന്റെ തനിക്കുള്ള ഭാഗം (ഭുങ് ക്തം)സ്വീകരിക്കുന്നവൻ. എല്ലാ അവതാരത്തിലും എല്ലാ രൂപത്തിലും ജന്മത്തിലും മഹാഭാഗ്യശാലി.

371 വേഗവാൻ.

വേഗസഞ്ചാരം ചെയ്കയാൽ വേഗവാൻ. വേഗം അഥവാ ജപം. *അനേജദേകം മനസോ ജവീയ* – മനസ്സിനേക്കാളധികം വേഗം സഞ്ചരിക്കുന്നവനും അചലനുമായ ഏകമെന്ന് ഈശാവാസ്യം.

372 അമിതാശനൻ.

അളക്കാനാവാത്ത രസന(രുചി)യാൽ സർവ്വത്തേയും രുചിയോടെ ഭക്ഷിക്കുന്നവ ന്.സംഹാരവേളയിലാണ് ഈ അമിതാശനം.

ശ്ലോകം 54 *ഉദ്ഭവ ക്ഷോഭണോ ദേവ ശ്രീഗർഭ  പരമേശ്വര*

*കരണം കാരണം കർത്താ വികർത്താ ഗഹനോ ഗുഹ*

373 ഉദ്ഭവം

പ്രപഞ്ചോല്പത്തിയുടെ ഉപാദാനകാരണമാകയാൽ ഉദ്ഭവം. ഭവം സംസാരം. ഉദ് ഉയർന്ന.

(ഉദ്ധരിച്ച). സംസാരത്തിൽനിന്ന് യാതൊരു ബന്ധവും കൂടാതെ ഉയർന്നുനില്ക്കുന്നവ ന്.സംസാരത്തിന് അതീതൻ.

374 ക്ഷോഭണ

സർഗ്ഗകാലത്ത് പ്രകൃതി പുരുഷനില് പ്രവേശിച്ച് ക്ഷോഭിപ്പിക്കുന്നതിന് കാരണമായിരിക്കയാല് ക്ഷോഭണൻ.

*പ്രധാനപുരുഷൌ ചാപി പ്രവിശ്യാത്മേഛയാഹരി*

*ക്ഷോഭയാമാസ ഭഗവാൻ സർഗ്ഗകാലേ വ്യയാവ്യയൌ.*(വിഷ്ണുപുരാണം)

ഹരി സ്വേഛയാ ,പ്രകൃതിയെ ചലിപ്പിക്കുന്നു. വ്യയത്തേയും അവ്യയത്തേയും സർഗ്ഗലീലയില് ഭഗവാൻ ചലിപ്പിക്കുന്നു,ക്ഷോഭിപ്പിക്കുന്നു.

375 ദേവ

ദിവ്യമായ ക്രീഡ (സർഗ്ഗാദിയിൽ) ചെയ്യുന്നവൻ. സുരാരികളെ ജയിച്ച് ,സർവ്വഭൂതങ്ങളിലും വ്യവഹരിച്ച് ,ആത്മത്വത്താല് ദ്യോതിക്കുകയും സ്തുതിക്കുകയും കാമിക്കയും ,സ്തുതി കൈക്കൊള്ളുകയും , സർവ്വത്ര ഗതിശീലമായി സഞ്ചരിക്കയും (ഗഛതി) ചെയ്യുന്ന ഏകദേവൻ. ഏകോ ദേവ എന്ന് ഈ സർവ്വേശ്വരനെയാണ് ശ്വേതശ്വേതരം വിളിക്കുന്നത്.

376 ശ്രീഗർഭ

ശ്രീ വിഭൂതി. ശ്രീയെ സ്വഗർഭത്തില് ഉദരാന്തരത്തില് ജഗദ്രൂപമായി ദർശിച്ച്, സൃഷ്ടിച്ച് അവിടെത്തന്നെ സ്ഥിതി ചെയ്യിക്കുന്നവൻ.

377 പരമേശ്വരൻ.

പരമമായ ഈശാനശീലത്താൽ പരമേശ്വരൻ. *സമം സർവ്വേഷു ഭൂതേഷു തിഷ്ഠന്തം പരമേശ്വര* (ഗീത)

378. കരണം

ജഗദുല്പ്പത്തിക്ക് ഉപകരണമാകയാൽ കരണം.

379 കാരണം

ജഗദുല്പത്തിയുടെ ഉപാദാനകാരണവും നിമിത്തകാരണവും.

380 കർത്താവ്

സ്വതന്ത്രമായി സ്വകർമ്മം ചെയ്കയാല് കർത്താവ്.

381 വികർത്താ

വിചിത്രമായ ഭുവനങ്ങൾ സൃഷ്ടിക്കയാല് വികർത്താവ്

382 ഗഹന

സ്വരൂപം ,ചേഷ്ടിതം,സാമർത്ഥ്യം എന്നിവയെ അറിയാൻ ആരാലും സാധിക്കാത്തത്ര ഗഹന സ്വഭാവത്തോട്ടുകൂടിയിരിക്കുന്നതിനാൽ ഗഹനൻ.ഭഗവാന്റെ രൂപത്തെയോ ഭഗവാന്റെ ലീലകളേയോ കഴിവുകളേയോ ഒരാൾക്കും ബുദ്ധികൊണ്ട് അളക്കാനാവില്ല,കാണാനാവില്ല,അറിയാനുമാവില്ല.

383ഗുഹാ

ഒളിച്ചുവെക്കുന്നവൻ. സ്വരൂപം,സാമർത്ഥ്യം ലീലകളെന്നിവ ഗഹനമായത് അവയെ ഒളിച്ചുവെച്ചിരിക്കയാലാണ്. പുറത്തുകാട്ടാതെ മായകൊണ്ട് മൂടി വെച്ചിരിക്കയാലാണ്. *നാഹം പ്രകാശ സർവ്വസ്യ യോഗമായാസമാവൃത* (ഗീത) എല്ലാവരുടെ ഹൃദയഗുഹയിലും ഈ രത്നം തന്നെ ഒളിഞ്ഞിരിക്കുന്നു, എന്നാലാരും കാണുന്നുമില്ല,അറിയുന്നുമില്ല.

ശ്ലോകം 55 *വ്യവസായോ വ്യവസ്ഥാന സംസ്ഥാന സ്ഥാനദോ ധ്രുവ*

*പരാർദ്ധി പരമസ്പഷ്ടസ്തുഷ്ട പുഷ്ട ശുഭേക്ഷണ*

384.വ്യവസായ

സംവിത്മാത്രസ്വരൂപത്താൽ വ്യവസായമാണ്. ശുദ്ധബുദ്ധിസ്വരൂപമാണ്. ഗീതയിൽ

*വ്യവസായാത്മികാബുദ്ധി ഏകേഹ കുരുനന്ദന* എന്നു പറയുന്നത് ഈ ശുദ്ധമായ വ്യവസായാത്മികബുദ്ധിയുടെ ചൈതന്യസ്വരൂപത്തിന്റെ നിശ്ചയദാർഢ്യത്തെയാണ്. അതുകൊണ്ടു മാത്രമേ എത്തേണ്ട ലക്ഷ്യമായ പരമപദത്തിൽ എത്താനാവൂ. ഇന്ന് മലയാളഭാഷയിൽ വ്യവസായമെന്നാൽ ബിസിനസ്സും കച്ചവടവുമാണ്. തമിഴിൽ വ്യവസായി കർഷകവൃത്തി ചെയ്യുന്നവരാണ്. ഗീതയിലും സഹസ്രനാമത്തിലും പറയുന്ന അർത്ഥത്തിലല്ല ഇന്ന് ഈ ഭാഷകളില് ഈ വാക്ക് ഉപയോഗിക്കുന്നത്.

385വ്യവസ്ഥാന

എല്ലാത്തിനും വ്യവസ്ഥിതി ചെയ്യാനുളള സ്ഥാനമാകയാൽ വ്യവസ്ഥാനമെന്ന് പേര്. ലോകപാലന്മാര്,അവരവരുടെ അധികാരങ്ങളോട്ടുകൂടിയും ,ജരായുജം,അണ്ഡജം,സ്വേദജം,ഉദ്ബീജം, ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രാദികളായ വർണ്ണങ്ങളും അവയുടെ അവാന്തരവർണ്ണങ്ങളും അവരവരുടെ ബ്രഹ്മചര്യം,ഗാർഹസ്ഥ്യം,വാനപ്രസ്ഥം,സന്യാസം മുതലായ ആശ്രമധർമ്മങ്ങളോട്ടുകൂടിയും ഏതൊന്നിൽ അതാതുസ്ഥാനത്ത് വിഭജിക്കപ്പെട്ട് വിന്യസിക്കപ്പെട്ടിരിക്കുന്നുവോ, ആ വ്യവസ്ഥക്ക് (order) ആധാരമായ വ്യവസ്ഥാനം.

386 സംസ്ഥാനം.

എവിടെ ഭൂതങ്ങളെല്ലാം സംസ്ഥിതി ചെയ്യുന്നുവോ അവിടം സംസ്ഥാനം. പ്രലയവേളയിൽ എല്ലാ ഭൂതങ്ങളും ഏതൊരു സ്ഥാനത്ത് സുരക്ഷിതമായിരിക്കുന്നുവോ, അവിടം. പണ്ട് രാജാക്കന്മാർ വിദ്വാന്മാർക്ക് തുല്യസ്ഥാനം കൊടുക്കുന്നതിന് സമസ്ഥാനം എന്നുപറഞ്ഞിരുന്നു. ആ സമസ്ഥാനം ഈശ്വരനിൽ സർവ്വജീവജാലങ്ങളും സമസ്ഥാനം നൽകപ്പെട്ടിരിക്കുന്ന എന്നസംസ്ഥാനത്തിന്റെ യഥാർത്ഥ അർത്ഥത്തിലായിരുന്നു. കേരളസംസ്ഥാനം എന്ന് നാമിന്നു പറയുമ്പോൾ യഥാർത്ഥ അർത്ഥം (സംസ്കൃതത്തിൽ) എല്ലാ പ്രജകളും സമസ്ഥാനീയരായ സ്ഥാനമെന്നാണ്. പക്ഷേ, ആ അർത്ഥം വിസ്മരിക്കപ്പെട്ടിരിക്കുന്നു. ഇംഗ്ലീഷ് അർത്ഥത്തില് സ്റ്റേറ്റ് എന്നുമാത്രമാണ് നാമിപ്പോള് കാണുന്ന അർത്ഥം.

387 സ്ഥാനദ

ഓരോ ജീവിക്കും അതാതിന്റെ കർമ്മാനുസൃതമായ സ്ഥാനം സ്വാഭാവികമായിത്തന്നെ നൽകുന്നതിനാൽ സ്ഥാനദൻ.

388. ധ്രുവ

അവിനാശിത്വത്താൽ എന്നും അചഞ്ചലനാകയാൽ ധ്രുവൻ. ധ്രുവന് ഇങ്ങനെ അചഞ്ചലപദം കിട്ടിയത് ധ്രുവന്റെ കർമ്മം അചഞ്ചലമായ തപസ്സായതിനാലാണ്. സ്ഥാനദനെന്ന നാമത്തിന് ശേഷം വരുന്നത് ധ്രുവനാമമായത് ഇതുകൊണ്ടാണ്.

389പരാർദ്ധി

*പരാ ഋദ്ധി വിഭൂതിരസ്യേതി പരാർദ്ധി*

പരമമായ ഋദ്ധി.തന്റെ വിഭൂതികൾ അത്രയേറെയാണ്. 100 മനുഷ്യാനന്ദം ഒരു പിതൃലോകാനന്ദം. 100 പിതൃലോകാനന്ദം ഒരു ഗന്ധർവ്വലോകാനന്ദം (അയുതം) . 100 അയുതം ഒരു കർമ്മയോഗി യുടെ ആനന്ദം (പ്രയുതം). 100 പ്രയുതം ഒരു ജന്മനാ വിശുദ്ധന്റെ ആനന്ദം (ന്യർബ്ബുദം) .100 ന്യർബ്ബു ദം ഒരു പ്രജാപതിലോകാനന്ദം (മദ്ധ്യം). 100 മദ്ധ്യം ഒരു ബ്രഹ്മലോകാനന്ദം (പരാർദ്ധം).ഒരു ബ്രഹ്മാനന്ദത്തിനുളള പരാർദ്ധം വിഭൂതികളോട്ടുകൂടിയവന് പരാർദ്ധി.

390 പരമസ്പഷ്ട

പരമമായ,സർവ്വോത്കൃഷ്ടമായ പ്രകാശത്താല് പ്രകടമാകുന്നവൻ,സ്പഷ്ടമാകുന്നവൻ. മറ്റൊന്നിനും മറ്റൊരാള്ക്കും ആ തേജസ്സില്ല. സംവിദാത്മകത കൊണ്ടാണ് സ്പഷ്ടമാകുന്നത്. രൂപം അഥവാ ബാഹ്യശരീരമായി ബാഹ്യനേത്രത്തിനുമുന്നിൽ പ്രത്യക്ഷമായിട്ടല്ല.ജ്ഞാനപ്രകാശം കൊണ്ടാണ് ഒരാളുടെ അന്തരാത്മാവ് മറ്റൊരാൾക്ക് സ്പഷ്ടമാകുന്നത്. ബാഹ്യസൌന്ദര്യം കൊണ്ടല്ല. അങ്ങനെ പരമ

ജ്ഞാനപ്രകാശം തന്റെ വാക്കിലും ചിന്തയിലും കർമ്മത്തിലും സദാ പരത്തുന്നതിനാല് സ്വാത്മാവിനെ മറ്റുള്ളവർക്കും സ്പഷ്ടമാക്കിക്കൊടുക്കുന്ന പരമജ്ഞാനി.

391 തുഷ്ടന്

പരമാനന്ദസ്വരൂപമാകയാൽ സദാ ആനന്ദവാൻ, സന്തുഷ്ടൻ.

392 പുഷ്ടന്

സർവ്വസമ്പൂർണ്ണത്വംകൊണ്ട് പുഷ്ടൻ. സദാ പൂർണ്ണൻ. സർവ്വവിധസദ്ഗുണസമ്പൂ ർണ്ണനാകയാലാണ് പുഷ്ടി.

393 ശുഭേക്ഷണന്

ഈക്ഷണമെന്നാൽ ദർശനം.ഏറ്റവും ശുഭദർശനൻ. ആരുടെ ദർശനം മോക്ഷേച്ഛുവിന് മോക്ഷവും ഭോഗാർത്ഥിക്ക് ഭോഗവും പാപിക്ക് പാപവിമോചനത്താല് പാവനത്വവും ,സംശയാലുവിന് സർവ്വ സംശയവിച്ഛേദകാരണവും യോഗിക്ക് ഹൃദയഗ്രന്ഥിവിച്ഛേദികരവും സർവ്വർക്കും സർവ്വകർമ്മ ദോഷഹരവും അവിദ്യയിൽനിന്ന് മോചനം നൽകുന്നതുമാണോ, അവനാണ് ശുഭദർശനൻ. അവന്റെ ഈക്ഷണം (കടാക്ഷം,നോട്ടം) ഒന്നുകൊണ്ട് സർവ്വ ആപത്തും അശുഭവും നീങ്ങുന്നു. മുണ്ഡകോപനിഷത്തിൽ *ഭിദ്യതേ ഹൃദയഗ്രന്ഥി* എന്ന ഭാഗം നോക്കുക.

ശ്ലോകം 56 *രാമോ വിരാമോ വിരതോ മാർഗ്ഗോ നേയോ നയോനയ*
*വീരശക്തിമതാം ശ്രേഷ്ഠോ ധർമ്മോ ധർമ്മവിദുത്തമ.*

പരാർദ്ധി എന്നനാമം തൊട്ട് ശ്രീരാമാവതാരത്തെയാണ് പരാമർശിക്കുന്നതെന്ന് ശങ്കരഭാഷ്യം.

394. രാമൻ.

കാണുന്നവരെയെല്ലാം തന്റെ മനോഹരരൂപത്താലും വ്യക്തിവൈശിഷ്ട്യങ്ങളാലും അഭിരമിപ്പിക്കുന്നവൻ. നിത്യാനന്ദലക്ഷണത്താൽ യോഗികളെ രമിപ്പിക്കുന്നവൻ. അനന്തമായ നിത്യാനന്ദരൂപമായ ചിദാത്മാവിൽ യോഗികള് രമിക്കുന്നതിനാല് രാമപദം ബ്രഹ്മമാണെന്ന് ശങ്കരഭാഷ്യം പത്മപുരാണത്തെ ഉദ്ധരിച്ച് പറയുന്നു. സ്വേച്ഛയാ അതിരമണീയമായ ശരീരം വഹിച്ച് അവതരിച്ചവനാണ് ദാശരഥിരാമൻ. ത്യാഗരാജസ്വാമികളുടെ രാമഭക്തി ബ്രഹ്മാനന്ദം തന്നെയെന്നറിയുക.

നീ വരുമ്പോളോരോ ജന്മത്തിലും എന്റെ
പൂർണ്ണമനോരഥപ്പൊൻചിറകാല്
ആകെ വിറയാർന്നവേദാംഗരാഗത്താല്
രാമാ,രഹസ്യമായ് ഞാൻ രമിച്ചു (സാന്ദ്രാനന്ദം. സുവർണ്ണ നാലപ്പാട്ട്)

എന്ന വരികളിലും ഈ അർത്ഥവും ആത്മാംശവും കാണുക.

395 വിരാമം

പ്രാണികളെല്ലാം വിരമിക്കുന്ന ,അവസാനിക്കുന്ന,വിലയനസ്ഥാനമാകയാൽ വിരാമം. പരമലക്ഷ്യം ആ വിശ്രാന്തിസ്ഥാനത്ത് അവസാനിക്കൽ തന്നെ.

396 വിരത (വിരജ)

രതി ഇല്ലാത്തത്. *വിഗതം രതം അസ്യ വിഷയസേവായാമിതി വിരത*

രതി അഥവാ വിഷയാസക്തി ഗതമായത് (ഇല്ലാതായത്) വിരതം. വിരക്തി വന്നത്. രതി ഉണ്ടാക്കുന്നത് രജോഗുണാധിക്യമാണ്. രാമൻ ക്ഷത്രിയകുലജാതനായിട്ടും സാത്വികഗുണപ്ര ധാനനാണ്. അവന്റെ പ്രിയപത്നി വിരജയെപ്പോലെ ( കൃഷ്ണവൈരാജം .സുധാസിന്ധു നോക്കുക).ഒരു തപസ്വിയുടെ വിരക്തിയോടെ സാമ്രാജ്യവും ചെങ്കോലും പ്രതാപവും സുഖസൌകര്യങ്ങളുമുപേക്ഷിച്ച് ധർമ്മവും സത്യവും രക്ഷിക്കാൻ ആരണ്യവാസം വരിച്ചവനെ വിരക്തനെന്നല്ലാതെ എന്തു പറയണം. ധർമ്മരക്ഷ ക്കായി ഗാർഹസ്ഥ്യവും പ്രിയപത്നിയെപ്പോലും ത്യജിച്ച സന്യാസിയാകയാൽ നിഷ്കളങ്കൻ. വിരജൻ, രജസ്സില്ലാത്തവൻ(കളങ്കം,പൊടി). രാഗരഹിത,രാഗരസിക എന്ന ത്യാഗരാജസ്വാമികളുടെ പ്രയോഗത്തിന്റെ മാധുര്യം ഓർത്തുനോക്കുക.

397മാർഗ്ഗം .

മുമുക്ഷുക്കളായ യോഗികൾക്ക് അവനാമ് മാർഗ്ഗവും ലക്ഷ്യവും. അമൃതത്വത്തിലേക്കുള്ള ഏകപന്ഥാവ് . *നാന്യ പന്ഥാ വിദ്യതേ അയനായ* (തൈ.ആരണ്യകം) *ചക്കണി രാജമാർഗ്ഗമു* (ത്യാഗരാജസ്വാമി).

398 നേയോ (ജ്ഞേയോ)

മാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്ന പാന്ഥന്ന് പരമാത്മനിലെത്താന് വേണ്ട സമ്യഗ്ജ്ഞാനം (ജ്ഞേയം) അവൻമാത്രമാണ്. സഞ്ചാരിയെ തന്നിലൂടെ തന്നിലേക്കു തന്നെ നയിക്കുന്നതിനാൽ നേയോ.

399നയ

നയിക്കുന്നതിനുള്ള നയവും അവനാണ്. നേതാവ് (നയിക്കുന്നവൻ),അവനാണ്. മാർഗ്ഗം,നേയം, നയം എന്ന് ത്രിരൂപത്തിൽ പരികൽപ്പിക്കപ്പെട്ട ഏകം. (അദ്വൈതം)

400 അനയ

അവനെ മറ്റാരും നയിക്കുന്നില്ല. അവനെ നയിക്കാനായി യോഗ്യതയുള്ള മറ്റൊരാൾ മുമ്പോ പിമ്പോ ഉണ്ടായിട്ടില്ല. അതിനാൽ അവന് അനയനാണ്. ആരാലും നയിക്കപ്പെടാത്തവനാണ്.

401 വീര

വിക്രമശാലി. വീരരാഘവനാണ് രാമൻ.

402 ശക്തിമതാം ശ്രേഷ്ഠ

വിരിഞ്ചാദികളായ എല്ലാ ശക്തിമാന്മാരിലും വെച്ച് ശ്രേഷ്ഠനായവന്,അവരെക്കാളെല്ലാം ശക്തിമാൻ.

403 ധർമ്മന്

സർവ്വഭൂതങ്ങളേയും ധാരണം ചെയ്കയാൽ ധർമ്മൻ.ധർമ്മം അണുപ്രായമായി അതിസൂക്ഷ്മമായിരിക്കയാൽ അതിന്റെ ഗതിവിഗതികളറിവാന് പരമജ്ഞാനിയായ യോഗിക്കുമാത്രമേ കഴിയൂ. *അണുരേഷ ധർമ്മ* (കഠോപനിഷത്ത്). വിഷ്ണു യോഗേശ്വരനാകയാൽ സൂക്ഷ്മധർമ്മത്തെ അറിയുന്നു. അതിനാലാണ് ധർമ്മനാമം. സർവ്വധർമ്മങ്ങളാലും അവന് ആരാധിക്കപ്പെടുകയാലും ധർമ്മനെന്നറിയുന്നു.

404 ധർമ്മവിദുത്തമ

ധർമ്മം ശ്രുതികളിലും സ്മൃതികളിലുമാണ് അനുശാസിക്കപ്പെട്ടിരിക്കുന്നത്. ശ്രുതിയും സ്മൃതിയും അവനിൽനിന്നുണ്ടായവ. അവന്റെ ആജ്ഞയാൽമാത്രം സംഭവിക്കുന്നവ. അതിനാൽ ശ്രുതിയുടെ ഉത്ഭവസ്ഥാനമായ ഋഷിമാരേക്കൾ ,സ്മൃതികാരന്മാരായ മനു യാജ്ഞവൽക്കയാദികളേക്കാള് മുമ്പുണ്ടായവനും അവരേയും ജനിപ്പിച്ചവനും അവർക്ക് ശ്രുതിജ്ഞാനവും സ്മൃതിജ്ഞാനവും കൊടുത്തവനുമായ പരമാനന്ദഗുരു ബ്രഹ്മം. അതിനാൽ ധർമ്മം അറിഞ്ഞവരില് വെച്ച് ഉത്തമനെന്ന നാമം.

ശ്ലോകം57. *വൈകുണ്ഠ പുരുഷ പ്രാണ പ്രാണദ പ്രണവ പൃഥു*

*ഹിരണ്യഗർഭ ശത്രുഘ്നോ വ്യാപ്തോ വായുരധോക്ഷജ*

405 വൈകുണ്ഠ

വൈകുണ്ഠത്തിൽ വസിക്കുന്നവൻ. രക്ഷകൻ. വിവിധങ്ങളായ അനേകം കുണ്ഠങ്ങളിൽ (കുഴി) വീഴാതെ ജീവാത്മാക്കളെ സംരക്ഷിക്കുന്നവൻ. നേരായ പാതയില് ചേർക്കുന്നവൻ. ലോകാരംഭകാലത്ത് പഞ്ചഭൂതങ്ങൾ വിശ്ലിഷ്ടങ്ങളായി പരസ്പരബന്ധമില്ലാതെ കിടക്കവേ, അവയെ സംശ്ലേഷണം ചെയ്ത് (പരസ്പരം യോജിപ്പിച്ച്) അവരവരുടെ തന്നിഷ്ടത്തിന് പലവഴി പോകാതെ കാത്ത് ,പ്രപഞ്ചരൂപകൽപ്പനക്ക് പ്രേരിപ്പിച്ചു. (*വികുണ്ഠായാ കർത്തതി*). ഇങ്ങനെ അനേകത്തെ ഏകോപിപ്പിച്ചതിനാലും വൈകുണ്ഠൻ.

മയാ സംശ്ലേഷിതാ ഭൂമിരദ്ഭിർവ്യോമച വായുനാ

വായുശ്ചതേജസാ സാർദ്ധം വൈകുണ്ഠത്വം തതോ മമ(ശാന്തിപർവ്വം)

ഭൂമിയെ ജലത്തോടും വ്യോമത്തെ വായുവോടും വായുവെ തേജസ് സോടും ഞാൻ സംശ്ലേഷണം ചെയ്കയാലാണ് എനിക്ക് വൈകുണ്ഠത്വമെന്ന് ശാന്തിപർവ്വത്തിൽ ഭഗവാൻ. സാമഗാനംകൊണ്ടുള്ള സംശ്ലേഷണത്തിൽ ഭഗവാന് പ്രപഞ്ചസർഗ്ഗം നടത്തി. നാദബ്രഹ്മമാണ് അദ്വൈതസാരം.

406 പുരുഷൻ.

*സർവ്വസ്മാത് പുരാ സദനാത് സർവ്വപാപസ്യ സാദനാദ്വാ പുരുഷ*

സർവ്വത്തിനും മുമ്പ് ഉണ്ടായവൻ,സർവ്വപാപങ്ങളേയും എരിച്ചുകളയുന്നവന് അതിനാല് പുരുഷനെന്ന് ബൃഹദാരണ്യകം. *സർവ്വാന് പാപ്മന ഔഷത് തസ്മാന് പുരുഷ* എന്നാണ് ബൃഹദാരണ്യകത്തിലെ പ്രയോഗം. എരിച്ചുകളയുക,ശമിപ്പിക്കുക എന്നതിന് ഔഷത് (ഔഷധം) എന്ന് പ്രയോഗിക്കുന്നു. ഔഷ (ഓഷോ) എന്നാൽ പ്രകാശവും ഓശ എന്നാല് നാദവുമാണ് .ഔഷധം പ്രകാശനാദ സ്വരൂപമായ ഭഗവാനാണ്. സാമവേദമായ,നാദബ്രഹ്മമായ ഭഗവാനില് പ്രകാശം (സൂര്യപ്രകാശം) സർവ്വരോഗഹരമായിരിക്കുന്നു.അതിനെ സാത്മീകരിക്കയാലാണ് ചെടികളെ ഓഷധികളെന്നു വിളി ക്കുന്നത്. രാഗചികിത്സയുടേയും ആയുർവ്വേദത്തിന്റേയും ആദിപുരുഷനായ ആ ഗുരുവായുപുരേശന് പ്രണാമം. പുരിയിൽ ശയിക്കുന്നവനാണ് പുരുഷൻ.പുരേശൻ. ഗുരുവും വായുവും ശയിക്കുന്ന ഈ ശരീരക്ഷേത്രത്തിൽ സദാ ഉണർന്നിരിക്കുന്ന നാദലയരൂപി ഗുരുവായുപുരേശൻ. പുരുഷൻ.

407 പ്രാണന്

ജീവൻ,പ്രാണവായു. പ്രാണിയിൽ ക്ഷേത്രജ്ഞരൂപത്തില് ഇരുന്ന് ചേഷ്ടിപ്പിക്കുന്നവനാണ് പ്രാണന്. *ചേഷ്ടാം കരോതി ശ്വസനസ്വരൂപി* .(വിഷ്ണുപുരാണം).

408 പ്രാണദ

സൃഷ്ടിയുടെ ആദിയിൽ സർവ്വ പ്രാണികളുടേയും അന്തര്യാമിയായി പ്രാണനരുളിയതിനാല് പ്രാണദൻ. പ്രലയകാലത്ത് ആ പ്രാണനെ ഖണ്ഡിച്ച് തന്നിലേക്കുതന്നെ തിരിച്ചുതരികയാലും പ്രാണദനാമം.

409 പ്രണവം

*പ്രണൌതീതി പ്രണവ തസ്മാദ് ഓം ഇതി പ്രണൌതി* .പ്രണൌതി പ്രണമിക്കുന്നത്. ഓങ്കാരത്താൽ അവനെ പ്രകീർത്തിച്ച് പ്രണമിക്കുന്നതിനാല് പ്രണവമാണ്. *പ്രണമന്തീ ഹയം വേദാസ്തസ്മാൻ പ്രണവമുച്യതേ.*(സനത്കുമാരൻ).വേദങ്ങളും കൂടി അവനെ പ്രണമിക്കയാൽ അവന് പ്രണവമത്രേ.

410 പൃഥു

പ്രപഞ്ചരൂപത്തിൽ വിസ്തൃതഗാത്രനാകയാല് പൃഥു. വിസ്താരം(വലുപ്പം)ഉള്ളത്,വിസ്തരിക്കപ്പെട്ടത് പൃഥു. വിസ്തൃതയശസ്സുള്ളത് ,കീർത്തികേട്ടത് . പൃഥ എന്നാൽ ഭൂമി. പൃഥു ഭൂമിവാണ രാജാവ്. ആ നാമത്തിൽ ദക്ഷന്റെ പരമ്പരയില് അംഗരാജ്യത്ത് ഭഗവാന് അവതരിച്ചു. വിസ്തൃതമായ ഭൂമിയെ കാമധേനുരൂപത്തിൽ സർവ്വൈശ്വര്യവും കറന്നെടുത്തു. ആദ്യമായി കൃഷി ആരംഭിച്ചത് പൃഥുമഹാരാജാവാണ്. പൃഥയുടെ പുത്രനാകയാൽ അർജ്ജുനന് പാർത്ഥനാമം. പരന്നത് പാര് എന്ന തമിഴ്പദം ഏതാണ്ടിതേ അർത്ഥത്തിലാണ് പ്രപഞ്ചപര്യായമാവുന്നത്. ഗോളക്ഷേത്രത്തെ വിസ്തരിച്ച് പ്രസ്തരിക്കുമ്പോൾ, വാസ്തുവിനായി ചതുരശ്രീകരിച്ച് പരന്ന ഭൂഖണ്ഡമാക്കുന്നതിനാലാണ് പരന്നത് പാര് എന്ന് ഭൂമിക്ക് പേരുവന്നത്. അല്ലാതെ,ഭൂമി പരന്നിട്ടാണെന്ന അർത്ഥത്തിലല്ല. വിസ്തൃതമെന്നാണ് അർത്ഥം.

411 ഹിരണ്യഗർഭൻ.

സ്വർണ്ണമയമായ ബ്രഹ്മത്തിൽനിന്ന് സ്വർണ്ണമയമായ അണ്ഡം (ബ്രഹ്മാണ്ഡം)ഉണ്ടായി. അതിൽനിന്ന് ഉണ്ടായവന് ഹിരണ്യഗർഭൻ. ബ്രഹ്മതേജസ്സിൽനിന്ന് ബ്രഹ്മാണ്ഡവും ബ്രഹ്മാണ്ഡത്തിൽനിന്ന് ഉണ്ടായ ആദിപുരുഷനും. ബ്രഹ്മവും ജീവനും താദാത്മ്യം . ബ്രഹ്മത്തെ സ്വർണ്ണഹംസമായും ബ്രഹ്മാണ്ഡത്തെ അതിന്റെ പൊന്മുട്ടയായും അതിലുണ്ടായ ആദിജീവനെ ഹിരണ്യഗർഭമായും പറയുന്നു. പക്ഷിയും മുട്ടയും ആദ്യമേതെന്നു പറയാനാവാത്ത അദ്വൈതമാണ്. ബ്രഹ്മവും ബ്രഹ്മാണ്ഡവും അങ്ങനെയാണ്.

412 ശത്രുഘ്നൻ.

ദേവന്മാരുടെ ശത്രുക്കളായ അധർമ്മികളെ വധിക്കുന്ന സുദർശനകാലചക്രം ശത്രുഘ്നന്. ശ്രീരാമാവതാരകാലത്ത് അവതരിച്ച വ്യൂഹപുരുഷന്മാരിൽ ഒരാളാണ്.

413.വ്യാപ്തം

കാരണത്വത്താൽ സർവ്വത്തിലും ആ കാരണപുരുഷൻതന്നെ വ്യാപിച്ചിരിക്കുന്നു. സർവ്വവ്യാപിത്വം കൊണ്ട് വ്യാപ്തമെന്ന് നാമം.

414.വായു.

സർവ്വവ്യാപിത്വം വിഷ്ണുവിനും വായുവിനും പൊതുവാണ്.വ്യാപ്തനാമശേഷം വായുനാമം ഉപയോഗിക്കുന്നു.എന്തുകൊണ്ട് വായുനാമം. *വാതി ഗന്ധം കരോതീതി വായു .പുണ്യോ ഗന്ധ പൃഥിവ്യാം ച .* സർവ്വവ്യാപിത്വത്താല് ഗന്ധം പരത്തുന്ന സ്വഭാവത്താലാണ് വായുനാമം. ഭൂമിയാണ് ഗന്ധങ്ങളുടെ സ്ഥാനം. പുണ്യഗന്ധങ്ങൾ നിറഞ്ഞ പൂക്കളുടെ സ്ഥാനം. ഔഷധിവനസ്പതികളുടേയും കന്മദകസ്തൂരികളുടേയും സ്ഥാനം. ഈ ഭൂമിയുടെ പുണ്യഗന്ധങ്ങൾ വായുരൂപത്തിൽ അന്തരീക്ഷത്തിലേക്കും അതിനപ്പുറത്തേക്കും എത്തിക്കുന്നവരാണ് ഗന്ധർവ്വന്മാർ.*ഗന്ധം ധാരയതി ഗന്ധർവ്വ* എന്നതനുസരിച്ച് വായു ഗന്ധർവ്വനാണ്. സ്വർല്ലോകത്തിന്റെ സുവർണ്ണസ്വരങ്ങള് ഭൂമിയിലേക്കും കൃഷ്ണമായ ഭൂമിയിലെ സ്വരങ്ങൾ സുവർല്ലോകത്തിലേക്കും വ്യാപിപ്പിച്ചുകൊണ്ട് ഇവക്കിടയില് വ്യാപനശീലമായി,സദാചലനശീലനായി, പാടിയും ഭ്രമരത്തെപ്പോലെ പൂന്തേൻഗന്ധങ്ങള് രുചിച്ചും സഞ്ചരിക്കുന്ന വായു അഥവാ പ്രാണൻ എന്ന നാദബ്രഹ്മം ഗുരുവായുപുരേശ്വരനായി സര്വ്വജീവജാലങ്ങളിലും അകത്തും പുറത്തും പ്രണവരൂപിയായിരിക്കുന്ന പുരുഷൻ. ബുദ്ധമതത്തിൽ പാലിഭാഷയില് ഗന്ധർവ്വനെ ഗന്ധബ്ബ (ഗന്ധവാഹനൻ) എന്നു പറയുന്നു. അവർക്ക് ഗന്ധർവ്വന് ബാർഡോ അവസ്ഥയില് സഞ്ചരിക്കുന്ന ആധിവാഹകനായ തേജസ്വരൂപമാണ്. ഔഷധിവനസ്പതികളിലും സൂര്യപ്രകാശത്തിലും നദികളിലും സർവ്വപ്രാണിശരീരത്തിലും ത്രിലോകങ്ങളിലും സർവ്വദാ സർവ്വത്ര സർവ്വ ദിശകളിലും വ്യാപിച്ചുനിൽക്കുന്ന തേജപുഞ്ജമായ വായു ,സർവ്വമധുനാഡികളിലും ജീവനാഡികളിലും ഒരു തടസ്സവും കൂടാതെ പ്രവഹിച്ച് ധാതുപ്രസാദമുണ്ടാവാൻ ഗന്ധർവ്വന് സദാഗതിയായി നാടെങ്ങും ചുറ്റുന്നു. ക്ഷേത്രങ്ങളായ ക്ഷേത്രങ്ങളിലെല്ലാം ,ശരീരമായ ശരീരങ്ങളിലെല്ലാം നാഡികളിലെല്ലാം പ്രവഹിക്കുന്നു.ആ വാതാലയേശന്റെ ധാതുപ്രസാദം,സത്വപ്രസാദം,വിഷ്ണുപ്രസാദം സർവ്വർക്കും ലഭിക്കട്ടെ.

415 അധോക്ഷജന്

അവന്റെ ശക്തിക്ക് അധോഗതിയില്ല(ക്ഷീണമില്ല). അതിനാൽ അധോക്ഷജൻ.(ഉദ്യോഗപർവ്വം).അധ എന്നാല് ഭൂമി. അക്ഷമെന്നാൽ സ്വർല്ലോകം. ജ ജനിച്ചവൻ. ഭൂലോകത്തിനും സ്വർല്ലോകത്തിനും ഇടയിലെ വൈരാജലോകത്ത് ജനിച്ചവനാണ് അധോക്ഷജൻ.

*ധൌരക്ഷം പൃഥിവി ചാധ തയോരസ്മാദജായത*

*മദ്ധ്യേ വൈരാജരൂപേണ ഇതി വാ അധോക്ഷജ*

വൈരാജലോകത്ത് ,വൈരാജരൂപിയായി സാമഗാനംപാടി സപ്തസൈന്ധവ എന്ന സപ്തസ്വരകന്യകമാരെ പ്രാണഹംസരൂപികളായി മാനസസരസ്സിൽ ജനിപ്പിച്ച സാമവേദമെന്ന ഗന്ധർവ്വപുരുഷനാണ് വായുപുരേശനായ അധോക്ഷജൻ.

*അധോഭൂതേഹ്യക്ഷഗണേ പ്രത്യഗ്രൂപ പ്രവാഹിതേ*

*ജായതേ തസ്യ വൈ ജ്ഞാനം തേനാധോക്ഷജ ഉച്യതേ.*

ഇന്ദ്രിയങ്ങൾ ഉപരിലോകങ്ങളിൽനിന്ന് (അതീന്ദ്രിയ,അലൌകികലോകങ്ങളിൽനിന്ന്), സ്വർല്ലോകങ്ങളി ൽനിന്ന് താഴേക്ക് (ലൌകിക വിഷ യങ്ങളിലേക്ക്) പ്രവഹിക്കാൻതുടങ്ങുമ്പോഴൊക്കെ അതിൽനിന്ന് പ്രതിപ്രവർത്തനം ചെയ്യിക്കുന്ന , ആത്മജ്ഞാനത്തിലേക്കു നയിക്കുന്ന , ശക്തിയാകയാൽ

അധോക്ഷജൻ. ഇത് തിരിച്ചും പറയാം. അതീന്ദ്രിയത്തിൽമാത്രം വിഹരിക്കുന്നവരെ ഇന്ദ്രിയ ലോകത്തിലേക്കു തിരിച്ചുവിളിക്കാനും ഇന്ദ്രിയലോകത്തിൽ വീണുകിടക്കുന്നവരെ അതീന്ദ്രിയ ലോകത്തിലേക്ക് വഴിതെളിക്കാനും മദ്ധ്യവർത്തിയായ ഗന്ധർവ്വപുരുഷന്റെ സാമഗാനത്തിനു കഴിയും. കൃഷ്ണന്റെ വേണുഗാനം ഉറങ്ങുന്നവരെ ഉണർത്താനും ,ഉണർന്നിരിക്കുന്നവരെ ഉറക്കാനും ആണ്.രണ്ടും മനുഷ്യർക്ക് ആവശ്യമാണെന്നറിയുന്ന ഒരു മദ്ധ്യമമാർഗ്ഗം.

ശ്ലോകം 58 *ഋതു സുദർശന കാല പരമേഷ്ഠീ പരിഗ്രഹ*
*ഉഗ്ര സംവത്സരോ ദക്ഷോ വിശ്രാമോ വിശ്വദക്ഷിണ*

416 ഋതു

*കാലാത്മനാ ഋതുശബ്ദേന ലക്ഷ്യത ഇതി ഋതു*

ഭൂമി സൂര്യനാരായണനെന്ന തന്റെ ഭർത്താവുമൊത്ത് രാസലീലയാടുന്നതുകൊണ്ടാണ് ഭൂമിയിലെ പ്രജകളുണ്ടായത്. അവർക്ക് ഭൂമിയുടെ ഋതുകാലങ്ങള് കാണാന് സാധിക്കുന്നതും ഈ ഭ്രമണശീലം കൊണ്ടാണ്. അമ്മയുടെ ആറു ഋതുകാലലക്ഷണംനോക്കിയാണ് അവരെല്ലാം കാലപുരുഷനെന്ന കാലാത്മാവിനെ അറിയുന്നത്. ഋതുക്കൾക്ക് ഒരു പ്രത്യേകക്രമം അഥവാ താളമുണ്ട്. ആ താളം തെറ്റാറില്ല.കൃത്യമായി,സത്യമായി,യുഗധർമ്മമായി,ആവർത്തനഭ്രമണരൂപമായി വരുന്ന ഋതുവിനെ വേദം ഋതം അഥവാ സത്യമെന്ന് വിളിക്കുന്നു.അതാണ് ക്രതു (യജ്ഞം). ഈ താളം വിളംബിതധ്രുത മദ്ധ്യമകാലങ്ങളിൽ എങ്ങനെ ആവർത്തിക്കുന്നു എന്ന മാതൃകയില് ആ ഋതുഭാവങ്ങ ൾക്കനുസൃത മായി സാമസംഗീതം രചിച്ചു. 6 ഋതുവുണ്ടെങ്കിലും അതിലൊന്ന് ഭാരതത്തില് വളരെ ഹ്രസ്വമാക യാൽ ഫലത്തില് 5 ഋതുക്കളാണുള്ളത്. അതിനാൽ പഞ്ചമുഖമായി 72 ഡിഗ്രിവീതം പഞ്ചഭുജമായി ഋതുസൌന്ദര്യത്തെ സ്വരതാളമേളകർത്താക്കളായി അളക്കുന്നു. ഈ ഋതു,കാല,താള,സ്വരരാഗ, ജീവതാളബന്ധിതമായ ധർമ്മചക്രപ്രവർത്തനസൂത്രധാരനായ ഭഗവാന്ന് ഋതത്തിന്റെ പേരായ ഋതു എന്ന് പര്യായമായി കൊടുക്കുന്നു. കാലം ഋതു)തന്നെ കാലാത്മാവായ വിഷ്ണു. പ്രകൃതിതന്നെ ഈശ്വരനെന്ന അദ്വൈതമാണ് ഇത്തരം നാമങ്ങളുടെ പിന്നിലുള്ളത്.

417 സുദർശനന്.

സുശോഭനമായ നിർവ്വാണഫലം ഭഗവദ്ദർശനമായിട്ടും ജ്ഞാനമായിട്ടും ലഭിക്കുന്നു. ഭഗവദ്ദർശനം സുശോഭനമായ ദർശനമാണ്.സുദർശനമാണ്. ഈശ്വരനെ കണ്ടു എന്ന് പറയുന്നവരെല്ലാം നുണ യന്മാരാണോ. അന്ധവിശ്വാസികളാണോ. അതോ,ജ്ഞാനികളോ. ദർശനത്തോടൊപ്പം ജ്ഞാന വും ലഭിച്ചിട്ടുണ്ടെങ്കിൽ ,അത് അവരുടെ ജീവിതത്തിൽ പ്രതിഫലിച്ചുകാണുന്നുണ്ടെങ്കിൽ, അവർ യ ഥാർത്ഥത്തില് ദർശനം ലഭിച്ചവരാണെന്നനുമാനിക്കാം. നല്ല ദർശനങ്ങൾ(visions) ഉള്ള വിശിഷ്ട വ്യക്തി,യോഗയോഗീസ്വരേശ്വരനാകയാലും ഭഗവാന് സുദർശനനാണ്. ഭഗവാന്റെ കണ്ണുകള് പത്മപത്രംപോലെ നീണ്ട് മനോഹരമാണ്. അവകാണാനും അവകൊണ്ടുള്ള വീക്ഷണം ലഭിക്കാനും ഇടയാവുന്നത് സുദർശനമാണ്. ഭക്തർക്ക് പ്രയാസംകൂടാതെ അറിയാനും സുഖമായി ദർശിക്കാ നും സാധിക്കുന്നതിനാലും ഹരി സുദർശനനാണ്. ഭഗവാന്റെ സുദർശനകാലചക്രജ്ഞാനം ഭക്തനു മാത്രമേ സാധിക്കു. ദുഷ്ടർക്ക് അതി ഭീതിജനകമാണ്. കാണുനനവർക്കെല്ലാം സുദർശനമാണ് ഈശ്വരന്റെ സഗുണരൂപം.

418 കാല

*കാലയതി ഗണയതി സർവ്വമിതി കാല*
*കാല കലയതാമഹം* (ഗീത)

അവനാണ് കാലം.അവനെല്ലാം ഗണിക്കുന്നു. ഗണിക്കുന്നവരുടെ കർമ്മവും ,ഗണിക്കുന്ന ധർമ്മവും, ഗണിക്കുന്നവരും അവനാണ്. യമധർമ്മരൂപമായ കാലപുരുഷനാണ് ഹരി. ഭക്തന് സുദർശനവും ദുഷ്ടന് ഭയജനകവുമായ കാലചക്രത്തിന്റെ സൂക്ഷ്മസഞ്ചാരവും അതിസൂക്ഷ്മധർമ്മവും ഭഗവദ്ക ടാക്ഷംകൂടാതെ ആര്കും അനുഭവിക്കാനോ ബോധിക്കാനോ ഭാഗ്യമുണ്ടാവുകയില്ല.

419.പരമേഷ്ഠി

പരമപ്രകൃഷ്ടമായ സ്വമഹിമയിൽ ഹൃദയാകാശത്തിൽസ്ഥിതിചെയ്യുന്നത് ശീലമാക്കുകയാല് പരമേഷ്ഠി. *പരമേഷ്ഠിവിഭ്രാജതേ* (ആപസ്തംബധർമ്മസൂത്രം) അവനേക്കാളുത്തമമായ മറ്റൊരു ഇഷ്ടി (യജ്ഞം) അനുഷ്ഠിക്കാനില്ല.

420 പരിഗ്രഹ

ശരണാർത്ഥികളായി ചുറ്റും വന്നുകൂടുന്ന എല്ലാവരേയും സർവ്വഗതത്വത്താല് ഗ്രഹിക്കുന്നവനാണ്, അറിയുന്നവനാണ് .പത്രം,പുഷ്പം,ഫലം,തോയം മുതലായി ഭക്തർ അർപ്പിക്കുന്നതെല്ലാം സ്വീകരിക്കുകയാലും (പരിഗ്രഹിക്കുക) ഈ നാമം.

421 ഉഗ്ര

സൂര്യാദികൾപോലും അവനെ ഭയപ്പെടുന്നതിനാൽ ഉഗ്രൻ. തൈത്തിരീയത്തിൽ *ഭീഷ്മാസ്മാദ് വാത പവതേ .ഭീഷോദേതി സൂര്യ* എന്നു കാണുക.

422 സംവത്സര

*സംവസന്തിഭ്രതാന്യസ്മിന്നിതി സംവത്സര*

ഭ്രതങ്ങളെല്ലാം കാലരൂപിയായ ആ പുരുഷനിൽ വസിക്കുന്നതിനാൽ സെവത്സരൻ. ഋതുക്കളെല്ലാം അവനിലാണ് വസിക്കുന്നത്. സർവ്വവും ആ കാലരൂപിയില് സൃഷ്ടിക്കപ്പെട്ട്, വസിച്ച്, സംഹരിക്കപ്പെടുന്നു. അതിനാൽ സംവത്സരരൂപിയായ കാലം.

423 ദക്ഷ

ജഗദ്രൂപത്തില് വർദ്ധമാനമായും സർവ്വകർമ്മങ്ങളും ക്ഷിപ്രം (വേഗം)സമർത്ഥമായി ചെയ്തുതീ ർക്കുന്നവനായും ഇരിക്കയാൽ ദക്ഷൻ. കാലപുരുഷന്റെ വർണ്ണന ദക്ഷതയുള്ള ദക്ഷൻ(തച്ചൻ)എന്ന വാസ്തുപുരുഷനിലേക്കു തിരിയുന്നു. കാലവും ദേശവും അവനാണ്.

424 വിശ്രാമ

സംസാരസാഗരത്തിൽ വിശപ്പ് ,ദാഹം മുതലായ ആറുതിരകളും ,അവിദ്യാദിമോഹക്ലേശങ്ങളും മനുഷ്യനെ വശീകരിച്ച് ക്ഷോഭിപ്പിക്കുന്നു. വിശ്രാന്തി കാംക്ഷിക്കുന്നവർക്ക് ഈവക ക്ലേശങ്ങളിൽനിന്ന് മോക്ഷം നൽകുന്നതിനാല് വിശ്രാമനാമം.

425 വിശ്വദക്ഷിണ

വിശ്വത്തിൽ എല്ലാവരിലും വെച്ച് ദക്ഷിണൻ,ശക്തൻ. ലോകകർമ്മങ്ങളെല്ലാം ഏറ്റവും നന്നായി ചെയ്തുതീർക്കുന്നവൻ. പ്രപഞ്ചം ആരുടെ ദക്ഷിണയാണോ ആ ബ്രഹ്മം. യജ്ഞപുരുഷന് തന്റെ കർമ്മത്തിന് ഉചിതമായ ദക്ഷിണവേണം. ബ്രഹ്മത്തിന് ദക്ഷിണ പ്രപഞ്ചം. ഗന്ധർവ്വന് ദക്ഷിണ അപ്സരസ്സ്. ഇങ്ങനെ അവനവന് അനുരൂപമായ ദക്ഷ്ണകൊടുത്താലേ പുരുഷന് സന്തുഷ്ടിവരികയുള്ളൂ.

ശ്ലോകം 59. *വിസ്താര സ്ഥാവര സ്ഥാണു പ്രമാണം ബീജമവ്യയം*
*അർത്ഥോ അനർത്ഥോ മഹാകോശോ മഹാഭോഗോ മഹാധന*

426 വിസ്താര

തന്നിൽത്തന്നെ സർവ്വപ്രപഞ്ചത്തേയും വിസ്തരിക്കയാല് ബ്രഹ്മപുരുഷന് വിസ്താരമാണ്. തന്നിൽത്തന്നെ സർവ്വരാഗവും വിസ്തരിക്കയാല് നാദബ്രഹ്മപുരുഷന് വിസ്താരമാണ്. തന്റെ ഭക്തരുടെ സത്കർമ്മഫലത്തെ (അവയുടെ പുണ്യഗന്ധത്തെ) താനെടുത്ത് പ്രപഞ്ചമാകെ വ്യാപിപ്പിക്കുന്നതിനാലും വിസ്താരമാണ്.

427.സ്ഥാവരസ്ഥാണു

സ്ഥിതിശീലമാകയാൽ സ്ഥാവരം. സ്ഥിതിശീലമുള്ളതായി തോന്നുന്ന(ജംഗമമായ)പൃഥി മുതലായവപോലും തന്നിൽ ഭ്രമണംചെയ്യുമ്പോൾ,താനനങ്ങാതെ അചലമായിരിക്കയാൽ സ്ഥാണുവാണ്.

428 പ്രമാണം .

തെളിവ്. സർവ്വശാസ്ത്രത്തിനും കലക്കും പ്രമാണം അവനത്രെ. ബോധത്തിന്റെ തന്മാത്രയായ ചിന്മാത്രയാകയാൽ,അതിനെവെച്ചല്ലാതെ ബോധത്തെ അളക്കാവതല്ല. ഊർജ്ജരൂപമായ ,ചിന്മാത്രയായ സംവിദാത്മകത്വം കൊണ്ടാണ് പ്രമാണമെന്ന പേര്.

429.ബീജമവ്യയം.

നശിക്കാത്ത വിത്താണ് ഈശ്വരൻ. സർവ്വപ്രപഞ്ചത്തിനും കാരണമായ ഏകമായ ആദിവിത്ത്. സർവ്വധർമ്മത്തിനും ജ്ഞാനത്തിനും മൂലകാരണമായ ആ ബീജം അവ്യയമാകയാല് ,ചിലകാലത്ത് ധർമ്മവും ജ്ഞാനവും ശോഷിച്ചുകണ്ടാലും ,പൂർണ്ണമായി നശിക്കുമെന്ന ഭയം വേണ്ട. ധർമ്മത്തിനും ജ്ഞാനത്തിനും ഒരുകാലത്തും നാശമില്ല.

430. അര്ത്ഥ

അവനേക്കാളും വലിയൊരു അർത്ഥം (ധനമെന്നും meaning എന്നും)ഇല്ല. പരമാനന്ദമാണ്, പരമമായ വിദ്യയാണ് അവൻ. ആനന്ദത്തേക്കാളും ,വിദ്യാധനത്തേക്കാളും പ്രധാനമായ ഒരു ധനമില്ല. അവന്റെ അർത്ഥമറിഞ്ഞാൽ, പിന്നെ അറിയേണ്ടതായിട്ട് ഒന്നുമില്ല.

431.അനർത്ഥ.

അവന് ഇനി സാധിക്കേണ്ടതായോ നേടേണ്ടതായോ അറിയേണ്ടതായോ ഒരർത്ഥവും ബാക്കിയില്ലായ്കയാൽ,അനർത്ഥനെന്ന നാമം. ആപ്തകാമത്വംകൊണ്ടാണ് ഇനിയൊന്നുനേടാനില്ലാത്ത അവസ്ഥ.

432 മഹാകോശ

പഞ്ചമഹാകോശങ്ങളാൽ ആഛാദനംചെയ്യപ്പെട്ടവൻ. (അന്നമയ,പ്രാണമയ,മനോമയാദി). ശംഖനിധി,പത്മനിധി മുതലായ വിലമതിക്കാനാവാത്ത ധനം (അർത്ഥം) സംഭരിച്ച മഹാഭണ്ഡാരം(കോശം ഭണ്ഡാരം) എന്നർത്ഥത്തിലും മഹാകോശം.

433 മഹാഭോഗ

പരമാനന്ദത്തെ ഭുജിക്കുന്ന ഭോക്താവ്. ഭക്തന്മാർക്ക് പരമാനന്ദമെന്ന മഹാഭോഗംനൽകി അവരെ ബ്രഹ്മാനുഭൂതികൊണ്ട് ആനന്ദിപ്പിക്കുന്നതിനാലും മഹാഭോഗൻ. ഭക്തന്റെ ആനന്ദം അവനിലിരുന്ന് താനും ഭുജിച്ച് രസിക്കുന്ന ഭോക്താ.

434. മഹാധന

ഭോഗസാധനമായ മഹാധനം കൈവശമുള്ളവൻ. പരമാനന്ദമാണ് മഹാധനം. ജ്ഞാനരൂപമായ പരാവിദ്യയാണ് മഹാധനം. സർവ്വൈശ്വര്യങ്ങളും ഉള്ളവൻ. അതിനാല് ഭക്തർക്ക് അവരവരർഹിക്കുന്നത് കൊടുക്കുന്നു.

ശ്ലോകം 60 *അനിർവ്വിണ്ണാ സ്ഥവിഷ്ഠോഭൂർദ്ധർമ്മയൂപോ മഹാമഖ*
*നക്ഷത്രനേമിർന്നക്ഷത്രീ ക്ഷമ ക്ഷാമ സമീഹന*

435 അനിർവ്വിണ്ണ

സർവ്വകാമപ്രാപ്തി നേടുകയാല് അവനൊരിക്കലും നിർവ്വേദാവസ്ഥയോ നിരാശയോ വിഷാദമോ ഇല്ലാത്തവനാണ്. അതിനാൽ അനിർവ്വിണ്ണ.

436 സ്ഥവിഷ്ഠ

വൈരാജരൂപത്തില് സ്ഥിതിചെയ്കയാല് അവന് ബൃഹത്തായ രൂപമുള്ളവനാണ്. അതിനാൽ സ്ഥവിഷ്ഠൻ. മുണ്കോപനിഷത്ത് അഗ്നി മൂർദ്ധാവിലും ചന്ദ്രസൂര്യന്മാരെ നേത്രങ്ങളിലും ധരിച്ച ആ ബൃഹദ്രൂപത്തെ കുറിച്ചു പറയുന്നു. ഗീതയിലെ വിശ്വരൂപവർണ്ണന നോക്കുക. ശിംശുമാരനക്ഷത്രരൂപമാർന്ന വിഷ്ണുവിനെ വേദം പരാമർശിക്കുന്നു.

437 അഭ്രു

ഈശ്വരൻ ജന്മമില്ലാത്തവനാണ്,അതുകൊണ്ട് ഭൂമിയിൽ ജനിച്ചതൊക്കെ അവനിൽസ്ഥിതി ചെയ്താലും ഭ്രുസ്പർശമില്ലാത്തവനാമ്. ഭ്രുവും അഭ്രുവും അവനാണ്.

438. ധർമ്മയൂപം

ധർമ്മത്തെ കൊട്ടിയ യൂപമാണ് വിഷ്ണു. യജ്ഞം വിഷ്ണു,യജ്ഞപുരുഷനും വിഷ്ണു, യജ്ഞമൂഗമായ ധർമ്മവും വിഷ്ണു, അതിനെ ബന്ധിച്ച യൂപവും വിഷ്ണു.

439. മഹാമഖ

ആർക്കാണോ സർവ്വമഖങ്ങളും അർപ്പിതമാകുന്നത്, ആര് സർവ്വകാമപ്രാപ്തനായി നിർവ്വാണലക്ഷണഫലത്തോടെ ഇരിക്കുന്നുവോ ആ മഹാന്തവും അതിലേക്കുളള മാർഗ്ഗവും വിഷ്ണു. അതിനാൽ മഹാമഖൻ,മഹാമഘൻ എന്ന മഹായജ്ഞസ്വരൂപം .

440 നക്ഷത്രനേമി

നക്ഷത്രങ്ങളുടെ നാഭി അഥവാ കേന്ദ്രസ്ഥാനം.

നക്ഷത്രതാരകൈ സാർദ്ധം ചന്ദ്രസൂര്യാദയോ ഗ്രഹാ

വായുപാശമയൈർബന്ധൈർനിബദ്ധം ധ്രുവസംജ്ഞകൈ

താരാമയമായ ജ്യോതിഷചക്രം ഭ്രമണം ചെയ്തുകൊണ്ടിരിക്കുന്നത് ശിംശുമാരത്തിന്റെ പുഛഭാഗത്ത് വ്യവസ്ഥിതമായിട്ടാണ്. ആ ശിംശുമാരത്തിന്റെ ഹൃദയഭാഗത്ത് ജ്യോതിശ്ചക്രത്തിന്റെ നേമിയായിരുന്ന് അതിനെ പ്രവർത്തിപ്പിക്കുന്ന വൈഷ്ണവഹൃദയം,നക്ഷത്രനേമി. ശിംശുമാരവർണ്ണനത്തില് തൈത്തിരീയ ആരണ്യകം സ്വാദ്ധ്യായബ്രാഹ്മണം വിഷ്ണുഹൃദയം എന്നുതന്നെ വിളിക്കുന്നു. (ശിംശുമാരത്തിന്റെ വാൽഭാഗത്ത് ഗ്രഹനക്ഷത്രാദികൾചുറ്റിക്കറങ്ങുന്നതായി തോന്നിക്കുന്ന ധ്രുവതാരസ്ഥാനം).

441 നക്ഷത്രി

ക്ഷേത്രമില്ലാത്തത്,ക്ഷത്രവുമില്ലാത്തത് നക്ഷത്രി.

*ചന്ദ്രരൂപേണ നക്ഷത്രി*

*നക്ഷത്രാണാം അഹം ശശി* മുതലായ വാക്കുകളാല് നക്ഷത്രനാഥനായ ചന്ദ്രനെന്നും അർത്ഥം. നക്ഷത്രങ്ങൾക്കിടയില് പ്രകാശിക്കുന്ന ചന്ദ്രസദൃശം ,കാന്തിമാനായി സുന്ദരനായിരിക്കുന്നവൻ.

442 ക്ഷമ

സർവ്വകാര്യക്ഷമതകൊണ്ടും സഹനശീലംകൊണ്ടും ക്ഷമയാ ധരിത്രി എന്ന ഭൂദേവിയെത്തന്നെ ധരിക്കുന്ന നാഥനാകയാലും ക്ഷമ . ബാലകാണ്ഡത്തിൽ ക്ഷമയാ പൃഥിവീസമ എന്നുകാണാം. പൃഥ്വീസമമായ ക്ഷമയുള്ളവനല്ലാതെ ഈ പ്രപഞ്ചത്തിലാർക്ക് അദ്വൈതം പരത്താനും സ്ഥിതി കർമ്മം അനുഷ്ഠിക്കാനുമാവും.

443 ക്ഷാമ

സർവ്വവികാരങ്ങളിലും സ്വാത്മനാ അവസ്ഥിതനാകയാല് ക്ഷാമ. മറ്റെല്ലാം അപ്രത്യക്ഷമായ പ്രളയകാലത്തും (ക്ഷാമകാലം) ശേഷിക്കുന്നതിനാലും ഈ നാമം.

444 സമീഹന

സൃഷ്ടിച്ച സർവ്വവസ്തുക്കളിലും സമമായിരുന്ന് ,സമതദർശിച്ച് ,നന്മമാത്രംവരണമെന്ന് ആഗ്രഹിക്കുന്നതിനാൽ സമീഹന.

ശ്ലോകം 61.*യജ്ഞ ഇജ്യോ മഹേജ്യശ്ചക്രതു സത്രം സതാംഗതി*

*സർദർശി വിമുക്താത്മാ സർവ്വജ്ഞോ ജ്ഞാനമുത്തമം.*

445. യജ്ഞം.

സർവ്വയജ്സ്വരൂപത്വം കൊണ്ട് യജ്ഞനാമം. സർവ്വദേവന്മാർക്കും തുഷ്ടികാരകനായി, ആനന്ദപ്രദനായി പ്രവർത്തിക്കുന്നതുകൊണ്ടും വിഷ്ണു യജ്ഞമാണ്. *യജ്ഞോ വൈ വിഷ്ണു.* (തൈ.സം).

446. ഇജ്യം.

യജിക്കേണ്ടതായ (യഷ്ടവ്യം) ഒരേ ഒരു വസ്തുവാകയാൽ ഇജ്യം.

*യേ യജന്തി മഖൈ പുണ്യൈർദ്ദേവതാദീൻപിതൃനപി*

*ആത്മാനമാത്മനാ നിത്യം വിഷ്ണുമേവ യജന്തിതേ* (ഹരിവംശം)

മഖങ്ങളിൽ പുണ്യങ്ങളായ യജനം നടത്തുന്ന ദേവതകളും പിതൃക്കളും ആത്മാവില് ആത്മാവിനെ ദർശിച്ച് ആത്മാവിനാൽത്തന്നെ നിത്യവും വിഷ്ണുവിനെത്തന്നെയാണ് യജിക്കുന്നത്.

447.മഹേജ്യ

യഷ്ടവ്യമായ സർവ്വദേവതമാരിലുംവെച്ച് പ്രകർഷേണ യഷ്ടവ്യമാകയാല് മഹേജ്യം. മഹത്തായ ഇജ്യം. മോക്ഷഫലമാണ് ഏററവും മഹത്തായ ഫലം. അതുതരുന്നത് വിഷ്ണുവാണ്.

448.ക്രതു

യൂപസഹിതമായ യജ്ഞം ക്രതു. അഹീനം,ഏകാഹം മുതലായ യജ്ഞങ്ങളെ ക്രതു എന്നുപറയുന്നു.

449 സത്രം

*അസത്യപൈതി ചോദനാലക്ഷണം സത്രം സതത്രായന ഇതിവാ.*

സത്രം യാഗംതന്നെ (സർപ്പസത്രം മുതലായ വാക്കുകള് നോക്കുക).വിദ്വാന്മാരും യോഗികളുമായ സജ്ജനങ്ങളെ ക്ഷണിച്ചുവരുത്തി ,ത്രാണനം(സംരക്ഷണം)ചെയ്യുന്ന സ്ഥലവും സത്രമാണ്. (ധർമ്മ സത്രം). എല്ലാവിധസത്കർമ്മങ്ങളുടേയും യജ്ഞങ്ങളുടേയും പര്യായപദങ്ങള് വിഷ്ണുവിന്റെ പര്യായ പദങ്ങൾകൂടിയാണ്. മഘങ്ങളും മഖങ്ങളും സത്രങ്ങളും ഇജ്യങ്ങളും ക്രതുവും മഹേജ്യവും യൂപവും ദക്ഷി ണയുമെല്ലാം യജ്ഞസ്വരൂപനായ വിഷ്ണുതന്നെ.

450സദാഗതി

സത്തുക്കളായ മുമുക്ഷുക്കളുടെ ഗതി (സഞ്ചാരം)യും ചെന്നെത്തുന്നപരമപദവും വിഷ്ണു. അവരുടെ അന്തര്യാമിയായിരിക്കുന്നതും വിഷ്ണു. അവനല്ലാതെ ഒരു ലക്ഷ്യം സത്തുക്കൾക്ക് ഇല്ല. സദാ (എപ്പോ ഴും)അവനിലേക്ക് അവർഗതി ചെയ്കയാലും ,അവനും സദാ പ്രേമത്തോടെ അവരിലേക്ക് ഗതി ചെയ്കയാലും സദാഗതി.

451.സർവ്വദർശി.

സർവ്വപ്രാണികളുടേയും കൃതാകൃതം സർവ്വവും ദർശിക്കുന്നവനാകയാല് സർവ്വദർശി. ഈ സർവ്വദർശനം സ്വാഭാവികമായി ബോധത്തില് സംഭവിക്കുന്നതാണ്. പ്രയത്നിച്ച് നേടുന്നതല്ല.

452 വിമുക്താത്മാ.

സ്വാഭാവികമുക്തിനേടിയ വിമുക്താത്മാവ്. *വിമുക്തശ്ച വിമുച്യതേ* (കഠോപനിഷത്ത്).

453 സർവ്വജ്ഞ

സർവ്വവും അറിയുന്നവന്. ഇദം സർവ്വം യദയമാത്മാ (ബൃ.ഉപ). ഇക്കാണുന്ന സർവ്വവും എന്റെ ആത്മാവാണ്. ഈ സ്വാഭാവികബോധത്തിലാണ് സർവ്വജ്ഞത്വം ലഭിക്കുന്നത്.

454 ജ്ഞാനമുത്തമ.

ഒരൊറ്റനാമം (ഏകനാമം)ഏററവും ഉത്തമമെന്നല്ല പറഞ്ഞത്. അജന്യവും അനവിഛിന്നവും സ ർവ്വവും സാധിക്കുന്നതുമായ പരമോത്തമജ്ഞാനമാണ് വിഷ്ണു എന്നാണ്.ആ ജ്ഞാനമാണ് നേടേണ്ട ഒരേ ഒരു ജ്ഞാനമെന്നതുകൊണ്ട് അതാണ് ഏററവും ഉത്തമം.

*ജ്ഞാനമുത്തമമിത്യേതത് സവിശേഷേണമേകംനാമ*

*സത്യം ജ്ഞാനമനന്തം ബ്രഹ്മ* എന്ന തൈത്തിരീയോപനിഷദ്വചനം സ്മർത്തവ്യം. ജ്ഞാനം ഉൽപ്പാദിപ്പിക്കാനോ ജനിപ്പിക്കാനോ നശിപ്പിക്കാനോ മുറിച്ച് വിഭജിക്കാനോ സാധിക്കാത്ത അദ്വൈതമാണ്. സ്വാഭാവികമായി തന്നിൽത്തന്നെ ഏകജ്ഞാനം ഉദിച്ച്, അദ്വൈതതന്മയത യോടെ സർവ്വവും ഞാനെന്നറിഞ്ഞ്, സർവ്വകാമപ്രാപ്തിനേടി മുക്തനായി ജീവിക്കുന്നതിനാ ൽ ജ്ഞാനമുത്തമമെന്ന പരമപദത്തെ മുമുക്ഷുക്കള് അന്വേഷിക്കുന്നു,കണ്ടെത്തുന്നു. പരാവിദ്യയാണ്

അത്.

ശ്ലോകം 62 *സുവ്രത സുമുഖ സുഘോഷ സുഖദ സുഹൃദ്*

*മനോഹരോ ജിതക്രോധോ വീരബാഹുർവ്വിദാരണ*

455.സുവ്രത

സുശോഭനങ്ങളായ വ്രതങ്ങൾ നിഷ്ഠാപൂർവ്വം ചെയ്യുന്നവൻ.രാമായണം യുദ്ധകാണ്ഡത്തി ൽശ്രീ രാമൻ തന്റെ വ്രതം എന്താണെന്ന് പറയുന്നു.

*സകൃദേവ പ്രപന്നായതവാസ്മീതി ച യാചതേ*

*അഭയം സർവ്വദാ തസ്മൈ ദദാമ്യേതദ് വ്രതംമമ.*

തവാസ്മി എന്ന് എന്നോട് ഒറ്റപ്രാവശ്യം ശരണം പ്രാപിച്ച് വന്നണയുന്ന സുകൃതികൾക്ക് സർവ്വദാ സർവ്വശത്രുക്കളിൽനിന്നും ,ദുഃഖങ്ങളിൽനിന്നും സംരക്ഷണം നൽകി അഭയം നൽകുന്നു.ഇതാണെന്റെ വ്രതം. ദ്വൈതമില്ലാത്തവർക്കേ അഭയം സാദ്ധ്യമാവുകയുള്ളു. അദ്വൈതമാണ് ഈശ്വരന്റെ വ്രതം.

456 സുമുഖ

ശോഭനമായ മുഖമുള്ളവൻ,സുന്ദരൻ.

*പ്രസന്നവദനം ചാരുപത്മപത്രായതേക്ഷണം*(വിഷ്ണുപുരാണം). ദാശരഥിരാമൻ വനവാസകാലത്ത് സർവ്വവും ത്യജിച്ചിട്ടും വ്രസന്നവദനനായിത്തന്നെ ഇരുന്നു.ഈ പ്രസാദാത്മകത്വമാണ് സൌന്ദര്യം. ശ്രീമാനായ രാമൻ അഭിഷേകവിഘ്നവാർത്ത പ്രസന്നതയോടെ കേട്ട് സന്തോഷപൂർവ്വം ശിരസാ വഹിച്ചു. പതിന്നാലുവർഷം ആരണ്യത്തില് പരമപ്രീതനായി സഞ്ചരിച്ചുകൊണ്ട് ഞാന് അവിട്ടത്തെ വചനം പാലിക്കും എന്നു പറഞ്ഞു.(അയോദ്ധ്യാകാണ്ഡം).അദ്ദേഹത്തിന് വനത്തിൽ പോകണമല്ലോ, സ്വത്തും സാമ്രാജ്യവും ഉപേക്ഷിക്കണമല്ലോ എന്ന ദുഃഖമൊന്നും ഉണ്ടായില്ല.

*ന വനം ഗന്തുകാമസ്യ ത്യജ തശ്ച വസുന്ധരാം*

*സർവ്വലോകാതിഗസ്യേവ മനോ രാമസ്യ വിവ്യഥേ*

ജീവന്മുക്തനായ വ്യക്തി എപ്രകാരമാണ് സുഖദുഃഖങ്ങളിൽ ഒരുപോലെ പ്രസന്നവദനനാ യിരിക്കേണ്ടത് എന്ന് രാമന്റെ ജീവിതം കാണിച്ചുതരുന്നു. ബ്രഹ്മജ്ഞാനിക്ക് ദുഃഖമില്ല,സുഖവിമില്ല. സദാ പ്രസന്നചിത്തമാകയാൽ പ്രസന്നമുഖം. സുമുഖം.

457സൂക്ഷ്മ

ശബ്ദാദിസ്ഥൂലകാരണരാഹിത്വത്താൽ,ശബ്ദങ്ങൾക്കെല്ലാം ആദിയായ നാദബ്രഹ്മം ആകാശാദികളേക്കാളും ഉത്തരോത്തരം സൂക്ഷ്മതമകാരണമാണ്. അതിനാലാണ് സൂക്ഷ്മനാമം. *സർവ്വഗതം സുസൂക്ഷ്മം.* (മുണ്ഡകോപനിഷത്ത്)

458.സുഘോഷം.

സുശോഭനമായ ഘോഷം .വേദാത്മകമായ മേഘഗംഭീരഘോഷം. ഓങ്കാരം.പ്രണവഘോഷം. നാദബ്രഹ്മം. അതിസൂക്ഷ്മമായ നാദബ്രഹ്മത്തിന്റെ ആദിമമായ ഘോഷം സുഘോഷം. ആദിപ്രണവോച്ചാരണം. സൃഷ്ടിക്കുമുമ്പുള്ള അനാഹതനാദഘോഷം.

459 സുഖദ

സൂക്ഷ്മവും സുഘോഷവുമായ നാദബ്രഹ്മം സദ്വൃത്തന്മാർക്കെല്ലാം സുഖം നൽകുന്നു. അസദ്വൃത്തർക്ക് സുഖം നൽകുന്നില്ല. അവരുടെ കർമ്മഫലംകൊണ്ടാണത്.

460സുഹൃത്

സുശോഭനമായ ഹൃദയത്തോടുകൂടിയവൻ. ഇങ്ങോട്ട് പ്രത്യുപകാരഫലംകിട്ടണം എന്ന ചിന്തകൂടാതെ ഉപകാരം ചെയ്യുന്ന സഹൃദയനാണ് സുഹൃത്ത്.

*പ്രത്യുപകാരനിരപേക്ഷതയോപകാരിത്വാത് സുഹൃത്*

461 മനോഹര

നിരതിശയാനന്ദരൂപത്വം കൊണ്ട് മനസ്സിനെ ഹരിക്കുന്നവന്.അവന്റെ സുഖം ഭൂമാവ് ആണെന്ന് ഛാന്ദോഗ്യഉപനിഷത്ത്. ആ സുഖം (ആനന്ദം) എല്ലാവരേയും ആകർഷിക്കുന്നതിനാൽ,മനോഹരൻ.

462 ജിതക്രോധ

ക്രോധത്തെ ജയിച്ചവൻ. ദേവശത്രുക്കളായ അസുരന്മാരെ ഹനിക്കുമ്പോൾപോലും അത് ക്രോധ ത്തോടെയല്ല. വേദധർമ്മത്തെ ,സത്യത്തെ,സ്ഥാപിക്കുന്നത് തന്റെ ധർമ്മമാകയാല് ക്രോധലേശ മില്ലാതെ അനുഷ്ഠിക്കുന്ന ഒരു വ്രതംമാത്രമാണ്.

463 വീരബാഹു

ധർമ്മസംരക്ഷണത്തിന്നായി അസുരനിഗ്രഹം ചെയ്ത ബലിഷ്ഠബാഹുക്കളുള്ള വീരന്. അമൃതമഥന കാലത്ത് ഈ വീരബാഹുക്കളാൽ ഒററക്ക് കടഞ്ഞാണ് അസുലഭമായ അമൃത് എടുത്തത്.

464 വിദാരണ

*അധാർമ്മികാന് വിദാരയതീതി വിദാരണ*

അധർമ്മികളെ നശിപ്പിക്കുന്നതിനാൽ വിദാരണൻ.

ശ്ലോകം 63 *സ്വാപന സ്വവശോ വ്യാപീ നൈകാത്മാ നൈകകർമ്മകൃത്*

*വത്സരോ വത്സലോ വത്സീ രത്നഗർഭോ ധനേശ്വര*

465 സ്വാപന

പ്രാണികളെ ആത്മസംബോധവിധുരമാക്കി മായയാൽ സ്വാപനം (ഉറക്കുക,മയക്കുക,മായാദൃശ്യം കാണിക്കുക) ചെയ്കയാൽ സ്വാപന.എന്തിനാണിങ്ങനെ മയക്കുന്നത്. ആത്മസംബോധവിധുരനാക്കു ക എന്നുവെച്ചാൽ ആത്മബോധത്തെ കൊതിക്കുമാറ് അതിൽനിന്ന് വിരഹം വരുത്തുക. വിര ഹമുണ്ടാകുമ്പോഴാണ് വിധുരമാകുന്നത്. ഈശ്വരനിൽ വിരഹംകൊണ്ട് ആസക്തി ജനിപ്പിക്കാ നാണ് മറഞ്ഞിരിക്കുന്നത്. വിപ്രലംഭശൃംഗാരത്തിന്റെ പരിപൂർണ്ണത എത്തിക്കാനാണ് വിരഹവും വിധുരതയും. അതിനുള്ളതാമ് മയക്കത്തിന്റെ അഥവാ സ്വപ്നദൃശ്യങ്ങളുടെ സൃഷ്ടി,മായ. രാധയെ വിധുരയാകാകൻ കൃഷ്ണന് ഒളിഞ്ഞിരിക്കുന്നത് രസാനുഭവപൂർണ്ണതക്കാണ്.

466 സ്വവശ

സ്വതന്ത്രനാകയാൽ അവന് സ്വവശനാണ്. എന്തുകൊണ്ട് സ്വാതന്ത്ര്യം. ജഗദുത്പ്പത്തിസ്ഥിതി ലയഹേതുത്വം അവനാമ്. സ്വന്തം വശത്തിൽ ഇത്രയും കർമ്മസ്വാതന്ത്ര്യങ്ങളിരിക്കയാല് ഇത്രയും തന്ത്രങ്ങള് സ്വവശം മാത്രമിരിക്കയാൽ സ്വവശൻ.

467 വ്യാപി

ആകാശംപോലെ സർവ്വഗതത്വത്താല് വ്യാപി. *ആകാശവത് സർവ്വഗതശ്ചനിത്യ* എന്നു ശ്രുതി. സർവ്വകാര്യത്തിനും കാരണമായി,സർവ്വത്തിലും വ്യാപിച്ച സർവ്വവ്യാപി.

468 നൈകാത്മാ

ജഗദുല്പത്തി മുതലായ ആവിർഭൂതനിമിത്തശക്തികളായ വിഭൂതികളാല് ഏകനായ അവന് അനേ കമായി കാണപ്പെടുകയാൽ നൈകാത്മാ. സർവ്വാത്മാവായ തനിക്ക് ജലചര,സ്ഥലചര, ജംഗമ സ്ഥാവരരൂപങ്ങളെന്തും എടുക്കാം.

469 നൈകകർമ്മകൃത്

*ജഗദുല്പത്തിസമ്പത്തിവിപത്തിപ്രഭൃതികർമ്മാണി കരോതീതി നൈകകർമ്മകൃത്.*

സൃഷ്ടി,സ്ഥിതി,ലയം മുതലായി അനേകകർമ്മങ്ങള് ചെയ്കയാല് നൈകകർമ്മകൃത്.

470 വത്സര

അഖിലത്തിലും വസിക്കുന്നു(വസതി) അതുകൊണ്ട് വത്സരൻ.സംവത്സരരൂപമായ കാലമാകയാലും ഈ നാമം.

471 വത്സല

ഭക്തരിലുള്ള സ്നേഹവാത്സല്യങ്ങളാൽ വത്സലൻ.

472 വത്സി

വത്സന്മാരെ( കുട്ടികളെ,കന്നുകുട്ടികളെ,പ്രജകളെ)പാലനം ചെയ്കയാൽ വത്സി. പ്രജകളിൽ (ഗോക്കളി ൽ) ഉളള വാത്സല്യഹേതുവായി ഒരമ്മ കുഞ്ഞിനെയെന്നപോലെ രക്ഷിക്കുന്നു. ശ്രീകൃഷ്ണാവതാരം ഈ നാമത്തെ അന്വർത്ഥമാക്കി.

473 രത്നഗർഭ

രത്നങ്ങളെ ഗർഭത്തിൽ(ഉള്ളിൽ)ധരിച്ചത്. ഭൂമി രത്നഗർഭയാണ്. സമുദ്രവും രത്നഗർഭയാണ്. അമൂല്യമായ സദ്ഗുണങ്ങളെ ഉള്ളിൽ ധരിച്ച അഗാധവും അപാരവും ആയ ആഴിപോലെയും ക്ഷമാരൂപിണിയും അന്നപൂർണ്ണയുമായ,പ്രജാവത്സലയായി അന്നം ചുരത്തുന്ന സസ്യശ്യാമളയായ ഭൂമിപോലെയും ഈശ്വരനും രത്നഗർഭനാണ്. വാസ്തവത്തിൽ ഈശ്വരസ്വഭാവം ഈശ്വരനിർമ്മിതമായ ഭൂമിയും സമുദ്രവും അനുകരിക്കയാണ്,മറിച്ചല്ല. എന്നാലും സാധാരണക്കാർക്ക് എളുപ്പം ഗ്രഹിക്കാനാണ് ഉപമ ഇങ്ങനെ പ്രയോഗിച്ചത്.

474 ധനേശ്വര

വിദ്യാദിസർവ്വൈശ്വര്യങ്ങൾക്കും ഈശ്വരൻ,പതി,ധനപതി.

ശ്ലോകം 64 *ധർമ്മഗുബ്ധർമ്മകൃദ്ധർമ്മീസദസദ് ക്ഷരമക്ഷരം*

*അവിജ്ഞാതാസഹസ്രാംശുർവ്വിധാതാ കൃതലക്ഷണ*

475 ധർമ്മഗുപ്ത

ധർമ്മങ്ങളെ ഗോപനംചെയ്ത് സംരക്ഷിക്കുന്നവൻ. ധർമ്മസംസ്ഥാപനം യുഗധർമ്മമാകയാലാണ് ഭഗവാന് തന്നിൽ സർവ്വധർമ്മത്തേയും പ്രജ്ഞാപാരമിതമായി സൂക്ഷിക്കുകയും അതാത് കാലത്ത് ധർമ്മം ക്ഷയിക്കുമ്പോൾ അത് പഠിപ്പിക്കാന് പുനരവതരിക്കുകയും ചെയ്യുന്നത്. ബുദ്ധമതത്തിൽ നാഗാർജ്ജുനനും ഭഗവാന് സമുദ്രത്തിലൊളിച്ചുവെച്ച ധർമ്മങ്ങളെ (ഭഗവാനെന്നല്ല,നാഗയോഗികളെന്നാണ് നാഗാർജ്ജുനന്റെ വാക്ക്)അതാത്കാലം പുനരുദ്ധരിക്കുന്നചായി പറയുന്നു. ഭാരതത്തിലുണ്ടായ സർവ്വമത(അഭിപ്രായ)ങ്ങളും ദർശനങ്ങളും ഇത് അംഗീകരിക്കുന്നതുകൊണ്ടാണ് യോഗിയുടെ ശിരസ്സിനുപരി നാഗഫണചിഹ്നം എല്ലാ ആരാധനകളിലും കാണുന്നത്.(ശിവനും വിഷ്ണുവിനും ദേവിക്കും ജിനനുമടക്കം).

476 ധർമ്മകൃത്

ധർമ്മാധർമ്മവിഹീനർക്കുകൂടി ധർമ്മമര്യാദാസ്ഥാപനാർത്ഥം ധർമ്മംതന്നെ ചെയ്യുന്നവനാണ് ധർമ്മകൃ ത്ത്. പക്ഷഭേദമില്ലാതെ ,ശത്രുമിത്രഭേദമില്ലാതെ ധർമ്മസംസ്ഥാപനം ചെയ്യുന്നവൻ.

477 ധർമ്മി

ധർമ്മത്തെ ധരിക്കുന്നവൻ,നടപ്പാക്കുന്നവൻ.

478 സത്

അവിതഥമായ സത്യമായ പരബ്രഹ്മം, ഇക്കാണുന്ന സർവ്വം സത്യം.കാണാതെ മറഞ്ഞിരിക്കുന്ന സൂക്ഷ്മശക്തിതന്നെ ,കാണാവുന്ന സർവ്വപ്രതിഭാസവും.

479.അസത്

സത് സഗുണബ്രഹ്മം,അസത് നിർഗുണബ്രഹ്മം. രണ്ടും അവനാണ്. അസത് ആപേക്ഷികസത്യമായ സ്ഥൂലപ്രപഞ്ചമെങ്കിൽ അത് സത്തിൽനിന്നുണ്ടായതിനാല് സത്തുതന്നെയാണ്. ഗുണങ്ങളെ അപേക്ഷിച്ച (സാപേക്ഷം)താകയാലാണ് അസത് (അസത്യം,മായ)എന്നു പറയുന്നത്. സത്തും അസത്തും ഒന്നാണ്, അതിനാൽ രണ്ടും സത്യമാണ്.

480ക്ഷരം

സർവ്വക്ഷരവസ്തുക്കളിലും (മരണമുളളവ,നാശമുളളവ) ഇരിക്കുന്നത് അവനാകയാൽ ക്ഷരം.

481 അക്ഷരം

നാശമില്ലാത്ത അക്ഷരം.ലോകത്തിൽ ക്ഷരമായും അക്ഷരമായും ഇരിക്കുന്നവനാണ് പുരുഷന്. ക്ഷരമായി സർവ്വഭൂതങ്ങളിലും ഇരിക്കുന്നു.കൂടസ്ഥമായി അക്ഷരമായും ഇരിക്കുന്നു എന്ന് ഗീത. അക്ഷരമായ അവനാണ് എന്റെ ക്ഷരമായ ശരീരത്തിലെ ഓരോ കോശത്തിലുമിരിക്കുന്നത്. അക്ഷരമായ എന്റെ ആത്മാവിലിരുന്ന് ഈ അക്ഷരങ്ങള് കുത്തിക്കുറിക്കുന്നതും തോന്നിക്കുന്നും പറയിക്കുന്നതും അക്ഷരാത്മാവായ അവനാണ്. ഈ അക്ഷരങ്ങളിൽ നിറഞ്ഞുനിൽക്കുന്ന ധർമ്മാമൃതകണികകള് അവനാണ്.ക്ഷരവും അക്ഷരവും ആയി എന്നിലും പ്രപഞ്ചത്തിലും നിറഞ്ഞസദസദ്,വിദ്യാവിദ്യാസ്വരൂപമായ ധർമ്മം സർവ്വവ്യാപിയും സർവ്വജ്ഞവും അദ്വയവുമായ ബ്രഹ്മം.

482 അവിജ്ഞാതാ

ഇപ്രകാരം തോന്നിയ നിമിഷം,ഞാൻ സർവ്വജ്ഞൻമാത്രമല്ല,വിഷയങ്ങളെ അറിയാത്ത നിഷ്കളങ്കവും ആരാലും അറിയാത്ത അവിജ്ഞാതവും ആണെന്നും അറിയുന്നു. അറിയുന്നവൻ ജീവൻ.ജീവൻ വിചാരിക്കുന്നു, ഞാൻ,ചെയ്യുന്നു,അറിയുന്നു. കർതൃത്വം ജീവാത്മാവായ എന്നിലല്ല, പരമാത്മാവായ എന്നിലാണ്. കർതൃത്വബോധമില്ലാതെ സർവ്വവും ചെയ്യുന്ന വിഷ്ണു അവിജ്ഞാതാവായിരിക്കുന്നു. പ്രജകളുടെ(ഭക്തരുടെ)തെറ്റുകള് എണ്ണുന്നതില് അവന് വിമുഖനാണ്.അവരുടെ ഗുണങ്ങളിൽ (ധർമ്മം)ആണ് അവന്റെ ശ്രദ്ധ. ഗുണമുളളിടത്ത് അറിവില്ലായ്മകൊണ്ടുള്ള തെറ്റുകൾ പൊറുക്കാന് ഈശ്വരന് സദാ ശ്രദ്ധാലുവാണ്.

483 സഹസ്രാംശു

ആദിത്യാദിപ്രകാശവസ്തുക്കളിലുള്ള രശ്മികൾ അവനിൽനിന്നു ലഭിച്ചവയാകയാല് സഹസ്രാംശു.

484 വിധാതാ

വിശേഷേണ ശേഷദിഗ്ഗജാദികളുടെയും സപ്തകുലശൈലങ്ങളുടെയും രൂപം ധരിച്ച് ,ഭൂമിയേയും സർവ്വപ്രപഞ്ചങ്ങളേയും ധാതുക്കളേയും താങ്ങിനിൽക്കുന്നതിനാല് വിധാതാവ്.

485.കൃതലക്ഷണ

നിത്യനിഷ്പന്നചൈതന്യരൂപമായ ബോധമാകയാൽ കൃതലക്ഷണൻ.ശാസ്ത്രലക്ഷണാദികളും കലകളും അവനാൽകൃതം(രചിക്കപ്പെട്ടത്) ആകയാലും ഈ നാമം.*വേദാ ശാസ്ത്രാണി വിജ്ഞാനമേദത് സർവ്വം ജനാർദ്ദനാത്.* (വ്യാസമഹാഭാരതം)സജാതീയം,വിജാതീയം എന്ന ലക്ഷണംകൊടുത്ത് തന്നെ വ്യത്യസ്തജൈവകുടുംബ(families,species)ങ്ങളാക്കി വിഭജിച്ചതും അവനാണ്.. അതിനാലും കൃതലക്ഷണൻ. ശ്രീവത്സമെന്ന മറുക് ലക്ഷണമായി വക്ഷസ്സിൽ കൃതമാകയാലും കൃതലക്ഷണന്.

ശ്ലോകം 65. *ഗഭസ്തിനേമി സത്വസ്ഥ സിംഹോ ഭൂതമഹേശ്വര*
*ആദിദേവോ മഹാദേവോ ദേവേശോ ദേവഭൃത്ഗുരു*

486. ഗഭസ്തിനേമി

ഗഭസ്തിചക്രമെന്ന സൂര്യവ്യൂഹത്തിനു നടുവിൽ സൂര്യാത്മാവായി കേന്ദ്രബിന്ദുവായി ഇരിക്കുന്നതിനാല് ഗഭസ്തിനേമി. ഗ ഗമനശീലമുള്ള,ഗതിശീലമുള്ളത്.

ഭ ക്ഷേത്രം,പ്രകാശിക്കുന്നത്. ഭൂമിയിലുള്ള മനുഷ്യന് ഗതിശീലമുള്ള ഭൂമിയിലിരുന്ന് നോക്കുമ്പോള് നക്ഷത്രാദികൾ ചലിക്കുന്നു, ഞാൻ ചലിക്കുന്നില്ല,ഭൂമി ചലിക്കുന്നില്ല എന്ന് ഭ്രമം ഉണ്ടാക്കുന്നതിനാല് സൌരയൂഥമെന്ന , സായനചക്രത്തെ ഗഭസ്തി എന്നു വിളിക്കുന്നു. അതിന്റെ നേമി, കേന്ദ്രം സൂര്യനാരായണൻ.

487 സത്വസ്ഥ

സത്വഗുണപ്രകാശകനായി സത്വഗുണത്തിലധിഷ്ഠിതനായി സർവ്വപ്രാണികളിലുമിരിക്കുന്ന സത്വസ്ഥൻ. പ്രാണികളെ സത്വങ്ങളെന്ന് ഇതിനാൽ വിളിക്കുന്നു.

488.സിംഹ

സിംഹതുല്യമായ വിക്രമശാലി. നൃസിംഹം. സത്യഭാമാ എന്ന നാമത്തെ സത്യ ലോപിച്ച് ഭാമ എന്നുമാത്രം വിളിക്കുന്നു.അതുപോലെ നൃ ലോപിച്ച് സിംഹനാമം.

489.ഭൂതമഹേശ്വര

ഭൂതങ്ങൾക്കെല്ലാം മഹേശ്വരൻ,പരമാത്മാ.

490.ആദിദേവ

സർവ്വഭൂതങ്ങൾക്കും പ്രപഞ്ചങ്ങൾക്കും ആദിദേവന്.

491 മഹാദേവൻ.

ദേവചൈതന്യരൂപമായി മഹത്തുക്കളിൽ അനുഭവപ്പെടുന്നതിനാൽ മഹാദേവൻ. *സർവ്വാന് ഭാവാന് പരിത്യജ്യാന് ആത്മ ജ്ഞാനയോഗൈശ്വര്യമഹതിമഹീയതേ ,തസ്മാദുച്യതേ ഭഗവാൻ മഹാദേവ. (അഥർവ്വശിരോപനിഷത്ത്)* ആത്മജ്ഞാനയോഗംകൊണ്ട് ,മറ്റെല്ലാ ഭാവങ്ങളേയും പരിത്യജിച്ച് ,തന്നിൽ തന്നെത്തന്നെ ബോധിക്കുകയാൽ ,അറിയുകയാൽ,മഹാദേവൻ.

492 ദേവേശ

പ്രാധാന്യത്താൽ എല്ലാ ദേവന്മാരിലും വെച്ച് ഈശൻ.

493 ദേവഭൃത്ഗുരു

ദേവന്മാരെ ഭരിക്കുന്ന ഗുരു.ദേവന്മാരെ ശാസിക്കുന്ന ശാസിതാവായ ഗുരു.ദേവന്മാരെ ഭരിക്കയാലും അവർക്ക് സർവ്വവിദ്യകളും നൽകുകയാലും സർവ്വജ്ഞനായ ദേവഗുരു,ബൃഹസ്പതി,വ്യാഴം.

ശ്ലോകം 66 *ഉത്തരോ ഗോപതിർഗോപ്താ ജ്ഞാലഗമ്യ പുരാതന*
*ശരീരഭൃതഭൃത്ഭോക്താ കപീന്ദ്രോ ഭൂരിദക്ഷിണ*

494 ഉത്തര.

ജന്മസംസാരബന്ധനത്തിൽനിന്ന് ഉദ്ധരിച്ച് സംരക്ഷിക്കുന്ന രക്ഷകൻ. വിശ്വത്തിൽവെച്ച് സർവ്വോത്തരൻ,ഉത്കൃഷ്ടൻ.

495 ഗോപതി

ഗവയങ്ങളെ പാലിക്കുന്നവൻ. ഗൌ മഹി,രശ്മി.പശു,വാക്ക്,പ്രാണം എന്ന് നാനാർത്ഥം.അവയുടെയെല്ലാം പാലകൻ. പശുപതി.

496 ഗോപ്താ

സമസ്തഭൂതങ്ങളേയും പാലിക്കുന്ന രക്ഷകൻ.

497.ജ്ഞാനഗമ്യ

കർമ്മംകൊണ്ടുമാത്രം പ്രാപിക്കാനാവില്ല. ജ്ഞാനംകൊണ്ടേ പ്രാപിക്കാനാവൂ. അതുകൊണ്ട് ജ്ഞാനഗമ്യൻ.

498.പുരാതന

കാലത്താൽ പരിഛിന്നനാകാതെ,കാലദേശങ്ങൾക്കും മുമ്പേ ഉണ്ടായ ,കാലദേശാതീതമായ സത്ത.ചിരപുരാതനമായ വൃദ്ധാചലം.

499.ശരീരഭൃതഭൃത്

ശരീരം പഞ്ചഭൂതാത്മകം. പഞ്ചഭൂതങ്ങളെ ഇണക്കി,ഭരിച്ച്,അവയിലൂടെ സ്വയം പ്രാണരൂപമായ ഊർജ്ജമായൊഴുകി, ശരീരത്തെ നിലനിർത്തുകയും സൃഷ്ടിക്കുകയും സംഹരിക്കുകയും ചെയ്യുന്നതിനാലാണ് ഈ നാമം.

500 ഭോക്താ

പാലകത്വം ചെയ്യുന്നതോടൊപ്പം അതിലിരുന്ന് ആനന്ദം ഭുജിക്കുന്നുമുണ്ട്.അതിനാൽ ഭോക്താവ്. പരമാനന്ദസന്ദോഹഭോഗത്വം കൊണ്ട് ഭോക്താവ്. കർത്താവും ഭോക്താവും ഭർത്താവുമായിരുന്ന് പ്രപഞ്ചശരീരത്തിലും ജൈവശരീരത്തിലും സത്താമാത്ര,ചിന്മാത്ര,ആനന്ദസ്വരൂപമായ ബ്രഹ്മാനുഭവം നുകരുന്ന പരമശക്തി.

501 കപീന്ദ്ര

കപികളുടെ ഇന്ദ്രൻ,ഹനുമാനെന്നും വരാഹമൂർത്തി എന്നും രണ്ടർത്ഥം. വരാഹാവതാരത്തിൽ ഭൂദേവിയെ രക്ഷിച്ചതുപോലെ രാമാവതാരത്തിൽ ദേവിക്ക് രക്ഷാദൂതനായി ലങ്കയിലെത്തിയത് കാപോയഗോത്രക്കാര

നായ ഹനുമാനാണ്. കാപേയഗോത്രക്കാരനാകയാൽ ഉച്ചാരണശുദ്ധിയുള്ളവനും സാമവേദവിശാരദനും സംഗീതജ്ഞനും വൈയാകരണനും പരമഭക്തനും ആയി ജ്ഞാനകർമ്മഭക്തിയോഗസമന്വയം സാധിച്ച മഹായോഗിയാണ്. ഭക്തഹൃദയത്തിൽ ഭഗവാൻ വസിക്കുകയാൽ ഭക്തനാണ് ഭഗവാൻ.അതിനാൽ കപീന്ദ്ര പര്യായം.

502. ഭൂരിദക്ഷിണ

ധാരാളം ദക്ഷിണനൽകുന്ന യജ്ഞകർത്താവ്. യജമാനസ്വരൂപമായി ദക്ഷിണ കൊടുക്കുകയും സ്വീകരിക്കയും ചെയ്യുന്നവൻ. (ഗുരു).ധർമ്മമര്യാദകള് സംരക്ഷിക്കാനാണ് ഈ ദക്ഷിണാസ്വീകരണവും ദക്ഷിണകൊടുക്കലും.

ശ്ലോകം 67. *സോമപോ അമൃതപ സോമ പുരുജിത് പുരുസത്തമ*
*വിനയോ ജയ സത്യസന്ധോ ദാശാർഹ സാത്വതാംപതി.*

503.സോമപ

സർവ്വയജ്ഞത്തിലും സോമപാനം ചെയ്യുന്നത് (യജിക്കപ്പെട്ട ദേവതാരൂപത്തിൽ വന്ന്) ഭഗവാനാണ്. ധർമ്മമര്യാദാർത്ഥം യജമാനരൂപത്തിലിരുന്ന് സോമപാനം ചെയ്യുന്നതും ഭഗവാനാണ്.

504.അമൃതപ

സ്വാത്മാമൃതരസം കുടിക്കുന്ന ആത്മാരാമൻ. അമൃതപാനം ചെയ്യുന്നവൻ. അസുരന്മാരിൽനിന്ന് അമൃതം ഹരിച്ച അമൃതമോഹിനി. സ്വയം അമൃതുകുടിക്കുകയും അമൃതപാനംകൊണ്ട് ദേവന്മാരെ നിത്യയൌവനയുക്തരാക്കുകയും സംരക്ഷിക്കയും ചെയ്തവൻ.

505.സോമ

അവൻ സോമപൻമാത്രമല്ല,സോമരസം തന്നെയാണ്. സോമൻ ചന്ദ്രപര്യായം. അതിനാൽ അമൃത കിരണനായ ചന്ദ്രനും അവനാണ്. ഔഷധവനസ്പതികൾക്കുനാഥനായ ചന്ദ്രന് അവയെ തന്റെ സോമരസത്താല് പോഷിപ്പിച്ചിട്ട് .ഭൂമിയെ അന്നപൂർണ്ണയാക്കുന്നു. സ,ഉമഎന്ന് വിഗ്രഹിച്ചാൽ, ഉമയോടുകൂടിയവൻ സോമൻ. ഉമയെ അർദ്ധാംഗിനിയാക്കിയവൻ,ശിവപര്യായം. വിഷ്ണുമോഹിനീരൂപമെടുത്ത വിഷ്ണുവാണ് പത്മനാഭസഹോദരിയും ശിവന്റെ അർദ്ധാംഗിനിയുമായ ഉമ. വിഷ്ണുവും ശിവനും ഒന്നാണ്.

506.പുരുജിത്

പലപുരുക്കളെ (വിശ്വരൂപങ്ങളെ) ജയിച്ചവൻ.

507.പുരുസത്തമ.

വിശ്വരൂപത്വം കൊണ്ട് പുരു. സത്തമനെന്നത് ഉത്കൃഷ്ടത്വം കാണിക്കുന്നു.ഏറ്റവും ഉത്കൃഷ്ടമായ വിശ്വരൂപം ധരിച്ചവൻ.

508 വിനയ

വിനയം വിദ്യാസമ്പന്നനായ വിദ്വാന് ഭൂഷണമാണ്. വിദ്യതന്നെ പുരുഷരൂപം ധരിച്ച ഭഗവാന് വിനയനെന്ന നാമത്തിലറിയപ്പെടുന്നു. ദുഷ്കർമ്മികളെ തന്റെ വിനയം (നയത്തിന്റെ വിപരീതവുമാണ് വിനയം)കൊണ്ട് ദണ്ഡിക്കുന്നതിനാലും വിനയനാമം.

509.ജയ

സമസ്തഭൂതങ്ങളേയും ജയിക്കുന്നവൻ.

510 സത്യസന്ധ

*സത്യാ സന്ധാ സങ്കല്പ്പാ അസ്യേതി സത്യസന്ധ.*

സത്യമാണ് അവന്റെ സങ്കൽപ്പം, അവന്റെ ഭാഷ. ആകാശം ഇടിഞ്ഞുവീണാലും ഭൂമി പൊടിഞ്ഞാലും ഹിമാലയം ചാഞ്ഞാലും സാഗരം വറ്റിയാലും എന്റെ സത്യസങ്കൽപ്പം,സത്യവാക്ക് മിത്ഥ്യയാകയില്ല എന്ന് ഉറപ്പുവന്നവൻ.

സന്ധ എന്നവാക്കിന്റെ അർത്ഥം-യോഗികളുടെ സാന്ധ്യഭാഷ അഥവാ നിഗൂഢസംവേദനഭാഷയെ സംസ്കൃതത്തിലും പാലിയിലുമുള്ള പ്രാചീനഗ്രന്ഥങ്ങൾ സന്ധായഭാഷ എന്നുവിളിക്കുന്നു.

പ്രജ്ഞാപാരമിതത്തിൽ നാഗാർജ്ജുനന് ഇത് ഉപയോഗിക്കുന്നുണ്ട്. ആയുർവേദാചാര്യനായ ചരകന് തദ്വിദ്യാസംഭാഷ(അറിവുള്ളവരോടുള്ള,ഒരേ വിദ്യയിൽ അറിവുനേടിയവരോടുള്ള സംഭാഷണം,ചർച്ച, discussion)യുടെ കൂട്ടത്തിലാണ് സന്ധായഭാഷയെ പെടുത്തുന്നത്. സംഭാഷയെ ചരകൻ രണ്ടായി വിഭജിക്കുന്നു.




വിഗ്രാഹ്യസംഭാഷണം ആരോഗ്യത്തിനു ഹാനികരം. ഒഴിവാക്കണമെന്ന് ചരകസംഹിത.

തത്വജിജ്ഞാസയുള്ള ഗുരുവും ശിഷ്യനും ഒരു പ്രത്യേകവിഷയത്തെക്കുറിച്ച് ചർച്ച ചെയ്യുന്നത് അറിയാത്ത കാര്യങ്ങൾ അറിയാനും ,സംശയനിവാരണത്തിനും നേരത്തെ ഉള്ള അറിവ് ഉറപ്പിക്കാനും ആകയാല്,രണ്ടുപേർക്കും ഗുണകരമാണ്. മാത്രമല്ല,അവർ ഏതൊരു വിദ്യയെ ഉപാസിക്കുന്നുവോ ,ആ വിദ്യയെ പോഷിപ്പിക്കാൻ സഹായകമാകയാല് വരുംതലമുറകളിലെ വിദ്യാർത്ഥികൾക്കും അദ്ധ്യാപകർക്കും ജിജ്ഞാസുക്കൾക്കും ഉപയോഗപ്രദമാണ്. ലോകകല്യാണകരമാണ്. അത്തരം സന്ധാഭാഷ അഥവാ വാക്കും സത്യസങ്കൽപ്പവും മാത്രം ഉള്ള പരമഗുരുവാകയാലാണ് വിചാരിച്ചതും പറഞ്ഞതും പ്രവർത്തിച്ചതും എല്ലാം സത്യമായി ഭവിക്കുന്നത്.

511 ദാശാർഹ

ദാശം ദാനം. ഭക്തജനങ്ങളിൽനിന്ന് സർവ്വസ്വദാനം (സർവ്വവും പരിത്യജിക്കുന്ന പ്രപത്തി) അർഹിക്കുന്നവൻ. അവനുവേണ്ടി സർവ്വം പരിത്യജിച്ചാലും നഷ്ടമില്ല എന്ന് ഭക്തജനങ്ങളെല്ലാം ഒരുപോലെ വിശ്വസിക്കുന്ന വിഷ്ണു. മഹത്തായ ത്യാഗം അർഹിക്കുന്നവൻ. ദാശാര്ഹകുലം ഇടയന്മാരുടെ കുലമാണ്. അതിൽ കൃഷ്ണനായി ജനിച്ചവൻ.

512. സാത്വതാംപതി.

സാത്വതന്മാരുടെ പതി. സാത്വതതന്ത്രം സത്തുക്കളായ ഏകാന്തികഭക്തരുടെ മാർഗ്ഗമാണ്. സാത്വതതന്ത്രം കൃഷ്ണപുത്രനായ ഉപശ്ലോകന് നാരദമുനി ഉപദേശിച്ചു. ഉപശ്ലോകൻ കുബ്ജയുടെ പുത്രനാണ്. ഉപശ്ലോകനാണ് ഇന്നുകാണുന്നവിധം സാത്വതമതം ഇവിടെ പ്രചരിപ്പിച്ചത്. ഉപശ്ലോക,നാരദാദികൾക്കും ഗുരുവായ സാത്വതാംപതി വിഷ്ണു. ഏകാന്തികഭക്തിമാർഗ്ഗത്തിന്റെ ഗുരു. സാത്വതനെന്ന പൂർവ്വീകന്റെ വംശത്തില് ജനിച്ചവനായ

കൃഷ്ണൻ.

ശ്ലോകം 68. *ജീവോ വിനയിതാ സാക്ഷി മുകുന്ദോ അമിതവിക്രമ*

*അംഭോനിധിരനന്താത്മാ മഹോദധിശയോന്തക*

513 ജീവ

പ്രാണങ്ങളെ ക്ഷേത്രരൂപേണ ധാരണം ചെയ്ത് .(ക്ഷേത്രജ്ഞനായി) സംരക്ഷിക്കുകയാൽ ജീവന് .ഭക്തരെ പ്രചോദിപ്പിക്കുന്നവൻ.

514 വിനയിതാസാക്ഷി

വിനയിത്വം,വിനയിതാ –പ്രജകളുടെ വിനയം സാക്ഷാത്തായി കാണുന്നവൻ. അവന്റെ മുന്നിൽ ഏതൊരുവിദ്വാനും വിനയം സ്വാഭാവികമായി ഉണ്ടാവുന്നു. നയിക്കുന്നു എന്ന് ഗതിവാചിയായ രൂപത്തിലും വിനയിതാസാക്ഷിനാമം വരാം. തന്നിൽനിന്നന്യമായി ഒന്നുംതന്നെ ഇല്ലാത്തതിനാല് അവന് സാക്ഷാത്തായി ദർശിക്കുന്നതെല്ലാം തന്നെത്തന്നെയാണ്. സാക്ഷാത്തായി കാണുന്ന വിനയവും തന്നുള്ളിൽത്തന്നെ. സർവ്വഗതിയും തന്നിൽത്തന്നെ,തന്നിലേക്കുതന്നെ.

515 മുകുന്ദ.

*മുക്തിം ദദാതി* .മുക്തി നൽകുന്നവൻ മുകുന്ദൻ.

516.അമിതവിക്രമ.

അപരിഛിന്നമായ അമിതവിക്രമത്താല് ത്രിവിക്രമനായി മൂന്നടികൊണ്ട് മൂന്നുലോകവും അളന്നവൻ.വാമനാവതാരം.സൂര്യൻ.

517 അംഭോനിധി.

*അംഭാംസിദേവാദയോസ്മിന്നിധീയന്ത ഇതി അംഭോനിധി.*

അംഭസ്സിലാണ് ദേവന്മാർ,പിതൃക്കൾ,മനുഷ്യർ,അസുരർ എന്നിവരുടെയെല്ലാം വാസസ്ഥാനം*. താനി വാ ഏതാനി ചത്വാര്യം ഭാംസി.ദേവാ മനുഷ്യാ പിതരോ അസുരാ* എന്ന് തൈത്തിരീയബ്രാഹ്മണം. കാരണജലമാണ് ഇവിടെ അംഭസ്സ്.അതിന്റെ അംശം ഭുജിച്ച് (90 ഡിഗ്രിവീതം) നിൽക്കുന്ന അംഭാംശികള് 4 കുമാരന്മാർ. (കുമാരസർഗ്ഗം) .ജലനിധിയായ സമുദ്രത്തിന്റെ നാലുദിശകളിൽ കാരണജലധിയിൽ നിന്ന് ആദ്യമുണ്ടായവർ. അവരുടെ ഉത്ഭവ സ്ഥാനമായ അംഭോനിധി. സരസാമസ്മി സാഗര(ഗീത). ജലമയമായ ഭൂമിയുടെ സംരക്ഷകന്. സംസാരസാഗരത്തിനും സംവിദ്സാഗരത്തിനും അതിൽ ശയിക്കുന്ന വിഷ്ണുവിനും കാവൽനിൽക്കുന്ന നിഷ്കളങ്കരായ കുമാരന്മാര് അഥവാ മാലാഖമാർ ,അപ്സരസ്സുകൾ,ശംവിത്സാഗരമായ പാലാഴി കടഞ്ഞപ്പോൾ കിട്ടിയ വസ്തുക്കൾ,എന്നിവയെല്ലാം ആരിൽനിധനമായിരിക്കുന്നുവോ, ആ ജലനിധി ഭഗവാനാണ്. മഹാസാഗരം ഭഗവാൻ.

518. അനന്താത്മാ

*ദേശത കാലതോ വസ്തുതശ്ചാപരിഛിന്നത്വാത് അനന്താത്മാ.*

ദേശകാലങ്ങളാലോ വസ്തുക്കളാലോ പരിഛിന്നമാവാത്ത അനന്താത്മാവ്. ആദിശേഷപര്യായമായും ഒമേഗ എന്നഅർത്ഥത്തിലും പറയാം.

519. മഹോദധിശയ..

സർവ്വഭൂതങ്ങളേയും സംഹരിച്ച്, പ്രലയകാലത്തിൽ കാരണസാഗരത്തിൽ വിലയിപ്പിക്കുന്നവൻ. ആ കാരണജലധിയും അതിൽ നിശ്ചിന്തമായി ശയിക്കുന്നവനും അവനാണ്.

520. അന്തക.

ഭൂതങ്ങളെയെല്ലാം നശിപ്പിക്കുന്നവൻ. എല്ലാത്തേയും തന്നിലേക്ക് ഉൾവലിച്ച് അവസാനിപ്പിക്കുന്നവൻ. രുദ്രരൂപത്തിലും സങ്കർഷണരൂപത്തിലും (ശേഷ) സർവ്വാന്തകന്.

ശ്ലോകം 69. *അജോ മഹാർഹ സ്വാഭാവ്യോ ജിതാമിത്ര പ്രമോദത*

*ആനന്ദോനന്ദനോനന്ദ സത്യധർമ്മാ ത്രിവിക്രമ*

521 അജൻ.

അകാരം ആദ്യാക്ഷരം വിഷ്ണുബീജം.അകാരമായ വിഷ്ണുബീജത്തിലുണ്ടായവൻ. ബ്രഹ്മാവ് എന്നും കാമദേവനെന്നും രണ്ടർത്ഥം. *അക്ഷരാണാം അകാരോസ്മി*(ഗീത).അക്ഷരങ്ങളിൽ ഞാന് അകാരമാണ്. ഭൂതങ്ങളിൽ ഞാന്

ധർമ്മത്തിനു വിരുദ്ധമല്ലാത്ത കാമമാണ്. ഈ വാക്യങ്ങൾ ഈ നാമാർത്ഥത്തെ സൂചിപ്പിക്കുന്നുണ്ട്. ജനനമില്ലാത്തവനെന്നാണ് അജപദത്തിന് അർത്ഥം.പരബ്രഹ്മം.

522.മഹാർഹ

മഹത്തായ പൂജനം അർഹിക്കുന്നവൻ.

523. സ്വാഭാവ്യ

സ്വഭാവേന നിത്യവും പൂർണ്ണവുമാകയാല് സ്വാഭാവ്യ.

524. ജിതാമിത്ര

അമിത്രങ്ങളെ (ശത്രു)ജയിച്ചവൻ. അന്തർവൃത്തികളായ രാഗദ്വേഷാദിശത്രുക്കളേയും ബാഹ്യശത്രുക്കളായ രാവണകുംഭകർണ്ണാദികളേയും ജയിച്ചവൻ.

525. പ്രമോദന

സ്വാത്മാമൃതരസാസ്വാദനത്താൽ നിത്യം പ്രമോദിക്കുന്നവൻ. ധ്യാനിക്കുന്നവർക്ക് ധ്യാനമാത്രയിൽ പ്രമോദരസം നൽകുന്നവൻ. സദാ ആനന്ദരൂപി. ആനന്ദദാതാവ്.

526 ആനന്ദ

ആനന്ദസ്വരൂപം. ബൃഹദാരണ്യകഉപനിഷത്തിൽ ബ്രഹ്മാനന്ദത്തിന്റെ ഒരു മാത്ര മാത്രമാണ് ഇതരഭൂതങ്ങളനുഭവിക്കുന്നതെന്നു കാണുക.

527.നന്ദന

നന്ദിപ്പിക്കുന്നവൻ. സർവ്വരേയും ആനന്ദിപ്പിക്കുന്നവൻ.ശ്വയം ആനന്ദിക്കുന്നവൻ. സർവ്വവും അവന്റെ നന്ദനന്മാരാണ്. (പുത്രർ).അവനോ നന്ദനരൂപത്തിലവതരിക്കുന്നവനും. ഏറ്റവും ആനന്ദം തരുന്ന ദേവേന്ദ്രന്റെ നന്ദനവനത്തേക്കാളും സർവ്വഭൂതങ്ങളെയും ആനന്ദിപ്പിക്കുന്ന പരമാനന്ദസ്വരൂപം.

528.അനന്ദ

സകലവിധലൌകികാഭിരുചികളിൽനിന്നും മുക്തമായ നിർവ്വാണസാഗരം,ഒരു വിധത്തിലും ലൌകികസുഖം ഒരു വിഷയത്തിലും ആസ്വദിക്കാത്തവൻ. സർവ്വവിധ ആനന്ദാനുഭവവും ഉണ്ടാവുമ്പോളും ,വിഷയസുഖങ്ങളിൽ അഭിരുചിയില്ലായ്മയാൽ ഒരേ സമയം നന്ദനും അനന്ദനുമാണ്.

529.സത്യധർമ്മാ

അവന്റെ ജ്ഞാനാദിധർമ്മങ്ങള് പരമാർത്ഥസത്യമാണ്. കാട്ടിക്കൂട്ടുന്നതല്ല.അതിനാൽ സത്യധർമ്മാവ്.

530 ത്രിവിക്രമ

മൂന്നുപദംകൊണ്ട് മുപ്പാരളന്നവൻ. ക്രാന്തം എന്നാലളക്കുക.

*ത്രീണിപദേ വിചക്രമേ* (തൈ.ബ്രാഹ്മണം)

*ത്രീരിത്യവം ത്രയോലോകാ കീർത്തിതാ മുനിസത്തമൈ*

*ക്രമസെ താംസ്ത്രിധാ സർ വ്വാംസ്ത്രിക്രമോസി ജനാർദ്ദന* (ഹരിവംശം)

ശ്ലോകം 70 *മഹർഷി കപിലാചാര്യ കൃതജ്ഞോ മേദിനീപതി*

*ത്രിപജസ്ത്രിദശാദ്ധ്യക്ഷോ മഹാശൃംഗകൃതാന്തകൃത്*

531 മഹർഷി കപിലാചാര്യ

കപിലാചാര്യനെന്ന മഹർഷി. സവിശേഷണമായ ഏകനാമം. വേദങ്ങളെ മുഴുവനും ദർശിക്കയാലാണ് മഹാഋഷി. ദർശിക്കാന് വിഷമമായ വേദങ്ങളെ ദർശിക്കയാല് മഹാ എന്ന വിശേഷണം. ഏകദേശദർശനം സാധിച്ചാല് ഋഷി എന്നുമാത്രമേ പറയൂ. സാംഖ്യദർശനകാരനായ ആദിമുനി കപിലാചാര്യൻ,ശുദ്ധതത്വവിജ്ഞാനത്താല് മഹർഷി, ആചാര്യൻ എന്ന രണ്ടുവിശേഷണങ്ങൾക്കും അർഹനായി.

*ശുദ്ധാത്മതത്വവിജ്ഞാനം സാംഖ്യമിത്യഭിധീയതേ* (വ്യാസസ്മൃതിഃ)

*ഋഷിപ്രസൂതം കപിലം മഹാന്തം*(ശ്വേതശ്വേതര ഉപ)

*സിദ്ധാനാം കപിലോ മുനി*(ഗീത) കപിലർ മഹാവിഷ്ണുവിന്റെ അവതാരമാണ്.

532 കൃതജ്ഞ

കൃതം കാര്യം ജഗത്ത്. കൃതമായ ,കാര്യമായ ഈ ജഗത്തിനെ അറിഞ്ഞവൻ,അറിയുന്നവൻ(ജ്ഞൻ)..ഒരു ചെറിയ ഉപഹാരത്തിനുപോലും കൃതജ്ഞത പ്രകടിപ്പിക്കുന്നവനാണ് ഈശ്വരൻ. ഒരു പിടി അവിലിന് അളവറ്റ ഐശ്വര്യം നൽകി കുചേലനോട് കൃതജ്ഞത കാണിച്ച പോലെ.

533.മേദിനീപതി.

ഭൂമിയുടെ (മേദിനിയുടെ)ഭർത്താവ്.

534.ത്രിപദ

മൂന്നുപദമുള്ളവൻ.പൂർവ്വാഹ്ന,മദ്ധ്യാഹ്ന,അപരാഹ്നമെന്ന മൂന്നുപദമുള്ള സൂര്യനാരായണൻ,വാമനൻ. ത്രിപദിയായ ഗായത്രി.ഓം തത് സത്.

535 ത്രിദശാദ്ധ്യക്ഷ

ഗുണാവേശം കൊണ്ട് സംജാതമായ മുപ്പത് അവസ്ഥകളോട്ടുകൂടിയവൻ. അവക്കെല്ലാം അദ്ധ്യക്ഷനായി സാക്ഷിയായിരിപ്പവൻ. ത്രിഗുണങ്ങൾ കൊണ്ടുണ്ടായ ജാഗ്രത്സ്വപ്നസുഷുപ്തിഅവസ്ഥകൾക്ക് സാക്ഷിയായി അന്തര്യാമിയായിരിക്കുന്ന പ്രജ്ഞ ,ബോധം. പരമാത്മാ.

536 മഹാശൃംഗ

മത്സ്യരൂപിയായി മഹത്തായ ശൃംഗങ്ങളോടെ പ്രലയജലോപരി നാവ ബന്ധിക്കുവാനനുവദിച്ചുകൊണ്ട് ജീവജീലസംരക്ഷണാർത്ഥം ക്രീഡിച്ചുനടന്നവന്.

537 കൃതാന്തകൃത്

താൻസൃഷ്ടിച്ച സംസാരപ്രപഞ്ചത്തെ ഒടുക്കം സംഹരിക്കയും ചെയ്കയാല് കൃതാന്തന്റെ (കാലന്റെ) കർമ്മം അനുഷ്ഠിക്കുന്നവന്. കൃതാന്തം മൃത്യു. മൃത്യുവിനെ നൽകുന്നവനും മൃത്യുവിനെ സംഹരിച്ച് അമൃതത്വം നൽകുന്നവനും .

ശ്ലോകം 71. *മഹാവരാഹോ ഗോവിന്ദ സുഷേണ കനകാംഗദി*

*ഗുഹ്യോ ഗഭീരോ ഗഹനോ ഗുപ്തശ്ചക്രഗദാധര*

538.മഹാവരാഹം

വരാഹാവതാരം. ബ്രഹ്മാവിന്റെ നാസികയിൽനിന്ന് കോലശിശുവായി ജനിച്ച്, പെട്ടെന്നു തന്നെ മഹത്തും ഭീഷണവുമായ രൂപമെടുത്ത് ഹിരണ്യാക്ഷനെ വധിച്ചവൻ.

539. ഗോവിന്ദ.

ഗോക്കളേയും വാണിയേയും വേദാന്തവാക്യങ്ങളേയും സംരക്ഷിക്കുന്നവൻ. അറിയുന്നവൻ. വേദാന്തവാണികൊണ്ടു ഗ്രഹിക്കാവുന്നവൻ. വിഷ്ണുതിലകത്തിൽ, ഗോഭിരേവ യതോ വേദ്യോ ഗോവിന്ദ സമുദാഹൃതഃ അവിടുന്ന ഗോക്കളാൽ (രശ്മി,വേദവാക്യം,പ്രകാശം,ചിത്ത്) മാത്രം അറിയപ്പെടുകയാൽ ഗോവിന്ദനാണ്. ഗോവിന്ദനാമത്തിന് നാനാർഥം എന്റെ തിരുപ്പാവൈ വ്യാഖ്യാനത്തിൽ വായിക്കുക.

540.സുഷേണ

*ശോഭനാസേനാഗണാത്മികാ യസ്യേതി സുഷേണഃ* ശോഭനമായ സേനാഗണമുള്ളതിനാല് സുഷേണനാണ്.

541.കനകാംഗദി.

കനകമയമായ അംഗദങ്ങളണിഞ്ഞവൻ (തോൾവള)

542. ഗുഹ്യൻ.

അതീവരഹസ്യമായ ഉപനിഷത്തുക്കളാൽ മാത്രം അറിയുന്നവനായി സുകൃതികളുടെ ഹൃദയഗുഹയില് ,ഹൃദാകാശത്തിൽ,നിഹിതമായി ഇരിക്കുന്നവന്. രഹസ്യജ്ഞാനം. എല്ലാവർക്കും കിട്ടാത്തത് എല്ലാവരും ആത്മജ്ഞാനത്തിനുള്ള അർഹത (നിഷ്കളങ്കത) നേടാത്തതുകൊണ്ടാണ്.

543 ഗഭീര

ജ്ഞാനൈശ്വര്യബലവീര്യാദികളാൽ ഗഭീരൻ.

544.ഗഹന

ആഴമുള്ളവൻ.ദുഷ്പ്രവേശത കൊണ്ടാണ് ഗഹനത്വം. ആഴിയുടെ അടിത്തട്ടുപോലെ ,ജ്ഞാനസാഗരമായ വിദ്വാന്റെ

പ്രജ്ഞ പോലെ,സാധാരണക്കാർക്ക് മനസ്സിലാക്കാനോ പ്രവേശിക്കാനോ ആവാത്ത സ്ഥാനം. ബോധത്തിന്റെ എല്ലാ അവസ്ഥകൾക്കും സാക്ഷിയായ തുരീയമാകയാല് ആ പരമപദം ജാഗ്രദ്സ്വപ്നസുഷുപ്തികളെ വീക്ഷിച്ച്,അതിനും അതീതമായി, ഏറെ ഗഹനമായ ജ്ഞാനമാണ്. അതിലേക്ക് ജാഗ്രദവസ്ഥയിലോ, സ്വപ്നം ജാഗ്രത് എന്ന രണ്ടവസ്ഥയിലോ, സ്വപനംജാഗ്രത്സുഷുപ്തി എന്ന മൂന്നവസ്ഥകളിലോ മാത്രം പരിചയമുള്ള,അനുഭവമുള്ള ആളുകൾക്ക് പ്രവേശിക്കാനെളുപ്പമല്ല.

545 ഗുപ്ത

വാങ്മനസയോരഗോചരത്വത്താൽ ഗുപ്തൻ. മറഞ്ഞിരിക്കുന്നവൻ. സർവ്വഭൂതങ്ങളിലും മറഞ്ഞിരിക്കുന്ന ആ ഗൂഢാത്മാവ് എന്ന് കഠോപനിഷത്ത്.

546 ചക്രഗദാധര

മനസ്തത്വാത്മകമായ ചക്രവും ബുദ്ധിതത്വാത്മകമായ ഗദയും ലോകരക്ഷാർത്ഥം ധരിച്ചവൻ. ആരുടെ മനസ്സും ബുദ്ധിയും ലോകരക്ഷാർത്ഥംമാത്രം പ്രവർത്തിക്കുന്നുവോ അവരെല്ലാം വൈഷ്ണവാംശസംഭവരാണ്. സുദർശനമെന്ന കാലചക്രവും കൌമോദകി എന്ന ഗദയുംആയുധമായി ധരിച്ചവൻ.

547. വേധാ

സർവ്വത്തേയും സൃഷ്ടിക്കുന്ന അവനാണ് അവയെ വേധിക്കുന്നതും.

548.സ്വാംഗ

സ്വയമേവ കാര്യത്തിന്റെ കാരണം (അംഗം) ആയി സഹകരിക്കുന്നതിനാലാണ് സ്വാംഗത്വം. സ്വാ എന്നതിന് സ്വർണ്ണമെന്ന അർത്ഥത്തിൽ അംഗങ്ങളെല്ലാം സ്വർണ്ണവർണ്ണമായവൻ.

549.അജിതൻ.

ആരാലും ജയിക്കപ്പെടാത്തവന്.

550.കൃഷ്ണൻ.

കറുത്തവൻ.വ്യാസൻ.കൃഷ്ണദ്വീപത്തിൽ അയനം ചെയ്യുന്നവൻ,വസിക്കുന്നവൻ. കറുത്തവരുടെ ദ്വീപ് എന്നും കൃഷ്ണാനദിയിലെ തുരുത്ത് എന്നും കൃഷ്ണദ്വീപത്തിന് അർത്ഥം.

*കൃഷ്ണദ്വൈപായനം വ്യാസം വിദ്ധി നാരായണം പ്രഭും.(*വിഷ്ണുപുരാണം) കൃഷ് ഭൂവാചകം,ണ നിർവൃതിവാചകം. ഭൂമിയുടെ നിർവൃതിയാണ് കൃഷ്ണൻ.

551.ദൃഢ

സ്വരൂപസാമർത്ഥ്യാദികളാലും ച്യുതി )നാശം) ഇല്ലാത്തതിനാലും ദൃഢനാണ്. പാപികള് തന്നെ നമസ്കരിക്കുമ്പോൾ, അവന്റെ മനസ്സ് ഇളകി മാപ്പുകൊടുക്കുന്നതിനാൽ അദൃഢനുമാണ്.

552 സങ്കർഷണോച്യുത

സംഹാരവേളയിൽ പ്രജകളെ യുഗപദ് ആയി സങ്കർഷണം ചെയ്യുന്നവൻ.സ്വരൂപത്തിന് ഒരിക്കലും നാശമില്ലാത്തവൻ. സ്വയം നശിക്കാതെ സകലവും തന്നിലേക്ക് ലയിപ്പിക്കുന്നവന്. ഒരേസമയം രക്ഷയും നാശവും പ്രജകൾക്കുവരുത്തുന്നതാണ് പ്രലയവേളയിലെ കൃത്യം. സ്ഥൂലരൂപമെല്ലാം നശിപ്പിക്കുന്നു. സൂക്ഷ്മരൂപമെല്ലാം തന്നിൽത്തന്നെ സംരക്ഷിക്കുന്നു. ഇങ്ങനെ രണ്ടുവിധം ധർമ്മം ഒരേ സമയം ചെയ്കയാൽ,സങ്കർഷണത്വവും അച്യുതത്വവും.

553.വരുണ

സ്വരശ്മികളെ സംവരണംചെയ്ത് സായംസന്ധ്യയിലേക്ക് ഗതനാകുന്ന(ഗമനം ചെയ്യുന്ന) സൂര്യപര്യായമാണ് വരുണൻ. രശ്മീസമൂഹങ്ങളെ ഉൾവലിച്ച് പശ്ചിമേ സാമഗാനാം എന്ന വൈരാജപുരിയിലേക്ക് അപരാഹ്നത്തിലെ തന്റെ വൈഷ്ണവീശക്തിയായ സരസ്വതീദേവിയോട്ടുകൂടി ,ജലസിന്ധുവിലാഴുന്ന ജലസൂര്യപര്യായം. വരുണനാണ് സാഗരദേവത. ആഴവും പരപ്പുമേറിയ ആ സാഗരത്തിലാണ് ഏറ്റവും വിലമതിപ്പുള്ള രത്നങ്ങളായ പ്രജ്ഞാപാരമിതയുടെ ജ്ഞാനം സൂക്ഷിച്ചിരിക്കുന്നത്. കിഴക്കുദിക്കുന്ന സൂര്യനും ഗായത്രിയും ശൈശവമാണ്.പുതിയ വംശപരമ്പരയാണ്. ഉച്ചക്ക് മദ്ധ്യാഹ്നസൂര്യനും സാവിത്രിയും യുവാക്കളാണ്. കർമ്മയോഗികളാണ്.ജ്ഞാനാർജ്ജനവ്യഗ്രരാമ്. സായാഹ്നത്തിൽ സരസ്വതീദേവിയോടൊപ്പം ജലനിധിയിലേക്കു താഴുന്ന വൃദ്ധസൂര്യൻ ഒരു സംസ്കൃതിയുടെ മുഴുവനും വിവേകവും വിദ്യയും തന്റെ പ്രജ്ഞയിൽ,സൂക്ഷിക്കുന്ന പുണ്യപുരാതനഋഷിശ്രേഷ്ഠനാണ്. ചിരപുരാതനവൃദ്ധാചലമാണ്. വിവേകം,ജ്ഞാനം, അനുഭവം,വാത്സല്യം ഇവ തുളുമ്പുന്ന വരുണന്റെ ഹൃത്തിലാണ് കാമധേനുവും കൽപ്പവൃക്ഷവും ധന്വന്തരിയും അമൃതും ഘന്ധർവ്വാപ്സരസ്സുകളും ശ്രീലക്ഷ്മിയും ഐരാവതവും ഉച്ചൈശ്രവസ്സും ജനിക്കുന്നത്.അതുകൊണ്ട്, പാലാഴിഹൃദയം കടഞ്ഞ് അമൃതപാനം ചെയ്യാൻ ധർമ്മിഷ്ഠരും ധനമോഹികളായ അധർമ്മികളും ഒരുപോലെ ആഗ്രഹിക്കുന്നു. വരുണനിൽനിന്ന് ലഭിക്കുന്ന ധന്വന്തരിയുടെ മധുവിദ്യയുടെ മധുരം നുകർന്ന് ആ രസാമൃതത്താല് ജരാനരകളകറ്റാൻ വിവേകവും പക്വതയും വന്നകാലത്ത്,(വാർദ്ധക്യത്തിൽ) സമൂഹത്തിനുവേണ്ടി വ്യക്തി അനുഷ്ഠിക്കുന്ന സേവനം ലോകകല്യാണകരമായിത്തീരുന്നു. വരുണനെന്ന സൂര്യനെ പിന്തുടരുന്ന സാരസ്വതഘൃതം മൂകരെ വാചാ

ലരാക്കുന്നു. രോഗങ്ങളെ അകറ്റുന്നു. ആനന്ദലഹരി തരുന്നു. ലഹരിതരുന്നതൊക്കെ വാരുണിയാകയാൽ,മദ്യവും വാരുണിതന്നെയാണ്. എന്നാലിവിടെ, ആനന്ദലഹരി തരുന്ന വാരുണി ജ്ഞാനാനന്ദമധുവാണ്. രാഗാമൃതമാണ്. അതിൽ മദ്യത്തിന്റെ ചീത്തഫലങ്ങള്(താമസികം) ഇല്ല. സാത്വികപ്രസാദമുളള ,പൂർണ്ണപ്രസാദമുളള ,ധാതുപ്രസാദ മുളള,വിഷ്ണുചിത്തത്തിന്റെ തിരുമധുരം ഈ മധുവിദ്യാമധുരം.

554 വാരുണ

വരുണപുത്രൻ .വസിഷ്ഠനും അഗസ്ത്യനും മൈത്രാവരുണികളെന്നറിയപ്പെടുന്ന വരുണപുത്രരാണ്. വസിഷ്ഠപത്നി അരുന്ധതി. രാമന്റെ ഗുരുവാണ് വസിഷ്ഠൻ. 18 ജ്യോതിഷാചാര്യന്മാരിലൊരാളാണ്. കാവേരിയുടെ ഉത്ഭവസ്ഥാന മായ കുടജാദ്രിയിൽ ലോപാമുദ്ര എന്ന പഞ്ചദശീമന്ത്രത്തെ (ലോപാമുദ്രാസൂത്രം) സ്വായത്തമാക്കിയ ഋഷി അഗസ്ത്യനാ ണ് രാമന് ആദിത്യഹൃദയം ഉപദേശിച്ചത്. വിരജാതീരത്ത് നാവാരൂപത്തിലുള്ള വിഭ്രാജസ്വർഗ്ഗത്തിലേക്ക് നയിക്കുന്ന അമരക്കാരനായി അഗസ്ത്യതാരം വിരാജിക്കുന്നു. വസിഷ്ഠനും സപ്തർഷിമണ്ഡലത്തിലെ ബൈനറിയായി അരുന്ധതി യോടൊപ്പം കാണുന്ന താരമാണ്. സംസാരസാഗരത്തിൽനിന്ന് സാമഗാനത്തിലൂടെ ,പശ്ചിമസാഗരത്തിനപ്പുറത്തെ വിരജാതീരത്തെ ഗോലോകത്തിലേക്കുളള താരകമന്ത്രവുമായി തരമംചെയ്യിക്കുന്ന പരമഗുരുക്കന്മാരാണവര്. കാരാധു നി എന്ന ഏകതാരമീട്ടി ആദ്യമായി രാഗംപാടിയഋഷി കൂടിയാണ് അഗസ്ത്യമുനി. സംഗീതം,ജ്യോതിഷം, സിദ്ധവൈദ്യം, വൈദികസാഹിത്യം ഇവക്കെല്ലാം ആദിയായ വരുണപുത്രന്മാർ.

555.വൃക്ഷ

അചലിതമായിരിക്കയാൽവൃക്ഷം. സ്ഥിരമായി ഭൂമിയോട് ബന്ധിച്ചുനിന്ന് ആകാശത്തിലേക്ക് വളരുന്നത് വൃക്ഷത്തി ന്റെയും മനുഷ്യന്റെയും സ്വഭാവമാണ്. വൃക്ഷങ്ങളുടെ സ്തബ്ധമായ മൌനമായ നിൽപ്പില് ഒരു മുനിയുടെ ഭാവവും രൂപവുമു ണ്ട്. വിവേകികൾ ആരണ്യവൃക്ഷങ്ങൾക്കുതാഴെ (ബോധിവൃക്ഷം) ഇരുന്ന് സ്വസ്വരൂപം ധ്യാനിക്കുന്നു.അശ്വത്ഥമൂലത്തി ലിരുന്ന് ഊർദ്ധ്വമൂലം അധഃശാഖമായ ആത്മവൃക്ഷത്തെ ധ്യാനം ചെയ്യുന്നു.

556 പുഷ്കരാക്ഷ

പുഷ്കരംപോലുളള അക്ഷമുളളവൻ. താമരക്കണ്ണുളളവൻ. ഹൃദയപത്മത്തിൽ ചിന്തിച്ചമാത്രയിൽ ധ്യാനിച്ചമാത്രയിൽ, സ്വസ്വരൂപത്തിൽ പ്രകാശിച്ച് ദർശനം നൽകുന്നവന്.

557.മഹാമനാ

സൃഷ്ടിസ്ഥിതിസംഹാരങ്ങൾ തന്റെ മനസ്സില് ചിന്തിച്ചമാത്രയില് സംഭവിപ്പിക്കുന്ന മഹാമനസ്സ്. *മനസൈവ ജഗത്സൃഷ്ടിം സംഹാരം ച കരോതിയ*(വിഷ്ണുപുരാണം).ക്ഷമിക്കാനും പൊറുക്കാനും സർവ്വജീവജാലങ്ങളോടും കരുണ കാണിക്കാനും സർവ്വരേയും സമമായി സ്നേഹിക്കാനുമുളള മഹാമനസ്കത ഉളളവൻ.

ശ്ലോകം 73 *ഭഗവാൻ ഭഗഹാനന്ദിവനമാലീഹലായുധഃ*

*ആദിത്യോജ്യോതിരാദിത്യഃസഹിഷ്ണുർഗ്ഗതിസത്തമഃ*

558.ഭഗവാൻ.

ഭഗം(ഐശ്വര്യം)ഉളളവൻ.

*ഐശ്വര്യസ്യ സമഗ്രസ്യ വീര്യസ്യ യശസഃശ്രിയഃ*

*ജ്ഞാനവൈരാഗ്യയോശ്ചൈവ ഷണ്ണാംഭഗഇതീംഗനാ*(വിഷ്ണുപുരാണം).ഭഗമെന്നാൽ സമഗ്രമായ ഐശ്വര്യം,വീര്യം,യശസ്സ്,ശ്രീ,ജ്ഞാനം,വൈരാഗ്യം,എന്ന ആറെണ്ണം. ഈ ആറു ഭഗമുളളവൻ ഭഗവാൻ,ഭഗവതി.

*ഉൽപ്പത്തിപ്രലയം ചൈവ ഭൂതാനാമാഗതിം ഗതിം*

*വേത്തി വിദ്യാമവിദ്യാം ച സ വാച്യോ ഭഗവാനിതി.* (വിഷ്ണുപുരാണം).ഉൽപ്പത്തി,പ്രലയം,ഭൂതഗ്രാമങ്ങളുടെ വരവും പോക്കുമുളള ഗതി,വിദ്യാവിദ്യകള് ഇവയെല്ലാം അറിഞ്ഞ ജ്ഞാനിയെ ഭഗവാനെന്നു വിളിക്കുന്നു.

559.ഭഗഹാ

പ്രാണികളുടെ ഭഗത്തെ പ്രലയവേളയിൽ (മൃത്യു)നശിപ്പിക്കുന്നവൻ.

560.ആനന്ദി,നന്ദി

സുഖസ്വരൂപത്താൽ ആനന്ദി .സർവ്വസമ്പത്തും തന്നിൽത്തന്നെ ഇരിക്കയാല് ഒന്നിനും കുറവില്ലാത്തതിനാലും ആനന്ദി. നന്ദപുത്രനാകയാൽ നന്ദി.

561 വനമാലി

ഭൂതതന്മാത്രാരൂപമായ വൈജയന്തിയെന്ന വനമാല മാറിലിട്ടവൻ. ഭൂതതന്മാത്രകളെല്ലാം വർണ്ണാത്മകമാണ്. വർണ്ണപുഷ്പവനമാല ധരിച്ചവൻ. വർണ്ണം നിറം.വർണ്ണമെന്നാല് അക്ഷരങ്ങളുടെ ധ്വനി. സരസ്വതിയെപ്പോലെ 51 അക്ഷരവർണ്ണമാല ധരിച്ച വിദ്യാസ്വരൂപന്. 51 അക്ഷരങ്ങളിലെ വറ്റാത്ത മധു ചേർന്ന നിറവും മണവും ആനന്ദമ ധുരവും ചേർന്ന സർവ്വവിദ്യകളും തന്റെ മാറത്ത് വിജയചിഹ്നമാലയായി ധരിച്ച്, അവയേക്കാളെല്ലാം മധുരോദാരമായ തന്റെ സൌന്ദര്യത്താൽ സർവ്വ ഭൂതങ്ങളേയും ഭ്രമരങ്ങളെപ്പോലെ തന്നിലേക്കാകർഷിക്കുന്ന സുന്ദരസ്വരൂപന്.

562.ഹലായുധൻ.

ഹലം(കലപ്പ) ആയുധമാക്കി ബലഭദ്രാവതാരമെടുത്തഅനന്തൻ. കാർഷികസമ്പത്തിന്റെ ചിഹ്നമാമ് കലപ്പ. ഭൂമിയെ ഉഴുത് വിത്തുവിതച്ച് അവളില് പുളകാങ്കുരമായി കൃഷികള് കൊണ്ട് (കൃഷ്യാക്ഷരം ദീർഘാക്ഷരം) വർണ്ണപ്രപഞ്ചമായി മാധവം സൃഷ്ടിക്കുന്ന ഋതുശോഭയുള്ള അനന്തകാലം. കൃഷ്യാക്ഷരം(ദീർഘാക്ഷരം)കൂടാതെ രാഗം പാടാനാവില്ല. ദീർഘമായ അക്ഷരകാലത്തില് ഭൂമിക്ക് നിർവൃതി കൊടുക്കുന്ന ഋതുകാലങ്ങളില് സാമഗാനാർച്ചനയും രാഗവിസ്താരപ്രപഞ്ചവും സൃഷ്ടിച്ച് സദാ സംരക്ഷിക്കുന്നവൻ. ബലഭദ്രൻ യമുനയെ കൃഷിഭൂമികളിലേക്ക് തേവിയവനാണ്. മയിൽപ്പീലിചൂടിയ കൃഷ്ണന്റെ(ഷഡ്ജം) സഹോദരനായി (പഞ്ചമം)മാധവത്തിലെ കുയിൽപ്പാട്ടായി സ്ഥായിയായി നിൽക്കുന്നവനാണ്. മാധവത്തിന്റെ ലഹരിയായ മധുനുകർന്ന് സർവ്വം മറക്കുന്നവനുമാണ്. ഭാഗവതപുരാണപ്രകാരം ഈ ലഹരി നാഗയോഗികളുടെ നിർവ്വാണലഹരിയാണ്,സാന്ധ്യഭാഷയിൽ. സാധാരണക്കാര് അതിനെ കള്ള് എന്നു വിചാരിക്കുന്നു.

563 ആദിത്യ

കശ്യപന് അദിതിയിൽ വാമനരൂപത്തില് ജനിച്ചതിനാല് ,അദിതിപുത്രനെന്ന അർത്ഥത്തിൽ ആദിത്യൻ. സൂര്യനാരായണൻ.

564. ജ്യോതിരാദിത്യ

ജ്യോതിസ്സായി സവിതൃമണ്ഡലത്തിൽ സ്ഥിതനായവൻ. അദിതിയുടെ മക്കളായി 12 ആദിത്യന്മാര് 12 രാശികളില് ഇരിക്കുന്നു. ഒരു സവിതൃമണ്ഡലത്തിൽ രശ്മികള് മധുനാഡികളായി പരത്തിക്കൊണ്ടിരിക്കുന്നു. ഓരോ രാശിക്ക് ഒരക്ഷരംവീതം 12 രാശിയില് ദ്വാദശാക്ഷരിമന്ത്രത്താല് ഇവരെ ഏകരൂപമായ വിഷ്ണുവായി ദർശിക്കയും 12 ബ്രഹ്മഗീതികളായി ഏകനാദമായ പ്രണവമായ കേൾക്കുകയും ചെയ്യുന്നു,യോഗികൾ.

ആദ് ആദിദേവനായ വിഷ്ണു. ഇത്യ കിട്ടേണ്ടത്. വിഷ്ണുവിൽനിന്നുകിട്ടേണ്ടത് മുക്തിയാണ്.മുമുക്ഷു വിഷ്ണുവിൽനിന്ന് പ്രാർത്ഥിക്കുന്നത് മുക്തിമാത്രമാണ്. പ്രകാശനാദരൂപമായ പരമമായ ജ്യോതിർമണ്ഡലത്തിലേക്കുള്ള പ്രവേശം, ലയനം. അതിന്റെ ദേവത ജ്യോതിരാദിത്യനായ മഹാവിഷ്ണു.

565 സഹിഷ്ണു

ശീതോഷ്ണാദിദ്വന്ദ്വങ്ങളെല്ലാം സഹിക്കുന്ന സഹിഷ്ണുതാമൂർത്തി.

566 ഗതിസത്തമ

ഗതി പ്രയാണം,സഞ്ചാരം,ചലനം,ഗമനശീലം,ഗമകം. സത്തമം ഏറ്റവും സത്തായ,സത്യമായ,ശ്രേഷ്ഠമായത്. വിഷ്ണുവിലേക്കുള്ള ഗതി ഏറ്റവും സത്തായ,സത്യമായ,ശ്രേഷ്ഠമായ മുക്തിമാർഗ്ഗമാണ്.ഗതിയും സത്യവും സർവ്വഗതിഗമകാദിചലനപ്രപഞ്ചവും പ്രയാണവും ചെന്നുചേരേണ്ട ശ്രേഷ്ഠപദവും താൻതന്നെയാകയാല് ഗതിസത്തമനാമം.

567.സുധന്വാ

ശോഭനങ്ങളായ പഞ്ചേന്ദ്രിയമയങ്ങളായ ശാർങ്ഗമെന്ന ധനുസ്സേന്തിയവൻ. പഞ്ചേന്ദ്രിയാഹങ്കാരങ്ങളെ അടക്കാനാണ് വില്ലേന്തിയിരിക്കുന്നത്. പഞ്ചബാണങ്ങളാകുന്ന ഇന്ദ്രിയങ്ങളാൽ,പഞ്ചേന്ദ്രിയങ്ങളെ മയക്കുന്ന കാമന്റെ വില്ലും അവനേന്തിയിരിക്കുന്നു.മഹാവിഷ്ണുവിന്റെ ശാർങ്ഗധനുസ്സിന്റെ രൂപത്തില് നക്ഷത്രലോകത്ത് കാണുന്ന പുനർവസു എന്ന സമൂഹം ശിംശുമാരമെന്ന വിഷ്ണുരൂപത്തിന്റെ ഭാഗമാണ്. ധനുർദ്ധരനായ വിഷ്ണു,ശ്രീരാമൻ,കാമദേവനെന്നിവർക്ക് സുധന്വാവെന്ന പേര് ചേരുന്നു. പുനർവസു വില്ലാളിയായ രാമന്റെ ജന്മനക്ഷത്രവും,ശ്രീഭഗവതിയുടെ ആരാധനാകാലമായ കർക്കിടകാദിയില് കാണുന്ന ദക്ഷിണായനബിന്ദുവായ താരവുമാണ്.

568.ഖണ്ഡപുരുഷ,അഖണ്ഡപുരുഷ

ശത്രുക്കളെ ഖണ്ഡനം ചെയ്കയാൽ ഖണ്ഡപുരുഷൻ.പരശുരാമാവതാരകാലത്ത് മഴുകൊണ്ട് ഖണ്ഡനം ചെയ്തു. ഒരാൾക്കും ഖണ്ഡിക്കാനാവാത്ത (തോൽപ്പിക്കാനാവാത്ത)പുരുഷൻ.ആർക്കും ഏകമായ അതിനെ വിഭജിക്കാലോ പരിച്ഛിന്നമാക്കാനോ കഴിയില്ല. അതിനാൽ അഖണ്ഡപുരുഷൻ.

569 ദാരുണ

സന്മാർഗ്ഗവിരോധികൾക്ക് ദാരുണൻ.

570.ദ്രവിണപ്രദ

ആഗ്രഹിച്ച ധനം,വസ്തു (ദ്രവിണം)ഭക്തർക്ക് നൽകുന്നതിനാൽ ദ്രവിണപ്രദൻ.

571.ദിവിസ്പൃക്ക്.

ദിവത്തെ(ആകാശം)സ്പർശഇച്ചവൻ.സദാ സ്വർല്ലോകം സ്പർശിച്ച് ആനന്ദലഹരിയിലിരിക്കുന്ന പ്രകാശനാദരൂപി. രാൾ ദിവിസ്പൃക്കാകുന്നത് ദിവ്യജ്ഞാനലബ്ധി കൊണ്ടുമാത്രമാണ്. Sky is the limit ആകാശമാണ് സീമ എന്നാണ് ചൊല്ല്. വിദ്യയെ ഉപാസിക്കുന്നവർ ഈ ചൊല്ല് വിസ്മരിച്ചുകൂടാ. ശങ്കരന്റെ അദ്വൈതവും (S) കൃഷ്ണന്റെ ഏകാന്തികഭക്തിയും (K) ചേർന്നതാണ് ആ ജ്ഞാനസീമ.ഇവരണ്ടും ചേർന്ന വ്യക്തിത്വമുണ്ടായാല് ഭാഗ്യമാണ്.

572.സർവ്വദൃഗ് വ്യാസ

സർവ്വദൃക്കായ,സർവ്വദർശനക്ഷമതയുളള വ്യാസൻ.സർവ്വജ്ഞാനത്തേയും വിസ്തരിച്ചവൻ വേദം പകുത്ത വ്യാസൻ. സർവ്വാകാരമായ സമ്യഗ്ജ്ഞാനത്തെ ദർശിച്ച,സർവ്വജ്ഞനായ മന്ത്രദൃക്കായഋഷി. അങ്ങനെ ദർശിച്ച സമ്യഗ് ജ്ഞാനത്തെ ഋഗ്വേദാദി നാലായി പകുത്തു. ഋഗ്വേദത്തെ 21 ഭാഗമായും യജ്ജുസ്സിനെ 101 ഭാഗമായും സാമവേദത്തെ 1000 ഭാഗമായും അഥർവ്വത്തെ 9 ശാഖയായും വിഭജിച്ചു. ഏകത്തെ അനേകമാക്കി ,ബ്രഹ്മതുല്യനായി.

573.വാചസ്പതിരയോനിജ

217ആം നാമം നോക്കുക. വാച വിദ്യ,വാക്ക്. വിദ്യയുടെ പതി.വിദ്യാപതി. ഒരു സ്ത്രീയുടെയും യോനിയിൽനിന്നുജനിക്കാതെ സ്വയംഭൂവായി ഉണ്ടായവനാമ് അയോനിജൻ.മഹാവിഷ്ണു. ബ്രഹ്മം. മൈഥുനസൃഷ്ടിയല്ലാത്തത് അജോനിജം. പ്രജകളെല്ലാം മൈഥുനസൃഷ്ടിയാണ്.വാക്ക്(കാവ്യം,സംഗീതം)അമൈഥുനം. അപ്രകാരമുള്ള അമൈഥുനമായ വിദ്യക്ക് പതിയായി അവളെപ്പോലെത്തന്നെ അയോനിജമായി (അമൈഥുനമായി)ജനിച്ച ആദിപുരുഷൻ മാത്രമാണ് അവൾക്കു യോജിച്ച പതി. ഇനി വാചസ്പതിയുടെ സാമസംഗീതത്തിന്റെ ഭേഷജഗുണം പറയുന്നു. (വാചസ്പതി എന്ന് ഒരു രാഗനാമവുമാണ്)

ശ്ലോകം.75. *ത്രിസാമാ സാമഗഃ സാമ നിർവ്വാമം ഭേഷജം ഭിഷക്*

*സന്യാസകൃഛമഃശാന്തോ നിഷ്ഠാ ശാന്തിഃപരായണം*

574.ത്രിസാമാ.

ദേവവ്രതമെന്നു വിളിക്കപ്പെടുന്ന സാമഗായകന്മാരാൽ പാടിസ്തുതിക്കപ്പെടുകയാല് ത്രിസാമാ. സാമവേദിക ൾ(സാമഗായകർ)ത്രിസാമം പാടി സ്തുതിക്കുന്നവൻ.

575.സാമഗ

സാമം ഗാനംചെയ്യുന്ന ഗായകൻ.

576.സാമ

*വേദാനാം സാമവേദോസ്മി* (ഗീത).സാമവേദംതന്നെയാണ് ഭഗവാൻ.

577.നിർവ്വാണം

സാമഗാനം പാടുന്നതിന്റെ ഫലം സർവ്വദുഃഖോപശമനം .ഈ ലക്ഷണം പരമാനന്ദരൂപമായ നിർവ്വാണത്തില് മാത്രമേ ഉളളൂ. ഭഗവാൻ ത്രിസാമമെന്ന ദേവവ്രതവും സാമഗാനം പാടുന്ന ഗായകനും സാമഗാനവും അതിന്റെ ഫലമായ നിർവ്വാണസുഖവുമാണ്. എന്തിനാണ് സാമസംഗീതം പാടുന്നത്. എന്താണതിന്റെ (നിർവ്വാണഫലത്തിന്റെ )ലക്ഷണമായി നാം ഒരാളിൽ കാണുക. ഈ ശ്ലോകത്തിലെ ഇനിയുളള നാമങ്ങൾ അതു സൂചിപ്പിക്കുന്നതിനാണ്.

578.ഭേഷജം

സംസാരരോഗങ്ങൾക്കുളള മരുന്ന്. രാഗാദിദോഷങ്ങളിൽനിന്ന് രാഗങ്ങളാല് മോചിപ്പിക്കുന്ന രാഗചികിത്സയുടെ ഔഷധം. സാമവേദമന്ത്രേരങ്ങൾ ഇതിനാണ്.

579.ഭിഷക്ക്

*സംസാരരോഗനിർമോക്ഷകാരിണീം പരാം വിദ്യാം ഉപദിദേശഗീതാസ്വിതി ഭിഷക്ക് .*

*ഭിഷക്തമം ത്വാഭിഷജാം ശൃണോമി* (ഋഗ്സംഹിത). ഭിഷക്ക് ഭൈഷജജ്ഞാനമുള്ള വൈദ്യൻ. പരാവിദ്യയെ ഉപദേശിച്ച് സംസാരരോഗനിർമുക്തനാ ക്കുന്നവനെന്ന് ഭഗവദ്ഗീത.ഋഗ്സംഹിതയിൽ ഋഷിവാക്യം ഭിഷക്കുകളിൽവെച്ച് അവിടുന്ന് ഏറ്റവും വലിയ ഭിഷക്കാണെന്നാണ്.

580.സംന്യാസകൃത്

മോക്ഷാർത്ഥം ചതുർത്ഥാശ്രമമായ സന്യാസത്തെ സൃഷ്ടിച്ചവൻ. ചതുർത്ഥാശ്രമമായ സന്യാസാശ്രമം അനുഷ്ഠിക്കുന്നവനാണ് സന്യാസി. ശങ്കരാചാര്യരുടെ അഭിപ്രായപ്രകാരം സന്യാസിലക്ഷണം രണ്ടേ ഉളളൂ. 1.ധ്യാനം 2.ജ്ഞാനം. ധ്യാനത്തിലൂടെ ജ്ഞാനിയായവനാമ് സന്യാസി. പരാവിദ്യ ഉപദേശിക്കുന്ന ഭിഷക്ക് ഈ അർത്ഥത്തിലുളള സന്യാസിയായിരിക്കണം. സുശ്രുതസംഹിത ഉത്തമനായ വൈദ്യന് ബ്രഹ്മചര്യം വിധിക്കുന്നുണ്ട്.

581.ശമം

സന്യാസിമാർക്ക് അതിപ്രധാനമായ ജ്ഞാനസാധനമാണ് ശമം,അഥവാ ശാന്തത.

*യതീനാം പ്രശമോ ധർമ്മോനിയമോ വനവാസിനാം*

*ദാനമേവഗൃഹസ്ഥാനാം ശുശ്രൂഷാം ബ്രഹ്മചാരിണാം*

ശാന്തത കൂടാതെ ധ്യാനമോ ജ്ഞാനവിവേകപ്രാപ്തിയോ കിട്ടുകയില്ല. യതിമാർക്ക് ശമം,വനവാസികൾക്ക് നിയമം, ഗൃഹസ്ഥർക്ക് ദാനം,ബ്രഹ്മചാരികൾക്ക് ശുശ്രൂഷ എന്നാണ് സ്മൃതിവചനം. സർവ്വഭൂതങ്ങളേയും തന്റെ സാന്നിദ്ധ്യത്താലും വാക്കാലും(വിദ്യയാലും സംഗീതത്താലും )ശാന്തമാക്കുന്നതിനാലാണ് ശമം എന്നും ശമണനെന്നും ഈ്ശ്വരന് നാമം

.

582.ശാന്ത

ശമമുള്ളവൻശാന്തത കൈവരിക്കുന്നു. വിഷയസുഖങ്ങളിൽ അസംഗത കൊണ്ടാണ് ശാന്തനാവുന്നത്. വിഷയേന്ദ്രിയസുഖങ്ങളിൽ താൽപ്പര്യമുള്ളവർക്ക് ശാന്തത ലഭിക്കുകയില്ല. നിഷ്കലം നിഷ്ക്രിയം ശാന്തമെന്ന് ശ്വേതശ്വേതരോപനിഷത്ത്.

583.നിഷ്ഠ

പ്രലയാവസ്ഥയിൽ സർവ്വഭൂതങ്ങളും ചലനരഹിതമായി ബ്രഹ്മത്തില് സ്ഥിതി ചെയ്യുന്നു. അതുപോലെ നിഷ്ഠയോടെ ശാന്തമായി ചലനരഹിതമായി ബ്രഹ്മതനാമയീഭാവത്തിൽ നിന്ു വ്യതിചലിക്കാതെ കാലിടറാടെ, ജീവിക്കുന്നതിനാൽ നിഷ്ഠനെന്നു പേര്. മായാഭ്രമങ്ങളിൽനിന്ന് അതീതനായി ലയയോഗത്തില് സ്ഥിരമായി ഉറച്ച അവസ്ഥ. അതീന്ദ്രിയ ശാന്താവസ്ഥ.

584.പരായണ

പരമവും ഉത്കൃഷ്ടവുമായ അയനസ്ഥാനം. പുനരാവൃത്തിശങ്കാരഹിതമായ അന്തിമപദം.യോഗികൾ ഏതൊന്നിലേക്ക് അയനം ചെയ്യുന്നുവോ ,ആ പരമപദം.ഇങ്ങനെ വൈദ്യം,യോഗം,രാഗചികിത്സ,സാമവേദം,സന്യാസം ,നാദലയ യോഗമെന്ന നിർവ്വാണാവസ്ഥ ഇവയെ 75ആം ശ്ലോകത്തിലെ നാമങ്ങളെക്കൊണ്ട് പ്രതിപാദിക്കുന്നു.

ശ്ലോകം 76.*ശുഭാംഗഃശാന്തിദഃസ്രഷ്ടാ കുമുദഃകുവലേശയഃ*

*ഗോഹിതോ ഗോപതിർ ഗോപ്താ വൃഷഭാക്ഷോ വൃഷപ്രിയഃ*

586 ശുഭാംഗ

*സുന്ദരീ തനുംധാരയൻശുഭാംഗഃ* സുന്ദരതരദേഹംധരിച്ചവൻ,മംഗളസ്വരൂപൻ.

587.ശാന്തിദ

രാഗദ്വേഷാദിനിർമ്മേയലക്ഷണമാണ് ശാന്തി. ശാന്തി നൽകുന്നവൻ ശാന്തിദൻ.ഗുരുസഹായത്താൽ യോഗസിദ്ധി ലഭിക്കുകയാൽ ശാന്തിദനായ ഗുരു.

588.സ്രഷ്ടാ

സർവ്വ ഭൂതങ്ങളേയും ആദിയിൽ സൃഷ്ടിച്ചവൻ.

589.കുമുദ

കൌ എന്നാൽ ഭൂമി.ഭൂമിയെ മോദിപ്പിക്കുന്നവൻ കുമുദൻ. വിഷ്ണുവിന്റെ ഗദ കൌമോദകിയാണ്. ഓരോ അവതാരത്തിലും ഭൂമിയെ ആനന്ദിപ്പിക്കുന്നവനാമ് വിഷ്ണു. കുമുദമെന്നാൽ ആമ്പലാണ്. ചന്ദ്രന് ആമ്പലും ആമ്പലിന് ചന്ദ്രനും (കാമുകീ കാമുകന്മാരെപ്പോലെ)പരസ്പരാനന്ദം കൊടുക്കുന്നു.അതുപോലെ ഓരോ വരവിലും (അവതാരം) തന്റെ കാമിനിയായ പ്രകൃതിയെ രമിപ്പിക്കയും അവളുമായി സമാഗമത്തിൽ സ്വയം മോദിക്കുകയും ,െയ്യുന്ന ബ്രഹ്മപുരുഷൻ.

590.കുവലേശയ

കു ഭൂമി.ഭൂമിയെ വലനം ചെയ്യുന്ന ,സംവരണം ചെയ്യുന്നത്. കുവലം. ജലം സാഗരം .സാഗരത്തിൽ ശയിക്കുന്നത്,വിഷ്ണു. കുവലമെന്നാൽ ബദരീഫലമെന്നും അർത്ഥമുണ്ട്. ബദരീഫലത്തിനകത്ത് ശയിച്ചവനായ തക്ഷകസർപ്പമെന്ന് വിശേഷാർത്ഥം. പ്രപഞ്ചത്തിൽ കുണ്ഡലീരൂപത്തിലിരിക്കുന്നവൻ. വലനം ചെയ്യുന്നത് ചക്രവാളം (ചക്രവലനമെന്നതിൽനിന്ന് ചക്രവാലം,ചക്രവാളം എന്ന നാമം). ചക്രവാളത്തിൽ കുണ്ഡലീരൂപത്തില് കാണാവുന്ന സർപ്പരൂപം. ഈ സർപ്പരൂപം ഹരിയുടെ വിഭൂതിയാണ്. ആകാശകുവലത്തിലിരിക്കുന്ന ഹരിരൂപം(പത്മസിന്ധു എന്ന ഗ്രന്ഥത്തിലെ സൌന്ദര്യലഹരിവ്യാഖ്യാനം കാണുക)മനുഷ്യശരീരത്തിൽ കുണ്ഡലീപരാശക്തിയായി മൂലാധാരത്തില് ചുരുണ്ടിരിക്കുന്ന ശക്തിരൂപം.

കൌ ഭൂമി.അതിനെ വലയെ ചെയ്ത് ഇരിക്കുന്ന ചക്രവാളമെന്ന സർപ്പത്തിന്റെ ഉദരഭാഗം കുവലം. അതിൽ (നാഭിയിൽ)ഇരിക്കുന്ന സർഗ്ഗശക്തി. ശേഷന്റെ ഉദരഭാഗത്ത് നാഗയോഗിയായി ശയിക്കുന്ന വിഷ്ണു. അവന്റെ നാഭിയിലെ പത്മത്തില് (പത്മനാഭന്റെ നാഭീപത്മത്തിലെ) ബ്രഹ്മാവ്. ഇങ്ങനെ എങ്ങും ചുറ്റിയിരിക്കുന്ന സർഗ്ഗശക്തി.

591ഗോഹിത.

ഗവങ്ങളുടെ വൃദ്ധിക്കുവേണ്ടി ഗോവർദ്ധനം ധരിച്ചവനാകയാൽ ഗോക്കൾക്കു ഹിതമായത് ടെയ്യുന്നവൻ. ഗോക്കൾക്ക് പ്രിയങ്കരൻ. ഭൂഭാരം കുറക്കുന്നതിനായി ശരീരമെടുത്ത് അവതരിക്കുന്നവനാകയാല് ഭൂമിക്കും ഹിതകരൻ,പ്രിയങ്കരന്.. വിദ്യ,വാക്ക്,ധർമ്മം എന്നിവയെ സംരക്ഷിക്കുന്നവനാകയാല് വിദ്വാന്മാർക്കും ശാസ്ത്രകലാകുതുകികൾക്കും ധർമ്മിഷ്ഠർക്കും ഹിതം ചെയ്യുന്നവൻ,അവർക്കും പ്രിയങ്കരൻ.

592 ഗോപതി

ഗോക്കൾക്കും ഭൂമിക്കും,വാക്കിനും രശ്മികൾക്കും പതി.ഗോലോകപതി.

593.ഗോപ്താ

ജഗദ്സംരക്ഷകന്. സ്വാത്മാവിനെ സ്വമായയാൽ സംവൃതമായി മറച്ച്, സൂക്ഷിക്കുന്നവൻ. സ്വർണ്ണപ്പാത്രം കൊണ്ടു സത്യത്തെ മൂടിയ സൂര്യതുല്യം ശോഭിക്കുന്നവൻ. സ്വന്തം വിഭൂതികളെ മറച്ചുപിടിക്കാൻ ശ്രമിച്ചിട്ടും എല്ലാവരിലും പ്രകാശം ചൊരിയുകയാൽ അറിയപ്പെടുന്നവൻ.

594.വൃഷഭാക്ഷ

ഋഷഭം കാള. കാളക്കണ്ണുപോലെ വലിയ കണ്ണുള്ളവൻ. ഋഷഭരാശിയിലെ ഋഷഭരൂപത്തിന്റ്റെചുവന്നകണ്ണ് തിരുവാതിരനക്ഷത്രമാണ്. വലിയ ചുവന്ന ചെന്താമരപ്പൂപോലുള്ള കണ്ണിൽ ആർദ്രത വഴിയുന്ന കാരുണ്യശാലി. സർവ്വകാമങ്ങളേയും വർഷിക്കുന്നവയാണ് ആ കണ്ണുകള്. സർവ്വധർമ്മങ്ങളും ആ കടാക്ഷത്താല് സംരക്ഷിക്കപ്പെടുന്നു. ഒററ കടാക്ഷം കൊണ്ടുതന്നെ മുക്തിതരുന്നു. പുരുഷാർത്ഥങ്ങള് നാലും ആ ഋഷഭാക്ഷന് വർഷിക്കുന്നു. ഇടവമാസത്തിൽഇടവപ്പാതിയായി ,വരണ്ട ഭൂമിയിലേക്ക് മേഘം മഴ ചൊരിയുന്നതുപോലെയാണ് ഈശ്വരന്റെ കരുണാകടാക്ഷവർഷം. ആ ധർമ്മമേഘത്തിന്റെ കരുണയാല് പ്രപഞ്ചധർമ്മം അനുസ്യൂതം തുടരുന്നു.

595വൃഷപ്രിയ

വൃഷം ധർമ്മം. ധർമ്മസംവർദ്ധനനായ ഭഗവാന് വൃഷപ്രിയനാണ്. എല്ലാവർക്കും പ്രിയനാണ്. എല്ലാവരേയും പ്രിയമാണവന്ന്.

ശ്ലോകം 77 *അനിവർത്തി നിവൃത്താത്മാ സംക്ഷേപ്താ ക്ഷേമകൃച്ഛിവഃ*
*ശ്രീവത്സവക്ഷാഃശ്രീവാസഃശ്രീപതിഃശ്രീമതാംവരഃ*

596.അനിവർത്തി.

ദേവാസുരസംഗ്രാമത്തിൽ യുദ്ധത്തിൽനിന്ന് നിവർത്തിക്കാതെ (പിന്മാറാതെ)നിന്നവൻ. വൃഷപ്രിയത്വത്താൽ ഒരിക്കലും ധർമ്മത്തിന്റെ പാതയിൽനിന്ന് വ്യതിചലിക്കാത്തവന്.

597 നിവൃത്താത്മാ

സ്വഭാവേന വിഷയകാമങ്ങളിൽനിന്ന് നിവൃത്തമായ മനസ്സോടുകൂടിയ ആത്മാവ്.

598.സംക്ഷേപ്താ

സംഹാരസമയത്ത് വിസ്തൃതമായ പ്രപഞ്ചത്തെ മുഴുവനും സൂക്ഷ്മരൂപത്തിൽ സംക്ഷിപ്തമായി തന്നിൽ സംരക്ഷിക്കുന്നവൻ. ഒരിക്കലും ഭക്തരെ കൈവിടാത്തവൻ.

599.ക്ഷേമകൃത്ത്

ഉപാസകരുടെ ക്ഷേമത്തെ പരിരക്ഷണം ചെയ്യുന്നതില് സദാ തൽപ്പരന്.

600.ശിവ

സ്വനാമസ്മൃതിമാത്രേണ സർവ്വമംഗളം തരുന്ന ശിവൻ. സർവ്വപാപവിമോചനം തരുന്ന ശുദ്ധമുക്തസ്വരൂപം. ശിവനും വിഷ്ണുവും രണ്ടല്ല,ഒന്നാണ്. വാക്കിന്റെ അർത്ഥം,ഗുണം ഇവയാണ് നോക്കേണ്ടത്.

601 ശ്രീവത്സവക്ഷാ

വക്ഷസ്സിൽശ്രീവത്സചിഹ്നം ധരിച്ചവൻ.ശ്രീവത്സം വിഷ്ണുവിന്റെ മാറത്ത് രോമം ചുരുണ്ട് ഉണ്ടായ ചിഹ്നമാണ്.ഭൃഗുമുനി ത്രിമൂർത്തികളിലാർക്കാണ് കൂടുതല് ക്ഷമ എന്നു പരീക്ഷിക്കാന് ഉറങ്ങുന്ന വിഷ്ണുവിന്റെ മാറത്ത് ചവിട്ടിയപ്പോഴാണ് ഇതുണ്ടായത്. പിന്നീട് ഭൃഗുപുത്രിയായ ലക്ഷ്മിയേയും പിതാവു ചവിട്ടിയ ശ്രീവത്സചിഹ്നത്തോടൊപ്പം ഭഗവാൻ സദാ ധരിക്കുന്നു

.602 ശ്രീവാസ

ശ്രീ വസിക്കുന്ന വക്ഷസ്ഥലത്തോടുകൂടിയവൻ.

603 ശ്രീപതി

ശ്രീഭഗവതിയുടെ ഭർത്താവ്.അമൃതമഥനവേളയിൽ ദേവി പാലാഴിയിൽനിന്നുയർന്നപ്പോൾ,അവളെ ദേവാസുരന്മാരെല്ലാം കാമിച്ചു.ശ്രീദേവി തന്നെ കാമിക്കാത്തവനായ (നിഷ്കാമനാണ് വരേണ്യൻ) വിഷ്ണുവിനെ മാത്രം കാമിച്ചു മാലയിട്ടു. ആ സുന്ദരശരീരത്തിൽ താമരമാലയും കടക്കണ്ണുകൊണ്ടുള്ള മാലയും ഒന്നിച്ചു ചാർത്തി .അങ്ങനെ വിഷ്ണു ശ്രീപതിയായി.

604.ശ്രീമതാം വര

ശ്രീമാന്മാരില് വെച്ചു വരണീ.ൻ,ശ്രീദേവിയുടെ വരണമാല്യത്തിന് അർഹനായവന്. ശ്രീ അഥവാ ചീര് എന്നാല് തമിഴിൽ വാക്ക്. ഋഗ്,യജുർ,സാമലക്ഷണരൂപമായ സാക്ഷാത്പരാശക്തി.ബ്രഹ്മരുദ്രാദികളേക്കാൾ വരണീയനായി ശ്രീദേവി തെരഞ്ഞെടുക്കയാൽ അവരെക്കാളും ശ്രേഷ്ഠൻ.മാ ജാനകി കൈ പിടിച്ചതിനാലാണ് നീ ശ്രേഷ്ഠനായതെന്ന് ത്യാഗരാജസ്വാമി രാമനോടു പറയുന്നു. ആരും കൊതിക്കുന്ന വിദ്യാവിദ്യാസ്വരൂപിണിയായ സാക്ഷാൽ പരാശക്തി യാണ് വിഷ്ണുവിനെ വരേണ്യനെന്നു തെരഞ്ഞെടുത്തത് എന്നത് ശ്രേഷ്ഠത വർദ്ധിപ്പിക്കുന്നു.

*ഋച: സാമാനി യജൂംഷിഃസാഹി ശ്രീരമൃതാസതാം*(തൈ.ബ്രാഹ്മണം). വേദങ്ങളാണ് സജ്ജനങ്ങൾക്ക് അമൃതങ്ങളായ ശ്രീ (ധനം) തരുന്നത്.അങ്ങനെയുള്ള ദേവി (വിദ്യാരൂപിണി) തന്റെകൈപിടിച്ചുമാലയിട്ട് അനുരാഗവതിയായി വക്ഷസ്സിൽ ചേർന്നിരിക്കയാല് ശ്രീമതാം വര.

ശ്ലോകം 78.*ശ്രീദഃശ്രീശഃശ്രീനിവാസഃശ്രീനിധിഃശ്രീവിഭാവനഃ*
*ശ്രീധരഃശ്രീകരഃശ്രേയഃശ്രീമാൻ ലോകത്രയാശ്രയഃ*

605 ശ്രീദ

ഭക്തർക്ക് ശ്രീ തരുന്നവന്.

606.ശ്രീശ

ശ്രീയുടെ ഈശ്വരൻ

607 ശ്രീനിവാസ

ശ്രീ നിത്യവും ആരിലാണോ വസിക്കുന്നത് അവൻ

608 ശ്രീനിധി.

ശ്രീശബ്ദത്താൽ ശ്രീമന്തനെന്ന് ലക്ഷ്യമാക്കുന്നു. സർവ്വശക്തിമയിയായ ,അഖിലരാലും ആശ്രയിക്കപ്പെടുന്ന ശ്രീദേവി വിലമതിയാത്ത അമൂല്യനിധിയാണ്.അവളെ നിത്യം വക്ഷസ്സിൽ വെച്ച് സംരക്ഷിക്കുന്ന ശ്രീനിധി.

609.ശ്രീവിഭാവന

കർമ്മാനുരൂപമായ വിവിധങ്ങളായ ഐശ്വര്യങ്ങള് സർവ്വഭൂതങ്ങൾക്കും വിഭാവനം(സങ്കൽപ്പം) ചെയ്യുകവഴി നൽകുന്നവൻ.

610.ശ്രീധര

ശ്രീയെ ധരിക്കുന്നവൻ. ശ്രീ, ധര എന്ന് രണ്ടു പതിമാരോടുകൂടിയവൻ

611ശ്രീകര

സ്മരണം,സ്തുതി,അർച്ചന മുതലായവ കൊണ്ടു സന്തോഷിച്ച് ഉപാസകർക്ക് ശ്രീകരമായത് പ്രവർത്തിക്കുന്നവന്.

612.ശ്രേയ

മുക്തി. അനപായിസുഖാവാപ്തിലക്ഷണമായ ശ്രേയസ്സാണ് പരമാത്മാവിന്റഎ രൂപം. ആ മുക്തിസ്വഭാവം കൊണ്ട് ശ്രേയനാമം.

613.ശ്രീമാൻ.

ശ്രീയെ സ്വന്തമാക്കിയവൻ. അവളാണ് അവന്റെ ശക്തിയും തേജസ്സും വിവേകവും.

614.ലോകത്രയാശ്രയ

മൂന്നുലോകങ്ങൾക്കും ആശ്രയസ്ഥാനം

ശ്ലോകം 79.*സ്വക്ഷഃ സ്വംഗഃശതാനന്ദോനന്ദിർജ്യോതിർഗണേശ്വരഃ*
*വിജിതാത്മാ വിധേയാത്മാ സത്കീർത്തി ഛിന്നസംശയഃ*

615.സ്വക്ഷ

സുശോഭനമായ പുണ്ഡരീകാഭമായ അക്ഷങ്ങളോടുകൂടിയവന്(കണ്ണുകൾ)

616 സ്വംഗ

സുശോഭനമായ സുന്ദരമായ അംഗങ്ങളോടുകൂടിയവൻ.

617.ശതാനന്ദ

ഉപാധിഭേദമില്ലാത്ത ഏകമായ സാനേദേരപരമാനന്ദമാണ് ഭഗവാൻ.അതിനെ ഉപാധിഭേദങ്ങൾ ശതഭാഗമാക്കി,ശതരൂപയാക്കി വിഭജിച്ചവൻ.ഓരോ ഭാഗം ഓരോ രാഗരാഗിണി.ഓരോന്നിൽനിന്നും അനന്തം ആനന്ദതന്മാത്രകൾ വീണ്ടും വീണ്ടും വിഭജിച്ചു.ആ ആനന്ദതന്മാത്രകളുടെ കണം(മാത്ര) മാത്രം ഭുജിച്ചാണ് എല്ലാ ഭൂതങ്ങളും ഉപജീവനം കഴിക്കുന്നതും അവന്റെ ആനന്ദാനുഭവത്തെ ഊഹിച്ചറിയുന്നതും.

*ഏതസ്യൈവാനന്ദസ്യാന്യാനി ഭൂതാനി മാത്രാമുപജീവയന്തി (ബൃ.ഉപ).*

*618 നന്ദി*

പരമാനന്ദവിഗ്രഹമാകയാൽ നന്ദി.ശിവന്റെ ഋഷഭവാഹനം. സ്വതന്ത്രയായ ലക്ഷ്മി നന്ദിയെ ആരാധിച്ചു. അങ്ങനെ നന്ദി എന്ന കാമദേഹത്തിൽനിന്ന് കാമദേവനെ മകനായി നേടി . ആദ്യത്തെ കാമശാസ്ത്രകാരനായി നന്ദിയെ അറിയുന്നു.

*619* ജ്യോതിർഗ്ഗണേശ്വര

ജ്യോതിർഗ്ഗണങ്ങളുടെ നാഥന്. *തമേവഭാന്തമനുഭാതി സർവ്വം തസ്യ ഭാസാ സർവ്വമിദം വിഭാതി (മുണ്ഡകോപനിഷത്ത്). യദാദിത്യഗതം തേജഃ (ഗീത)*

അവന്റെ പ്രകാശം കൊണ്ട് സർവ്വം പ്രകാശിക്കുന്നു. ആദിത്യാന്തർഗ്ഗതമായ തേജസ്സ് അവന്റേതാണ്.പ്രകാശിക്കുന്ന സർവ്വ ഗണങ്ങൾക്കും അവനാണ് ഗണേശ്വരൻ,ഗണപതി.

*620* വിജിതാത്മാ

മനസ്സിനെ ജയിച്ചവൻ.

621അവിധേയാത്മാ

സ്വസ്വരൂപത്തിനല്ലാതെ ആർക്കും വിധേയനാക്കാനാവാത്തവന്.മോക്ഷംകൊണ്ടല്ലാതെ ആർക്കും അവന്റെ സ്വഭാവമോ സ്വരൂപമോ ഊഹിക്കാനാവില്ല.മോക്ഷമാകട്ടെ,അവന്നു വിധേയനായാലേ ലഭിക്കുകയുമുള്ളു.ഇപ്രകാരം ആർക്കും വിധേയമല്ലാത്ത,എല്ലാവരേയും വിധേയരാക്കുന്ന വണങ്കാമുടി.

622 സത്കീർത്തി

സത്തായ,സത്യമായ,അവിഭാജ്യമായ കീർത്തിമണ്ഡലത്തോടുകൂടിയവൻ.പരാശക്തിയുടെ കൈ പിടിക്കയാൽ(പരാശക്തി കൈ പിടിക്കയാൽ)ആ ശ്രീചക്രമണ്ഡലത്തിന്റെ നിരുപമസുന്ദരവും സത്യവും ശിവവുമായ കീർത്തി മണ്ഡലം കീഴടക്കിയവൻ.

623.ഛിന്നസംശയ

കരതലാമലകംപോലെ സർവ്വവിദ്യയും സാക്ഷാത്കൃതമാകയാൽ,ഇനി ഒരു സംശയവും ഇല്ലാതായ സർവ്വജ്ഞപുരുഷൻ.

ശ്ലോകം 80 *ഉദീർണ്ണഃസർവ്വതശ്ചക്ഷുരനിശഃശാശ്വതസ്ഥിരഃ*

*ഭൂശയോ ഭൂഷണോ ഭൂതിർവ്വിശോകഃശോകനാശനഃ*

624.ഉദീർണ്ണ

സർവ്വഭൂതങ്ങളിൽനിന്നും സമുത്ഥാനം ചെയ്ത് അവക്കുപരി ഇന്ദ്രിയാതീയമായ അദൃശ്യമണ്ഡലത്തില് വിഹരിക്കുന്നവൻ.

625 സർവ്വതശ്ചക്ഷു

എല്ലായിടത്തും കണ്ണുകളുള്ളവൻ.സ്വചൈതന്യം കൊണ്ടുതന്നെ സർവ്വത്തിലും സർവ്വവും കാണുന്നവ ൻ.വിശ്വതശ്ചക്ഷു എന്ന് ശ്രുതി. ബോധപ്രകാശത്തിൽ ,അന്തർദൃഷ്ടിയിൽ,സർവ്വപ്രപഞ്ചവും സർവ്വവിദ്യയും സാക്ഷാത്കരിച്ച,തെളിഞ്ഞു പ്രകാശിച്ച സർവ്വജ്ഞന്.

626.അനീശ

അവനില്ലുപരി മറ്റൊരു ഈശ്വരനില്ലാത്തവൻ.

627.ശാശ്വതസ്ഥിര

ശാശ്വതമായ സ്ഥിതിശീലമുള്ളവൻ.അചലൻ.

628.ഭൂശയ

ലങ്കയിലേക്കുള്ള മാർഗ്ഗം അന്വേഷിക്കുന്ന കാലത്ത് കടലോരത്തെ മണ്ണില് (ഭൂമിയിൽ)ശയിച്ചവൻ. വിധവകളും വിധുരന്മാരുമാണ് ഭൂശയനം (വെറും തറയിലുറക്കം) പതിവ്. സീതയെ പിരിഞ്ഞ രാമൻവിധുരനാണ്.എന്നാൽ ഭൂശയനം ചെയ്യവേ മഹാവിഷ്ണുവായ അവൻ തന്റെ മറ്റൊരു പത്നിയായ ഭൂദേവിയുടെ മടിയിലാണ് കിടന്നത്.

629.ഭൂഷണ

സ്വേഛയാ താനവതരിക്കുമ്പോളൊക്കെ തന്റെ പ്രിയപത്നിയായ ഭൂമിക്ക് തന്റെ സ്പർശനത്താല് അലങ്കാരങ്ങള് ചാർത്തി, അവളെ കോൾമയിർക്കൊള്ളിക്കുന്നതിനാല് ഭൂഷണൻ. സ്ത്രീക്ക് അലങ്കാരം തനിക്കു പ്രിയപ്പെട്ടവന്റെ സ്പർശനമാകയാല് അവന്റെ ഓരോ വരവും ഭൂമിയെ ആനന്ദിപ്പിക്കുന്നു.

630.ഭൂതി

എല്ലാ സദ്ഗുണങ്ങളുടേയും ഭവനമാകയാൽ ഭൂതി,വിഭൂതി. സമസ്തവിഭൂതികളുടേയും കാരണമാകയാലും ഭൂതി.

631.വിശോക

വിഗതശോകൻ.ശോകം പോയവൻ.പരമാനന്ദരൂപൻ.

632 ശോകനാശനൻ.

സ്മൃതിമാത്രേണ ഭക്തരുടെ ശോകം നശിപ്പിക്കുന്നവൻ.

ശ്ലോകം 81.*അർച്ചിഷ്മാനർച്ചിതഃകംഭോ വിശുദ്ധാത്മാ വിശോധനഃ*

*അനിരുദ്ധോ അപ്രതിരഥഃ പ്രദ്യുമ്നോ അമിതവിക്രമഃ*

633.അർച്ചിഷ്മാന്.

പ്രകാശിക്കുന്ന അർച്ചിസ്സുകളായ സൂര്യചന്ദ്രാദികളും കൂടി ആരുടെ പ്രകാശത്താല് തിളങ്ങുന്നുവോ ,അർച്ചസ്സുകളിൽവെച്ച് അർച്ചിസ്സായ ആ ദേവൻ.

634.അർച്ചിത

സർവ്വലോകത്താലും വിരിഞ്ചാദികളാലും അർച്ചിക്കപ്പെടുന്നവൻ.

635.കുംഭ

ഒരു കുംഭത്തിലെന്നപോലെ അവനില് സർവ്വവും പ്രതിഷ്ഠിക്കപ്പെട്ടിരിക്കയാൽ കുംഭൻ.

636 വിശുദ്ധാത്മാ

ഗുണത്രയാതീതനാകയാൽ പരിശുദ്ധമായ ആത്മാവ്

637.വിശോധന

സ്തുതിമാത്രേണ പാപങ്ങളെല്ലാം നശിപ്പിക്കുന്നവൻ.

638.അനിരുദ്ധ

ചതുർവ്യൂഹങ്ങളില് നാലാമത്തെ വ്യൂഹം. നിരുദ്ധം(തടസ്സം) ഇല്ലാത്തവൻ. പ്രദ്യുമ്നപുത്രന്റെ നാമം.

639.അപ്രതിരഥ

പ്രതിരോധിക്കാൻ ധൈര്യമുള്ള ഒരു പ്രതിപക്ഷം ഇല്ലാത്തവൻ.

640 പ്രദ്യുമ്നന്

*പ്രകൃഷ്ടം ദ്യുമ്നം ദ്രവിണമസ്യേതി പ്രദ്യുമ്നഃ*

ധാരാളം ധനമുള്ളവൻ.രുഗ്മിണീപുത്രനായി ജനിച്ച കാമദേവൻ. ചതുർവ്യൂഹങ്ങളിലുള്ള മൂർത്തി

641.അമിതവിക്രമ

അമിതവും അതുല്യവുമായ വിക്രമമുള്ളവൻ

*ശ്ലോകം 82.കാലനേമിനിഹാ വീരഃശൌരിഃശൂരജനേശ്വരഃ*

*ത്രിലോകാത്മാ ത്രിലോകേശഃകേശവഃകേശിഹാ ഹരിഃ*

642.കാലനേമിനിഹാ

ഹിരണ്യകശിപുവിന്റെ വംശജനായ കാലനേമി എന്ന അസുരനെ വധിച്ചവൻ. കാലചക്രത്തിന്റെ നേമി (തണ്ട്) ഒടിച്ചവൻ.കാലചക്രത്തെ പ്രവർത്തിപ്പിക്കുന്നവന്. കാലനേമി കംസനായി ജനിച്ചപ്പോൾ, കംസവധം ചെയ്ത കൃഷ്ണൻ.

643.വീര

വീരപുരുഷൻ.നാമം 658 നോക്കുക.

644 ശൌരി

ശൂരന്റെ കുലത്തിൽ ജനിച്ച ശൂരൻ.

645 ശൂരജനേശ്വര

ശൂരന്മാരായ എല്ലാവർക്കും ,യുദ്ധോത്സുകരായ ദേവന്മാർക്കും ശൂരകുലക്കാരായ യാദവജനതക്കു മുഴുവനും ഈശ്വരന്.

646.ത്രിലോകാത്മാ

മൂന്നുലോകങ്ങൾക്കും അന്തര്യാമി. അവനിൽനിന്ന് വിഭിന്നമായി ത്രിലോകങ്ങൾക്കും നിലനിൽപ്പില്ല.

647.ത്രിലോകേശ

മൂന്നുലോകങ്ങളും അവന്റെ ആജ്ഞാനുസാരം താന്താങ്ങളുടെ കർമ്മങ്ങളില് വർത്തിക്കുന്നതിനാല് ത്രിലോകേശന്.

648.കേശവ

*കേശസംജ്ഞിതാഃസൂര്യാദിസംക്രാന്താ അംശവഃതദ്വത്തയാ കേശവഃ*

*അംശവോ യേ പ്രകാശന്തേ മമൈതേ കേശസംജ്ഞിതഃ*

*സർവ്വജ്ഞാ കേശവം തസ്മാദ് മാമാഹുദ്വിജസത്തമാ*

*തേനകേശവനാമാഹം ഖ്യാതോ ലോകേ യുഗേയുഗേ(മഹാഭാരതം)*

സൂര്യരശ്മികളാണ് അവന്റെ മുടി. അതുകൊണ്ട് കേശവനാമം. എന്റെ കേശങ്ങളുടെ അംശങ്ങളാലാണ് പ്രകാശിക്കുന്ന സൂര്യാദികൾ പ്രകാശിക്കുന്നത്. അതുകൊണ്ട് സർവ്വജ്ഞരായ ദ്വിജസത്തമര് എന്നെ കേശവനെന്നു വിളിക്കുന്നു. കേശവനാമത്തിൽ യുഗയുഗങ്ങളായി ലോകത്തില് ഞാന് അറിയപ്പെടുന്നു.

*ബ്രഹ്മവിഷ്ണുശിവാഖ്യാ ശക്തയഃകേശസംജ്ഞിതഃ*

ബ്രഹ്മാവ് ,വിഷ്ണു,ശിവനെന്നീ ത്രിമൂർത്തികളുടെ ശക്തികള്(മഹാസരസ്വതി,മഹാലക്ഷ്മി,മഹാകാളി) കേശമെന്നറിയപ്പെടുന്നു. അവരുടെ നാഥനാകയാൽ കേശവൻ. *ത്രയകേശിന്*(ഋ.സം) *മത്കേശീ വസുധാതലേ*(വിഷ്ണുപുരാണം) ഇവയിലും കേശി ശക്തിപര്യായമായി പ്രയോഗിക്കുന്നു. ഹരിവംശത്തിലെ ശിവവാക്യം- ക എന്നാല് ബ്രഹ്മം.ക എന്ന നാമത്തിൽ സർവ്വദേഹികൾക്കും ഈശനാണ് ഞാൻ. ബ്രഹ്മാവും ഞാനും നിന്റെ അംശസംഭൂതങ്ങളാണ്.അതിനാൽ നീ കേശവനാമം വഹിക്കുന്നു.23ആം നാമാർത്ഥത്തോടു ചേർത്ത് വായിക്കുക.എല്ലാ സുകുമാരകലകളും ദേവിയുടെ

അഴിച്ചിട്ട മുടിയിൽനിന്നുണ്ടായതിനാല് കൈശികീവൃത്തിയായി ഭരതമുനി പറയുന്നു. മോഹിനീവേഷമെടുത്ത വിഷ്ണുവിൽനിന്ന് മോഹിനിയാട്ടവും(നൃത്തം) സംഗീതവും ജനിച്ചു

649.കേശിഹാ

കേശി എന്ന അസുരനെ കൃഷ്ണാവതാരകാലത്ത് വധിച്ചവൻ.

650.ഹരി

സംസാരത്തെ അതിന്റെ കാരണബീജങ്ങളോടൊപ്പം നശിപ്പിക്കുന്നവൻ. സഹേതുകസംസാരം ഹരതി ഇതി ഹരി . സർവ്വഹൃദയങ്ങളേയും ഹരിക്കുന്നവന്,ഹൃദയഹാരിത്വം കൊണ്ട് ഹരി.

ശ്ലോകം 83.*കാമദേവഃകാമപാലഃകാമീ കാന്തഃകൃതാഗമഃ*
*അനിർദ്ദേശ്യവപുർവിഷ്ണുര്വ്വീരോ അനന്തോ ധനഞ്ജയഃ*

651 കാമദേവ

ധർമ്മാദിപുരുഷാർത്ഥചതുഷ്ടയം കാമിക്കുന്നവർക്ക് കാമവർഷിയായി അഭീഷ്ടം സാധിച്ചുകൊടുക്കുകയാല് കാമദേവൻ.സൌന്ദര്യാതിശയത്താല് കാമദേവനെ വെല്ലുന്നതിനാലും രതിയെ വളർത്തുന്നതിനാലും കാമദേവനാമം.

652.കാമപാല

കാമങ്ങൾ സാധിക്കാനായി ശ്രമിക്കുന്നവരുടെ ധർമ്മാനുസൃതമായ കാമങ്ങളെ സാധിപ്പിക്കുന്നവൻ. കാമങ്ങളെ സംരക്ഷിക്കുന്നവൻ. സംസാരവൃക്ഷത്തെ പോഷിപ്പിക്കുന്നവൻ. കാമങ്ങളെ പോഷിപ്പിക്കുന്നത് സംസാരവൃക്ഷം നിലനിർത്താനും വംശങ്ങളെ നിലനിർത്താനുമാണ്.

653.കാമി

കാമമുള്ളവൻ.പൂർണ്ണകാമസ്വഭാവത്വ കൊണ്ടാണ് ഈ നാമം. സമ്പൂർണ്ണകാമനായ പുരുഷൻ.




654.കാന്ത

അഭിരൂപതമമായ രൂപം ധരിക്കുകയാൽ കാന്തംപോലെ ആകർഷിക്കുന്നവൻ. കാമോപമസൌന്ദര്യത്താല് കാന്താസക്തി വളർത്തുന്നവന്.രണ്ടുപരാർദ്ധം കഴിയുമ്പോള് ബ്രഹ്മാവിന്റെ (കാ ബ്രഹ്മാ)അന്തം (അവസാനം) അഥവാ ഒരു ബ്രഹ്മയുഗം അവസാനിപ്പിക്കുന്നവൻ. ബ്രാഹ്മിലിപിയിലെ കകാരം 90 ഡിഗ്രിയിൽ,പരസ്പരം ഛേദിക്കുന്ന രണ്ടു രേഖകളാണ്. (യുഗപദ് ആയ രണ്ടുരേഖ) ഒരുരേഖ വിഷ്ണു,മറ്റേത് ലക്ഷ്മി. (ബൃഹദ്സാമം,രഥന്തരസാമം) അവ പരസ്പരം കാന്താസക്തിയാൽ (Electromagnetic force) വേർപിരിയാനാവാത്ത വിധം ബന്ധിതമായി ഭ്രമണം ചെയ്തിട്ടാണ് ധർമ്മചക്രപ്രവർത്തനം. നാഭി മകരം,കർക്കിടകം (ഉത്തരായനദക്ഷിണായനരേഖ),വിഷുവത് മേഷതുലാരേഖയും സംഗമിക്കുന്ന ബിന്ദു. ഇവർ പരസ്പരം കാന്താസക്തി കാട്ടുന്നു എന്ന് ജ്യോതിഷപ്രകാരവും തന്ത്ര,മന്ത്ര,വൈദിക, ഋതുധർമ്മ, സംഗീതശാസ്ത്രാദികളാലും നിർണ്ണയിക്കപ്പെട്ടിരിക്കുന്നു.

655.കൃതാഗമ

ആഗമങ്ങളുടെ കർത്താവ് .ശ്രുതിസ്മൃത്യാദി ലക്ഷണയുക്തമായ വിദ്യയുടെ രചയിതാവ്. വേദം,ശാസ്ത്രം,കലകൾ മുതലായ വിജ്ഞാനം സർവ്വവും ഭഗവാനാണ്. അവയുടെ രചയിതാവും സംരക്ഷകനുമാണ്.

656.അനിർദ്ദേശ്യവപു.

ത്രിഗുണാതീതമായ ശരീരമാകയാൽ ഒരാൾക്കും ലക്ഷണം നിർദ്ദേശിക്കാനാവുന്നില്ല. വർണ്ണനാതീതമായ ശരീരം ധരിച്ചവൻ.

657.വിഷ്ണു

രോദസി(പശ്ചിമചക്രവാളം)മുഴുവനും വ്യാപിച്ച കാന്തിയുടെ ആധിക്യത്താല് വിണ്ണിനെ മുഴുവനും ശോഭിപ്പിക്കുന്നവൻ. സർവ്വവ്യാപിയായ നിർവൃതിസ്വരൂപം.

*വ്യാപ്തേ മേ രോദസിചാർത്ഥ കാന്തിരഭ്യധികസ്ഥിതാഃ*

*ക്രമണാച്ചാപ്യഹം പാർത്ഥ വിഷ്ണുരിത്യഭിസംജ്ഞിതഃ*(മ.ഭാ.ശാന്തിപർവ്വം)

വേദത്തിൽ ഉഷസ്സിന് എതിർഭാഗത്തുനില്ക്കുന്നസന്ധ്യയാണ് രോദസി.അതായത് ,സൂര്യാസ്തമയകാലത്തെ പശ്ചിമചക്രവാളത്തിലെ പോക്കുവെയിൽ വീഴുന്ന ഭാഗം. നേരത്തെ വരുണൻ,വാരുണി,വൃദ്ധനും പക്വതവന്നവനുമായ സൂര്യൻ, അവന്റെ വിദ്യാരൂപിണിയായ ദേവി സരസ്വതി,വൈരാജമെന്ന ഗോലോകം എന്നിവയെക്കുറിച്ചു പറഞ്ഞു.സാമഗായകനായ വിഷ്ണുവും അവന്റെ ദേവിയായ സരസ്വതിയും പശ്ചിമസാഗരത്തിൽഒന്നിച്ചുകാണപ്പെടുന്ന വൈഷ്ണവശക്തികളാണ്. ഉഷസ്സിലെ ഉദയഭാനുശിശുവാണ്. മദ്ധ്യാഹ്നത്തിലെ സൂര്യൻ തപിപ്പിക്കുന്നവനും. സർവ്വവിഭൂതികളോടുംകൂടി സർവ്വമഹത്വാതിശയത്തോടും കൂടി,സമ്പൂർണ്ണപുരുഷനായി സായംസന്ധ്യയില് (മാലൈ പൊഴുത്)കാണപ്പെടുന്ന അതിസുന്ദരനും കാന്തിമാനുമായ സൂര്യനാരായണന്റെ നാമമാണ് വിഷ്ണു. മറയാറായി എന്നു കേഴുന്ന രോദസീവേളയിൽ,വിഷ്ണുവും സരസ്വതിയും പരസ്പരം മറന്നു വിലയിക്കുന്ന മുഹൂർത്തത്തെ ഏറ്റവും മധുരവും സുന്ദരവുമായ സാഹിത്യം കൊണ്ടും സംഗീതംകൊണ്ടും (വൈദികലൌകികങ്ങളായ) പ്രകീർത്തിക്കുന്നു.

658 വീര

അവൻ അതിവേഗം ഗമിക്കുന്ന ഗമക,ഗതി(ഗമന)ശീലം കാട്ടുന്നു. ദ്രുതതാളത്തിലാണവന്റെ യാത്ര. *വീ ഗതിപ്രജനകാന്ത്യസനയാദനേഷു* എന്ന് ധാതുപാഠം. എങ്ങോട്ടാണ് ഈ ദ്രുതഗതിയിലുള്ള ചടുലതാളം. വീ എന്ന ധാതു ഗതിശീലം, പ്രജനനം (സൃഷ്ടികർമ്മം,മൈഥുനം)കാന്തി,സ്ഥിതി,ഖാദനം(ഭക്ഷണം) ഇവയെ കുറിക്കുന്നു.ഇവയിലെല്ലാം വീര്യം കാണിക്കുന്നവൻ. ഇവ കൊണ്ട് എല്ലാം നേടുന്നു. ഇപ്രകാരം ഏറ്റവും ഉത്തമമായ എല്ലാം സംസ്കാരസ്മൃതികളിൽനിന്ന് സൃഷ്ടിച്ച് മുളപ്പിച്ച്,അടുത്ത തലമുറയിലേക്ക് തിരക്കിട്ടു കൈമാറുന്ന സമയമാകയാലും ,ഇനി അധികനേരം ബാക്കിയില്ല എന്ന ബോധത്താൽ, വേഗം തന്റെ കാന്തയുമായി രമിക്കുന്നതിനാലും, ആസ്വദിക്കാൻ ബാക്കിവെച്ചതെല്ലാം ആസ്വദിക്കുന്നതിനാലും ഏറ്റവും മനോഹരം. ശാന്തം,മധുരം. ലോകകല്യാണകരം. ഈ സമയത്തെ അവന്റെ വൈരാജസാമഗാനം.

659.അനന്ത

വ്യാപ്തിത്വം,നിത്യത്വം,സർവ്വാത്മത്വം ഇവയാല് ദേശകാലവസ്തുക്കളായി പരിഛിന്നമാക്കാത്ത അപരിഛിന്നം അനന്തൻ. *സത്യം ജ്ഞാനമനന്തം ബ്രഹ്മഃ* എന്ന് തൈത്തിരീയോപനിഷത്ത്.

*ഗന്ധർവ്വാപ്സരസഃസിദ്ധാഃ കിന്നരോരഗചാരണഃ*

*നാന്തം ഗുണാനാം ഗഛന്തി തേനാനന്തോയമവ്യയഃ* (വിഷ്ണുപുരാണം).

പൂർണ്ണകാമനായി പൂർണ്ണായുസ്സുതികഞ്ഞ ഗംഭീരോദാത്തനായ വിഷ്ണുപരമാത്മന്റെയും അവന്റെ ദേവി സരസ്വതിയുടേയും ഗുണങ്ങൾക്ക് അവസാനമില്ല. അന്തമില്ല. അവ പാടാൻ ഗന്ധർവ്വന്മാർക്കും അപ്സരസ്സുകൾക്കും സിദ്ധകിന്നരഉരഗചാരണർക്കും വാക്കുകളില്ല,രാഗങ്ങളുമില്ല. അത്രയും അനന്തമഹിമാവോടുകൂടിയ അവ്യയരൂപന്റെ നാമം അനന്തന്.

660.ധനഞ്ജയൻ

ഏതൊരുവൻ ദിഗ്വിജയവേളയില് ഒട്ടേറെ ധനം ശേഖരിച്ചുവോ,അവനാണ് ധനഞ്ജയൻ. (അർജ്ജുനപര്യായം) പാണ്ഡവന്മാരിൽ ഞാന് അർജ്ജുനനാണ് (ഗീത).നരനാണ് അർജ്ജുനൻ. മൂന്നാമത്തെ പദമെടുത്തുവെച്ച് ദിഗ്വിജയിയായി സർവ്വൈശ്വര്യവാനായി നിൽക്കുന്ന വിശ്വജിത്തായ ത്രിവിക്രമന്റെ പര്യായവുമാണ്. വിദ്യാധനം സർവ്വധനാല് പ്രധാനം. വിദ്യാദേവിയെ പൂർണ്ണമായറിയുന്നത് ഈ തൃതീയപാദത്തിലാകയാല് ഷഷ്ടിപൂർത്തി (60 വയസ്സ്)കഴിഞ്ഞ് സർവ്വജ്ഞനായ വിദ്വാനായ നരനെ സൂര്യോപമനായി വിവരിക്കുകയാണ് ഈ ശ്ലോകം.

ശ്ലോകം 84 *ബ്രാഹ്മണ്യോ ബ്രഹ്മകൃത് ബ്രഹ്മാ ബ്രഹ്മബ്രഹ്മവിവർദ്ധനഃ*

*ബ്രഹ്മവിദ് ബ്രാഹ്മണോ ബ്രഹ്മീ ബ്രഹ്മജ്ഞോ ബ്രാഹ്മണപ്രിയഃ*

661. ബ്രാഹ്മണ്യം

ബ്രഹ്മത്തിന്റെ സുഹൃത്ത്.ഹിതകാരി.വിപ്രന്മാർക്ക് വേദജ്ഞാനം ബ്രഹ്മസംജ്ഞിതമാണ്.അങ്ങനെയുള്ള വേദ(ബ്രഹ്മ)ജ്ഞാനത്തിന്റെ പരിപൂർണ്ണതയില് വേദവിഹിതമായ ജീവിതം നയിക്കുകയാല് ബ്രഹ്മഹിതകാരി.

662 ബ്രഹ്മകൃത്

ബ്രഹ്മനെ സൃഷ്ടിച്ച വേദകർത്താവായ ഋഷി.തപസ്സ് ആദിയായ കർതൃത്വത്താല് ബ്രഹ്മജ്ഞാനം ജനിപ്പിച്ചവൻ.പ്രകൃതി(പ്രകൃതി തന്നെയാണ് ബ്രഹ്മം)സംരക്ഷിക്കയാൽ ബ്രഹ്മത്തിന്റെ ധർമ്മം ചെയ്യുന്നവൻ.വിദ്യയെ സംരക്ഷിക്കുകയാല് ബ്രഹ്മത്തിന്റെ ധർമ്മം അനുഷ്ഠിക്കുന്നവൻ.ബ്രഹ്മധർമ്മാനുഷ്ഠാനത്താല് ബ്രഹ്മമായിത്തന്നെ ഭവിച്ചവന്.

663.ബ്രഹ്മാ

ബ്രഹ്മാത്മനാ സർവ്വവും സൃഷ്ടിക്കുന്നവൻ.ബ്രഹ്മാവ്.

664.ബ്രഹ്മ

ബൃഹത്വം,ബൃംഹണത്വം ഇവയാൽ സത്യാദിലക്ഷണമുളളവൻ.ബ്രഹ്മം.

*പ്രത്യസ്തമിദഭേദം യത് സത്താമാത്രമഗോചരം*

*വചസാമാത്മസംവേദ്ധ്യംതജ്ജ്ഞാനം ബ്രഹ്മസംജ്ഞിതം*(വിഷ്ണുപുരാണം).

ഏതൊരുവിജ്ഞാനത്താൽ സർവ്വഭേദഭാ വനകളും ശമിച്ച് സമ്പൂർണ്ണഅദ്വൈതതന്മയത (ലയനം)സാധിക്കുന്നുവോ അത്. സത്താമാത്രവും അഗോചരവും വാക്കിന് ഗ്രഹിക്കാനാവാത്തതും ആയ ശുദ്ധസത്യസ്വരൂപം .ഏതൊന്ന് സ്വാത്മാവി ൽമാത്രം അനുഭവവേദ്യമാകുമോ ,ഏതൊന്നിനെ പറയാന് വാക്കുകളില്ലയോ ആ പരമസത്യം.663ആം നാമം ബ്രഹ്മാ (സ്രഷ്ടാവ്)എന്നും 664ആം നാമം ബ്രഹ്മ എന്നുമാണ്.ബ്രഹ്മാവും ബ്രഹ്മവും വ്യത്യസ്തഗുണമുളള പ്രതിഭാസങ്ങളെന്നു ധരിക്കണം. ബ്രഹ്മം ആത്യന്തികസത്യമാണ്.(ultimate reality)ബ്രഹ്മാവ് അതിന്റെ സർഗ്ഗശക്തി (creative principle) മാത്രമാണ്. രണ്ടും ഗുണധർമ്മങ്ങളാല് വ്യത്യസ്തമാണ്,എങ്കിലും അദ്വൈതവുമാണ്.

665.ബ്രഹ്മവിവർദ്ധന

തപസ്സ് മുതലായവയാൽവീണ്ടും വീണ്ടും വർദ്ധിപ്പിക്കാവുന്നതാണ് ബ്രഹ്മതേജസ്സ്,ബ്രഹ്മവർച്ചസം.അതിനാൽ ബ്രഹ്മവിവർദ്ധനന്.

666.ബ്രഹ്മവിത്

വേദവും വേദാർത്ഥവും യഥാവിധി മനസ്സിലാക്കിയവൻ.ബ്രഹ്മജ്ഞാനം ലഭിച്ചവൻ.

667.ബ്രാഹ്മണ

ബ്രാഹ്മണാത്മനാ സർവ്വവേദങ്ങളേയും പ്രവചനം (സ്വാദ്ധ്യയം)ചെയ്ത് ഭാഷ്യങ്ങളാലും മറ്റും അദ്ധ്യാപനം നടത്തുന്നവൻ.അദ്ധയനം,അദ്ധ്യാപനം എന്ന ബ്രാഹ്മണധർമ്മം ചെയ്യുന്നതില് മാത്രം നിർവൃതി കാണുന്നവനാണ് സത്വഗുണപ്രധാനിയായ ബ്രാഹ്മണൻ.

668 .ബ്രഹ്മി

ബ്രഹ്മസംജ്ഞിതമായ ശേഷഭൂതങ്ങളെയെല്ലാം (വേദമൊഴിച്ചുളള മറ്റു ശാസ്ത്രാദികൾ)നേടിയ വിദ്യോപാസകൻ. (വേദാംഗാദികൾ,പുരാണേതിഹാസങ്ങളെന്നിവ)

669.ബ്രഹ്മജ്ഞ

ബ്രഹ്മത്തെ സ്വാത്മഭൂതമായി അറിഞ്ഞവന്.ബ്രഹ്മാനുഭവം സിദ്ധിച്ചവനാണ് ബ്രഹ്മജ്ഞാനി. പുസ്തകപണ്ഡിതനല്ല.

670ബ്രാഹ്മണപ്രിയ

ബ്രാഹ്മണന്മാർക്ക് പ്രിയങ്കരന്.പാപംചെയ്തവനാണെങ്കിലും ബ്രാഹ്മണന്റെ പ്രീതിയാൽ പാപം നശിക്കും.കാരണം ബ്രാഹ്മണൻ പഠിക്കുകയും പഠിപ്പിക്കുകയും മാത്രം ചെയ്യുന്ന വിഷ്ണുപ്രിയനും നിഷ്കളങ്കനുമാണ്.(കർമ്മംകൊണ്ടാണ് ബ്രാഹ്മണത്വം.)ഇപ്രകാരം ജീവിക്കുന്ന സാത്വികനെ വധിക്കുകയോ,ശപിക്കുകയോ,നിന്ദിക്കുകയോ ചെയ്താൽ അത് പാപമായിത്തീരുന്നു(ഗുരുനിന്ദ).അത്തരക്കാർഗുരുവിന്റെ മനസ്താപമാകുന്ന കാട്ടുതീയില് ദഹിച്ചുപോകുന്നു.ഈശ്വരനാല് ശിക്ഷിക്കപ്പെടുന്നു എന്ന് ഭഗവദ്വചനം.

*യം ദേവം ദേവകീദേവീവസുദേവാദജീജനത്*

*ഭൌമസ്യ ബ്രഹ്മണോഗുപ്ത്യൈദീപ്തമഗ്നിമിവാരണി*(മഹാഭാരതം)

വസുദേവനിൽനിന്ന് ദേവകീദേവിയാൽ ഗർഭം ധരിക്കപ്പെട്ട ആ ദേവൻ,രണ്ട് അരണികളിൽ ഒളിഞ്ഞിരിക്കുന്ന ദീപ്തമായ അഗ്നിപോലെഭൂമിയിലെ ബ്രാഹ്മണരെ (ഗുരുശിഷ്യപരമ്പരകളെ,വേദത്തെ, വാക്കിനെ,ഭൂമിയെ, ധർമ്മിഷ്ഠരെ,പശുക്കളെ)സംരക്ഷിക്കാനായി ജനിച്ചു. ധർമ്മസംരക്ഷണത്താലാണ് ബ്രാഹ്മണപ്രിയത്വം. ബ്രാഹ്മണത്വവും . ജന്മത്താലല്ല.

ശ്ലോകം 85. *മഹാക്രമോ മഹാകർമ്മാ മഹാതേജാ മഹോരഗാഃ*

*മഹാക്രതുർമഹായജ്വാമഹായജ്ഞോമഹാഹവിഃ*

671. മഹാക്രമ

*ശംനോവിഷ്ണുരുരുക്രമഃ*(തൈ.ഉപ)

ക്രമതാളത്തിലുളള പദവിക്ഷേപംകൊണ്ട് മഹാക്രമൻ.പൂർവ്വാഹ്നംമുതൽസായാഹ്നംവരെ പാദക്രമംകൊണ്ട് ഭൂമിയില് ധർമ്മവും സത്യവും നന്മയും ഭക്തിയും പുലരാനുളള യജ്ഞമാണ് ആ സഞ്ചാരം.അതിനാൽ ഓരോരോ പദവും കൃത്യമായി അളന്നാണ് വിന്യാസം.

672.മഹാകർമ്മാ

ജഗദുൽപ്പത്തി മുതലായ മഹദ്കർമ്മങ്ങളനുഷ്ഠിക്കുന്നവൻ.മറ്റുളളവർക്ക് ജ്ഞാനം ജനിപ്പിക്കുന്ന കർമ്മങ്ങള് ചെയ്യുന്നവൻ.

673.മഹാതേജ

മഹാതേജസ്വിയായ വിഷ്ണുവിന്റെ തേജസ്സിനാൽ മറ്റു പ്രകാശഗോളങ്ങള് തിളങ്ങുന്നു. ആരാൽ സൂര്യന് തപിക്കുന്നു വോ,ആരുടെ തേജസ്സാണോ ആദിത്യഗതമായി അവനെ പ്രകാശിപ്പിക്കുന്നത്,ആ തോജസ്സുകളുടെ തേജസ്സാണ് വിഷ്ണു. ശൌര്യം,വീര്യം,പ്രാഗത്ഭ്യം,ബുദ്ധി,കരുണ,ധർമ്മം,സത്യം,പരാക്രമം,വിദ്യ മുതലായ അനേകം ശോഭയേറിയ അലങ്കാരങ്ങളാൽ സ്വതേജസ്സ് വർദ്ധിപ്പിച്ചിരിക്കയാലും മഹാതേജസ്വി.

674 മഹോരഗം

മഹാനാഗം.*സർപ്പാണാമസ്മി വാസുകി*.വാസുകി എന്ന മഹാനാഗം.ആരെ വടമാക്കി, മന്ദരത്തെ മത്താക്കി പാലാഴികടഞ്ഞ് അമൃതമെടുത്തുവോ ,ആ ദിവ്യനാഗമാണ് വാസുകി. ഇത് സർപ്പാരാധകരായ കുടുംബങ്ങളിൽ,സ്ത്രീക്കും പുരുഷനും കൊടുക്കാറുള്ള നാമമാണ്. സർപ്പക്കാവുകളില് ആരാധിക്കുന്ന നാഗരാജരൂപമാണ്.

675 മഹാക്രതു

ക്രതു യജ്ഞം.മഹാക്രതു മഹായജ്ഞം.അശ്വമേധം ഒരു മഹായജ്ഞമാണ്.മഹാവിഷ്ണു സ്വയം മഹായജ്ഞസ്വരൂപമാണ്.(മനുവചനം)യജ്ഞവരാഹമൂർത്തിയെ യജ്ഞസ്വരൂപമായി ആരാധിക്കുന്നു.

676മഹായജ്വാ

മഹായജ്ഞങ്ങൾ നടത്തുന്നത് തന്റെ ഗുണത്തിനല്ല.ലോകസംഗ്രഹാർത്ഥമാണ്. അതിനാൽ മഹായജ്വാവ്.(യജ്വാവ് യജിക്കുന്നവൻ).

677.മഹായജ്ഞ

ജപയജ്ഞമാണ് യജ്ഞങ്ങളിൽവെച്ച് മഹത്ത്. *യജ്ഞാനാം ജപയജ്ഞോസ്മി*. സഹസ്രനാമജപയജ്ഞം അക്കാരണത്താൽ വിഷ്ണുതന്നെയാണ്.

678.മഹാഹവി

സർവ്വപ്രപഞ്ചവും ബ്രഹ്മത്തില് താദാത്മ്യതയാല് ഹോമിക്കപ്പെടുകയാല് മഹാഹവിസ്സ്.ആർക്ക് മഹത്തായ ഹവിസ്സുകൾ സമർപ്പിക്കപ്പെടുന്നുവോ ,അവനെന്ന അർത്ഥത്തില് ബഹുവ്രീഹിസമാസത്തിലും മഹാക്രതു മുതലായ യജ്ഞപര്യായങ്ങൾ എടുക്കാവുന്നതാണ്.

ശ്ലോകം 86.*സ്തവ്യഃസ്തവപ്രിയഃസ്തോത്രം സ്തുതിഃസ്തോതാ രണപ്രിയഃ*
*പൂർണ്ണഃ പൂരയിതാ പുണ്യഃപുണ്യകീർത്തിരനാമയഃ*

679.സ്തവ്യ

സർവ്വരാലും സംസ്തുതിക്കപ്പെടുന്നവൻ.ആരെയും സ്തുതിക്കാത്തവൻ.സ്തുതിക്കേണ്ടവൻ ,ഈശ്വരൻ.

680സ്തവപ്രിയ

സ്തവം കേൾക്കാനിഷ്ടമുള്ളവൻ,രസികൻ.

681.സ്തോത്രം

ഗുണസങ്കീർത്തനാത്മകമായ സംഗീതം,പാട്ട്,സ്തുതി.

682.സ്തുതി

സ്തവനക്രിയ.സ്തോത്രം പാടുക എന്ന ക്രിയ.

683.സ്തോതാ

സ്തുതിക്കുന്നവൻ(ഗായകൻ). രസികനും ഗായകനും ഗീതവും പാടുന്ന ക്രിയയും പാടപ്പെടുന്ന ഈശ്വരനും ഒന്നാവുന്ന സമ്പൂർണ്ണലയനത്തിന്റെ അദ്വൈതമാണ് ഈ വരികളിലുള്ള നാമങ്ങളില് കാണുന്നത്.

684.രണപ്രിയ

യുദ്ധത്തിൽ പ്രിയമുള്ളവൻ.ധർമ്മാധർമ്മയുദ്ധത്തില് പഞ്ചായുധങ്ങളേന്തി(ശംഖം,ചക്രം,ഗദ,നാന്ദകം, ശാർങ്ഗമെന്ന വില്ല്) ധർമ്മരക്ഷണം ചെയ്യുന്നു. സംസാരസംരക്ഷണത്തിന് രതിക്രീഡയിൽ പഞ്ചസൂനബാണമേന്തിയും മന്മഥയുദ്ധം ചെയ്യുന്നു.

685 പൂർണ്ണ

സകലകാമങ്ങളും സർവ്വശക്തികളും സർവ്വതേജസ്സും അവനിലിരിക്കയാല് സദാ പൂർണ്ണന്.

686പൂരയിതാ

കേവലം പൂർണ്ണനാണ് താനെങ്കിലും ,സർവ്വർക്കും സമ്പത്തുനൽകി അവരെയെല്ലാം പൂരിപ്പിച്ച് പൂർണ്ണരാക്കുന്നതിൽ തൽപ്പരൻ. പരാർത്ഥം ധർമ്മം ചെയ്യുന്നവൻ.പരോപകാരി.നിസ്വാർത്ഥി.

687.പുണ്യ

നിസ്വാർത്ഥധർമ്മം പുണ്യമാണ്.പുണ്യപുഞ്ജമായ ഭഗവാനെ ഒരുമാത്ര സ്മരിച്ചാൽപോലും സർവ്വപാപവും (കന്മഷവും) തീരും. അതിനാൽ പുണ്യനാമം.

688.പുണ്യകീർത്തി.

അവന്റെ കീർത്തി(കീർത്തനം)പാടുന്നവൻ പുണ്യകീർത്തിയായിത്തീരുന്നു. പുണ്യശാലിയെന്ന് കീർത്തി കേൾക്കുന്നു. നൃപന്മാർ(സ്വയം പാടാനറിയാത്തവർ) ഈ കീർത്തി കേൾക്കാനായി,ഉത്തമഗായകരെ സദസ്സിൽ വരുത്തി പാടിച്ച്, ആദരിക്കുന്നു.രാജവംശങ്ങളിൽ ജ്യേഷ്ഠന് രാജ്യം ഭരിക്കുമ്പോള് അനുജന് ധ്യാനനിരതനായി ജ്ഞാനിയായി ,പുണ്യ ശ്ലോകനായി,പുണ്യകീർത്തിയായി കീർത്തനംപാടി നടക്കുക പതിവാണ്. സൂര്യചന്ദ്രാഗ്നികുലങ്ങളിലും ബ്രാഹ്മണ, ബ്രഹ്മ ക്ഷത്ര,വൈശ്യശൂദ്രാദികളിലുമൊക്കെ ഒരാൾ പാരമ്പര്യമനുസരിച്ച് കുലത്തൊഴിലുചെയ്യുകയും ഒരാള്ഭഗവന്നാമ കീർത്തനത്തിനായി ജീവിതമുഴിഞ്ഞുവെക്കുകയും പതിവുണ്ടായിരുന്നു.ഇത് സ്വവംശത്തിന്റെപുണ്യലബ്ധിക്കും ,സംസ്കാര ധർമ്മസംരക്ഷണത്തിനും,ലോകസംഗ്രഹത്തിനും വിദ്യയെ പോഷിപ്പിക്കുന്നതിനുമാണ്.

689 അനാമയ

ആമയമെന്നാൽ രോഗം.അനാമയമെന്നാൽ അരോഗാവസ്ഥ.ആന്തരവും ബാഹ്യവുമായി (ശരീരം,മനസ്സ്,ബുദ്ധി) രോഗം ബാധിച്ചിട്ടില്ലാത്ത പ്രസാദചിത്തമായ ആത്മാവ്. അനാമയനായ ഭഗവാനെ കീർത്തനം പാടുന്നവരും കേൾക്കുന്നവരും അനാമയരായി ഭവിക്കുന്നു.

ശ്ലോകം 87. *മനോദവസ്തീർത്ഥകരോ വസുരേതാ വസുപ്രദഃ*
*വസുപ്രദോവാസുദേവോവസുർവ്വസുമനാഹവിഃ*

690മനോജവ

മനസ്സിനെപ്പോലെ വേഗതയിൽ സഞ്ചരിക്കുന്നവൻ.സർവ്വഗതൻ.വായു (പ്രാണൻ).

691.തീർത്ഥകര

ചതുർദ്ദശവിദ്യകളും സമയവിദ്യ മുതലായ ബാഹ്യവിദ്യകളും പഠിക്കുക,പഠിപ്പിക്കുക ഇവ ചെയ്യുകയാൽ (വിദ്യ ദാനം ചെയ്കയാൽ) പുണ്യതീർത്ഥം പോലെയുള്ള പാവനങ്ങളായ കൈകള് (കർമ്മകരണങ്ങൾ) ഉള്ളവൻ. അനുഗ്രഹിക്കാൻശിരസ്സില് വെച്ച വിദ്വാന്റെ കരം ഗംഗാതീർത്ഥംപോലെ പവിത്രമാണ്. ഗുരുവിന്റെ കൈകൾ തീർത്ഥമാണ്. ജൈനർ ഗുരുവിനെ തീർത്ഥങ്കരനെന്നു വിളിക്കുന്നു. ഹയഗ്രീവരൂപത്തില് മധുകൈടഭരെ വധിച്ച വിഷ്ണു ബ്രഹ്മാദികളെ വേദം, ശാസ്ത്രം മുതലായ സർവ്വവും പഠിപ്പിച്ചു. വൈദികജ്ഞാനത്തിനു വിരുദ്ധമായതെല്ലാം ഹയഗ്രീവൻ അസുര ന്മാരെയും പഠിപ്പിച്ചു. രണപ്രിയത്വം കൊണ്ടാണ് ഇങ്ങനെ ധർമ്മവും അധർമ്മവും ദേവാസുരന്മാരെ പഠിപ്പിച്ചത്. അവരുടെ രണത്തിന് ഇത് കാരണമായി.

692.വസുരേതാ

*വസു സുവർണ്ണം രേതോ അസ്യേതി വസുരേതാ*

വസു എന്നാൽ സുവർണ്ണം,രത്നം. രേതസ്സ്,രസം അഥവാ ബീജം. വസുരേതസ്സ് എന്നാൽ സ്വർണ്ണരസം, സ്വർണ്ണ രേതസ്സ്,സ്വർണ്ണബീജം. സുവർണ്ണെന്നാല് സ്വരമാകയാല് സ്വർണ്ണരസം സ്വരത്തിന്റെ രസാനുഭവവുമാണ്. സ്വരം നൽകുന്ന രസാനുഭവമെന്ന അമൂല്യവസ്തു.

പൂർവ്വകാലത്ത് കാരണജലം സൃഷ്ടിച്ച ദേവന് അതിലേക്ക് തന്റെ തേജസ്സ് രേതസ്സായി നിക്ഷേപിച്ചു.(ശക്തി വിക്ഷേപിച്ചു,സ്രവിപ്പിച്ചു). അത് സ്വർണ്ണനിറമുള്ള അണ്ഡമായി .അതിൽനിന്ന് (കാരണം)കാര്യമായ ബ്രഹ്മസൃഷ്ടി നടന്നു. പുരുഷബീജത്തിൽ സ്വർണ്ണത്തിന്റെ അളവ് മറ്റുകോശങ്ങളെ അപേക്ഷിച്ച് കൂടുതലാണെന്ന് ശാസ്ത്രം . കുട്ടിയാവുമ്പോൾതന്നെ സ്ത്രീക്കും പുരുഷനും സ്വർണ്ണം വയമ്പിലരച്ചുകൊടുക്കുന്നത് ധാതുപുഷ്ടിയാല് പിൽക്കാലത്ത് വീര്യമുള്ള അണ്ഡവും രേതസ്സും ഉണ്ടാവാനാണ്.

693.വസുപ്രദ

വസു (ധനം)പ്രകർഷേണ നൽകുന്നവൻ. കുബേരൻ ധനികനായത് ഈശ്വരന് കടാക്ഷിക്കയാലാണ്. സർവ്വധനവും അവനാമ് കനിഞ്ഞുനൽകുന്നത്. ഇക്കാണുന്ന പ്രകൃതിസൌന്ദര്യവും അന്നവും വായുവും ജലവും സുഖവും പ്രജയും ബുദ്ധിയും ആരോഗ്യവും അറിവും കീർത്തിയും സർവ്വൈശ്വര്യവും അവന്തന്ന ധനമാണ്.

694. വസുപ്രദ

വീണ്ടും അതേ നാമം മറ്റൊരർത്ഥത്തിലാണ് പ്രയോഗിക്കുന്നത്. വസുമോക്ഷമാണ്. മോക്ഷമാകുന്ന പരമധനം തരുന്നവൻ. വിജ്ഞാനമാനന്ദം ബ്രഹ്മഃ അതാണ് പരമമായ നിധി. അർഹിക്കുന്നവർക്ക് മോക്ഷസുഖം തരുന്നു. അല്ലാത്തവർക്ക് തരുന്നില്ല. ആദ്യം പറഞ്ഞ വസു എല്ലാവർക്കുമായി ദൈവം തരുന്ന ,സമമായി തരുന്നതാണ്. ചിലരെടുക്കുന്നില്ല, എന്നല്ലാതെ തരുന്ന അളവിൽ കുറവില്ല.

695.വാസുദേവ

വസുദേവപുത്രനായ കൃഷ്ണൻ.

696.വസു

സർവ്വഭൂതത്തിലും ആത്മരൂപേണ വസിക്കുന്നവൻ.അവനിൽ സർവ്വവും വസിക്കയാലും വസു.

697.വസുമന

സർവ്വഭൂതങ്ങളിലും വസിക്കുന്ന അമൂല്യസമ്പത്തായ വിഷ്ണുമനസ്സ്. (വിശ്വമനസ്സ് ) Archetype അഥവാ Collective consciousness.

698.ഹവി

ഹവിസ്സ്.ബ്രഹ്മാർപ്പണം ബ്രഹ്മഹവിഃ(ഗീത)എന്ന് സർവ്വവും ബ്രഹ്മാർപ്പണമായി ചെയ്യുകയാല് അവന് (ബ്രഹ്മം) ഹവിസ്സാണ്. അർപ്പിക്കപ്പെട്ടതും ,അർപ്പിക്കുന്നവനും ,അർപ്പിച്ച ദ്രവ്യവും, അവയെല്ലാം ചെന്നുചേരുന്ന സ്ഥാനവും അർപ്പണക്രിയയും അവനാണ്.

ശ്ലോകം 88 *സദ്ഗതിഃസത്കൃതി സത്താ സദ്ഭൂതിഃസത്പരായണം*

*ശൂരസേനോ യദുശ്രേഷ്ഠഃസന്നിവാസഃസുയാമുനഃ*

699.സദ്ഗതി.

സത്തുക്കളെല്ലാം ഏതുപരമപദം പ്രാപിക്കുന്നുവോ, (എങ്ങോട്ട് ഗമിക്കുന്നുവോ) അത്.ഈശ്വരചിന്തയോടെ ഗതി ചെയ്യുന്നവനെ സദാചാരി എന്നു പ്രശംസിക്കുന്നു.( ഇല്ലാത്തവൻ ദുരാചാരമനുഷ്ഠിക്കുകയാണ്)സദാചാരികളുടെ ലക്ഷ്യസ്ഥാനം സദ്ഗതി.,സന്മാർഗ്ഗം.

700.സത്കൃതി

സത്കർമ്മം ചെയ്യുന്നവൻ.ജഗത്തിനെ സംരക്ഷിക്കുക,ധർമ്മം രക്ഷിക്കുക,മുതലായ സദ്കർമ്മകൃത്തായതുകൊണ്ട് സത്കൃതി.

701.സത്താ

സദാതീയം,വിജാതീയം,എന്റെ ,നിന്റെ മുതലായ ഭേദങ്ങളൊന്നുമില്ലാത്ത സത്യമായ ഉണ്മയായ അനുഭൂതി. *ഏകമേവാദ്വിതീയം*(ഛാ.ഉപ)എന്ന അവസ്ഥ.

702.സദ്ഭൂതി

സത്താമാത്രമായ പരമാത്മാ ചിദാത്മകമാണ്.സദാ,ഒരു ബാധയും കൂടാതെ(അബാധ)ഭാസമാനമായിരിക്കുന്നതാണ്. അതിനാല് സദ്ഭൂതി. ഇതല്ലാതെ ഒന്നില്ലെന്ന അനുഭൂതിയാണത്. ബാദ്ധതകൾ(ബാധ)ഉള്ള സംസാരപ്രപഞ്ചാനുഭൂതിയിൽനിന്ന് അത് ഇക്കാരണത്താല് വിഭിന്നവുമാണ്. സ്ഥൂലപ്രപഞ്ചാനുഭൂതികൾ പരിമിതം,അവസാനമുള്ളത്, ക്ഷണികം,ഒരേ സമയം സത്തും അസത്തുമായത്.

703. സത്പരായണം

സത്തുക്കളായ തത്വവിത്തുക്കൾപരംപ്രകൃഷ്ടമായി അയനം ചെയ്യുന്ന പരമപദമായതുകൊണ്ട് സത്പരായണം

704.ശൂരസേന

മഹാവിഷ്ണുവിന്റെ സൈന്യത്തിൽ ഷൂരന്മാരായ ഹനുമാനും സാത്യകിയും ഉണ്ട്.ശൌര്യശാലികളുടെ സേനയെ നയിക്കുന്ന സേനാപതി.ശൂരവംശത്തിന്റെ സേനാപതി എന്നും.

705.യദുശ്രേഷ്ഠ

പുരൂരവസ്സിന്നും ഉർവ്വശിക്കും ,ആയുസ്സ് എന്ന പുത്രൻ. ആയുസ്സിന്ന് യയാതി.യയാതിക്ക് യദു,തുർവ്വശു,അനു,ദ്രുഹ്യു,പൂരു എന്ന് 5 മക്കൾ. യദുവംശത്തിൽ ഒട്ടേറെ മഹാവീരന്മാരായ രാജാക്കന്മാരുണ്ടായിട്ടുണ്ട്, മാഹിഷ്മതിയിലെ കാർത്തവീര്യാർജ്ജുനനടക്കം. എന്നാൽ, അവരിൽ വെച്ചെല്ലാം ശ്രേഷ്ഠനായി ,ഭാരതത്തിന്റെ മാത്രമല്ല,ലോകത്തിന്റെ മുഴുവനും ബോധത്തിൽ ആദിരൂപമായി നിറഞ്ഞുനിൽക്കുന്ന ഒരേ ഒരു യദുശ്രേഷ്ഠന് എക്കാലത്തും ശ്രീകൃഷ്ണനാണ്.

706 സന്നിവാസ

സദാ സത്തുക്കളായ (സജ്ജനങ്ങൾ )വിദ്വജ്ജനങ്ങൾക്ക് ആശ്രയമായി ആധാരമായി വർത്തിക്കയാല് സന്നിവാസ.

707.സുയാമുന

സുശോഭനമായ യമുനാനദിയോടു ബന്ധപ്പെട്ടവൻ.യമുനാനദിയുടെ ബാന്ധവരായ സ്വബാന്ധവർ ദേവകി, വസുദേവർ,യശോദ,നന്ദഗോപൻ,ബലഭദ്രൻ,സുഭദ്ര,ഗോപാലകഗോപീവൃന്ദം ഇവരാൽ ചുറ്റപ്പെട്ടിരിക്കയാലും സുയാമുനൻ. യമുനയാൽ പരിവേഷ്ടിതൻ.പത്മാസനാദിലോകപാലരായ സുശോഭനരായ യമികളാൽ ചുറ്റപ്പെട്ടവ ൻ.ശോഭനയാമങ്ങളാകുന്ന പാലകവൃന്ദത്താൽ ചുറ്റപ്പെട്ടവനായ സൂര്യനാരായണൻ. യമുനയുടെ പതി. യമുനാപഞ്ചാംഗം (കൃഷ്ണപഞ്ചാംഗം) കൊണ്ടുമാത്രം അറിയാവുന്നവൻ.

ശ്ലോകം 89. *ഭൂതാവാസോ വാസുദേവഃസർവ്വാസു നിലയോനലഃ*

*ദർപ്പഹാ ദർപ്പദോദൃപ്തോ ദുർദ്ധരോഥാപരാജിതാഃ*

708 ഭൂതാവാസ

സർവ്വഭൂതഗ്രാമങ്ങളും അവനിൽ വസിക്കുന്നതിനാൽ ഭൂതാവാസൻ. *വസന്തി ത്വയി ഭൂതാനി ഭൂതാവാസസ്തതോ ഭവാൻ*(ഹരിവംശം)

709 വാസുദേവ

മായയാൽജഗത്തിനെ ആഛാദനംചെയ്ത് (വാസം വസ്ത്രം) നിൽക്കയാൽ വാസുദേവൻ. *ഛാദയാമി ജഗദിശ്വം ഭൂത്യാ സൂര്യം ഇവാംശുഭി*(മഹാഭാരതം മോക്ഷപർവ്വം).

710. സർവ്വാസുനിലയ

സർവ്വജീവജാലങ്ങളിലും ആസവരൂപത്തില് ജീവാത്മകമായ പ്രാണമധുവായി നിലീനമായിരുന്ന് അവയെ തന്റെ നിലയനമാക്കി പ്രവർത്തിപ്പിക്കുന്നതിനാലാണ് ഈ നാമം. മധുമയമായ ഊർജ്ജപ്രവാഹം പ്രവഹാനിലനായി ,മാരുതനായി,(ജീവ,പ്രാണവായു)സർമധുനാഡികളിലും പ്രപഞ്ചശരീരത്തിലും ജൈവശരീരത്തിലും യാതൊരു തടസ്സവും കൂടാതെ അനിരുദ്ധമായി പ്രവഹിക്കുന്നതാണ് പ്രസാദമുഖമായ ധാതുപ്രസാദത്തിനും ആരോഗ്യത്തിനും കാരണമെന്ന് ആയുർവ്വേദ,യോഗ,സിദ്ധസമ്പ്രദായങ്ങൾ (ഭാരതീയമായ ആരോഗ്യശാസ്ത്രങ്ങൾ) വിശ്വസിക്കുന്നു. താന്ത്രിക, മാന്ത്രിക, വൈദിക,ഗന്ധർവ്വവേദ,ജ്യോതിശ്ശാസ്ത്രപരമായ നിരവധി തെളിവുകളിലൂടെ സഹസ്രാബ്ദങ്ങളായി ഈ സിദ്ധാന്തത്തെ തെളിയിച്ചുകൊണ്ടുമിരിക്കുന്നു.ഈ സിദ്ധാന്തങ്ങളെ പാശ്ചാത്യസമ്പ്രദായങ്ങളാല് തെളിയിക്കണമെന്ന് വാശിപിടിക്കുന്നവരിലും ഒഴുകുന്നത് ഇതേ ഭർജ്ജപ്രവാഹത്തിന്റെ മധുതന്നെയാണ്.യുക്തികൊണ്ടും ശാസ്ത്രം കൊണ്ടും ഇതിന്റെ അസ്തിത്വം തെളിയിക്കുന്നത് ഇടത്തുമസ്തിഷ്കപ്രവർത്തനം .ഭക്തികൊണ്ടും സംഗീതാദി സുകുമാരകലകൊണ്ടും ആ ഉണ്മ അനുഭവിക്കുന്നത്( അനുഭവമാണ് തെളിയിക്കുന്നത് ) വലത്തു മസ്തിഷ്കപ്രവർത്തനം. രണ്ടും ചേർന്നാലേ ഒരു പൂർണ്ണ മനുഷ്യനാവൂ എന്ന് ഓർമ്മിപ്പിക്കുന്നതും ഈ മധുസിന്ധു ലയസാഗരസ്തുതി.

711.അനല

*അലം പര്യാപ്തിഃശക്തിസംപദാം നാസ്യവിദ്യത ഇതി അനലഃ*

അതിർത്തിയില്ലാത്ത പരമശക്തിപദം (പരാശക്തി) ഇതിനേക്കാൾ മറ്റൊന്നില്ല.അതിനാൽ അനലൻ.അഗ്നിപര്യായം. പരാശക്തി അഗ്നിയാണ്.ഊർജ്ജമാണ്,പ്രാണമധുവാണ്.അവൾ ചെമ്പട്ടുലച്ച് സർവ്വധമനികളിലൂടെയും ജീവരക്തമായി ഒഴുകുന്നു. ധവളാംബരിയായി മധുരമായ പാലായി ,മക്കളിലേക്ക് അന്നം പകരുന്നു. കറുത്ത അങ്കിയണിഞ്ഞ് നിഗൂഢശാസ്ത്രസത്യമായി അന്വേഷണത്വരയെ പ്രചോദിപ്പിക്കുന്നു. ഈ അഗ്നി ഉള്ളിലും പുറത്തും സൂര്യതേജസ്സായി സുവർണ്ണമായി ,ജ്വലിക്കയാൽ നാം സർവ്വകർമ്മധർമ്മാധികാരം നേടി ഈ ഭൂമിയില് ജീവിക്കുന്നു.

712.ദർപ്പഹാ

ധർമ്മവിരുദ്ധമായ പാതയില് പോകുന്നവരുടെ ദർപ്പം (അഹങ്കാരം)നശിപ്പിക്കുന്നത്. ഇന്ദ്രന്റെ ദർപ്പം ഗോവർദ്ധനോദ്ധാരമംകൊണ്ട് വെറും ഒരു ഇടയക്കുട്ടിയായി ജനിച്ച് അവനാണ് തീർത്തുകൊടുത്തത്. വരുണന്റെ ദർപ്പം തീർത്ത ശ്രീരാമനിലും ഈ പരാശക്തിപ്രഭാവമാണ് ജ്വലിച്ചത്. തപസ്തീർത്ഥപുരത്തെ ലളിത സാഗരഗർവ്വ ശമനയെന്നറിയുന്നു.

713.ദർപ്പദാ

വേണ്ടസമയത്ത് ദർപ്പം (അഹങ്കാരം)തരുന്നതും ഈ ശക്തിയാണ്. ആത്മവിശ്വാസത്തോടെ ,ഒരൽപ്പം അഹങ്കാരത്തോടെത്തന്നെ ,തന്നിലുണർന്നുവരുന്നു എന്ന് സംശയംതോന്നുമ്പോഴേക്കും ദുരഭിമാനത്തെ ,ദർപ്പത്തെ ഛേദിക്കാനുള്ള ദർപ്പം (ഞാൻ ധാർമ്മികനാണെന്ന ദർപ്പം)തരുന്നതും ഭഗവാനാണ്.അതില്ലെങ്കിൽ,നാം പല പ്രലോഭനങ്ങൾക്കും വഴിപ്പെട്ടുപോയേക്കാം.നമ്മുടെ ധർമ്മനിഷ്ഠകള് പിഴച്ചേക്കാം.ഈ ഒരു ദർപ്പമല്ലാതെ മറ്റൊന്നും തന്റെ ഭക്തന്മാർക്ക് ആവശ്യമില്ല എന്നതിനാൽ,അവർക്കതുനൽകി ,മറ്റുവിധമുള്ള ലൌകികാഹങ്കാരങ്ങളിൽനിന്ന് അവരെ മുക്തരാക്കി നിർത്തുന്നത് ഭഗവാൻതന്നെയാണ്.

714. ദൃപ്ത,അദൃപ്ത

സ്വാത്മാമൃതരസം നിത്യം ആസ്വദിച്ച് സദാ പ്രമുദിതമായി ഇരിക്കുന്നതിനാല് ദൃപ്തൻ.അഹങ്കാരമില്ലായ്കയാല് അദൃപ്തൻ.ആത്മാനുരാഗത്താൽ സദാ ആത്മാരാമനായി ആത്മാമ-തം)ബ്രഹ്മാമൃതം)അനുനിമിഷവും ആസ്വദിച്ച് രസാനുഭൂതി(ബ്രഹ്മാനുഭൂതി)നുകർന്ന് ആനന്ദമയകോശത്തില് സാന്ദ്രാനന്ദാവബോധാത്മകമായിരിക്കുന്നു ദൃപ്തന്.ഭക്തനും ഭഗവാനും ഒരുപോലെ ചേരുന്ന വിശേഷണം.

715.ദുർദ്ധര

ധ്യാനിക്കുന്ന യോഗിക്ക് ഭഗവദ്സ്വരൂപം പ്രത്യക്ഷമായി കാണാൻ വളരെ പ്രയാസമായി അനുഭവപ്പെടുന്നതിനാൽ ദുർദ്ധരൻ.ധാരണ,പ്രണിധാനാദികൾക്ക് സ്വരൂപം ഗ്രഹിക്കാനശക്യമായതെന്തുകൊണ്ട്.

സർവ്വോപാധിവിനിർമുക്തമാണ് ഭഗവാന്റെ സ്വരൂപം. വിശേഷണങ്ങൾ,രൂപങ്ങൾ, വാഹനങ്ങൾ, കാലം, ദേശം, ഗതി,ഫലം ഇവയൊന്നും ഇല്ലാത്തതാണ്. വാക്കിന് ഗമിക്കാനാവാത്ത പദമാണ്.മനസ്സിന് ഗോചരമാകാത്ത പദമാണ്. ബുദ്ധിക്ക് പ്രവേശനമില്ലാത്ത പദമാണ്. അതിനെ ഈ ഉപാധികളാലൊക്കെ സീമിതമായ മനുഷ്യന്റെ

കരണങ്ങൾക്ക് ഗ്രഹിക്കാനെളുപ്പമല്ല. ഉപാധികളാൽബന്ധിതമായ മനസ്സിന്റെ ധ്യാനത്താല് സർവ്വോപാധിവി നിർമുക്തത്തെ ധരിക്കാന് പ്രയാസമായതിനാലാണ് ദുർദ്ധരനാമം.

*ക്ലേശോധികതരസ്തേഷാമവ്യക്താസക്തചേതസാം*

*അവ്യക്താ ഹി ഗതിർദുഃഖംദേഹവദ്ഭിരവാപ്യതേ(ഗീത)*

ചിലമനുഷ്യർ ഉപാധിബന്ധിതമായ തങ്ങളുടെ മനസ്സുകൊണ്ട് അവ്യക്തമായ നിരാകാരസ്വരൂപം ഗ്രഹിക്കാനാവു മെന്നു കരുതുന്നുണ്ട്. ഇത് കൂടുതൽ ക്ലേശകരമാണ്. ദേഹമെടുത്ത മനുഷ്യൻ,സ്വാഭാവികമായും ദേശകാല,നാമരൂപാദി ഉപാധികളാൽ സീമിതനാണ്.അതിനാൽ എളുപ്പം സീമിതമായ ഒരുനാമത്തിലും രൂപത്തിലും ആദ്യം മനസ്സുറപ്പിച്ച് ,പതുക്കെ ധ്യാനം ശീലിച്ച്,ക്രമമുക്തിനേടാനാണ്.(ഭക്തിമാർഗ്ഗം).നിരാകാരത്തെ ആകാരമുള്ളവന് ഉപാസിക്കാനും പ്രാപിക്കാനും ക്ലേശം കൂടും. ദുഃഖംകൂടും.തെറ്റുകളും ഒട്ടേറെ പറ്റും. ജന്മാന്തരസുകൃതം ചെയ്ത അപൂർവ്വം വ്യക്തികള് മാത്രം ഭഗവദ്പ്രസാദത്താൽ ഹൃദയത്തില് ഭാവനായോഗത്താല് സാകാരവും നിരാകാരവുമായ അവന്റെ രണ്ടുഭാവവും ഒരുപോലെ സാക്ഷാത്കരിച്ച് ജ്ഞാനികളാവുന്നു.

716 അപരാജിത

ആരാലും തോൽപ്പിക്കപ്പെടാത്ത അപരാജിതനാണവൻ. ആന്തരശത്രുക്കളായ രാഗദ്വേഷാദികളോ, ബാഹ്യശത്രുക്കളാ യ അസുരാദി അധർമ്മികളോ ഒരിക്കലും അവനെ പരാജിതനാക്കുന്നില്ല.

ശ്ലോകം 90 *വിശ്വമൂർത്തിർമഹാമൂർത്തിർദ്ദീപ്തമൂർത്തിരമൂർത്തിമാന്*

*അനേകമൂർത്തിരവ്യക്തഃശതമൂർത്തിഃശതാനനഃ*

717 വിശ്വമൂർത്തി.

സർവ്വാത്മകമായ ഭഗവദ്സ്വരൂപം ഈ വിശ്വം മുഴുവനുമാണ്. അതിനാൽ വിശ്വരൂപമായ ഭഗവാനെ വിശ്വമൂർത്തി യെന്നു വിളിക്കുന്നു. ബ്രഹ്മാണ്ഡം മുഴുവനും അവന്റെ മൂർത്തിമത്തായ വിഗ്രഹമാണ്.

718.മഹാമൂർത്തി.

ശേഷപര്യങ്കശായിയായി മഹതിയായ ഈ മൂർത്തിയെ മഹാമൂർത്തിയെന്നു വിളിക്കുന്നു. ഇക്കാണുന്ന മൂർത്തിമത്തായ ബ്രഹ്മാണ്ഡവിഗ്രഹം ആ മഹാമൂർത്തിയുടെ നാഭിത്താമരയിലെ ഒരുണ്ണി സൃഷ്ടിച്ച ലീലാഗൃഹം(കളിപ്പുര) മാത്രമാണ്. അപ്പോൾ ആ ഉണ്ണിയുടെ ഉത്ഭവസ്ഥാനമായ ഭഗവദ്സ്വരൂപം എങ്ങനെയിരിക്കും.

719.ദീപ്തമൂർത്തി

ദീപ്തമെന്നാൽ പ്രകാശം പരത്തുന്നത്. ജ്ഞാനമയമായതുകൊണ്ട് ചിത്സ്വരൂപംസ്വീകരിച്ച തൈജസമൂർത്തി. ജ്യോതിർസ്വരൂപി. ഊർജ്ജസ്വതിയായ ആ ചിന്മാത്രാസ്വരൂപനെ പഞ്ചഭൂതസീമിതമായ മനുഷ്യമനസ്സിന് ഭഗവദ്പ്രസാദം കൊണ്ടേ അനുഭവിക്കാനാവൂ. അനുഭവിച്ചാലും അതിനെ വർണ്ണിക്കാനാവുന്നുമില്ല.

720. അമൂർത്തിമാൻ.

കർമ്മനിബന്ധനകൊണ്ടാണ് ജീവികള് മൂർത്തി(വിഗ്രഹം,രൂപം,ദേഹം) എടുക്കുന്നത്. ഭഗവാനാകട്ടെ,കർമ്മത്താല് ബദ്ധനല്ല. അതിനാലവിടുന്ന് ദേഹമെടുക്കാത്ത (രൂപമെടുക്കാത്ത),വിഗ്രഹം ധരിക്കാത്ത അമൂർത്തിമത്തായ ചൈത ന്യം (ഊർജ്ജം)ആയിരിക്കുന്നത്.

721.അനേകമൂർത്തി

എന്നാൽ അവന് വീണ്ടും വീണ്ടും സ്വേഛയാ മൂർത്തി സ്വീകരിച്ച് അവതരിക്കുന്നു. ലോകങ്ങൾക്ക് ഉപകാരത്തിനു വേണ്ടിയാണിത്.കർമ്മബന്ധത്താലല്ല. ഇക്കാണുന്ന സർവ്വവിശ്വവും അവന്റെ അംശത്തോടെ അവതരിച്ചവയാക യാൽ അവൻതന്നെയാണ്. അതിനാൽ അമൂർത്തിമാനായ അവൻതന്നെ അനേകമൂർത്തി. നിരാകാരം തന്നെ സാകാരം. നിരയനം തന്നെ സായനം.

722. അവ്യക്ത

അനേകമൂർത്തിയായി കാണപ്പെട്ടിട്ടും ,അനേകം ലോകോപകാരപ്രദങ്ങളായ അവതാരങ്ങളെടുത്തിട്ടും നിരവധി നാമം സ്വീകരിച്ചിട്ടും ഇപ്പോഴും ആർക്കും നിർവ്വചിക്കാനാവാത്ത, എങ്ങനെ നിർവ്വചിക്കണമെന്നോ വർണ്ണിക്കണമെന്നോ ഒരു പിടിയും കിട്ടാത്ത അവ്യക്തം.

723.ശതമൂർത്തി.

നൂറുരൂപം എടുത്തവൻ. (ശതരൂപ സ്വായംഭുവമനുവിന്റെ പത്നി.)ശുദ്ധബോധസ്വരൂപമാകയാൽ ബോധമണ്ഡലത്തില് താൻ സങ്കൽപ്പിച്ചതെന്തോ ആ വിചാരത്തിന് അനുസൃതമായ ഒരു രൂപം സൃഷ്ടിക്കുന്നതിന് അവന് സാധിക്കുന്നു. അതിനാൽ ശതമൂർത്തിയും സഹസ്രമൂർത്തിയും അനന്തമൂർത്തിയും ആയ അമൂർത്തി. അതിന് ഈശ്വരന് യാതൊ രു വിഷമവുമില്ല.

724.ശതാനന

വിശ്വമൂർത്തിയായ അവന് അനന്തം മുഖങ്ങളുണ്ട്.ആയിരം മുഖങ്ങളുണ്ട്.നൂറുമുഖങ്ങളുണ്ട്,പത്തും ആറും അഞ്ചും മൂന്നും മുഖങ്ങളുണ്ട്.ഏകമുഖവുമുണ്ട്. അവന് മുഖമില്ല,രൂപമില്ല,നാമവുമില്ലതാനും. അനേകരൂപനാമങ്ങൾ രൂപനാമങ്ങളില്ലാത്തവന് ഉണ്ട്.

ശ്ലോകം 91. *ഏകോനൈകഃസവഃകഃകിം യത് തത് പദമനുത്തമം*

*ലോകബന്ധുർലോകനാഥോ മാധവോ ഭക്തവത്സലഃ*

725.ഏക

ഏകമേവാദ്വിതീയമായ ബ്രഹ്മമാണവൻ. സജാതീയവിജാതീയസ്വഗതഭേദവിനിർമുക്തത്വത്താല് ഏകനാണ്.

726.നൈക

മായയാൽ ബഹുരൂപമെടുത്ത അനേകനാണ്. *ഇന്ദ്രോ മായാഭിഃപുരുരൂപ ഈയതേ* (ബൃഹദാരണ്യകം)

728 കഃ

ആര് . കശബ്ദം സുഖ(നിർവൃതി)വാചകവുമാണ്. *കം ബ്രഹ്മഃ(*ഛാന്ദോഗ്യം) *കകാരരൂപാ കല്യാണീ* (ലളിതാത്രിശതി) ബ്രാഹ്മിയിലെ കകാരം നാഗക്കെട്ട് അഥവാ ചിത്രകൂടമാണ്. ഇത് ഭരദ്വാജഗോത്രക്കാരുടെ വാസസ്ഥാനമാണ്. അമൃതരസം,ആനന്ദാനുഭൂതി,ബ്രഹ്മം,ആകാശാന്തർഗ്ഗതമായ നാദപ്രകാശതന്മാത്രാകണതരംഗങ്ങളുടെ കാന്തിക വൈദ്യുതമണ്ഡലം ഇവയെയെല്ലാം കുറിക്കുന്ന ആദ്യത്തെ വ്യഞ്ജനാക്ഷരം. ബ്രഹ്മത്തിന്റെ ഏറ്റവും രഹസ്യനാമം, നിഗൂഢമുദ്ര.

729 കിം

എന്ത്. സർവ്വപുരുഷാർത്ഥരൂപത്വം കൊണ്ട് എന്താണ് ബ്രഹ്മമെന്ന് എല്ലാവരും സദാ അന്വേഷിച്ച് വിചാരം ചെയ്ത് കണ്ടുപിടിക്കേണ്ടതുണ്ട്. ഇതൊന്നുമാത്രമേ അന്വേഷിക്കേണ്ടതും കണ്ടുപിടിക്കേണ്ടതുമായിട്ട് ഉള്ളൂ.അതിനാൽ കിം എന്നത് ബ്രഹ്മപര്യായമാണ്.

730 യത്

സ്വതഃസിദ്ധവസ്തൂദ്ദേശവാചിയായ ബ്രഹ്മത്തെ യത് ശബ്ദം നിർദ്ദേശിക്കുന്നു. ഏത്. *യതോ വാ ഇമാനി ഭൂതാനി ജായന്തേ* (തൈ.ഉപ).ഏതൊന്നിൽനിന്ന് ഇക്കാണുന്നതെല്ലാം ഉണ്ടായോ ,ഏതൊന്നിലേക്ക് എല്ലാം ലയിക്കുന്നുവോ, അത് എന്ന് നിർദ്ദേശിക്കുന്നതിനാല്.

731.തത്.

അത്.

*ഓം തത് സദിതി നിർദ്ദേശോ ബ്രഹ്മണസ്ത്രിവിധഃസ്മൃതഃ(*ഗീത)

ത്രിവിധം ബ്രഹ്മത്തെ നിർദ്ദേശിക്കാവുന്നതാണ്. 1. ഓം (പ്രണവം) അ,ഉ,മ.. 2. തത് (അത്) .3.സത് (സത്യം,ഉണ്മ). മദ്ധ്യമപദമായ തത് .

732 പദമനുത്തമം.

*പദ്യതേ ഗമ്യതേ മുമുക്ഷുഭിരിതി പദം.* മുമുക്ഷുക്കൾ ഗമിക്കുന്ന ,അവരുടെ പാദം ചരിക്കുന്ന,ലക്ഷ്യം അഥവാ പദം. അതിനേക്കാളും ഉത്കൃഷ്ടമായി മറ്റൊന്നില്ലായ്കയാൽ ണനുത്തമമെന്ന വിശേഷണം ചേർത്ത് പദമനുത്തമം. പദത്തിന്, (പദം, പാദം) സംഗീതം,സാഹിത്യം,ജ്യോതിഷം,വൈദ്യം ,മോക്ഷശാസ്ത്രം എന്നിങ്ങനെ പല ശാഖകളിലും വ്യത്യസ്തമായ അർത്ഥമുണ്ട്. ഈ എല്ലാ അർത്ഥങ്ങളിലും വ്യാഖ്യാനിക്കപ്പെടേണ്ട നാമമാണ് ഇത്. സംഗീതാദിസുകുമാരകലകളാലും ജ്യോതിഷ,വൈദ്യ,തന്ത്ര,മന്ത്രാദികളാലും വൈദികലൌകികസാഹിത്യങ്ങളാലും ഒക്കെ മനുഷ്യൻ എത്തിച്ചേരാ ൻയതിക്കുന്ന പരമപദം ഒന്നേ ഒന്ന് .അതിലേക്കുള്ള സഞ്ചാരമാർഗ്ഗങ്ങൾ(പാദചലനം)ഓരോരുത്തർക്കും വെവ്വേറെയാണ്. അതിനാൽ ഒരുവാക്കിന് (പദത്തിന്)അവരവരുടെ സ്വഭാവം,താൽപ്പര്യം,മാർഗ്ഗം ഇവയനുസരിച്ച് ഓരോരുത്തർക്കും അർത്ഥഭേദമുണ്ട്,രൂപഭേദവുമുണ്ട്. (നാമം പദം എന്നുതന്നെ).ഈ പദഭേദങ്ങളിലൂടെ.എല്ലാവരും ഒടുക്കം എത്തിച്ചേരുന്ന ലക്ഷ്യം പദമനുത്തമമെന്ന ഈശ്വരപാദം തന്നെയാണ്. എല്ലാ പദങ്ങൾക്കും എല്ലാ ഭാഷകൾക്കും എല്ലാ വിദ്യകൾക്കും സർവ്വജീവജാലങ്ങൾക്കും മൂലാധാരമായ ,ഭക്തർക്കെല്ലാം കാമവർഷിയായ നാഥന്റെ പാദമൂലം.

733.ലോകബന്ധു

സകലലോകങ്ങളും അവനിൽ ബന്ധിതം. അവനാണ് എല്ലാവർക്കും ആധാരം. ആശ്രയം. അതിനാൽ ലോകബന്ധുത്വം. ലോകത്തിനുമുഴുവനും അമ്മയും അഛനുമാകയാൽ ഏറ്റവും അടുത്ത ബന്ധുത്വമാണത്. മക്കൾക്ക് മാതാപിതാക്കൾ കൊടുക്കുന്നപോലെയുള്ള ബന്ധുകൃത്യം ചെയ്യുന്നു. ഹിതവും അഹിതവും ,നല്ലതും ചീത്തയും ഉപദേശിക്കുക, ശ്രുതിസ്മൃതിലക്ഷണം പഠിപ്പിക്കുക ഇവകൊണ്ട് ലോകഗുരു എന്ന ഉത്തമമായ ബന്ധുത്വം.

734.ലോകനാഥ

സർവ്വലോകവും അവനെ ആഗ്രഹിക്കുന്നു,അവനുനായി തപിക്കുന്നു,യാചിക്കുന്നു.അവനാകട്ടെ,സർവ്വലോകത്തിലും വിളങ്ങുന്നു,സർവ്വരേയും അനുഗ്രഹിക്കുന്നു,ഭരിക്കുന്നു.ലോകത്തിനു പ്ിയങ്കരനായ കമിതാവും ഭർത്താവും ആയ ലോകനാഥൻ.

735.മാധവ

മധുവിന്റെ വംശത്തിൽ ജനിച്ചതിനാലും മാധവള്ളുപോലെ കമനീയാംഗനാകയാലും മധുപോലെ മധുരോദാരമായ രാഗങ്ങൾ പുല്ലാങ്കുഴലിലൂടെ ഒഴുക്കുകയാലും ,ജീവരാശികളെല്ലാം മധുകരങ്ങളെപ്പോലെ ഈ മധുകണം ഒരിക്കലെങ്കിലും നുകരാനാഗ്രഹിക്കുന്നതിനാലും ലോകമാതാവിന്റെ (മാ) ധവനാകയാലും (പതി) മാധവനാമം. മാസങ്ങളിൽ ഞാന് മാധവമാണെന്ന് ഭഗവദ്വചനം.

736.ഭക്തവത്സലൻ.

ഭക്തന്മാരിൽ അത്യധികം സ്നേഹവാത്സല്യങ്ങളോട്ടുകൂടിയവൻ.

ശ്ലോകം 92. *സുവർണ്ണവർണ്ണോ ഹേമാംഗോ വരാംഗശ്ചന്ദനാംഗദീ*

*വീരഹാ വിഷമഃശൂന്യോ ഘൃതാശീരചലശ്ചലഃ*

737.സുവർണ്ണവർണ്ണ

സുവർണ്ണത്തിന്റെ നിറമുള്ളവൻ. അടുത്തുവരുന്ന ഹേമാംഗനെന്നതും ഇതേ അർത്ഥമാണ്.ഹേമം,സുവർണ്ണം ഇവ സ്വ ർണ്ണപര്യായങ്ങളാണ്. എന്നാൽ മറ്റനേകം അർത്ഥങ്ങളുംകൂടി ഇവിടെയുണ്ട്. ഭൂമിയിലവതരിക്കുന്ന വിഷ്ണുവിന് നീല കലർന്ന കരിംപച്ച(കൃഷ്ണ)നിറം. ഭൂമിയുടെ കാർബണ് കലർന്ന ശൃംഗാരനിർവൃതിവർണ്ണം. അത് വ്യക്തമാകുന്ന സാകാ രമായ അവതാരത്തിന്റെ ,മൂർത്തിമത്തായ ഹരിതാഭ. എന്നാൽ അതേ നിർവൃതിരസം അമൂർത്തമായ ചൈതന്യാത്മ കമായ ഊർജ്ജമായി നാദപ്രകാശപ്രസരമായി സൂര്യനിലിരിക്കുന്നതാണ്. അതിൽ സ്വർണ്ണവർണ്ണമാണ്. സുവർലോ കത്തിന്റെ നിർവൃതി എന്നാണ് സുവർണ്ണശബ്ദത്തിനർത്ഥം. അവതരിച്ച സ്ഥൂലരൂപമായ വിഷ്ണു ഭൂമിയുടെ നിർവൃതിയാ യ കൃഷ്ണം, അതിന്റെ കാരണപുരുഷനായി സൂക്ഷ്മശക്തിയായിരിക്കുന്നത് സുവർണ്ണം. അവരൊരു മിഥുനമാണ്.

*യ ഏഷോ അന്തരാദിത്യ ഹിരണ്മയപുരുഷഃ* എന്ന് ശ്രുതി പറയുന്നു.ആദിത്യനിലെ സർവ്വത്ര സുവർണ്ണമയമായ പുരുഷൻ. സുവർണ്ണമയമൂർത്തി. ചൈതന്യമൂർത്തി. സുവർണ്ണമെന്നാല് സ്വരമാണ് (*സ്വരഃഏവ സുവർണ്ണഃ* ഛാന്ദോ ഗ്യം)സപ്തസ്വരമൂർത്തിയാണ് ആകാശലോകങ്ങളിലെ നാദബ്രഹ്മമായ സുവർണ്ണപുരുഷൻ. സപ്തവർണ്ണവും അതിലുണ്ട്. വർണ്ണമയമൂർത്തിയാണ് സുവർണ്ണമയമൂർത്തിയായ സൂര്യനാരായണന്.പഞ്ചാശദ്വർണ്ണങ്ങളുടെ വർണ്ണമാല ധരിച്ച സരസ്വതിയും സൂര്യനിലെ വർണ്ണമാല ധരിച്ച സുവർണ്ണപുരുഷനും ഒന്നായി തന്മയീഭവിക്കുന്നു. സ്വരം ദേവഗന്ധർവ്വാ ദികളുടെ അന്നമാണ്.ഭൂമിയിലെ കൃഷിയിൽനിന്ന് കിട്ടുന്ന കറുത്ത കാർബണുള്ള അന്നം മനുഷ്യരുടെ അന്നമാണ്. സുവർണ്ണം (സുവരന്നം) ദേവന്മാർക്ക് അവകാശപ്പെട്ടതാണ്.കൃഷ്ണം മനുഷ്യർക്ക് അവകാശപ്പെട്ടതുമാണ്.അലൌകിക വും ലൌകികവുമായ രണ്ടുവിധനിർവൃതികളാണവ. സുവർണ്ണവും കൃഷ്ണവും ഇണയായി പിണഞ്ഞ ഒരിരട്ടനാഗബന്ധമാ ണ്,പത്മബന്ധക്കുറിപ്പാണ് ആകാശങ്ങളിലെ സുവർല്ലോകവും ഭൂലോകവും തമ്മിലുള്ളത്. അമൈഥുനമായ ഒരു പത്മബന്ധം.

വരേണ്യം, വരണീയം എന്ന അർത്ഥത്തില് സുവർണ്ണശബ്ദത്തിന് വരേണ്യരെ (മഹാവിഷ്ണുവിനെ) വരിക്കുന്നവൾ, വരണീയയായ ശ്രേഷ്ഠനാരി ,ശ്രേഷ്ഠന്മാരാൽ വരിക്കപ്പെടുന്ന വിദ്യാദേവി മുതലായ അർത്ഥങ്ങളുമുണ്ട്. ശ്രീസൂക്ത ത്തിൽ സുവർണ്ണ,സൂര്യ,ഹേമമാലിനി എന്ന് അഭിസംബോധന ചെയ്യപ്പെടുന്നു. ശ്രീസൂക്തം അഗ്നി,ശ്രീദേവി എന്ന് രണ്ടുദേവതകളെ ഒന്നിച്ച് ആവാഹനം ചെയ്യുന്നതാണ്.സാക്ഷാത്പരാശക്തിയായ ജാതവേദസ്സായ അഗ്നി(വാണി) കൂടിയാണ് ഐശ്വര്യദേവതയായ വിഷ്ണുപത്നി ശ്രീസൂക്തത്തിൽ. മഹാസരസ്വതി,മഹാലക്ഷ്മി,മഹാകാളിമാരുടെ ചൈതന്യമാണത്. വൈദികസാഹിത്യത്തിൽ അഗ്നി,സൂര്യൻ,പ്രകൃതി,വിദ്യ ഇവയുടെ ഉപാസനയുമായി ബന്ധപ്പെട്ട ഉർവ്വരതയുടെ ആദിമദേവീരൂപമാണിത്. പൂർവ്വാഹ്നത്തില് ഈദേവി ആദ്ത്യാന്തർഗ്ഗതമായി ഉണ്ണിസ്സൂര്യനെ ഉറക്കമു ണർത്തുന്ന ഗായത്രിയായി ആരാധിക്കപ്പെടുന്നു. മദ്ധ്യാഹ്നത്തിൽ യുവാവായ സൂര്യന് അമൃതംനൽകി സംരക്ഷിക്കുന്ന സവിത്രിയാണ്. സായാഹ്നത്തിൽ സൂര്യദേവന് ഏറ്റവും കാന്തിമാനായി,വാചസ്പതിയും വൈദ്യനാഥനും വിദ്യാരൂപനു മായി,തത്വജ്ഞനും സർവ്വജ്ഞനുമായി,ഗുരുവും മഹിതപ്രവൃദ്ധനും വൃദ്ധനുമായ പിതാമഹനായി, വിളങ്ങുന്നു.അവന്റെ അനുരൂപയായി തത്തുല്യഗുണങ്ങളോടെ, മിഥുനമായി (സാരസ്വതഹംസമിഥുനം) സരസ്വതിയായി ഇരിക്കുന്നു. ഇപ്രകാ രമുള്ള സുവർണ്ണ എന്ന അഗ്നിദേവതയുടെ ശ്രീസൂക്തം പുരുഷസൂക്തം ആലപിച്ചുകഴിഞ്ഞാലുടനെ ആലപിക്കുകയാണ് പതിവ്.

738 ഹേമാംഗ

സ്വർണ്ണവർണ്ണമായ അംഗങ്ങളോട്ടുകൂടിയവന്.

739.വരാംഗ

വരിക്കത്തക്ക (വരണീയമായ) ശുഭാംഗങ്ങലോട്ടുകൂടിയ അതിസുന്ദരപുരുഷൻ.

740 ചന്ദനാംഗദി

*ചന്ദനൈഃ ആഹ്ലാദനൈരംഗദൈഃകേയൂരൈർഭൂഷിത ഇതി ചന്ദനാംഗദി.*

അംഗങ്ങളിൽ സുഗന്ധചന്ദനം പൂശിയവൻ. ചന്ദനചർച്ചിതകളേബരൻ. അംഗങ്ങളിൽ അംഗദം അഥവാ കേയൂര മണിഞ്ഞ് ,ആഹ്ലാദം തരുന്ന ചന്ദനസുഗന്ധം പരത്തുന്ന സുന്ദരതരദേഹമുള്ളവന്.

741.വീരഹാ

ഇത്രയും സുന്ദരവും കാമോപമവും ആയ ശരീരമുള്ള അവൻ, ബലിഷ്ഠരും വീരരുമായ അസുരന്മാരെ വധിക്കാൻ ബലമുള്ള അരോഗദൃഢഗാത്രനുമാണ് എന്ന് സൂചന.

742 വിഷമ

*അവനുസമമായി മറ്റൊരാളില്ലായ്കയാൽ സർവ്വവിലക്ഷണത്വം കൊണ്ട് വിഷമ.. ന ത്വത് സമോഅസ്തി അധികഃ കൃതോ അന്യ*(ഗീത). സമവൃത്തത്തിലെ പാദങ്ങൾ സമമാത്രകളുള്ളതാണ്.വിഷമവൃത്തത്തിൽ പാദങ്ങള് സമക ളല്ല,അസമകളാണ്.സംഗീതശാസ്ത്രം,ഛദഃശാസ്ത്രം എന്നിവയിൽ അവഗാഹമുളളവർക്ക് ഈ വ്യത്യാസമറിയാം. സമകൾ പാടാനും ഗ്രഹിക്കാനും എളുപ്പമാണ്. അവ സാധാരണ രാഗങ്ങളും വൃത്തങ്ങളുമാണ്. ആർക്കും എളുപ്പം പഠിച്ചുപാടാവുന്നവയാണ്. അപൂർവ്വവും അമൂല്യവുമായ അസാധാരണരാഗങ്ങളും വൃത്തങ്ങളും സാധാരണ കവികളും ഗായകരും പാടാറില്ല.അവർക്കത് പ്രയാസവുമാണ്. അവ ഗ്രഹിക്കാനും പാടാനും അസാധാരണത്വമുളള അപൂ ർവ്വ പ്രതിഭകൾ വേണം. ഭഗവാൻ അമൂല്യവും അസാധാണവുമായ വിഷമരാഗമാണ്.വിവാദിരാഗമാണ്. എന്നും ഈശ്വര നെച്ചൊല്ലി മനുഷ്യർ വിവിദം നടത്തുകയും ചെയ്യുന്നു. അത്യപൂർവ്വമായ ഭഗവാനെന്ന വിഷമരാഗം പാടാന് ഭഗവ ദ്പ്രസാദമുള്ള അപൂർവ്വപ്രതിഭക്ക് (ഭക്തർക്ക്)ഭാഗ്യം ലഭിക്കുന്നു. സുവർല്ലോകത്തെ നിർവൃതിയായ അത്യപൂർവ്വ സുവർണ്ണാംഗിരാഗമാണ് കൃഷ്ണന്റെ ഭൂമിയിലെ അവതാരം. അതിനെ നാദാനുസന്ധാനം ചെയ്ത് ഉപാസിക്കുന്ന സ്വരോപാസകൻ മാത്രം പാടുന്നു.

ഉപനിഷദ്വാക്യം: *തസ്യഹൈതസ്യ സാമ്നോയഃസുവർണ്ണംവേദഃഭവതിഹാസ്യസുവർണ്ണം,തസ്യവൈ സ്വര ഏവ സുവർണ്ണം,ഭവതിഹാസ്യസുവർണ്ണം,യ ഏവം ഏതത് സാമ്നഃ സുവർണ്ണംവേദഃ*

സാമം സുവർണ്ണമാണ് എന്നറിയുന്നവര് സുവർണ്ണമായിത്തീരുന്നു. അവരുടെ സ്വരം സുവർണ്ണമാകുന്നു.സാമം സുവർണ്ണമായി അനുഭവപ്പെടുന്നു,സുവർണ്ണം(സ്വരം,സാമം,സ്വർണ്ണം,ശ്രീ)ലഭിക്കയും ചെയ്യുന്നു.ഭഗവാനു സമമായി ഭഗവാൻമാത്രമാണുള്ളത്. മറ്റാർക്കും ഈ വിഷമത്തിന്റെ സമസ്ഥാനത്തിരിക്കാനാവില്ല.ഭഗവാൻതന്നെ കനിഞ്ഞിരു ത്തിയാലല്ലാതെ.

743 ശൂന്യ

സർവ്വവിശേഷരഹിതത്വംകൊണ്ട് ശൂന്യംപോലെ തോന്നുകയാലാണ് ശൂന്യനാമം.വാസ്തവത്തിൽ സദാ പൂർണ്ണമായ അതിനെ ദേശകാലദിക്ഫലഗതിഭേദശൂന്മാകയാലാണ് ശൂന്യമെന്നുവിളിക്കുന്നത്. ചിദ്പ്രകാശംകൊണ്ടു സദാ പൂർണ്ണമാണത്.ബ്രഹ്മചിഹ്നമാണ് ഗണിതത്തിലെ പൂജ്യം അഥവാ ശൂന്യം.

744 ഘൃതാശി.

*ഘൃതാഃവിഗലിതാഃആശിഷഃപ്രാർത്ഥനാഃഅസ്യേതി ഘൃതാശിഃ*

ആരോടും ആശിസ്സോ യാചനയോ പ്രാർത്ഥനയോ ചെയ്യാത്തതിനാല് ഘൃതാശി. ഉണ്ണിക്കൃഷ്ണനായിരിക്കെ വള ർത്ത മ്മയായ യശോദയിൽനിന്നും ഗോപികമാരിൽനിന്നും ,അവരോട് ചോദിക്കയോ യാചിക്കയോ ചെയ്യാതെ,നെയ്യും വെണ്ണയും കവർന്നു ഭക്ഷിച്ചതിനാലും ഘൃതാശി. അനുവാദം കൂടാതെ(വാങ്ങാതെ)സർവ്വജീവികളിലും (ശരീരത്തെ ആലയമായി സങ്കൽപ്പിക്കുക)കടന്നുവന്ന്,അവരുടെ അന്തരാത്മാവിലെ നിർവൃതികളെല്ലാം തന്റേതെന്ന ഭാവന യോടെ സദാ ഭുജിച്ചുകൊണ്ടിരിക്കുന്ന സർവ്വാത്മഭാവത്തിലുള്ള ഭോക്താവ്.

745 അചല

എന്തെല്ലാം രൂപമെടുത്താലും എവിടെയൊക്കെ ഗതിചെയ്താലും സ്വസ്വരൂപത്തിലോ, സാമർത്ഥ്യത്തിലോ, വിഭൂതികളിലോ,ജ്ഞാനത്തിലോ ഒരു കണികകൂടി കുറയാതെ സദാ അചലാവസ്ഥയിൽ, പൂർണ്ണാവസ്ഥയില്, ഇരിക്കയാൽ അചലത്വം. അചലമെന്നാൽ ഗിരി.ധർമ്മവിഷയത്തിലോ,ജ്ഞാനത്തിലോ,സദാചാരത്തിലോ യോഗനിഷ്ഠയിലോനിന്ന് അവനെ ഇളക്കുവാൻ,വ്യതിചലിപ്പിക്കുവാൻ,ആർക്കും സാദ്ധ്യമല്ല.ഗിരിപോലെ അചല നാണ്.പ്രലോഭിപ്പിക്കാൻ സാധിക്കാത്തവൻ.അവനില്ലാത്തതായി ഒന്നുമില്ല. അതിനാൽ ഒരു പ്രലോഭനവും ഏശുകയില്ല.

746ചല

അചലനായ അവൻ വായു(പ്രാണ)രൂപത്തിൽ സദാ ചലിച്ചുകൊണ്ടും ഇരിക്കുന്നു.ഗതിഗമകങ്ങളാൽ നാദപ്രപ ഞ്ചംതീർക്കുന്നു.ഭക്തർവിളിക്കുന്നിടത്തെല്ലാം ഓടിയെത്തുന്നു.സായനസൃഷ്ടിനടത്തുന്നു.ഈ ചലനസ്വഭാവമുളളപ്പോഴും

നിശ്ചലയോഗനിദ്രയിൽ സമാധിയില് പാലാഴിമേല് പള്ളികൊള്ളുന്ന അചലസ്വഭാവവും കാണിക്കുന്നു.ഇങ്ങനെ വിഷമങ്ങളുടെ,ദ്വന്ദ്വങ്ങളുടെ സമഞ്ജസസമ്മേളനത്താൽ സമ്പൂർണ്ണമായ സൌന്ദര്യലക്ഷണങ്ങളുള്ളവൻ.
ശ്ലോകം 93. *അമാനി മാനദോ മാന്യോ ലോകസ്വാമീ ത്രിലോകധൃത്*
*സുമേധാമേധജോധന്യഃസത്യമേധാധരാധരഃ*

747 അമാനി.

അനാത്മവസ്തുവാണ് ശരീരം.ആത്മവസ്തുവാണ് ബ്രഹ്മം.ആത്മവസ്തു കാരണമാണ്.അതിന് ഞാൻ അനാത്മവസ്തുവായ ശരീരമാണ് എന്ന മായാഭ്രമം അഥവാ ശരീരാഭിമാനം ഇല്ല.സ്വചരസംവേദനാകൃതിയാകയാൽ ,ശുദ്ധബുദ്ധിനിത്യപൂർണ്ണസ്വരൂപമാകയാല് യാതൊരു മായാഭ്രമവും ശരീരദുരഭിമാനവുമില്ലാത്ത അമാനി.

748 മാനദ

മാനം(ആത്മാഭിമാനം)നൽകുന്നവന്. സ്വയം അമാനിയായിരുന്ന,സ്വമായയാൽ സർവ്വ അനാത്മികളിലും (ശരീരം. അനാറ്റമി എന്ന വാക്ക് ഇതിന്റെ ലാറ്റിൻ തദ്ഭവത്തിൽനിന്നുണ്ടായതാണ്)ഇത് ഞാനാണ്,ഞാനീ ശരീരമാണ് മുതലായ അഭിമാനങ്ങൾ കൊടുക്കുന്നവൻ. സജ്ജനങ്ങൾക്ക് ആത്മാവാണ് ഞാനെന്ന ആത്മാഭിമാനവും ദുർജ്ജനങ്ങൾക്ക് ശരീരമാണ് ഞാനെന്ന (ആത്മാവെന്ന)മിഥ്യാഭിമാനവും നൽകി വിവാദം നിലനിർത്തുന്ന രണപ്രിയൻ, എന്തിനാണിത്.ദുർവൃത്തരുടെ ദുരഭിമാനം(ഗർവ്വം)ശമിപ്പിക്കാനും സദ്വൃത്തരുടെ ആത്മാഭിമാനത്തിന് തക്ക ശുഭഫലം നൽകാനും. അങ്ങനെ പ്രപഞ്ചത്തിന് ചിലത് പഠിപ്പിക്കാനും. അന്വേഷിക്കുന്ന ജിജ്ഞാസുക്കൾക്ക് ഉദാഹരണസഹിതം പഠിപ്പിക്കുന്നത് താനാണ് ലോകഗുരു എന്നതിനാലാണ്.

749.മാന്യ

സർവ്വരാലും മാനിക്കപ്പെടുന്ന ,പൂജിക്കപ്പെടുന്നവൻ.പൂജനീയൻ.സർവ്വേശ്വരത്വത്താലാണ് മാന്യസ്ഥാനം.

750 ലോകസ്വാമി.

സുഷുമ്ന മുതൽ അലംബുഷവരെ 14 നാഡീവ്യൂഹങ്ങൾക്കും സ്വാമി. ഇവ 14 ലോകങ്ങളെ പ്രതിനിധീകരിക്കുന്നു. 14 ലോകങ്ങൾക്കും സ്വാമിയാകയാലാണ് ലോകസ്വാമി എന്ന നാമം. ഈരേഴുപതിനാലുലോകമെന്നാല് 7 ഉപരിലോകം,7 അധോലോകം. സാധാരണ പറയുന്ന ജ്യോതിഷപരവും ,പൌരാണികവുമായ ഭൃ,ഭുവർസ്വർ, -അതലവിതലാദിലോകങ്ങൾക്കെല്ലാം സ്വാമി. സംഗീതത്തില് 7 ആരോഹണസ്വരശ്രുതിമണ്ഡലങ്ങൾക്കും 7 അവരോഹണസ്വരശ്രുതി മണ്ഡലങ്ങൾക്കും ,ത്രികാലങ്ങളിലും (ദ്രുത,വിളംബിത,മദ്ധ്യമാദി)സ്വാമി. 14 ലോകവും 3 കാലവും ഗുണനംചെയ്ത് 42, ആ 42നും സ്വാമിനിയായ പരാശക്തിയും ചേർന്ന് 43 ത്രികോണം. സ്വരസപ്തകത്തില് ഓരോന്നിനെ ആധാരസ്വരമാക്കി മറ്റ് 6 സ്വരങ്ങളോടുചേർത്താല് ( 7നെ 6 കൊണ്ടു ഗുണിക്കുക) 42 എന്നുതന്നെ കിട്ടും. അതിനോട് താരസ്ഥായിഷഡ്ജമെന്ന ഒന്നും ചേർത്ത് 43.
43 ത്രികോണം,നാദബിന്ദുവോടുകൂടി ശ്രീചക്രം. *ചക്രം ത്രിപുരസുന്ദര്യാ ബ്രഹ്മാണ്ഡാകാരമീശ്വരി* എന്ന് ലക്ഷണം. 43 ത്രികോണവും ബിന്ദുവുമുള്ള ചക്രരൂപത്തില് ഝോമ്പടആദിതാളത്തിൽ സ്വരാഷ്ടകംവെച്ച് ദേവിയെ ഗാനംചെയ്യാമെന്ന് ശ്രീചക്രലക്ഷണത്തെക്കുറിച്ച് മന്ത്രരത്നാകരം. അപൂർവ്വമായ ഈ ശ്രീചക്രരാഗത്തെ (പരാശക്തീരൂപമായ സർവ്വൈശ്വര്യത്തെ)സ്വന്തമാക്കി അനുദിനം ഗാനം ചെയ്യുകയാൽ വിശ്വജിത്ത് അഥവാ ലോകസ്വാമിയായിത്തീ ർന്നവൻ.

751 ത്രിലോകദൃക്ക്.

മൂന്നുലോകവും കാണുന്നവൻ. മൂന്നുലോകത്തേയും ധരിച്ചവൻ.പതിനാലുലോകങ്ങൾക്കും മൂന്നുകാലത്തിലും സ്വാമിയായവൻ മൂന്നുലോകത്തെയും കാണുന്നു,ധരിക്കുന്നു എന്ന് എടുത്തുപറയേണ്ടതുണ്ടോ. ഉണ്ട്. ചക്രം ത്രിപുരസുന്ദര്യാ എന്ന ലക്ഷണത്തിൽ പറഞ്ഞ ത്രിപുരങ്ങള് അഥവാ ത്രിലോകങ്ങള് തന്റെ മിഥുനമായ ത്രിപുരസുന്ദരിയുടെ ശരീരത്തില് ദർശിച്ചവനും ,അവയെ സദാ വക്ഷസ്സിൽ ധരിച്ചവനും ഒരേ ഒരാൾമാത്രമാണല്ലോ. ശ്രീനിവാസനായ വിഷ്ണു.

752 സുമേധാ

സുശോഭനമായ പ്രജ്ഞ(മേധ)ഉള്ളവൻ. എന്നാൽ ആ മേധയെ മറ്റുള്ളവർക്ക് (ബന്ധുക്കൾക്കും സുഹൃത്തുക്കൾക്കും) പ്രദർശിപ്പിക്കാത്തവൻ. പ്രതിഭയെ മൂടിവെച്ച് സാധാരണമനുഷ്യനെപ്പോലെ ജീവിച്ചവൻ. മൂടിവെച്ചിട്ടും പ്രതിഭാപ്രകാശം ചന്ദനസുഗന്ധംപോലെ വ്യാപിച്ച് മറ്റുള്ളവരറിയുന്നു. ഗോപാലർക്കിടയില് അവരിലൊരാളായി ജീവിച്ച കൃഷ്ണൻ അവരോട് ഒരു ബന്ധുബാലനെന്നല്ലാതെ താന് വിഷ്ണുവാണെന്ന് പറയുന്നില്ല. എന്നാലും മഹദ്കൃത്യങ്ങൾ,വാക്ക് ഇവകളാൽ മറ്റുള്ളവര് മഹത്വം തിരിച്ചറിഞ്ഞു.അർജ്ജുനന് പ്രിയസുഹൃത്തായിട്ടും വാർദ്ധക്യകാലത്ത് കുരുക്ഷേത്രത്തിൽവെച്ച് ഗീത ഉപദേശിച്ചപ്പോള് മാത്രമാണ് ഭഗവാനാരാണെന്ന് ,ആ സുമേധസ്സിന്റെ ശക്തി എന്താണെന്ന് തിരിച്ചറിയുന്നത്.

753.മേധജ

മേധ എന്നാൽ യജ്ഞമെന്നും അർത്ഥമുണ്ട്. സുമേധസ്സുകളുടെ മേധ ഒരു യജ്ഞമാണ്. യജ്ഞത്തിൽനിന്ന് ജനിച്ച യജ്ഞപുരുഷൻ. യജമാനൻ യജ്ഞസമയത്ത് പുനർജ്ജനിനേടുന്നു. വിദ്യാർത്ഥി ഉപനയനവേളയില് പുനർജ്ജനിക്കുന്നു. മേധയിൽനിന്നുളള ജനനം പുനർജ്ജനിയാണ്. അഗ്നിയിൽ നിന്നുളള ഫിനിക്സ് പക്ഷിയുടെ പുനർനവീകരണം പോലെ അനേകനൂറ്റാണ്ടുകൾക്കുശേഷം മേധജമായി ഒരു ദിവ്യാവതാരം ഉണ്ടാവുന്നു.

754 ധന്യ

കൃതാർത്ഥമായ ധന്യമായ പുണ്യജന്മം നയിച്ചവൻ.

755.സത്യമേധാ

സത്യവും അവിതഥവുമായ മേധയുളളവന്. ആ മേധ ഒരിക്കലും കുറയുന്നില്ല. പ്രതിഭ മങ്ങുന്നില്ല. നിത്യസത്യമായ പ്രജ്ഞ. *പ്രജ്ഞാനാം ബ്രഹ്മഃ*

756 ധരാധര

അംശാവതാരമായ അനന്തനാഗരൂപത്തിൽ പ്രപഞ്ചത്തെ ധരിച്ച് താങ്ങിനിർത്തുന്നവൻ. വരാഹരൂപത്തിൽ സ്വപത്നിയായ ധരയെ മടിയിലിരുത്തിയ ഭൂവരാഹമൂർത്തി.മുത്തങ്ങവോലെ അവളെ തേറ്റമേലുദ്ധരിച്ച ശക്തൻ. ധരാധരമെന്നാൽ മേഘം. കാർമേഘവർണ്ണമായി ധരക്ക് ധാരധാരയായി ജീവനമഴനൽകി ,അവളിൽ രേതസ്സു തൂകി ,അവളെ പുഷ്പിണിയും രത്നഗർഭയുമാക്കിയ ,അന്നവും പ്രജയും ജനിപ്പിക്കുന്ന,വൃഷാവായ കൃഷ്ണമേഘം. ഗോവർദ്ധനോദ്ധാരകനായ കൃഷിയുടെ ദേവത(കാർഷികസമ്പത്തിന്റെ).

ശ്ലോകം 94. *തേജോവൃഷോദ്യുതിധരഃ സർവ്വശസ്ത്രഭൃതാംവരഃ*
*പ്രഗ്രഹോനിഗ്രഹോവ്യഗ്രോനൈകശൃംഗോഗദാഗ്രജഃ*

757.തേജോവൃഷ

തേജസ്സാകുന്ന അംഭസ്സ് എപ്പോഴും ആദിത്യരൂപത്തിൽ വർഷിക്കുന്ന തേജോരൂപനായ വർഷകൻ. ഇവിടെ ധാരാധരത്തിന്റെ കൃഷ്ണവർണ്ണമല്ല,സുവർണ്ണവർണ്ണമാണ് സൂര്യന്. സൂര്യന്റെ തേജസ്സാണ് സാഗരജലത്തെ മേഘമാക്കി അതിന് കൃഷ്ണനിറം കൊടുക്കുന്നത്. ആത്യന്തികമായി തേജോവൃഷമായ സൂര്യ(സുവർണ്ണ)ദേവന്റെ തേജസ്സാണ് ഭൂമിയിലെ ജലത്തെ സൃഷ്ടിക്കുന്നതും കൃഷ്ണമേഘങ്ങളെ സൃഷ്ടിക്കുന്നതും കാലാകാലം മഴപെയ്യിച്ച് ഭൂമിയെ ഉർവ്വരയാക്കുന്നതും.

758 ദ്യുതിധര

അതിനാൽ അവന് ധരയെ ധരിക്കുന്നവൻമാത്രമല്ല,പ്രകാശത്തെ,ഊർജ്ജദേവതയായ സൂര്യ എന്നസുവർണ്ണയെ (ദ്യുതിരൂപത്തിൽ)അംഗോപാംഗങ്ങളിലാകെ കാന്തിയായി ,വൈദ്യുതകാന്തിതരംഗമായി ധരിച്ചവനുമാണ്.ഭൂമിക്കും ശ്രീദേവിക്കും പരാശക്തിക്കും അവന് കാന്തനാണ്.

759 സർവ്വശസ്ത്രഭൃതാംവര

എല്ലാ ആയുധധാരികളിലും വെച്ച് ശ്രേഷ്ഠൻ.ശ്രീരാമൻ.വില്ലെടുത്തവരിൽ ശ്രീരാമനും അർജ്ജുനനുമാണ് ശ്രേഷ്ഠത്വം.സർവ്വവിദ്യാപാരംഗതരിലും വെച്ച്(വിദ്യോപാസകർ)ശ്രേഷ്ഠനായ സർവ്വജ്ഞൻ.നവനവോന്മേഷശാലിനിയായ പ്രജ്ഞ എന്ന പ്രതിഭയുളളവനുമാത്രമേ സർവ്വജ്ഞപദം നേടാനാവൂ.

760 പ്രഗ്രഹ

ഭക്തന്മാർ നൽകിയ പത്രം,പുഷ്പം,ഫലം,തോയം മുതലായവ സ്വീകരിക്കുന്ന(പ്രഗ്രഹിക്കുന്ന)വൻ. വിഷയാരണ്യത്തിൽ നിയന്ത്രണമില്ലാതെ അലഞ്ഞുതിരിയുന്ന ഇന്ദ്രിയങ്ങളാകുന്ന വാജികളെ സ്വന്തം പ്രസാദമാകുന്ന രശ്മീസമൂഹങ്ങളാല് ബന്ധിച്ച്,(പ്രഗ്രഹം  അഥവാ കടിഞ്ഞാണുപോലെ)നിർത്തുന്നതിനാലും പ്രഗ്രഹൻ.

761 നിഗ്രഹ

സർവ്വത്തേയും സ്വവശഗമാക്കുന്നതിനാല് നിഗ്രഹ. സർവ്വത്തേയും നിയന്ത്രിക്കുന്നവൻ, വശത്താക്കുന്നവൻ, നിഗ്രഹിക്കുന്നവൻ(അവസാനിപ്പിക്കുന്നവൻ).കുരുക്ഷേത്രയുദ്ധഭൂമിയിൽ ഭഗവാന് ഈ മൂന്നും ചെയ്തുകാണിച്ചത്, നിരായുധനായിട്ടാണ്.

762.വ്യഗ്ര

തുടക്കം(അഗ്രം)അവസാനം(അന്തം)  എന്നിവ വിഗതമായവൻ(ഇല്ലാത്തവൻ).അഗ്രം വിഗതമായവൻ വ്യഗ്രൻ. ഭക്തരുടെ അഭീഷ്ടം ദാനംചെയ്യുന്നതിൽ സദാ വ്യഗ്രത കാണിക്കുന്നവനും വ്യഗ്രനാണ്.

763 നൈകശൃംഗ

നാലുശൃംഗം (ചത്വാരി ശൃംഗാ എന്ന് ഋഗ്വേദസംഹിത)ഉളളവൻ.നാൽക്കൊമ്പൻ.അനേകം കൊമ്പുളളവൻ നൈകശൃംഗൻ.നാലുവേദം നാലുകൊമ്പ്. അനേകം രശ്മികളും അനേകം കൊമ്പുകളുമുണ്ട് അവന്ന്.

764.ഗദാഗ്രജ

*നിഗദേന മന്ത്രേണാഗ്രേ ജായത ഇതി നിശ്ശബ്ദലോപം കൃത്വാ ഗദാഗ്രജഃ*

നിഗദമെന്ന പദത്തിലെ ആദ്യാക്ഷരം ലോപിച്ചത് ഗദം. ഗദനെന്നു പേരുള്ള ശ്രീവസുദേവപുത്രന്റെ ജ്യേഷ്ഠന്. (വസുദേവന് കൃഷ്ണന്റെ അനുജനായി ഗദനെന്ന് ഒരു പുത്രനുണ്ട്. )

പുത്രകാമേഷ്ടിയിൽ ശ്രീരാമനെന്നപോലെ മന്ത്രശക്തികൊണ്ട് ഋഷിമാരും ദേവഗന്ധർവ്വന്മാരും ദേവകാര്യാർത്ഥം ജനിപ്പിച്ചവൻ. യജ്ഞത്തിൽ അഗ്രജനായ,അഗ്രിമസ്ഥാനമുള്ള അഗ്നി അഥവാ തേജസ്വരൂപൻ.

ശ്ലോകം94.*ചതുർമൂർത്തിശ്ചതുർബ്ബാഹുശ്ചതുർവ്യൂഹശ്ചതുർഗ്ഗതിഃ*
*ചതുരാത്മാ ചതുർഭാവശ്ചതുർവ്വേദവിദേകപാത്*

765 ചതുർമൂർത്തി

വിരാട്,സൂത്രാത്മൻ,അവ്യാകൃതൻ,തുരീയനെന്ന് നാലുമൂർത്തി. വെളുപ്പ്,ചുവപ്പ്,സുവർണ്ണപീതം,ഹരിതനീലം എന്ന് നാലുവർണ്ണങ്ങളിലാണ് മൂർത്തി.

766 ചതുർബ്ബാഹു

വിഷ്ണുവിന്റെ സുപ്രസിദ്ധമായ ചതുർഭുജരൂപം

767.ചതുർവ്യൂഹ

ശരീരപുരുഷൻ,ഛന്ദപുരുഷൻ,വേദപുരുഷൻ,മഹാപുരുഷൻ എന്ന് ഐതരേയആരണ്യകം. ശരീരപുരുഷനെക്കുറിച്ച് വൈദ്യശാസ്ത്രവും, കാമശാസ്ത്രവും സാമുദ്രികശാസ്ത്രവും വിശദപഠനം നടത്തുന്നു. ഇതിന് സമാന്തരമായ ബ്രഹ്മാണ്ഡശരീരമെടുത്ത വാസ്തു,കാലപുരുഷന്മാരെക്കുറിച്ച് ജ്യോതിശ്ശാസ്ത്രവും വാസ്തുശാസ്ത്രവുമാണ് പഠിക്കുന്നത്. ഇത് ആദ്യത്തെ വ്യൂഹവും അതിനോടനുബന്ധിച്ച ശാസ്ത്രവിദ്യകളുമാണ്.

ഛന്ദപുരുഷനെക്കുറിച്ച് മന്ത്രതന്ത്രശാസ്ത്രങ്ങളും സംഗീതശാസ്ത്രവും വൃത്തശാസ്ത്രവും (കവിത,വ്യകരണം ഇവ ഉൾപ്പെട്ട ഭാഷാശാസ്ത്രം)ഗവേഷണം നടത്തുന്നു. പഠിക്കുന്നു,പഠിപ്പിക്കുന്നു. ഇത് രണ്ടാമത്തെ വ്യൂഹം

വേദപുരുഷനെക്കുറിച്ച് വേദവേദാന്തങ്ങളും ഷഡ്ദർശനങ്ങളില് ചിലതും പഠിപ്പിക്കുന്നു

ഇവ മൂന്നും ചേർന്ന മഹാപുരുഷനെ യോഗശാസ്ത്രവും ബ്രഹ്മവിദ്യയും ധ്യാനിക്കുന്നു,അനുഭവിക്കുന്നു. ഈ വിദ്യകളുടേയും വ്യൂഹങ്ങളുടേയും വ്യൂഹപുരുഷന്മാരുടേയും നാഥനായ വിഷ്ണുവിൽ സർവ്വവിദ്യകളും ഇരിക്കുന്നു. എല്ലാ വിദ്യയും എല്ലാ ലോകവും അവന്ന് കരതലാമലകം.

വാസുദേവ,സങ്കർഷണ,പ്രദ്യുമ്ന,അനിരുദ്ധന്മാരുടെ ചതുർവ്യൂഹമെന്ന് മറ്റൊരർത്ഥം.

768 ചതുർഗ്ഗതി.

നാലുവിധഗതിശീലം. വർണ്ണങ്ങള് നാലും ആശ്രമങ്ങൾനാലുമായി നാലുവിധഗതിയോട്ടുകൂടിയ വർണ്ണാശ്രമധർമ്മഗതി അറിഞ്ഞവൻ. വായു,ജലം,സംഗീതസ്വരങ്ങൾ,പക്ഷികളെന്നിവയുടെ ഗതി അറിയുന്നവൻ. മനുഷ്യർ,പിതൃക്കള്, ദേവഗന്ധർവ്വന്മാർ,മുക്തജീവന്മാരെന്നിവരുടെ ആത്മഗതി അറിഞ്ഞവൻ.

769 ചതുരാത്മാ

രാഗദ്വേഷാദിരാഹിത്യം കൊണ്ട് നിഷ്കളങ്കവും ശുദ്ധവുമാകയാൽ സമർത്ഥമായ ആത്മാ ,ചതുരാത്മാ. ഏറ്റവും പ്രയാസം നിഷ്കളങ്കമായി സംസാരലോകത്തിൽ ജീവിക്കലാമ്. സർവ്വവിദ്യയും അറിഞ്ഞിട്ടും സംസാരജീവിതത്തിന്റെ നടുവിലിരുന്നിട്ടും അതിലൊന്നും ആസക്തിതോന്നാതെ,നിഷ്കളങ്കമായി,ജീവിക്കുക എന്ന കാര്യം സമർത്ഥമായി നിറവേറ്റിയവ ൻ.മനോബുദ്ധ്യഹങ്കാരചിത്താദികളായ കരണചതുഷ്ടയാത്മകത്വത്താൽ ചതുരാത്മാ.

770 ചതുർഭാവ

ധർമ്മം,അർത്ഥം,കാമം,മോക്ഷം എന്ന നാലുഭാവവും അവ നൽകുന്ന രസാനുഭവങ്ങളും ഉൽപ്പാദിപ്പിച്ച്,തന്നിൽത്തന്നെ വഹിച്ച് അനുഭവിക്കുന്നവൻ.

771 ചതുർവ്വേദവിത്ത്

ഋക്,യജുസ്,സാമം,അഥർവ്വമെന്ന നാലുവേദവും അറിഞ്ഞവൻ.നാലുവേദത്താലും അറിയപ്പെട്ടവൻ. വേദങ്ങളെല്ലാം ആരിൽനിന്നു മുളച്ചുണ്ടായോ ആ വേദത്തിന്റെ വിത്ത്,ബീജം. പര,പശ്യന്തി,മദ്ധ്യമ,വൈഖരി എന്ന ചത്വാരിവാക്കിനെ അറിഞ്ഞവൻ.

772.ഏകപാത്.

ഏകപാദമുള്ളവൻ.സർവ്വവിശ്വവും അവന്റെ നാലിലൊരു പാദം മാത്രമാണ്.അതിനാലും ഏകപാദൻ.*വിഷ്ടഭ്യാഹമിദം കൃത്സ്നമേകാംശേന സ്ഥിതോ ജഗത്*(ഗീത).

ശ്ലോകം 96.*സമാവർത്തോ അനിവർത്താത്മാ ദുർജ്ജയോ ദുരതിക്രമഃ*
*ദുർല്ലഭോ ദുർഗ്ഗമോ ദുർഗ്ഗോ ദുരാവാസോ ദുരാരിഹാഃ*

773.സമാവർത്ത

സംസാരചക്രത്തെ സമ്യക്കായി ആവർത്തനം ചെയ്യിക്കുന്നവൻ.സമാവർത്തനെന്നത് അഗ്നിപര്യായവുമാണ് (ഊർജ്ജം).ആവർത്തിക്കുന്ന ഊർജ്ജചക്രം അവന്റെ ലീലയാണ്. സമാവർത്തനം ചെയ്യിക്കുക എന്ന ചടങ്ങ് ഷോഡശോപചാരങ്ങളിലൊന്നാണ്.ഈ ക്രിയ സംസാരധർമ്മചക്രപ്രവർത്തനത്തിനായിട്ടാണ് അനുഷ്ഠിക്കുന്നത്.

774.നിവൃത്താത്മാ,അനിവൃത്താത്മാ

സർവ്വത്ര വർത്തമാനത്വംകൊണ്ട് അനിവൃത്തനാണ്.എങ്ങുമിരിക്കയാൽ അവന് ഒന്നിൽനിന്നും വിട്ടുനി ൽക്കാനാവില്ലല്ലോ. അതേസമയം എല്ലാത്തിലും ഇരുന്നിട്ടും അതിനാലൊന്നും ബന്ധിക്കപ്പെടാതെ വിഷയനിവൃത്തനാകയാല് നിവൃത്താത്മാ

775.ദുർജ്ജയ

ആരാലും ജയിക്കാൻ സാധിക്കാത്തവൻ.

776.ദുരതിക്രമ

എല്ലാവരും അവനെ ഭയപ്പെടുന്നതിനാൽ അവന്റെ ആജ്ഞയെ അതിക്രമിക്കുന്നില്ല.അഗ്നിയും സൂര്യനും അവനെ ഭയന്ന് തപിക്കുന്നു. ഇന്ദ്രനും വായുവും മൃത്യുവും അവനെ അനുസരിക്കുന്നു. അവന്റെ പാദത്തിനപ്പുറം,അതിനെ അതിക്രമിച്ച്, മറ്റൊരഭയസ്ഥാനം ഒരു ചരാചരത്തിനുമില്ല.

777.

ദുർല്ലഭ

ഭക്തി ഒന്നുകൊണ്ടല്ലാതെ അവനെ ലഭിക്കയില്ല. അതിനാലവൻ ദുർല്ലഭനാണ്. *ജന്മാന്തരസഹസ്രേഷു തപോ ജ്ഞാനസമാധിഭിഃനരാണാം ക്ഷീണപാപാനാം കൃഷ്ണേഭക്തിഃപ്രജായതേ*(വ്യാസവചനം).*ഭക്ത്യാ ലഭ്യസ്ത്വനന്യയാ* എന്ന് ഗീത.

778 ദുർഗ്ഗമ

*ദുഃഖേന ഗമ്യതേ ജ്ഞായത ഇതി ദുർഗ്ഗമഃ*

അവനിലേക്ക് ഗമിക്കാൻ അവനെ അനുഭവിച്ചറിയാൻ ഒട്ടനവധി ദുഃഖം മാനവരാശി സഹിക്കേണ്ടിവരുന്നതിനാൽ ദുർഗ്ഗമൻ. രണ്ടുതരം ദുഃഖമുണ്ട്. 1.ഖേദം അകാരണമായ ദുഃഖം.2.ശോകം കാരണമുള്ള ദുഃഖം.ആറുതരം ഊർമ്മികളാൽ(വിശപ്പ്,ദാഹം,ശോകം,മോഹം,ജര,മരണം)ഉള്ള കാരണമുള്ള ദുഃഖം കണ്ടുപിടിച്ചാലവസാനിപ്പിക്കാം. ഇവയുടെ പ്രധാനകാരണമായ മോഹം (DESIRE)അഥവാ കാമം ഇല്ലാതാവാനും (നിഷ്കാമം)മനസ്സ് ശാന്തമാവാനുമാണ് എല്ലാ വിദ്യയും ശാസ്ത്രവും കലയും ആരാധനാസമ്പ്രദായവും ചികിത്സാവിധികളും.ഇവയെല്ലാം പഠിച്ചറിഞ്ഞിട്ടും മനുഷ്യബുദ്ധി ഇന്നും പരമശാന്തി അഥവാ പരമാനന്ദസ്വരൂപമായ അവനെ അറിഞ്ഞിട്ടില്ല. അത് അവന്റെ ദുർഗ്ഗമത്വം ,ദുർല്ലഭത്വം ഇവക്ക് തെളിവാണ്.

779. ദുർഗ്ഗ

എളുപ്പത്തിൽ പ്രവേശിക്കാനനുവദിക്കാതെ നിരവധി പ്രതിബന്ധങ്ങളും വിഷമങ്ങളും സൃഷ്ടിക്കുന്നതിനാല് ദുർഗ്ഗം. ഇതേ കാരണങ്ങളാൽ അവന്റെ ഇരട്ടസഹോദരി ദുർഗ്ഗയും ആ നാമത്തിലറിയുന്നു. ബ്രഹ്മത്തേയും പരാശക്തിയേയും അറിയാനായി അനേകകാലം കഠിനതപസ്യയും സാധനയും വേണം.

780.ദുരാവാസാ

യോഗികൾ നിരന്തരം ഗാഢമായി ധ്യാനം ചെയ്യുന്നവരാണ്.അവരുടെ ധ്യാനചിത്തത്തിൽപോലും അധികനേരം ആ പ്രശാന്താവസ്ഥ നിലനിൽക്കുന്നില്ല. (ദുർവ്വാസാ എന്നമുനിനാമം ഈ അശാന്തിയെ കാണിക്കുന്നു) ചിത്തവൃത്തിനിരോധവും ശാന്താവസ്ഥയും അവർക്കും താൽക്കാലികമാണ്. ശാശ്വതമായി അങ്ങനെ ഒരു പ്രശാന്താവസ്ഥ വരുമ്പോഴെ യോഗി ബ്രഹ്മാനുഭവം നേടി പരമഗതി അടയുന്നുള്ളു. ദുഃഖത്താൽയോഗിചിത്തത്തിൽപോലും ക്ഷോഭം ഉണ്ടാക്കുന്നതിനാ ൽ ദുരാവാസാ.

781.ദുരാരിഹാ

ദുർമ്മാർഗ്ഗചാരികളെ  നശിപ്പിക്കുന്നവൻ. ദുർമ്മാർഗ്ഗചാരികളുടെ പാപങ്ങളെപ്പോലും ഈശ്വരസ്മരണം നശിപ്പിക്കുന്നുഎന്നും അർത്ഥം

ശ്ലോകം 97 *ശുഭാംഗോ ലോകസാരംഗഃസുതന്തുസ്തന്തുവർദ്ധനഃ*

*ഇന്ദ്രകർമ്മാ മഹാകർമ്മാ കൃതകർമ്മാ കൃതാഗമഃ*

782 ശുഭാംഗ

ശോഭനങ്ങളായ അംഗങ്ങളുള്ളവൻ.(അവയവങ്ങൾ).അവയെ ധ്യാനിക്കുമ്പോൾ തന്നെ സുഖവും മംഗളവും തരുന്നവൻ.

783.ലോകസാരംഗ

ലോകങ്ങളുടെ സാരം (മധു അഥവാ രസാനുഭവം)ഭൃംഗം(തേനീച്ച) പൂവിന്റെ സത്ത് (തേൻ) വലിച്ചെടുക്കുംപോലെ അറിഞ്ഞനുഭവിക്കുന്നവൻ.ലോകങ്ങളുടെ സാരം പ്രണവം,ഓങ്കാരം.പ്രജാപതി പ്രപഞ്ചങ്ങളെ ഓങ്കാരം എന്ന ആദിമ നാദത്തിൽനിന്ന് സത്യസങ്കൽപ്പത്താല് ജനിപ്പിച്ചു. സംഗീതകൽപ്പദ്രുമത്തിലെ മംഗളാചരണം-

*യോ നാദഃസർവ്വഭൂതാനാം സർവ്വവർണ്ണസ്യചാങ്കുരഃ*

*യോ ബീജം മന്ത്രകോടീനാം താം നിത്യം പ്രണമ്യാമ്യഹം*

സർവ്വഭൂതങ്ങൾക്കും സർവ്വവർണ്ണങ്ങൾക്കും ആദ്യാങ്കുരവും കോടിമന്ത്രങ്ങളുടെ ആദിബീജവുമായ പ്രണവരസത്തെ പൂന്തേൻ നുകരുംപോലെ സദാ നുകരുന്ന നാദലയയോഗിയാകയാൽ,ലോകസാരംഗനെന്ന് പേര്. താൻ നുകർന്ന രസം മറ്റുള്ളവർക്ക് പകർന്നുകൊടുക്കുന്നുമുണ്ട്.സാരംഗി എന്ന സംഗീതോപകരണം പോലെ.

784 സുതന്തു

ശോഭനമായ തന്തുക്കൾ (നൂല്,നാഡി,തന്ത്രി എന്ന് നാനാർത്ഥം)വിസ്തരിച്ച് വിസ്തീർണ്ണമാക്കപ്പെട്ട് പ്രപഞ്ചത്തെ രചിക്കുന്നതിനാൽ സുതന്തു.യദു മുതലായ പൂർവ്വികരുടെ ഉത്തമമായ വംശാങ്കുരം,വംശതന്തു,നല്ല ബീജത്തിൽനിന്നുണ്ടായ നല്ല വൃക്ഷം. ലോകം നാദമയം.നാദം അക്ഷരമാണ്,നശിക്കാത്തതാണ്. അക്ഷരം പദമായി,പദം വാക്യമായി,വാക്യം ലോകവ്യവഹാരം(സംസാരം)ആയി വിസ്തരിക്കപ്പെട്ടതാണ് സംസാരവൃക്ഷം.അതിനാലാണ് ലോകം നാദാധീനമെന്ന് സംഗീതശാസ്ത്രം പറയുന്നത്.സൂക്ഷ്മനാദത്തെ കൂടുതൽ സ്ഥൂലമാക്കിയാണ് ദൃശ്യപ്രപഞ്ചരചന. നാദബ്രഹ്മം പരദൈവതമാണ്.

*ചൈതന്യം സർവ്വഭൂതാനാം വിവൃത്തം ജഗദാത്മനഃ*

*നാദബ്രഹ്മതദാനന്ദമദ്വിതീയമുപാസ്മഹേ* (ശാർങ്ഗദേവൻ)

നാദം സ്ഫോടമാവുമ്പോള് (നിത്യശബ്ദം,നിരവയവം)സർവ്വം പ്രകാശിക്കുന്നു. നാദോപാസന എന്ന പ്രകാശത്തെ സദാ പിൻതുടർന്നാല് ബ്രഹ്മം ലഭ്യമാകുന്നു.(ബ്രഹ്മാനുഭവം).സൂര്യോപാസനയും നാദോപാസനയും ഒന്നാണെന്ന് ശുക്ലയജുർവ്വേദം സൂര്യരശ്മികളും നാദതരംഗങ്ങളും തമ്മിലുള്ള 12 സാദൃശ്യങ്ങളെ ചൂണ്ടിക്കാട്ടി സമർത്ഥിക്കുന്നു. (ഇവയിലൊന്ന് ആരോഗ്യമാണ്. മാനസികവും ശാരീരികവുമായ ആരോഗ്യത്തിന് സൂര്യോപാസനയും നാദോപാസനയും). വീണയിൽ22 തന്ത്രികളെന്നപോലെ ഹൃദയത്തില് 22 തിരശ്ചീനനാഡികളില് മന്ദ്രമായും കണ്ഠത്തില് 22 തിരശ്ചീന നാഡികളിൽ മദ്ധ്യമായും , ശിരസ്സിലെ 22 തിരശ്ചീനനാഡിയില് താരമായും (22 നെ ത്രിസ്ഥാനഭേദം ചെയ്തത്)സപ്തസ്വരങ്ങളെ മനുഷ്യശരീരം പുറപ്പെടുവിക്കുന്നു. ഇങ്ങനെ സൂക്ഷ്മമായ നാദത്തെ തന്ത്രീവീണയായ മനുഷ്യശരീരം ,സൂര്യനാഡികളെ അനുസ്മരിപ്പിക്കുമാറ് വിസ്തരിക്കുന്നു. സൂര്യനാരായണനായ നാദബ്രഹ്മമായ മഹാവിഷ്ണുവിന്റെ തന്ത്രീവീണകളാണ് ഇക്കാണുന്ന ശരീരികളെല്ലാം.ഹരിവംശാങ്കുരങ്ങളാണ് എല്ലാം.

785 തന്തുവർദ്ധന

ഓരോ പുതുസൃഷ്ടിയിലും പുതിയപുതിയ തന്ത്രികളെ (തന്ത്രീവീണകളെ)ഉണ്ടാക്കുന്നു.വംശവർദ്ധനവിനെ തന്ത്രീവർദ്ധനമെന്നുപറയുന്നു. തന്തു നൂല്(വേദം).പുതിയ വസ്ത്രം നെയ്യുന്നവൻ,പുതിയവേദം ചമയ്ക്കുന്നവൻ.പുതിയ ശരീരസ്വീകരണം പുതിയ വസ്ത്രം നെയ്യലാണ്(ശരീരം ജീർണ്ണിച്ചുപോകുന്ന വസ്ത്രമാണെന്ന് ഗീത).ഓരോ ശരീരത്തിലും ഇരുന്ന് നവംനവങ്ങളായ വേദശാസ്ത്രങ്ങളെ രചിക്കുന്നു. ഒരു കണ്ഠം ഇടറുമ്പോൾ അനേകം കണ്ഠങ്ങളില് പുതിയവാക്കും സംഗീതവുമായി ജ്ഞാനാഗ്നി ജ്വലിപ്പിക്കുന്നു. ഒറ്റ നാഡിയിൽനിന്ന് ആയിരമായിരം മധുനാഡികളെ തീർക്കുന്നു.അതിനാലവൻ തന്തുവർദ്ധനനാണ്. വംശവർദ്ധകനും ആനന്ദവർദ്ധനനും സംസാരവൃക്ഷത്തെ നിലനിർത്തുന്നവനുമാണ്.

786 ഇന്ദ്രകർമ്മാ

. ഇന്ദ്രനെപ്പോലെ ഐശ്വര്യകരമായ കര്മ്മങ്ങള് (മഴ പെയ്യിക്കുക മുതലായവ)ചെയ്യുന്നവൻ.

787.മഹാകർമ്മാ

അവന്റെ കർമ്മഫലമായി പഞ്ചഭൂതാത്മകമായ മഹാവിശ്വം ഉണ്ടായി.നിലനിൽക്കുന്നു,സംഹരിക്കപ്പെടുകയും ചെയ്യുന്നു.ഇത്തരം മഹാകർമ്മങ്ങളെ ചെയ്യുന്നവന്.

788.കൃതകർമ്മാ

ഞാൻ സകലകർമ്മവും ചെയ്തുകഴിഞ്ഞു എന്ന കൃതാർത്ഥത കൊണ്ട് കർത്തവ്യം ഒന്നും ഇനി ശേഷിക്കാത്തവൻ.ധർമ്മാർത്ഥം കർമ്മം ചെയ്യുന്നവന്.

789.കൃതാഗമ

വേദങ്ങൾ(ആഗമങ്ങൾ) അവനാൽ ചെയ്യപ്പെട്ടു. അവനിൽനിന്നുണ്ടായി.അവന്റെ നിശ്വാസമാണ് വേദങ്ങളെന്ന് ബൃഹദാരണ്യകം.

ശ്ലോകം 98. *ഉദ്ഭവഃസുന്ദരഃസുന്ദോ രത്നനാഭിഃസുലോചനഃ*

*അർക്കോ വാജസനഃശൃംഗീ ജയന്തഃസർവ്വവിജ്ജയീ.*

790 ഉദ്ഭവ

ഉത്കൃഷ്ടജന്മമെടുത്ത് ഉത്ഭവിച്ചവന്,സ്വേഛയാ ഉത്തമയോനിയിൽ ഉത്ഭവിച്ചവൻ. സർവ്വലോകത്തിനും മൂലമായ അവന്റെ ഉത്ഭവം ഏതെന്ന് ഇതുവരെ ആർക്കും ഗ്രഹിക്കാനായിട്ടില്ല.

791.സുന്ദര

വിശ്വാതിശായിയായ സൌഭാഗ്യശാലിത്വത്താലും കാന്തിയാലും അതിസുന്ദരരൂപൻ. മന്മഥനേക്കാൾ മനോഹരൻ.

792.സുന്ദന്.

ആർദ്രമായ ഹൃദയമുള്ളവൻ. ആർദ്രതകൊണ്ട് ,മറ്റുള്ളവരുടെ ദുഃഖം കണ്ടാ ഉരുകുന്ന ഹൃദയമാകയാൽ,ഉരുക്കിയ സ്വർണ്ണത്തിലെന്നപോലെ ഒട്ടുമ കളങ്കം പറ്റാത്തവൻ. പരിശുദ്ധൻ. ശഹ്കരാചാര്യർ ഇവിടെ പരിശുദ്ധനെന്നതിന് സുഷ്ഠ എന്ന പദമാണ് ഉപയോഗിക്കുന്നത്. (ഈ സുഷ്ഠപദം എന്റെ അമ്മ എന്നെ ശകാരിച്ച് വിളിക്കാറുള്ളതാണെന്ന് നന്ദിപൂർവ്വം ഓർക്കുന്നു).

793. രത്നാഭൻ

രത്നംപോലെ ശോഭയുള്ളവൻ.രത്നംപോലെ സുന്ദരനും അമൂല്യനും. രത്നംപോലെയുള്ള നാഭീചക്രത്തിൽ, മണിപൂരത്തിൽ, മനോഹരമായ മണിപത്മത്തിൽ പ്രഭയുകുന്ന അനേകം ബ്രഹ്മാണ്ഡങ്ങളെ രചിച്ചവന്. ഓം മണിപത്മേ ഹും എന്ന് ബുദ്ധമതക്കാരും ജപിക്കുന്നു.

794.സുലോചനൻ.

ശോഭനമായ നേത്രങ്ങളോടുകൂടിയവൻ. ആ നേത്രങ്ങളാൽ ദിവ്യജ്ഞാനം ദർശിച്ച വിവേകി.

795.അർക്ക

ബ്രഹ്മാദികൾപോലും അർഘ്യംനൽകി അർച്ചിക്കുന്നതിനാൽഅർക്കന് എന്ന് വിളിക്കുന്ന സൂര്യനാരായണന്. അർക്ക പദത്തിന് അർഘ്യമെന്നും അർത്ഥം.

796.വാജസന

ആവശ്യമുള്ളവർക്കെല്ലാം അന്നം കൊടുക്കുന്ന അന്നദാതാവ്.

797 ശൃംഗി

പ്രലയകാലത്ത് കൊമ്പുള്ള മത്സ്യമായിട്ടും പിന്നീട് തേറ്റയുള്ള വരാഹമായിട്ടും പ്രപഞ്ചത്തെ രക്ഷിച്ചവൻ.അനേകം ശൃംഗങ്ങളുള്ള (കൊടുമുടി) പർവ്വതരൂപമെടുത്തവന്.

798.ജയന്ത

ശത്രുക്കളെ ജയിച്ച് ദേവന്മാർക്ക് ജയം നേടിക്കൊടുക്കുന്നവൻ. ഇന്ദ്രപുത്രനെന്നും ജർജ്ജരമെന്നും അർത്ഥമുണ്ട്.

799സർവ്വവിജ്ജയി.

സർവ്വവിഷയങ്ങളിലും ജ്ഞാനം നേടിയ സർവ്വവിത്ത്.അന്തരംഗശത്രുക്കളായ രാഗാദികളേയും ബാഹ്യശത്രുക്കളായ ഹിരണ്യാദികളേയും ജയിക്കാന് പ്രയാസമായിരുന്നിട്ടും, അനായാസേന ജയിച്ചവൻ.സർവ്വവിദ്യകളേയും ജയിച്ചവൻ.

ശ്ലോകം 99. *സുവർണ്ണബിന്ദുരക്ഷോഭ്യഃസർവ്വവാഗീശ്വരേശ്വരഃ*

*മഹാഹ്രദോ മഹാഗർത്തോ മഹാഭൂതോ മഹാനിധിഃ*

800സുവർണ്ണബിന്ദു

99ആം ശ്ലോകത്തിലെ( ഒമ്പതാം ശതകത്തിലെ ആദ്യനാമം) ആദ്യനാമം സുവർണ്ണബിന്ദു. സ്വർണ്ണബിന്ദു, സ്വരബിന്ദു, നാദബിന്ദു,ശിവബിന്ദു. അപ്രാണഖാത് സർവ്വം ഏവ സുവർണ്ണഃ എന്ന് ഛാന്ദോഗ്യം.ആദിത്യാന്തർഗ്ഗതമായ സുവർണ്ണപുരുഷന്റെ വിശ്വരൂപം വിസ്തൃതമാകുംമുമ്പ് ,അതിന്റെ പരാശക്തിരൂപം ഘനീഭവിച്ച്,ദൃശ്യമായ (പശ്യന്തി) ആദ്യത്തെ സൂക്ഷ്മദൃശ്യരൂപമാണ് സുവർണ്ണബിന്ദു. ശോഭനോ വർണ്ണഃഅക്ഷരം ബിന്ദുശ്ച യസ്മിന് മന്ത്രേണ തന്മാത്രാ വാ സുവർണ്ണബിന്ദുഃ എന്ന് ശങ്കരഭാഷ്യം. അക്ഷരസ്ഫോടം നടക്കുംമുമ്പ് മന്ത്രവർണ്ണങ്ങളുടെ നാദതന്മാത്രകള് സാന്ദ്രീഭവിച്ചതും പ്രണവത്തിലെ ഓ എന്ന അക്ഷരവും അനുസ്വാരമെന്ന ബിന്ദുവും ചേർന്ന ഓം. സിംബൽ



743ആംനാമമായ ശൂന്യത്തിനു നടുവിലായി ബിന്ദു ഇട്ടതാണ് ഈ ചിഹ്നം. ബ്രഹ്മം(ശൂന്യം) പ്രകൃതി(ബിന്ദു) ഇവ ചേർന്ന ബ്രഹ്മപ്രകൃതിരൂപം സുവർണ്ണബിന്ദു എന്ന നാദബിന്ദു.

ബൃഹദ്ദേശിയിൽ മതംഗന്-

*ന നാദേന വിനാ ഗീതം ന നാദേന വിനാ സ്വരഃ*

*ന നാദേന വിനാ നൃത്തം തസ്മാന്നാദാത്മകം ജഗത്*

*നാദരൂപഃസ്മൃതോ ബ്രഹ്മാ നാദരൂപോ ജനാർദ്ദനഃ*
*നാദരൂപാ പരാശക്തി നാദരൂപോ മഹേശ്വരഃ*
സംഗീതരത്നാകരംഃ
*നാദോപാസനയാ ദേവാ ബ്രഹ്മവിഷ്ണുമഹേശ്വരാഃ*
*ഭവന്ത്യുപാസിതാനൂനം യസ്മാദേതേ തദാത്മകാ.*
സ്വരം തന്നെയാണ് സുവർണ്ണമെന്ന് എന്തേ ഛാന്ദോഗ്യം പറയാന്.
മതംഗൻ പറയുന്നു. *സ്വയം ഹി രാജതേ യസ്മാത് തസ്മാത് സ്വര ഇതി സ്മൃതഃ*
രാജ് പ്രകാശം ,സ്വയം പ്രകാശിക്കുന്നത് സ്വയംപ്രഭം സ്വരം .സ്വർണ്ണവും സ്വരവും സ്വയംപ്രഭമാണ്. മഹാവിഷ്ണുവിന്റെ സുവർണ്ണബിന്ദുരൂപത്തിലുളള അവസ്ഥയിലെ ചില ഗുണങ്ങളാണ് 99ആം ശ്ലോകം വർണ്ണിക്കുന്നത്. ഇവ യോഗസമാധിസ്ഥന്റെ ഗുണങ്ങളാണ്.

801 അക്ഷോഭ്യ

രാഗദ്വേഷാദിശബ്ദാദിവിഷയങ്ങളാകുന്ന മുപ്പത് ശത്രുക്കളാൽ (ദേവശത്രുക്കളായ അസുരഗണം)പോലും ക്ഷോഭിപ്പിക്കാനാവാത്തവൻ. സമാധിസ്ഥൻ.

802.സർവ്വവാഗീശ്വരേശ്വര

സർവ്വവാഗീശ്വരന്മാരുടേയും ഈശ്വരൻ. വാഗീശ്വരനും വാഗീശ്വരിയും (ബ്രഹ്മാ,സരസ്വതി)മുതലായവർക്കും ഈശ്വരൻ. ഉല്പ്പത്തിസ്ഥാനം. വാഗീശ്വരിയായ വാണ് ഹരിപ്രിയയും വ്ഷ്ണുജിഹ്വയുമാണ്. ബ്രഹ്മാവാകട്ടെ,നാഭിയിലാണ് ജനിച്ചതുതന്നെ. അതുകൊണ്ട് സർവ്വവാക്കിനും സൃഷ്ടിക്കും സകലകലാശാസ്ത്രാദികൾക്കും ലൌകികവൈദികഭാഷകൾക്കും അധിഷ്ഠാനം. ചലനരൂപമായ വാക്ക് (നാദം)സൃഷ്ടിക്കുന്നതിനുമുമ്പുളള അക്ഷോഭ്യമായ നാദബിന്ദു. പരയിൽനിന്ന് പശ്യന്തിയായി ദൃശ്യമായ ആദ്യബിന്ദു. ഈക്ഷതേർന്നാ ശബ്ദം എന്ന ബ്രഹ്മസൂത്രവാക്യം നോക്കുക.

803 മഹാഹ്രദ

ആഴമുളള ,മഹത്തായ,ജലനിധിയുടെ കയം. അവഗാഹമുളള ജ്ഞാനത്തിന്റെ അഗാധത. സദാനന്ദത്തിൽ വിശ്രമിക്കുന്ന യോഗികളുടെ ആഴമേറിയ വിജ്ഞാനസരസ്സ്,മാനസസരസ്സ്, ജ്ഞാനസമുദ്രം.

804.മഹാഗർത്ത

മഹാഗർത്തംപോലെ മഹതിയും ദുരത്യയയുമായ മായയുടെ ജലനിധി. ഗർത്തശബ്ദം രഥപര്യായമാണ്, നിരുക്തത്തിൽ. അതിനാൽ മഹാരഥനെന്നും പറയാം.

805 മഹാഭൂത

കാലത്രയങ്ങളാല് പരിഛിന്നസ്വരൂപമാകാത്ത മഹാഭൂതം.കാലാതീതം. ത്രികാലജ്ഞാനമുളള മനസ്സ് .ഈ വിശേഷണങ്ങളാൽ ,സർവ്വമഹാമനീഷികളും മഹാരഥരും വാഗ്ഗേയകാരരും നാദോപാസകരും ജ്ഞാനികളും നാദലയയോഗികളും തങ്ങളുടെ ആഴമേറിയതും കരുണാജലം നിറഞ്ഞതും കാലാതിവർത്തിയുമായ ജ്ഞാനധ്യാനങ്ങളാല് (പാവനമാനസസരസ്സിനാല്) ആ ആദിമസുവർണ്ണബിന്ദുവിന്റെ പൂർണ്ണാഭിവ്യക്തരൂപങ്ങളെന്നു വരുന്നു. (അംശാവതാരവും,പൂർണ്ണആവതാരവും). ഇങ്ങനെയുളള ഭഗവാന്റെ മനസ്സ് (മന്മനോഭവ-ഗീത) ആയി ഭവിച്ച ജ്ഞാനികൾ ഭഗവാനെപ്പോലെ മഹാനിധികളായി കരുതപ്പെടുന്നു.(അടുത്ത നാമം)

806.മഹാനിധി.

മഹത്തായ നിധി. ഭഗവാന്റെ നിധികളില് ശംഖനിധി,പത്മനിധി,ജലനിധി,ഇവയെല്ലാം പെടുന്നു. ഇവയെക്കാളെല്ലാം മഹത്തായ ,സർവ്വധനത്തേക്കാളും പ്രധാനമായ വിദ്യയുടെ നിധിയായ ഭഗവാൻ. ഭഗവദ്കടാക്ഷത്താലാണ് ഭക്തനും ഈ സ്വഭാവം കിട്ടുന്നത്. ഗുരുകടാക്ഷത്താൽ ശിഷ്യനെന്നപോലെ ഭഗവദ്കടാക്ഷത്താല് ഭക്തനും ജ്ഞാനിയാവുന്നു, മഹാനിധിയാവുന്നു.

ശ്ലോകം 100.*കുമുദഃകുന്ദരഃകുന്ദഃപർജ്ജന്യഃപവനോ അനിലഃ*
*അമൃതാംശു അമൃതവപുഃസർവ്വജ്ഞഃസർവ്വതോമുഖഃ*

807 കുമുദ

കു ഭൂമി. ഭൂമിയുടെ ഭാരം താങ്ങി മോദിപ്പിക്കുന്നവന്. ആമ്പലെന്നും അർത്ഥമുണ്ട്. ചന്ദ്രവംശത്തിന് ആമ്പലുമായി ബന്ധം.

808.കുന്ദര

കുന്ദപുഷ്പ(മുല്ല)തുല്യമായ ശുദ്ധധവളമായ പാവനഫലങ്ങളെ തരുന്നവന്. ഭൂമിയെ ഹിരണ്യാക്ഷനിൽനിന്നു രക്ഷിക്കാനായി പിളർന്നു(ദര)പോയതിനാൽ വരാഹമൂർത്തിയുടെ നാമം.

809.കുന്ദ

കുന്ദോപമമായ(മുല്ലപ്പൂപോലുള്ള)സുന്ദരാംഗത്വം കൊണ്ട് സ്വച്ഛതയാൽ ശുദ്ധസ്ഫടികനിർമ്മലമായവന്. ഭൂമിയെ കശ്യപനു കൊടുത്തവൻ.

*സർവ്വപാപവിശുദ്ധ്യൈർത്ഥം വാജിമേധേന ചേഷ്ടവാന്*
*തസ്മിൻ യജ്ഞേ മഹാദാനേ ദക്ഷിണാം ഭൃഗുനന്ദനഃ*
*മാരീചായ ദദൌ പ്രീതഃകശ്യപായ വസുന്ധരാം* (ഹരിവംശം).

പൃഥ്വീശ്വരൻ (ക്ഷ പൃഥ്വി).സർവ്വപാപവിമുക്തിക്കായി ഭൃഗുപുത്രന് അശ്വമേധം ചെയ്ത ഭൂമിയെ ദക്ഷിണയായി കശ്യപന് കൊടുത്തു.

വിഷ്ണുധർമ്മോത്തരം-

*നിഃക്ഷത്രിയാം യശ്ചചകാരമേദിനീ-*
*മനേകശൌ ബാഹുവനം തഥാഛിനത്*
*യഃകാസ്തവീര്യസ്യ സ ഭാർഗ്ഗവോത്തമോ*
*മമാസ്തു മാംഗല്യവിവൃദ്ധയേ ഹരിഃ*

ഭൃഗുവംശോത്തമനായ ഹരി,ദുഷ്ടക്ഷത്രിയരിൽനിന്ന് പലവട്ടം ക്ഷിതിയെ മോചിപ്പിച്ച് കാർത്തവീര്യന്റെ പലബാഹുക്കളെ വെട്ടിയവനാണ്.അവൻ എന്റെ ശ്രീ അഭിവൃദ്ധമാക്കട്ടെ.

810.പർജ്ജന്യ

മഴമേഘത്തെപ്പോലെ അദ്ധ്യാത്മികം,ആധിഭൌതികം,ആധിദൈവികം എന്നീ താപത്രയങ്ങളെ (കടുംചൂട്) ശമിപ്പിച്ചും കൊണ്ട് ,സർവ്വകാമങ്ങളും അഭിവർഷിക്കുന്നവൻ. തപിക്കുന്ന,തപമനുഷ്ഠിക്കുന്ന,യോഗിയുടെ താപം ശമിപ്പിച്ച്, അഭീഷ്ട ങ്ങളെല്ലാം സാധിപ്പിച്ചുകൊടുക്കുന്നവൻ.

811 പവന

പാവനമാക്കുന്നവൻ.സ്മൃതിമാത്രേണ പാപം പോക്കുന്നവൻ. നാമംപാടുന്ന ഭക്തന്റെയും,കേൾക്കുന്ന ഭക്തന്റെയും പാപം (ഗായകന്റെയും രസികന്റെയും) വിഷ്ണുപാദത്തിലുത്ഭവിക്കുന്ന ഗംഗയെപ്പോലെ ,ഭക്തി(രാഗ)പ്രവാഹത്താൽ കഴുകി ക്കളയുന്നവൻ. (ഗുരുപവനപുരമെന്ന നാമം കാണുക).ഇതിനെക്കുറിച്ച് വിഷ്ണുധർമ്മോത്തരപുരാണത്തിലൊരു കഥയു ണ്ട്. ശിവൻ തന്റെ പഞ്ചമുഖങ്ങളാല് വിഷ്ണുവിന്റെ ശ്രീരാഗം പാടിയതുകേട്ട്, ശ്രീദേവിയാൽ ആലിംഗനം ചെയ്യപ്പെട്ടതു പോലെ വിഷ്ണുവിന്റെ മനസ്സും ശരീരവും ദ്രവീകൃതമായി ആ പാവനജലം വിഷ്ണുപാദത്തിലൂടെ ഗംഗയായി പ്രവഹിച്ച് രസാനുഭൂതിയായി ശിവശിരസ്സിൽ അമൃതാനന്ദമായി പതിച്ചു. ഇതു കണ്ടും കേട്ടും നിന്ന നാരദനും അനുഭൂതി ലഭിച്ചു, രാഗംപാടാൻ പഠിക്കയും ചെയ്തു. ശിവനാലപിച്ച ശ്രീരാഗം മേളകർത്താരാഗങ്ങളുടെ കൂടെ ഉപയോഗിച്ചിട്ടുണ്ട്. രാഗാലാ പനത്തിൽ അറിയാതെ വന്ന പിഴകളെല്ലാം പോകാന് ഇത് സഹായിക്കുമെന്നാണ് ഫലശ്രുതി. ഹരി നിരവലംബന രസഭൃതമായി രസതാദാത്മ്യംകൊണ്ട് ഗാനബ്രഹ്മമായി ഭവിച്ചു ,ഹരിദേഹദ്രവമായ രസജലം ശിവശിരസ്സിൽ വീണ്, കേൾക്കുന്നവരുടെ പാപംകൂടി കഴുകിക്കളയുന്നു. ശിവനാൽ പാടപ്പെട്ട ആ ശ്രീരാഗം ഇതാണ്.

*കേശവ കമലമുഖീമുഖകമലം*
*കമലനയനകലയാതുലമമലം*
*കുഞ്ജഗൃഹേ വിജനേ അതിവിമലം*
*സുരുചിരഹേമലതാനവലംബം*
*തരുണതരും ഭഗവന്തം*
*ജഗദവലംബനമവലംബിതുമനു-*
*കലയതി സാനുഭവന്തം*
*ശ്രീരസികേശ,കേശവ,ഹേ,*
*രസസരസിമിവമാമുപയോജയ*
*രസമയ രസമിവ,ഹേ....*

812.അനില

ഇല എന്നാലുറങ്ങുന്നവൻ. *ഇലതി പ്രേരണം കരോതി ഇലഃ* ഉറങ്ങുന്നവനെ പ്രചോദിപ്പിച്ച് ഉറക്കുന്നത്. ഉറക്കാത്തത് അനിലൻ. ഇല എന്നാൽ സ്വപിതി എന്ന് അർത്ഥം. അനിലനെന്നാൽ ഉറങ്ങാതെ നിത്യപ്രബുദ്ധസ്വരൂപമായി സാക്ഷിയായി ഇരിക്കുന്നത്. നില എന്നാൽ അതീവ ഗഹനമായി ആർക്കും പ്രവേശിക്കാനാവാത്തത്. (നില കിട്ടാത്ത ആഴം) അനിലനെന്നാൽ ഭക്തികൊണ്ട് ആർക്കും പ്രവേശിക്കാനാവുന്നത്. അനിലനെന്നത് അഗ്നിപര്യായമാണ്. ഭഗവാന്റെ ഊർജ്ജം അഗ്നിയായി എല്ലാവരിലും ഇരിക്കുന്നു.

813 അമൃതാശ

സ്വരൂപാമൃതം അശിക്കുന്നവൻ.ദേവന്മാരാൽ മഥിച്ചെടുക്കപ്പെട്ട അമൃതം സ്വയം ഹരിസ്വരൂപമാണ്. പാലാഴിയുടെ രസം (Essence) ആകയാൽ ആനന്ദരസം. തന്റെ തന്നെ ആനന്ദരസത്തിൽ ആത്മരാമനായി അമൃതത്വം ഭുജിച്ച്, നിത്യയോഗാവസ്ഥയിലിരിക്കുന്ന യോഗീശ്വരൻ. അമൃതസ്വരൂപൻ. എല്ലാവരും അമൃതത്വം ആശിക്കുന്നു. ആശിക്കുന്നവരുടെയെല്ലാം ആശ അവനാണ്. സർവ്വദിക്കിലും അമൃതരൂപിയായി നിറഞ്ഞുനിൽക്കുന്ന നാദബ്രഹ്മം അവനാണ്.

814.അമൃതവപു

മൂർത്തിമത്തായതിന് മരണമുണ്ട്,നാശമുണ്ട്. അമൂർത്തമായതിന് നാശമില്ല. ഈശ്വരൻ അമൂർത്തവപുസ്സാണ്. അമൃതശരീരനാണ്.

815.സർവ്വജ്ഞ

സർവ്വജ്ഞാനവും തന്നിലിരിക്കുന്നവൻ.സർവ്വവിത്ത്. *യഃസർവ്വജ്ഞഃസർവ്വവിത്*(മുണ്ഡകം)

816 സർവ്വതോമുഖ

സർവ്വദിശകളിലേക്കും മുഖമുളളവന്. *സർവ്വതോ അക്ഷിശിരോമുഖഃ*(ഗീത) നാലായി ദിശകളെ വിഭജിച്ചാൽ ചതു ർമുഖൻ. അഞ്ചായി വിഭജിച്ചാൽ പഞ്ചമുഖൻ. ആറായി വിഭജിച്ചാൽ ഷണ്മുഖൻ.ഇങ്ങനെ അനന്തമായി വിഭജിക്കാവുന്ന രാശിമണ്ഡലത്തിൽ അനന്തം മുഖങ്ങളോടെ ഇരിക്കുന്ന സർവ്വതോമുഖന്.

ശ്ലോകം 101. *സുലഭഃസുവ്രതഃസിദ്ധഃശത്രുജിത് ശത്രുനാശനഃ*
*ന്യഗ്രോധോദുംബരോ അശ്വത്ഥചാണൂരാന്ധ്രനിഷൂദനഃ*

817.സുലഭ

പത്രം,പുഷ്പം,ഫലം,തോയം ഇവയിലേതെങ്കിലുമൊന്ന് ഭക്തിപൂർവ്വം നൽകിയാൽത്തന്നെ വളരെ എളുപ്പത്തിൽ ഭക്തനു ലഭിക്കുന്നവൻ.ഭക്തവത്സലന്.

818 സുവ്രത

ശോഭനവ്രതങ്ങളാൽ സാത്വികമായ ഭക്ഷണത്താൽ,ഉപവാസാദികളാൽ ശോഭിക്കുന്നവൻ.ഇവകളാൽ പ്രസാദിക്കുന്നവൻ.(കുചേലാദികളിലെന്നപോലെ. )

819.സിദ്ധ

അനന്യാധീനസിദ്ധികളുളളവൻ.ആരുടേയും അധീനതയിലില്ലാത്ത സിദ്ധികൾ സ്വയം സ്വഭാവേന ലഭിച്ചിട്ടുളളവൻ.

820.ശത്രുജിത്

ധർമ്മത്തിനു ശത്രുവായി,വിരോധിയായി ആരുനിന്നാലും അവരെയെല്ലാം ജയിക്കുന്നവൻ.

821.ശത്രുതാപന

ശത്രുക്കളെ (അധർമ്മികളെ) തപിപ്പിക്കുന്നവൻ.

822.ന്യഗ്രോധ

*ന്യക് അർവ്വാക് രോഹതി സർവ്വേഷാമുപരി വർത്തതി ഇതി ന്യഗ്രോധഃ*

സർവ്വോപരി വർത്തിക്കുന്നവൻ.ന്യഗ്രോധവൃക്ഷംപോലെ(ആൽമരം) എങ്ങും പരന്ന് ,ഉയർന്ന്,സർവ്വർക്കും രക്ഷയും നിയന്ത്രണവും ഇരിപ്പിടവും (വാസസ്ഥാനം) നൽകി ,സ്വയം മായയാലാവൃതനായവൻ.

823.ഉദുംബര

അംബരത്തെ ഉദ്ഗതമായി(കടന്നുചെന്ന്) നിന്നവൻ.*ഊർദ്ധ്വാ അന്ന ഉദുംബര* എന്ന തൈത്തിരീയബ്രാഹ്മണമനുസരിച്ച്,ആര് സർവ്വത്തേയും അന്നമായിരുന്ന് പോഷിപ്പിക്കുന്നുവോ അവന്.

824.അശ്വത്ഥ

ഏതൊന്ന് *ഊർദ്ധ്വമൂലമധഃശ്ശാഖം* ആയി സനാതനമായി നിൽക്കുന്നുവോ,അത്. *തദേവ ശുക്രം തദ് ബ്രഹ്മഃ* എന്ന് കഠോപനിഷത്ത്. ഏതൊന്ന് പിറ്റേന്നുതന്നെ കാണാതാവുന്നുവോ, അവൻ.

825.ചാണൂരാന്ധ്രനിഷൂദന

ചാണൂരനെന്ന അസുരനെ (കംസസദസ്സിലെ) നിഗ്രഹിച്ചവൻ.

ശ്ലോകം 102. *സഹസ്രാർച്ചിഃസപ്തജിഹ്വഃസപ്തൈധാഃസപ്തവാഹനഃ*
*അമൂർത്തിരനഘോ അചിന്ത്യോ ഭയകൃത് ഭയനാശനഃ*

826.സഹസ്രാർച്ചിസ്സ്

പരസഹസ്രം,അനന്തം അർച്ചിസ്സുകള് (രശ്മികൾ) ഉളളവൻ. ദിവിസൂര്യസഹസ്രമായി ഉയർന്നുനിന്നവൻ.

827.സപ്തജിഹ്വ

ഏഴുനാവ്(രസന) ഉളളവൻഅഗ്നി. കാളി,കരാളി,മനോജവ,സുലോഹിത,സുധൂമ്രവർണ്ണ,സ്ഫുലിംഗിനി,വിശ്വരൂപാ ഇവ അഗ്നിയുടെ സപ്തജിഹ്വകളെന്ന് മുണ്ഡകോപനിഷത്ത്. അഗ്നിയും അതിന്റെ നാളങ്ങളും ഒന്നാണ്. അഗ്നിരൂപമായ ഭഗവാന്റെ നാവ് (വിഷ്ണുജിഹ്വയായ സരസ്വതി) വാക്ക്,വാണി എന്ന വിദ്യാദേവി.സപ്തവാഗ്ദേവി ,സപ്തസൈന്ധവ,

സപ്തസ്വരം,സപ്തവർണ്ണം,സപ്താശ്വം ഇവയെല്ലാം അവളുടെ ഏഴുരൂപമായ രസനകളാണ്. നാവ് അഥവാ രസന ജലമയമായ രസാനുഭവമാണ്.വിദ്യ രസാനുഭവം തരുന്നു.സംഗീതസാഹിത്യാദികളിലൂടെ രസാനുഭവം തരുന്നവ ളാണ് വിദ്യാരൂപിണിയായ സരസ്വതി. രസാനുഭവം ബ്രഹ്മാനുഭവത്തിന്റെ ഇരട്ടയാണ്.(മിഥുനം).വാഗേശ്വരിയുടെ രസാനുഭവവും വാഗേശ്വരേശ്വരന്റെ ബ്രഹ്മാനുഭവവും ഒരു മിഥുനമാണ്.ഒന്നാണ്.

828.സപ്തൈധാ

ഏഴായി,ദീപ്തമായിരിക്കുന്ന അഗ്നി.*സപ്ത തേ അഗ്നേ സമിദ്ധഃസപ്തജിഹ്വാ* എന്ന് തൈത്തിരീയസംഹിത. ഏഴുജല വാഹിനികൾ (സപ്തസൈന്ധവം)ഒന്നുചേരുന്ന സുധാസിന്ധു. ഏഴാറ്റുമുഖംചേർന്ന പുണ്യസംഗമനാട്. ഏഴുരസം ചേർന്ന മഹാരസാനുഭവം. ഏഴുതേജസ്സുചേർന്ന (സപ്തലോകം)ബ്രഹ്മാണ്ഡാന്തർഗതതേജസ്സ് .സപ്ത സ്വരസംഗമം നടക്കുന്ന സമ്പൂർണ്ണമേളരാഗസിന്ധു. സപ്തവർണ്ണവും സപ്തസ്വരവും ഒന്നയലിഞ്ഞ സൂര്യരശ്മി (അ ർച്ചിസ്സ്) പരാമർശിക്കപ്പെടുന്നു. സൂര്യനിൽനിന്ന് നാദം,സ്വരം,വർണ്ണം,നദി,രസാനുഭവം, പ്രകാശം,ഊർജ്ജം, അന്നം,മേഘം,ഭൂമിയിലെ ജൈവസമ്പത്ത് ഇവയെല്ലാമുണ്ടാവുന്നു.

829.സപ്തവാഹന

ഏഴുകുതിരകളെ പൂട്ടിയ രഥമുള്ളവൻ. സൂര്യൻ. ആരുടെ രഥത്തിൽ സപ്ത എന്ന നാമമുള്ള അശ്വം ഘടിപ്പിക്കപ്പെട്ടി രിക്കുന്നുവോ, അവൻ. ഒറ്റ രശ്മിയില് സപ്തമെന്ന നാമമുള്ള മുമ്പുപറഞ്ഞ ഏഴു ജിഹ്വകളും ഘടിപ്പിക്കപ്പെട്ടിരിക്കുന്നു.



ഇതാണ് ആ രഥരൂപം. വെളുത്ത രശ്മിയുടെ പാതയിൽ ഒരു മായക്കണ്ണാടി (പ്രിസം) പിടിച്ച് ഒന്നിനെ ഏഴാക്കുന്ന വിദ്യ. ഒന്നിനെ ഏഴുലോകവും സ്വരവും വർണ്ണവും രസവും വാക്കും ജലവും സപ്തർഷിയും ആക്കി പ്രപഞ്ചസർഗ്ഗാരംഭം.

830 അമൂർത്തി.

ഘനവസ്തുരൂപമെടുത്ത് ദൃശ്യമായ സൂര്യരൂപമെടുക്കാനും ചരാചരപ്രപഞ്ചമാകാനും കഴിയുന്നതിനാൽ മൂർത്തിത്വം പരികൽപ്പിക്കപ്പെട്ട അതേ ഈശ്വരന് (*താഭ്യോ അഭിതപ്താഭ്യോമൂർത്തിരജായത* .തൈത്തിരീയ ഉപനിഷത്ത്) അമൂർത്തനായി രൂപരഹിതമായും ഇരിക്കുന്നു. ഒരു പ്രകാശരശ്മി അമൂർത്തമായ അനന്തം നാദതരംഗ, പ്രകാശ തരംഗങ്ങളുടെ ഊർജ്ജസമാഹാരമാണ്. ദൃശ്യമല്ല,അത്.എന്നാലും അതേ അമൂർത്തവസ്തുവിൽനിന്ന് മൂർത്തപ്രപഞ്ചം ഉണ്ടായി ദർശനീയമാവുന്നു.ഈ ശാസ്ത്രസത്യം ഇന്ന് അംഗീകരിക്കപ്പെട്ടിരിക്കുന്നു.

831.അനഘൻ.

അഘം പാപം.ദുഃഖം. ഇവയില്ലാത്ത നിഷ്കളങ്കനാണ് അനഘൻ. പാപരഹിതനാകയാൽ അവന് വേദനയില്ലാത്ത ആനന്ദരൂപമാണ്.

832.അചിന്ത്യൻ

പ്രമാതാവ് മുതലായ സാക്ഷിത്വങ്ങളോലോ,പ്രമാണങ്ങലോലോ അഗോചരമാകയാൽ യുക്തിചിന്തക്ക് അപ്രാപ്യൻ. വാക്കിനും ചിന്തക്കും മനനത്തിനും അതീതൻ. പ്രപഞ്ചത്തിനും ഇന്ദ്രിയങ്ങൾക്കും പഞ്ചഭൂതാത്മകജൈവശരീരങ്ങൾക്കും

ചില പരിമിതികളുണ്ട്.പരിധികളുണ്ട്.ആ പരിധികൾക്കപ്പുറമാണ്  അതീന്ദ്രിയമായ ഈശ്വരാനുഭൂതി. അതിനാലാണ് അചിന്ത്യനാമം.

833.ഭയകൃത്

അചിന്ത്യവും അദൃശ്യവും സ്വന്തംപരിധിക്കപ്പുറമുള്ളതുമായ ശക്തികളെ സാധാരണമനുഷ്യർക്ക് ഭയമാണ്. അസാധാരണധീരന്മാർക്കേ മൃത്യുവിനും ഇന്ദ്രിയങ്ങൾക്കും അതീതമായതിനെ സ്മരിക്കാൻപോലും സാധിക്കൂ.മരണഭയം ജനിപ്പിക്കുന്നതിനാലാണ് സാധാരണക്കാരന് ഭയം.അമാർഗ്ഗവർത്തികൾക്കും അത് ഭയം ജനിപ്പിക്കുന്നു.ധീരരായ സത്യാന്വേഷികൾക്കും ജ്ഞാനികൾക്കും സ്നേഹസ്വരൂപികളായ ഭക്തർക്കും ആ പരമപദം ഭയമല്ല,ആനന്ദമാണുണ്ടാക്കുന്നത്.

834.ഭയനാശന

ധർമ്മാനുസൃതം ജീവിക്കുന്നവർക്കും നിഷ്കളങ്കർക്കും സത്യസന്ധർക്കും ജ്ഞാനികൾക്കും ഭക്തർക്കും ഭയം നശിപ്പിക്കുന്ന അദ്വൈതസ്വരൂപി.

ശ്ലോകം 103. *അണുർബൃഹദ്കൃശഃസ്ഥൂലോഗുണഭൃദ്നിർഗ്ഗുണോമഹാന്.*

*അധൃതഃസ്വധൃതഃസ്വാസ്യഃപ്രാഗ്വംശോവംശവർദ്ധനഃ*

835.അണു

അതിസൂക്ഷ്മസ്വഭാവത്താൽ അണു. *ഏഷോ അണുരാത്മാചേതസാ വേദിതവ്യഃ* ചേതസ്സുകൊണ്ട് (ചിത്തം)മാത്രമേ അതിസൂക്ഷ്മതേജസ്സായ അണുവിനെ (ആറ്റം,സബ്അറ്റോമിക് പാർട്ടിക്കിൾ)അറിയാനാവൂ എന്ന് മുണ്ഡകോപനിഷത്ത്. ഇത് സത്യമാണെന്ന് ഇന്ന്നാം തിരിച്ചറിയുന്നുണ്ടല്ലോ. ആറ്റത്തെ ചിത്തത്തിലല്ലാതെ,നേരിട്ടുകണ്ടവർ ആരാണുള്ളത്. അതിസൂക്ഷ്മതേജസ്സ് അതിന്റെ പ്രക്രിയകളാൽ അനുഭവിക്കാനല്ലാതെ ,നഗ്നനേത്രത്താൽ കാണാനാവാത്തതാണ്.

836.ബൃഹത്

അതേസമയം ഏറ്റവും ബൃഹത്താകയാൽ ബ്രഹ്മമെന്ന് അറിയപ്പെടുന്നതുമാണ്.*മഹതോ മഹീയാൻ*(കഠം).ഒരേ സമയം സൂക്ഷ്മവുമാണ്,സ്ഥൂലവുമാണ്.

837.കൃശം

അസ്ഥൂലം(ബൃഹദാരണ്യകം)എന്ന് ദൃശ്യത്വപ്രതിഷേധാൽ കൃശൻ.

838.സ്ഥൂല

സർവ്വാത്മകത്വത്താല് സ്ഥൂലം.

839.ഗുണഭൃത്

സത്വരജസ്തമസ്സുകളാകുന്ന ഗുണത്രയങ്ങളാൽ സൃഷ്ടിസ്ഥിതിലയകർമ്മാധികാരത്താല് ഗുണഭൃത് (സഗുണം)

840.നിർഗ്ഗുണ

ത്രിഗുണാത്മകപ്രകൃതിയായും അതേസമയം ഗുണരഹിതമായും നിൽക്കുന്നു.ഗുണരഹിതനാകയാലാണ് നിർഗ്ഗുണനാമം.*സാക്ഷി ചേതാകേവലോ നിർഗ്ഗുണശ്ച*(ശ്വേതശ്വേതര ഉപ)

841 മഹാൻ.

ശബ്ദാദിഗുണരാഹിത്യത്താൽ,നിരതിശയമായ സൂക്ഷ്മത്വത്താൽ,നിത്യശുദ്ധസർവ്വഗതത്വത്താല്,മഹാൻ. പ്രതിബന്ധകധർമ്മജാതമായ തർക്കം ഇവകളാൽ ചിന്തിക്കാനോ പറയാനോ അസാദ്ധ്യമാകയാലും മഹാൻ.*അശബ്ദോ അശരീരോ അസ്പർശശ്ച മഹാശ്ശുചിഃ*(ആപസ്തംബധർമ്മസൂത്രം)ശബ്ദം,ശരീരം,സ്പർശം ഇവ ഇല്ലാത്ത നിത്യനിഷ്കളങ്കതയാകയാലാണ് മഹാൻ. ഇന്ദ്രിയാതീതം,അതീന്ദ്രിയം ആകയാലാണ് മഹത്വം. അതുകൊണ്ടുതന്നെ മഹച്ഛബ്ദം ലിംഗരഹിതം. സ്ത്രീപുരുഷഭേദമില്ലാത്ത നപുംസകലിംഗം.(രാഘവഭട്ടന്റെ ശാരദാതിലകം നോക്കുക). വിഷ്ണു ലിംഗരഹിതമായ ഈ അതീന്ദ്രിയത്വം കൊണ്ട് ഒരേ സമയം സ്ത്രീയും പുരുഷനുമായപ്രതിഭാസമാണ്.(മോഹിനി അവതാരകഥ)

842.അധൃത

പൃഥിവ്യാദികളെ ധാരണം ചെയ്യുന്ന ധാരകത്വം കൊണ്ട് അവിടുന്ന് സർവ്വത്തേയും ധരിക്കുന്നതല്ലാതെ അവിടത്തെ ആരും ധരിക്കുന്നില്ല. ധരിക്കുക എന്നതിന് ആഭരണം ധരിക്കുക,വഹിക്കുക മുതലായ അർത്ഥങ്ങൾക്കു പുറമേ മനസ്സിലാക്കുക എന്ന അർത്ഥവുമ്ുണ്ട്. ഭഗവാൻസർവ്വജ്ഞനാകയാല് എല്ലാമറിയുന്നു,സർവ്വ വിദ്യയുമറിയുന്നു. എന്നാൽ ഒരാളും പൂർണ്ണമായി ഭഗവാനെ അറിയുന്നില്ല. ഏതെങ്കിലും ഒന്നോ രണ്ടോ വിദ്യയിൽ നിപുണനായവന് സർവ്വവിദ്യയുമറിയുന്ന ഭഗവാന്റെ അംശമെന്നല്ലാതെ ഭഗവാനെന്ന് അഹങ്കരിക്കുന്നത് ബാലിശമാണ്. ആരാലും ധരിക്കപ്പെടാത്ത,അറിയപ്പെടാത്തവനാണ് ഭഗവാൻ.

843.സ്വധൃത

അവൻതന്നെത്തന്നെ സ്വയമറിയുന്നു,ധരിക്കുന്നു. ആത്മജ്ഞാനമാണ് ആ അറിവ്. *സ ഭഗവഃകസ്മിൻ പ്രതിഷ്ഠിത ഇതി സ്വേ മഹിമ്നി*(ഛാ.ഉപ).സ്വമഹിമാവിൽത്തന്നെ പ്രതിഷ്ഠിതമായവൻ. സ്വാത്മാവിൽ സ്വാത്മാവെ അറിഞ്ഞനുഭവിക്കുന്ന ആത്മാരാമൻ.

844.സ്വാസ്യ

അപ്രകാരം ആനന്ദമനുഭവിക്കുകയാല് പ്രസാദം ചൊരിയുന്ന സുന്ദരമുഖമുള്ളവൻ. സുശോഭനമായ പത്മോദര തലം പോലെ താമ്രനിറം(ഉരുക്കിയ സ്വർണ്ണനിറം എന്നും)ഉള്ള അഭിരൂപതമമായ ആസ്യമുള്ളവൻ സ്വാസ്യൻ.സ്വാ സ്വർണ്ണം ,ആസ്യം മുഖം. വേദാത്മകമായ മഹാൻ ആദിയില് ശബ്ദരാശിയായിരുന്നു.ആ സുന്ദരമായ മുഖത്തുനിന്ന് പുരുഷാർത്ഥോപദേശത്തിനായി ഒരു സുന്ദരമുഖം ജനിച്ചു എന്ന് ശ്രീശങ്കരാചാര്യരുടെ ഭാഷ്യം പറയുന്നു. ശബ്ദരാശിമുഖമാകുന്ന നാദസമുദ്രത്തിന്റെ മണ്ഡലമുഖത്തുനിന്നുണ്ടായ ആദിമുഖൻ.. *അസ്യ മഹതോഭൂതസ്യ നിഃശ്വസിതമേതദ്ഋഗ്വേദ* (ബൃ.ഉപ). വേദമുഖത്തിന്റെ (സ്വരത്തിന്റെ )സുവർണ്ണമുഖം സ്വാസ്യം. ആനന്ദാനുഭവം മാത്രമുള്ളതിനാൽ അതിസുന്ദരം.

845.പ്രാഗ്വംശ

ഈ പദത്തിന്റെ ഭാഷ്യം ശ്രദ്ധേയമാണ്. *അന്യസ്യ വംശിനോ വംശഃപാശ്ചാത്യഃഅസ്യവംശഃപ്രപഞ്ചഃപ്രാഗേവ, ന പാശ്ചാത്യ ഇതി പ്രാഗ്വംശഃ*

ആദ്യമുണ്ടായ മൂലവംശമെന്നാണ് പ്രാഗ്വംശത്തിനർത്ഥം. ആദിമുതൽവന് പ്രാഗ്വംശത്തിന്റെ മൂലപുരുഷനാണ്. പിന്നീട്ടു വന്ന (മൂലകുടുംബത്തിൽ,വംശത്തിൽ പെടാത്ത) എല്ലാ ശാഖകളേയും പാശ്ചാത്യരെന്നു പറയുന്നു. അപ്പോൾ ഏത് പ്രാഗ്വംശം.. അഥവാ മൂലവംശം. ഏതൊന്ന് പാശ്ചാത്യം (പിന്നീട് വന്നത്) അല്ലയോ, അത് പൂർവ്വ(പ്രാഗ്)വംശം. ഇന്നിപ്പോൾ കിഴക്ക്,പടിഞ്ഞാറ് എന്നാണ് നമ്മളീ വാക്കുകള്ക്ക് ആകെ അർത്ഥം കാണുന്നത്. പണ്ട് അങ്ങനെയല്ലായിരുന്നു എന്ന് ഈ അദ്വൈതം പറയുന്നു. ആദ്യം വന്നുദിച്ചത് പ്രാഗ്. പിന്നീട്ടുവന്നതെല്ലാം പടിഞ്ഞാറ്,പാശ്ചാത്യം (പശ്ചാത് വന്നത്). പഴയത് പ്രാഗ്.പുതിയത് പാശ്ചാത്യം. ഇത്ര ഭേദമേ ശങ്കരൻ ഇവിടെ കൽപ്പിച്ചിട്ടുള്ളൂ. പ്രപഞ്ചമാണ് പ്രാഗ്വംശം

846 വംശവർദ്ധന

*വംശം പ്രപഞ്ചം വർദ്ധയന് ഛേദയന് വാ വംശവർദ്ധനഃ*

തന്റെ വംശമായ പ്രപഞ്ചത്തെ മുഴുവനും വർദ്ധിപ്പിക്കുയും (വൃദ്ധ്- വർദ്ധന)നശിപ്പിക്കയും ചെയ്തു് പ്രജാസൃഷ്ടി, പാലനം(സ്ഥിതി)സംഹാരം എന്നീ കർമ്മങ്ങളിലൂടെ സംസാരമെന്ന വംശവൃക്ഷത്തെ സദാ നിലനിർത്തുന്ന നിത്യമായ വൃദ്ധപുരുഷന്,ആദിപുരുഷൻ .

ശ്ലോകം 104.*ഭാരഭൃത് കഥിതോ യോഗീ യോഗീശഃസർവ്വകാമദഃ*

*ആശ്രമഃശ്രമണഃക്ഷാമഃസുപർണ്ണോ വായുവാഹനഃ*

847 ഭാരഭൃത്.

അനന്താദിരൂപത്തിൽ പ്രപഞ്ചഭാരം വഹിക്കുന്ന ഭാരഭൃത്ത്. ഭക്തന്മാരുടെ ഭാരം താന് ചുമന്ന് അവരെ മുക്തനാക്കുന്നവൻ.

848.കഥിത

വേദങ്ങളാൽ ഏകനെന്ന് കഥിക്കപ്പെട്ടവൻ.സർവ്വവേദങ്ങളാലും സദാ കഥിക്കപ്പെടുന്നവൻ. *സർവ്വവേദാ യത് പദമാമനന്തി* (കഠോപനിഷത്ത്).സർവ്വവേദങ്ങളും അവന്റെ പരമപദത്തെ പ്രകീർത്തിക്കുന്നു.

*വേദൈശ്ചസർവ്വൈരഹമേവ വേദ്യഃ*(ഗീത) സർവ്വവേദങ്ങളാലും അറിയപ്പെടേണ്ടത് (ജ്ഞേയം).

*വേദേ രാമായണേ പുണ്യേ ഭാരതേ ഭരതർഷഭഃ*

*ആദൌ മദ്ധ്യേ തഥാ ചാന്തേ വിഷ്ണുഃസർവ്വത്ര ഗീയതേ* (ഹരിവംശം)

ഹേ,ഭരതർഷഭ,വേദത്തിലും രാമായണത്തിലും പുണ്യഭാരതത്തിലും ആദിയിലും മദ്ധ്യത്തിലുംഅന്ത്യത്തിലും സർവ്വത്ര പാടപ്പെടുന്നത് വിഷ്ണുവാണ്. കഠോപനിഷത്ത് *തദ്വിഷ്ണോഃ പരമം പദം* എന്ന് പ്രകീർത്തിക്കുന്നു.തധ്വനങ്ങളിൽ വ്യാപനശീലമായ വിഷ്ണുവിന്റെ പരമപദം സർവ്വേന്ദ്രിയങ്ങൾക്കും പരമാണെന്ന് പ്രതിപാദിക്കുന്നു.ഇപ്രകാരം ,സർവ്വപ്രകാരത്തിലും കഥിക്കപ്പെട്ട മാഹാത്മ്യത്തോടുകൂടിയവൻ.

849 യോഗി

യോഗം(ജ്ഞാനം)കൊണ്ട് മാത്രം ഗമിക്കാവുന്നവൻ. സ്വാത്മാവിൽ സർവ്വദാ യോഗസമാധിയില് സ്വാത്മാവെക്കണ്ട് ഇരിക്കുന്ന യോഗലീനാത്മാവ്.

850.യോഗീശ

യോഗികൾക്കെല്ലാം ഈശ്വരന്.യോഗേശ്വരേശ്വരനെന്ന് ഗീത.

851.സർവ്വകാമദ

സർവ്വകാമങ്ങളും തരുന്നവൻ. *ഫലമതഉപപത്തേ* (ബ്രഹ്മസൂത്രം).ഫലങ്ങളെല്ലാം അവനിൽനിന്നു വരുന്നു.

852.ആശ്രമ

ആശ്രമംപോലെ സർവ്വർക്കും ,സംസാരാരണ്യത്തിൽ ഭ്രമിക്കുമ്പോള് ,വിശ്രമസ്ഥാനമായി ശാന്തി അരുളുന്നവൻ.

853.ശ്രമണ

അവിവേകികളെ സന്തപിപ്പിക്കുന്നവൻ. അവർക്ക് ശ്രമം കൊടുക്കുന്നവൻ.

854.ക്ഷാമ

ക്ഷാമമെന്നാല് ക്ഷയം,ക്ഷീണം. പ്രലയകാലത്ത് സർവ്വം ക്ഷയിപ്പിക്കുന്നു. ക്ഷാമകാലത്ത് എല്ലാം നശിപ്പിക്കുന്നു. ശരീരങ്ങളും ക്ഷയിപ്പിക്കുന്നു. അപ്പോഴും അത്തരം പരീക്ഷണങ്ങളെ നേരിടാന് കരുത്തുനൽകി ഉള്ളിലിരിക്കുന്നു.

855.സുപർണ്ണ

ശോഭനങ്ങളായ ചിറകുകളുള്ളവൻ. ഗരുഡൻ. ഗരുഡനാരായണന്.

ശോഭനങ്ങളായ ഇലകളുള്ളവൻ. വേദങ്ങൾ സംസാരവൃക്ഷത്തിന്റെ സുവർണ്ണപത്രങ്ങളാണ് (സ്വർണ്ണച്ചിറകുകളെ ന്നും സ്വർണ്ണഇലകളെന്നും). ഛന്ദസ്സുകളാകുന്ന സ്വർണ്ണച്ചിറകുവീശി ആകാശഗമനം ചെയ്യുന്ന ഗരുഡനായും സ്വർണ്ണ വർണ്ണമായ ഇലകളില് മുദ്രിതമായ അമൃതലിപികളുള്ള ആൽമരമായും വേദവൃക്ഷത്തെ ഉപമിക്കാറുണ്ട്.

*ഛന്ദാംസി യസ്യ പർണ്ണാനി* (ഗീത)

കവിതയും സംഗീതവും ഈ സ്വർണ്ണച്ചിറകുകളില് (ഛന്ദസ്സിൽ സഞ്ചരിക്കുന്നു. ഗരുഡരൂപത്തിൽ സംഗീതസാഹിത്യ സ്വർണ്ണച്ചിറകു വിരുത്തി വീശി ഗഗനസഞ്ചാരം ചെയ്യുന്ന അമൃതകുംഭം ധരിച്ച ഗരുഡനിലാണ് മഹാവിഷ്ണു സഞ്ചരിക്കാറ്. സുപർണ്ണന് വാഗ്ദേവീഉപാസകനാണ്.

856 വായുവാഹന

വായു(അന്തരിക്ഷം)അഥവാ പ്രാണനെ വാഹനമാക്കിയവൻ.വായുപുത്രനായ ഹനുമാനെ രാമൻ വാഹനമാക്കിയിട്ടുണ്ട്. പ്രാണസ്വരൂപമായ സുവർണ്ണഹംസത്തെ വിഷ്ണുവും വിഷ്ണുപ്രിയയായ സരസ്വതിയും വാഹനമാക്കി.

ശ്ലോകം 105. *ധനുർദ്ധരോ ധനുർവ്വേദോ ദണ്ഡോ ദമയിതാ ദമഃ*

*അപരാജിതഃസർവ്വസഹോ നിയന്താനിയമോയമഃ*

857.ധനുർദ്ധര

രാമനായി അയോദ്ധ്യയിൽ ധനുർദ്ധരനായി ജനിച്ചതിനാലും ശാർങ്ങമെന്ന വില്ലു ധരിച്ചതിനാലും ഈ നാമം.

858.ധനുർവ്വേദ

ധനുർവ്വേദം തന്നെ ദശരഥപുത്രനായി രൂപംപൂണ്ട് അവതരിച്ചു എന്ന് സങ്കൽപ്പം.

859.ദണ്ഡ

നീതിദണ്ഡം അഥവാ ചെങ്കോൽ . ദമനം ദമയതാം ദണ്ഡഃ ദണ്ഡനീതി നടപ്പാക്കുന്ന നീതിപാലകൻ. ദണ്ഡോ ദമയതാമസ്മി (ഗീത)

860 ദമയിതാ

വൈവസ്വതനരേന്ദ്രാദിരൂപത്തിൽ പ്രജകളെ ദമം ചെയ്കയാല് (കീഴടക്കുക)ദമയിതാവ്. വൈവസ്വതൻ യമധർമ്മനാണ്. യമനായും രാജാവായും പ്രജാപതിയായും സർവ്വരേയും അടക്കി ഭരിക്കുന്നവന്.

861.ദമ

*ദമഃദമ്യേഷു ദണ്ഡകാര്യം ഫലം* .ദണ്ഡവും ദണ്ഡനീതിയും ,അതു നടപ്പാക്കുന്നവനും ,ദമവും (ശിക്ഷ)എല്ലാം ഭഗവാൻ തന്നെയാണ്.

862. അപരാജിത

ശത്രുക്കളാൽ ഒരിക്കലും പരാജയപ്പെടുത്താത്തവന് എപ്പോഴും വിജയി.

863.സർവ്വസഹ

സർവ്വകർമ്മത്തിലും സമർത്ഥന്. എല്ലാം സഹിക്കുന്നവൻ. സർവ്വംസഹയായ ഭൂമിയുടെ ഭർത്താവ്.

സർവ്വംസഹയായ ഭൂമിയുടെ പുത്രനായി യമദണ്ഡനീതിയും രാജനീതിയും അനുസരിച്ച് ശിക്ഷ സഹിക്കുന്ന പ്രജയും ഭഗവാനാണ്.

864.നിയന്താ

സർവ്വരേയും സർവ്വത്തേയും നിയന്ത്രിക്കുന്നവൻ.സർവ്വകർമ്മങ്ങൾക്കും നിയന്താവ്.

865.നിയമ,അനിയമ

അവന് നിയതിയോ നിയമമോ ബാധകമല്ല. അതിനാൽ അനിയമനാണ്. അവൻ തന്നെയാണ് നിയമം .അതിനാൽ നിയമനുമാണ്.

866.അയമ,യമ

യമൻ(ബാധിക്കാത്ത) അമൃതനാണ് അയമൻ. ആര് സർവ്വത്തേയും മൃത്യുവശഗമാക്കുന്നുവോ അവനാണ് യമൻ.രണ്ടും ഭഗവാനാണ്.
865,866 നാമങ്ങളിലെ അർത്ഥങ്ങളില് യോഗശാസ്ത്രത്തിലെ യമനിയമങ്ങലെല്ലാംതന്നെ ഈശ്വരനെന്നു വരുന്നു. യമനിയമാദികളാൽ (യോഗചര്യയാല്)മാത്രം പ്രാപിക്കാവുന്ന പരമപദം.
ശ്ലോകം 106. *സത്വവാൻ സാത്വികഃസത്യഃസത്യധർമ്മപരായണഃ*
*അഭിപ്രായഃപ്രിയാർഹോ അർഹഃപ്രിയകൃത് പ്രീതിവർദ്ധനഃ*
867.സത്വവാന്.
ശൌര്യം,വീര്യം ഇവകളോടെ സത്വഗുണപ്രധാനമായിരിക്കുന്ന കാന്തിമാൻ.
868.സാത്വിക
പൂർണ്ണസാത്വികപ്രകൃതി. ഒറ്റ കരുണാകടാക്ഷം കൊണ്ട് ആരെയും സാത്വികനാക്കുന്നവൻ.
869. സത്യ
സത്തുക്കളിൽ (സജ്ജനം)സാധുത്വം കാട്ടുന്നവൻ.സത്യസ്വരൂപൻ,സത്യസങ്കൽപ്പന്.
870.സത്യധർമ്മപരായണ
സത്യം,ധർമ്മം ഇവയുടെ പാതയിൽനിന്ന് ഒട്ടും വ്യതിചലിക്കാത്തവൻ.
871 അഭിപ്രായ
പുരുഷാർത്ഥകാമികളെല്ലാം കാമിക്കുന്നു. ആഭിമുഖ്യം കാട്ടുന്നു.അഭി,പ്രേയതി അതിനാൽ അഭിപ്രായം.
872പ്രിയാർഹ
ഇഷ്ടവസ്തുക്കൾ (പ്രിയം)എല്ലാം ലഭിക്കാന് അർഹതയുള്ളവൻ. തനിക്കു പ്രിയമായതെല്ലാം ലഭിക്കാൻ ഏറ്റവും വിശിഷ്ടവും എല്ലാവരും കൊതിക്കുന്നതുമായ വസ്തുക്കൾ ലഭിക്കാൻ അർഹതയുള്ളവൻ. സർവ്വരുടെ പ്രേമത്തിനും അർഹൻ. എനിക്ക്,എനിക്ക്,എന്ന് എല്ലാവരും തന്റേതാക്കാൻ മോഹിക്കുന്ന പ്രിയാർഹൻ.ഏറ്റവും പ്രിയങ്കരവസ്തുക്കള് ഭക്തര് ഭഗവാന് സമർപ്പിക്കുന്നു.ഉണവാനായ അതിഥിക്കും ബ്രാഹ്മണനും (ദേവൻ,ഭഗവാനെന്ന് സങ്കൽപ്പിച്ച്)സമർപ്പിക്കുന്നു. എന്ന് വിഷ്ണുധർമ്മോത്തരപുരാണം.
873.അർഹ
സ്വാഗതാസനപ്രശംസാർഘ്യപാദ്യസ്തുതിനമസ്കാരങ്ങളായ വിധികളാലും പൂജാസാധനങ്ങളിലും പൂജനീയനാവാന് അർഹൻ.
874. പ്രിയകൃത്
പ്രിയാർഹനും പൂജാർഹനും മാത്രമല്ല,സ്തുതി,കീർത്തനം,ഭജന,സ്മരണം ഇവകളാൽ പ്രിയം കാട്ടുന്നവനും,ഇവകളിൽ പ്രിയം കാട്ടുന്നവനുമാണ്. പ്രിയന്മാർക്ക് പ്രിയം കൊടുക്കുന്നവനുമാണ്.
875 പ്രീതിവർദ്ധന
പ്രീതി (ആനന്ദം)വർദ്ധിപ്പിക്കുന്നവന്. ഭക്തർക്ക് ആനന്ദവർദ്ധനൻ.
ശ്ലോകം 107. *വിഹായസഗതിർജ്യോതിഃസുരുചിർഹുതഭുഗ്വിഭുഃ*
*രവിർവ്വിരോചനഃസൂര്യഃസവിതാ രവിലോചനഃ*
876 വിഹായസഗതി
വിഹായസ്സിൽ(ആകാശത്തിൽ)സഞ്ചരിക്കുന്ന ആകാശസഞ്ചാരി. നാദം ആകാശത്തിൽ സഞ്ചരിക്കുന്നു. നാദബ്രഹ്മവും.സൂര്യനാരായമനും സകലജ്യോതിർഗ്ഗോളസമന്വിതമായ ബ്രഹ്മാണ്ഡങ്ങളും ആകാശാന്തർഗ്ഗതമായി ഭ്രമണം ചെയ്യുന്നുണ്ട്. സർവ്വവും വിഷ്ണുവിന്റെ ഹൃദാകാശത്തിലാണ് സ്ഥിതി ചെയ്യുന്നത്. ചിദാകാശത്തിലാണ് ഗതി ചെയ്യുന്നത്.
877 ജ്യോതി
സ്വയം ദ്യോതിക്കുന്ന പരമജ്യോതി.നാരായണഃപരംജ്യോതിഃ(മഹാനാരായമോപനിഷത്ത്)നാദം മാത്രമല്ല,പ്രകാശവും ആകാശാന്തർഗ്ഗതമായി ഹൃദാകാശചിദാകാശങ്ങളില് സഞ്ചരിക്കുന്നു,പ്രസരിക്കുന്നു. നാദപ്രകാശങ്ങളുടെ ഒരുമിച്ചുള്ള ഈ ഗതിശീലം നാമം(നാദം)രൂപം(വർണ്ണം,ജ്യോതിഷ്)ഇവചേർന്ന നാമരൂപാത്മേകപ്രപഞ്ചം സൃഷ്ടിച്ചു എന്ന് വൈദിക, താന്ത്രിക,മന്ത്ര,ജ്യോതിഷ,വൈദ്യ,സംഗീത,സാഹിത്യലക്ഷണഗ്രന്ഥങ്ങളെല്ലാം ഒരുപോലെ പറയുന്നുണ്ട്. ഇന്ന് ആധുനികശാസ്ത്രം ഇത് സത്യമെന്ന് കണ്ടെത്തിക്കഴിഞ്ഞു.
878.സുരുചി
ശോഭനരുചി(ദീപ്തി)കളുള്ളത്. രുചിക്ക് ഇഛ,രസന എന്നും അർത്ഥം.നല്ലരസികസ്വഭാവം ഉള്ളതും കാന്തിയുള്ളതും എന്നർത്ഥം.രസികത്തം ഇന്ദ്രിയാനുഭവങ്ങളിലുള്ളതല്ല. സംഗീതസാഹിത്യാദിസുകുമാരകലകളിലുള്ള സഹൃദയത്വം,

രസാനുഭവശീലം,നർമ്മബോധം ഇവയെല്ലാം രിചിയില് പെടും. ഏറ്റവും നല്ല രസനയുള്ളവരാണ് സുരുചികൾ. ഇത് അവർക്ക് കാന്തി(ശോഭ)അഥവാ സൌന്ദര്യം കൊടുക്കുന്നു.

879.ഹുതഭുക്ക്

ഹുതം ഭുജിക്കുന്നവൻ. യാഗത്തില് ആഹുതി ചെയ്ത നെയ്യ് ഭുജിക്കുന്നു.

880 വിഭു

സർവ്വത്ര വർത്തമാനത്വത്താല് മൂന്നുലോകത്തിലും വിഭുത്വം ലഭിക്കയാല് ഈ നാമം.

881 രവി.

ആദിത്യാത്മാവാകയാൽ രവി. ഭൂമിയിലെ ജലത്തെ മുഴുവനും ആവിയാക്കി തന്നിലേക്ക് എടുക്കുന്നത് (പ്രജകളുടെ കയ്യിലെ നികുതിപോലെ) ഭൂമിക്ക് ആയിരം മടങ്ങായി കരുണാവർഷം പൊഴിക്കാനാണ് എന്നും അതിനാലാണ് ഭഗവാനെ സൂര്യനോടുപമിക്കുന്നതെന്നും ഗീത. രഘുവംശം ഇത് സൂര്യവംശരാജാക്കന്മാരുടെ വിശേഷണമായി തരുന്നു.കേരളത്തിലെ ചേരരാജാക്കന്മാർക്ക് ഇരവി എന്ന് സ്ഥാനപ്പേരു കാണുന്നതും ഇതിനാലാണ്.

882.വിരോചന

വിവിധങ്ങളായ രോചനങ്ങള് (ശോഭകൾ)ഉള്ളതിനാൽ വിരോചനൻ.സൂര്യചന്ദ്രനക്ഷത്രാദികളാണ് വിവിധ രോചനങ്ങൾ.

883.സൂര്യ

*സൂതേ സർവ്വം ഇതി സൂര്യഃ* സർവ്വത്തേയും പുറത്തുകൊണ്ടുവരുന്നവനാണ്(മുളപ്പിക്കുന്നവന്)പ്രകാശിപ്പിക്കുന്നവനാണ് , ഉണർത്തുന്നവനാണ് സൂര്യൻ.പ്രസവിക്കുന്നവൻ സര്യനാണ്.(മുളപ്പിക്കുന്നതുകൊണ്ട്).*സൂതേ ശ്രിയമിതി വാ ഇതി സൂര്യഃ* ശ്രീ(ഐശ്വര്യദേവത)യെപ്രസരിപ്പിക്കുന്നവൻ,പ്രസവിക്കുന്നവൻ,സൂര്യനാണ്.സൂര്യരശ്മിയെ പ്രസരിപ്പിക്കുന്നു, പുറത്തുകൊണ്ടുവരുന്നു.*സൂര്യാം സുവർണ്ണാം* എന്ന് ശ്രീസൂക്തം നോക്കുക. സൂയം,സുവർ മുതലായ സ്വർല്ലോക ശബ്ദങ്ങളെല്ലാം സൂര്യനിലൊതുങ്ങുന്നു.ഉദാഃ-രാജസൂയം,സുവർല്ലോകം.സുവർണ്ണം.സ്വരം.

884.സവിതാ

സർവ്വജഗത്തിനേയും പ്രസവിച്ചത് സവിതാവ്,സാവിത്രി.

*രസാനാം ച തഥാദാനാദ് രവിരിത്യഭിധീയതേ*

*പ്രജാനാം തു പ്രസവനാത് സവിതേതി നിഗദ്യതേ* (വിഷ്ണുധർമ്മോത്തരപുരാണം)

885.രവിലോചന.

ഏതൊരു പുരുഷനു രവി നേത്രമാണോ ആ പുരുഷനാണ് ബ്രഹ്മം.*അഗ്നിർമൂർദ്ധാ ചക്ഷുഷി ചന്ദ്രസൂര്യൌ*(മുണ്ഡകം). സൂര്യൻ കാലനേത്രമാണ്.ജ്യോതിഷം വേദനേത്രവും. വേദപുരുഷനും കാലപുരുഷനുമായ വിശ്വരൂപന്റെ നേത്രം സൂര്യ നാകയാൽ ഭൂലോകവാസികൾക്ക് രവിലോചനൻ.

ശ്ലോകം 108. *അനന്തോ ഹുതഭുക് ഭോക്താ സുഖദോനൈകജോഗ്രജഃ*

*അനിർവ്വിണ്ണഃസദാമർഷീലോകാധിഷ്ഠാനമത്ഭുതഃ*

886.അനന്ത

അന്തമില്ലാത്തവൻ,സർവ്വഗതത്വമുള്ളവൻ.ദേശകാലപരിഛേദമില്ലാത്തവൻ,ശേഷസർപ്പരൂപം ധരിച്ചവൻ.

887.ഹുതഭുക്

ഹുതം ഭുജിക്കുന്നവൻ.യജ്ഞസംരക്ഷകൻ.870ൽ ഹുതം(ഹോമദ്രവ്യം)രുചിക്കുന്നവനാണ്,ഇവിടെ യജ്ഞത്തെ അനന്തകാലം സംരക്ഷിക്കാൻ തന്റെ ഉദരത്തിൽ,(അന്തമില്ലാത്ത സ്ഥാനത്ത്)സൂക്ഷിക്കുന്നവനും.ഒരേ നാമം രണ്ടർത്ഥത്തിലാണ് രണ്ടുസ്ഥലത്ത് പ്രയോഗം.

888 ഭോക്താ.

അചേതനമായ പ്രകൃതിയെ ഭോഗ്യമായി ഭുജിക്കുന്നു.ജഗത്തിനെ അങ്ങനെ പാലിക്കയും ചെയ്യുന്നു. (തന്റെ ചിദാ കാശത്തിൽ)

889.സുഖദ

ഭക്തർക്ക് സുഖം തരുന്നു.മോക്ഷലക്ഷണമാണ് സുഖം.അനന്താനന്ദം.താൻ യജ്ഞഹുതവും പ്രകൃതിയും ഭുജിച്ച് ആനന്ദിച്ച് അവയെ സംരക്ഷിക്കുന്നതോടൊപ്പം തനിക്ക് ഹുതംതന്നവരിൽ ആനന്ദം (മുക്തി)ജനിപ്പിച്ച് സംരക്ഷിക്കയും ചെയ്യുന്നു.ദുഷ്കർമ്മം ചെയ്യുന്നവർക്ക് അതിന്റെ ഫലമായ ദുഖം,രോഗം ഇവ കൊടുക്കുന്നു.

890നൈകജ

*ധർമ്മഗുപ്തയേ അസകൃജ്ജായമാനത്വാത് നൈകജഃ*

ധർമ്മസംരക്ഷണത്തിന്നായി പലവട്ടം അവതാരമെടുത്ത് ജനിച്ചതിനാൽ നൈകജൻ.

891 അഗ്രജ

ആദ്യം ജനിച്ചവന്. *ഹിരണ്യഗർഭഃസമവർത്തതാഗ്രേ*(തൈ.സംഹിത)

892.അനിർവ്വിണ്ണ

സർവ്വകാമപ്രാപ്തി ലഭിക്കയാല് നിരാശ,നിർവ്വേദം ഇവയൊന്നും ഒരിക്കലും ഉണ്ടാകാത്ത ആനന്ദശീലന്.

893.സദാമർഷി

സജ്ജനങ്ങളോടുള്ള ആഭിമുഖ്യത്താൽ അവരോട് സദാ ക്ഷമിക്കുന്ന ശീലമുള്ള കാരുണ്യശാലി.ശ്രീരാമനും ശ്രീകൃഷ്ണനും ഈ സ്വഭാവം പ്രകടിപ്പിച്ചിരുന്നതായി കാണാം.

894.ലോകാധിഷ്ഠാനം

ഈരേഴുപതിനാലുലോകങ്ങൾക്കും അധിഷ്ഠാനം.ലോകങ്ങളെല്ലാം അവനിലധിഷ്ഠിതം,അവന് അവയിലധിഷ്ഠാനം. ലോകങ്ങൾക്ക് ബ്രഹ്മം ആശ്രയം.പരസ്പരാശ്രയത്വത്താൽ ബ്രഹ്മപ്രകൃതികള് ഒന്നിലൊന്ന് അധിഷ്ഠാനമായി ഒന്നായിരിക്കുന്ന അദ്വൈതതന്മയത.

895.അദ്ഭുത

*ശ്രവണായാപി ബഹുർഭിർയോനലഭ്യഃ*
*ശൃണ്വന്തോപി ബഹവോ യം ന വിദ്യഃ*
*ആശ്ചര്യോ വക്താ കുശലോ അസ്യ ലബ്ധാ*
*ആശ്ചര്യോ ജ്ഞാതാ കുശലാനുശിഷ്ടഃ*(കഠോപനിഷത്ത്)

ബഹുഭൂരിപക്ഷക്കാരും ബ്രഹ്മത്തെക്കുറിച്ച് കേട്ടുകേൾവിപോലും ഇല്ലാത്തവരാണ്.ഒരുപാടുപേർ കേട്ടിട്ടും അറിഞ്ഞിട്ടില്ലാത്തവരാണ്. അവനെ ഗ്രഹിച്ച് അറിഞ്ഞ വ്യക്തി ഒരു ആശ്ചര്യവസ്തുവാണ് .(അസുലഭവ്യക്തിത്വം).അങ്ങനെ അറിഞ്ഞ മഹദ്വ്യക്തിയെ ഗുരുവായി ലഭിച്ച് ഉപദേശം സ്വീകരിച്ച വ്യക്തിയും ആശ്ചര്യവസ്തുവാണ്. ബ്രഹ്മത്തെ അനുഭവിച്ച ഗുരുവും ആ ഗുരുവിൽനിന്ന് ബ്രഹ്മോപദേശം കിട്ടിയ ശിഷ്യനും അത്ഭുതവസ്തുക്കളാണെങ്കില് ബ്രഹ്മജ്ഞാനവും അത്ഭുതമാണ്.ബ്രഹ്മം അത്ഭുതമെന്ന നാമത്താലറിയപ്പെടുന്നതാണ്.

*ആശ്ചര്യവദ് പശ്യതി കശ്ചിദേനം*(ഗീത)

ബ്രഹ്മത്തെപ്പോലെ ബ്രഹ്മജ്ഞാനിയേയും ആളുകൾ ആശ്ചര്യപൂർവ്വം കാണുന്നു.രൂപം,ശക്തി,കർമ്മം ഇവകൊണ്ടെല്ലാം വിസ്മയം ജനിപ്പിക്കുന്ന സച്ചിദാനന്ദസ്വരൂപം അത്ഭുതകരം,അപൂർവ്വം,അസുലഭം.

896. സനാത്

*സനാത് ഇതി നിപാതശ്ചിരാർത്ഥവചനഃ*
*കാലശ്ച പരസ്യൈവ വികൽപ്പനാകാപി*
*പരസ്യബ്രഹ്മണോരൂപം പുരുഷഃപ്രഥമംദ്വിജഃ*
*വ്യക്താവ്യക്തേ തഥൈവാന്യേരൂപേ കാലസ്തഥാപരം*(വിഷ്ണുപുരാണം)

ചിരകാലമായിട്ടുള്ളത് .അനന്തകാലം പരബ്രഹ്മത്തിന്റെ ഒരുപ്രതിഭാസമാണ്.പരബ്രഹ്മത്തിന്റെ പ്രഥമരൂപം (സ്ഥൂലപ്രകൃതി)അവ്യക്തരൂപം(സൂക്ഷ്മപ്രപഞ്ചം),കാലം,ഇവയത്രെ.

897 സനാതനതമ

സർവ്വകാരണത്വത്താല് വിരിഞ്ചാദികൾക്കുംമുമ്പ് ജനിച്ച അവന് വളരെ പഴക്കമുള്ള ചിരപുരാതനനെന്നു കാണിക്കാൻ സനാതനതമമെന്നു പറയുന്നു.ഏററവും വൃദ്ധനാണ് .

898.കപില

ബഡവാനലന്റെ നിറമുള്ള കപിലവർണ്ണമുള്ളതിനാല് ബഡവാനലരൂപി,അഗ്നിവർണ്ണനെന്നർത്ഥം.കപിലനെന്ന സാംഖ്യമുനി.

899 കപി

കം ജലം,രശ്മി. പി പിബന്തി,കുടിക്കുന്നത്,വറ്റിക്കുന്നത്. സൂര്യൻ ജലത്തെ കുടിച്ചു വറ്റിക്കുന്ന,സൂര്യനെന്നും അഗ്നി എന്നും. ജലത്തെ പുറത്തു വിടുന്നതും സൂര്യനാണ്. രശ്മിയേയും ജലത്തേയും വറ്റിച്ച്,ഉൾവലിച്ച്,പുറത്തേക്ക് തന്നെ പ്രസരിപ്പിക്കുന്ന വ ൻ. വരാഹാവതാരമെന്നും അർത്ഥം.*കപിർവരാഹഃശ്രേഷ്ഠശ്ചഃ* എന്ന് വചനം.

900 അപ്യയ

പ്രലയകാലത്ത് ജഗത്തുമുഴുവനും വിലയിക്കുന്ന വിശ്രമസ്ഥാനം.,വിശ്രാന്തിസ്ഥാനം.

901.സ്വസ്തിദ

ഭക്തന്മാർക്ക് മംഗലം(സ്വസ്തി) അരുളുന്നവന്.

902 സ്വസ്തികൃത്

മംഗളകർമ്മങ്ങളനുഷ്ഠിക്കുന്നവന്.

903..സ്വസ്തി

മംഗളസ്വരൂപമായ,പരമാനന്ദലക്ഷണമായ ആത്മസ്വരൂപം,മംഗളരൂപം.

904.സ്വസ്തിഭുക്

മംഗളമെല്ലാം ഭുജിക്കുന്ന ഭോക്താവ്.സ്വയം മംഗളം ഭുജിച്ച്,ഭക്തർക്ക് മംഗളം ഭുജിക്കാൻ നൽകുന്നവൻ.കൃഷ്ണൻ ഗോകുലത്തില് ഗോപർക്ക് വെണ്ണനൽകിയപോലെ.

905സ്വസ്തിദക്ഷിണ

സ്വസ്തിരൂപേണ ദക്ഷതേ.മംഗളരൂപത്തിൽ വർദ്ധിക്കുന്നവൻ.സ്വസ്തി ദക്ഷിണയായി കൊടുക്കുന്നവൻ.സ്വസ്തി ദക്ഷിണയായി സ്വീകരിക്കുന്നവൻ.ദക്ഷിണശബ്ദം മംഗളം എടുക്കലും കൊടുക്കലും അവന്റെ മാത്രം കർമ്മമാണെന്ന് സൂചിപ്പിക്കുന്നു.ലോകത്തിന്റെ പരമഗുരുവാകയാൽ സർവ്വരും അവിടെ ദക്ഷിണ സമർപ്പിക്കുന്നു.സർവ്വലോകവും സർവ്വ സൌന്ദര്യവും ആനന്ദവും അവനുള്ള ദക്ഷിണയാണ്.ശീഘ്രം സ്വസ്തി നൽകാന് പരമഗുരുവിനേ സാധിക്കുകയുള്ളു.

*സ്മരണാദേവം ദേവസ്യ സിദ്ധ്യതി സർവ്വസിദ്ധയഃ*

*സ്മൃതേ സകലകല്യാണഭാജനം യത്ര യാജതേ.*

*പുരുഷസ്തമജംനിത്യം വ്രജാമി ശരണം ഹരിം*

*സ്മരണാദേവകൃഷ്ണസ്യപാപസംഘാതപഞ്ജരം*

*ശതധാഭേദമായാനി ഗിരിർവ്രജഹതോയഥാ*

സ്മരണ ഒന്നുകൊണ്ടുമാത്രം സർവ്വസിദ്ധിയും കൈവരുന്നു.ഞാൻ സദാ അജവും നിത്യവുമായ ഹരിയെ ശരണം പ്രാപിക്കുന്നു.ഹരിസ്മരണകൊണ്ട് സകലകല്യാണവും ലഭിക്കുന്നു.കൃഷ്ണനെ ഒന്നുസ്മരിച്ചാൽത്തന്നെ അതുവരെ ഉണ്ടാക്കിവെച്ച പാപങ്ങളുടെ കൂട് ,ദേവേന്ദ്രവജ്രം തട്ടിയ ഗിരിപോലെ നൂറായി തകർന്നുപോകുന്നു.

ശ്ലോകം 110.*അരൌദ്രഃകുണ്ഡലീചക്രീവിക്രമ്യൂർജ്ജിതശാസനഃ*

*ശബ്ദാദിഗഃശബ്ദസഹഃശിശിരഃശർവ്വരീകരഃ*

906 അരൌദ്ര

രൌദ്രമില്ലാത്തവൻ.മൂന്നുതരം രൌദ്രമുണ്ട്. 1. കർമ്മം.2.രാഗം.3.കോപം.രൌദ്രത്രയം ഇല്ലാത്തവനാണ് അരൌദ്രൻ. സർവ്വകാമവും സിദ്ധിച്ചുകഴിഞ്ഞതിനാല് രാഗദ്വേഷാദികളുടെ അഭാവം.കർമ്മമൊന്നും ഇനി ചെയ്യാനില്ലാത്ത അവസ്ഥ.

907.കുണ്ഡലി

ശേഷരൂപമായി സർപ്പം ചുരുണ്ടു(ചുരുൾ)അവസ്ഥ.സഹസ്രാംശുമണ്ഡലത്തോട് ഉപമിക്കാവുന്ന കുണ്ഡലം ധരിക്കയാലും സാംഖ്യയോഗാത്മകേ മകരാകാരമായ കുണ്ഡലമുള്ളതിനാലും കുണ്ഡലി എന്ന് ശങ്കരഭാഷ്യം.

കുണ്ഡലിനി , നാഗങ്ങളുടെ അനന്തപ്രജ്ഞാപാരമിത എന്ന ദേവീശക്തി,സഹസ്രരശ്മികളുള്ള രാശിമണ്ഡലതുല്യമായ തോട(കുണ്ഡലം)അഥവാ നാദപ്രകാശമണ്ഡലം,സാംഖ്യശാസ്ത്രം,യോഗശാസ്ത്രം ഇവയെ പ്രതിനിധീകരിക്കുന്ന രണ്ടു മകരകുണ്ഡലം(മകരം പഞ്ചഭുജം)കാതിലണിഞ്ഞവൻ.കപിലമുനി മകരകുണ്ഡലങ്ങളണിഞ്ഞ രൂപമാണ്.

നിഷ്കാമിയും ദ്വന്ദ്വമറ്റവനുമായ യോഗിയുടെഅവസ്ഥയുടെ സിംബലുകൾ ആണ് ഇവ.ഒരു കാതിൽ കുണ്ഡലിയായി സർപ്പച്ചുരുളും മറുകാതിൽസഹസ്രരശ്മികളുള്ള രാശിമണ്ഡലമാകുന്ന തോടയുടെ പ്രകാശനാദമണ്ഡലവുമണിഞ്ഞ അർദ്ധനാരീശ്വരരൂപമെന്നും അർത്ഥം.തോടുടൈയ ചെവിയനെന്ന് അമ്മയപ്പനെ ജ്ഞാനസംബന്ധർ വിളിച്ച് ജ്ഞാനപ്പാലുണ്ടു. ജ്യോതിഷം,സംഗീതം,വൈദ്യം,വേദം,സാംഖ്യം,യോഗം ഇത്യാദി സർവ്വവിദ്യകളുടേയും ഉറവിടം. പഞ്ചഭുജം രണ്ടെണ്ണം ചേര്ന്ന രൂപം ഇങ്ങനെ.

**പഞ്ചഭുജം(മകരം)**



**പഞ്ചമുഖനക്ഷത്രം(ചക്രം)**



സർവ്വസൌന്ദര്യത്തിനും രസാസ്വാദനത്തിനും സിംബലായ phi ആണ് ത്രിപുരസുന്ദരിയുടെ പഞ്ചഭുജം(മകരം). ഇന്ത്യയെ കണ്ടെത്തൽ വരാഹമിഹിരന്റെ പഞ്ചസിദ്ധാന്തികയിലൂടെ (പതിപ്പ് 2.എൻബി.എസ്. 2000 പേജ് 9 )

നോക്കുക.ചക്രം ത്രിപുരസുന്ദര്യാ ബ്രഹ്മാണ്ഡാകാരമീശ്വരീ എന്ന ത്രിപുരസുന്ദരിയുടെ സൌന്ദര്യത്തിന്റെ അളവുകളാണ് ഈ രൂപം. അതിനാൽ ശങ്കരഭാഷ്യം ശ്രദ്ധിക്കുക.

908.ചക്രി

സമസ്തലോകരക്ഷാർത്ഥം മനസ്തത്വാത്മകമായ, സുദർശനാഖ്യമായ ചക്രം കയ്യിലേന്തുകയാല് ചക്രി. ബ്രഹ്മാണ്ഡാകാരവും അതിസുന്ദരവും സുദർനവുമായ കാലചക്രം കയ്യിലേന്തിനിന്ന്,സർവ്വവിദ്യയും സർവ്വരസാനുഭവവും നുകർന്ന് ആനന്ദസ്വരൂപനായി അരൌദ്രനായി കുണ്ഡലിയായി നിൽക്കുന്ന മനോഹരദൃശ്യം.

*ചലസ്വരൂപമത്യന്തം ജവേനാന്തരിതാനിലം*

*ചക്രസ്വരൂപം ച മനോദത്തേ വിഷ്ണുകരസ്ഥിതം*(വിഷ്ണുപുരാണം).

ആന്തരമായ,അനില(വായു)വേഗതയുള്ള മനസ്സാകുന്ന ചഞ്ചലസ്വരൂപമായ കാലചക്രം മനുഷ്യനിലുണ്ട്. മഹാവിഷ്ണുവിന്റെ സമഷ്ടിമനസ്സിൽ ചലനവേഗതയാല് നാദവർണ്ണരൂപതരംഗകണങ്ങള് ചിതറി ബ്രഹ്മാണ്ഡാകാരമായി, ത്രിപുരസൌന്ദര്യമായി ഈശ്വരീയമായ ശ്രീചക്രവും. ശ്രീചക്രം തന്നിലിരിപ്പതാൽ,ശ്രീനിവാസൻ.ശ്രീസുദർശനചക്രം മനസ്സിൽധരിച്ച യോഗി,ജ്യോതിശ്ചക്രം മനസ്സില് ധരിച്ച ജ്യോതിശ്ശാസ്ത്രജ്ഞൻ,ബാഹ്യവും ആന്തരവുമായി ചക്രത്തെ ശ്രീരൂപമായി ധരിച്ച വിഷ്ണു- ഇവരെല്ലാം ചക്രികളാണ്.സാംഖ്യന് അതിനെ അളക്കാന് ത്രിഗുണങ്ങളെ മാനദണ്ഡമാക്കുന്നു. ത്രിഗുണാതീതത്തേയും ഗ്രഹിക്കുന്നു.

909 വിക്രമി

പാദവിക്ഷേപത്താലും ശൌര്യത്താലും വിക്രമി.ഈ രണ്ടെണ്ണത്തിൽ ആർക്കും ഭഗവാനെ വെല്ലാനാവില്ല.

910 ഊർജ്ജിതശാസന

ശ്രുതിസ്മൃതിലക്ഷണമായ ഊർജ്ജിതമായ ശാസനം നൽകുന്ന ഗുരു.എന്റെ ആജ്ഞയാൽ ശ്രുതിസ്മൃതികള് സീമ ലംഘിക്കാതെവർത്തിക്കുന്നു,ശ്രുതിസ്മൃതിസീമകളെ ലംഘിക്കുന്നവർ എന്റെ ഭക്തരാണെന്ന് സ്വയം അവകാശപ്പെട്ടാലും ,യഥാർത്ഥഭക്തരല്ല,വൈഷ്ണവരല്ല എന്ന് ഭഗവദ്വചനം.

011.ശബ്ദാതിഗ

ശബ്ദത്തെ അതിവർത്തിച്ചവൻ.വാക്കുകൊണ്ട് പറയാനാവാത്തവൻ.*യതോ വാചാ നിവർത്തന്തേ അപ്രാപ്യ മനസാ സഹ* (തൈ.ഉപ).*ന ശബ്ദഗോചരോ യസ്യ യോഗിധ്യേയം പരം പദം* (വിഷ്ണുപുരാണം).

912 ശബ്ദസഹ

സർവ്വവേദവും താൽപ്പര്യപൂർവ്വം ഏതൊന്നിനെ മാത്രം പരാമർശിക്കുന്നുവോ, ശബ്ദ(ഓങ്കാരം)ത്തോടുകൂടി(സഹ) ആരുടെ നാമം ഉച്ചരിക്കുന്നുവോ,ആ ബ്രഹ്മം.

913.ശിശിര

താപത്രയങ്ങളാൽ അഭിതപ്തരായ മനുഷ്യർക്ക് തണുപ്പനൽകുന്ന വിശ്രമസ്ഥാനമാകയാല് ശിശിരം.ശിശിരഋതു പോലെ കുളിരുതരുന്നു.

914.ശർവ്വരീകര

സംസാരത്തിൽ വലയുന്നവർക്ക് ആത്മാവ് ഇരുട്ടാണെന്നും രാത്രിയാണെന്നും തോന്നുന്നു. ജ്ഞാനികൾക്കും സംസാരം രാത്രിയായി അനുഭവപ്പെടുന്നു. സംസാരികൾക്ക് ഇരുട്ടില് തപ്പുകയാല് ജീവിതം അജ്ഞതയുടെ രാത്രിയാണ്. ജ്ഞാനിക്ക് വെളിച്ചം ദർശിച്ചവരാകയാല്,സംസാരം വെറും തമസ്സാണെന്ന അറിവാണ്.ഇങ്ങനെ രണ്ടുകൂട്ടർക്കും സംസാരത്തെ ശർവ്വരി(രാത്രി)യാക്കുന്നവൻ.

*യാ നിശാ സർവ്വഭൂതാനാം തസ്യാം ജാഗർത്തി സംയമീ*

*യസ്യാം ജാഗ്രതി ഭൂതാനി സാ നിശാ പശ്യതോ മുനേഃ*(ഗീത)

ശ്ലോകം 111. *അക്രൂരഃപേശലോ ദക്ഷോ ദക്ഷിണഃദക്ഷിണാംവരഃ*

*വിദ്വത്തമോവീതഭയഃപുണ്യശ്രവണകീർത്തനഃ*

915.അക്രൂര

ക്രൌര്യമെന്ന മനോധർമ്മം ഉണ്ടാവുന്നത് ഒന്നില് അഭിനിവേശം ഉണ്ടായി അതുലഭിക്കാതെ സന്താപം വരുമ്പോൾ,ആ ആന്തരസന്താപം കോപത്തെ ജനിപ്പിച്ചിട്ടാണ്. കോപം മനുഷ്യനെ ക്രൂരനാക്കുന്നു.ഭഗവാന് ഒരഭിനിവേശവുമില്ല.മോഹവുമില്ല.സർവ്വകാമപ്രാപ്തനല്ലേ. അതിനാൽ,സദാ അക്രൂരനായി,കരുണാമയനായിരിക്കുന്നു. ദ്വാപരയുഗത്തിലെ കൃഷ്ണഭക്തനായ യാദവശ്രേഷ്ഠനുമാണ് അക്രൂരൻ.

916.പേശല

കർമ്മം,മനസ്സ്,വാക്ക്,വപുസ്സ് ഇവകളെല്ലാം ശോഭനമായി അതിസുന്ദരമായിരിക്കയാൽ പേശലൻ.

917.ദക്ഷ

പ്രവൃദ്ധൻ,ശക്തൻ,അധികാരി,കർമ്മകുശലനായ ശിൽപ്പി. വൃദ്ധി,ശക്തി,അധികാരം എന്ന മൂന്നും ചേർന്നതിനാല് വേഗം കർമ്മംചെയ്യുന്നതില് നിപുണത.വൃദ്ധി അനുഭവം(Experience)കൊണ്ടും,ശക്തി Enthusiasm കൊണ്ടും അധികാരം Expertise കൊണ്ടും കിട്ടുന്നു. Frustration 915ആം നാമത്തിൽ സൂചിപ്പിച്ച കോപം,നിരാശ ഇവയാണ്.

E= e3 എന്ന ആധുനികമാനേജ്മെന്റ് സമവാക്യമാണിത്.

EFFICIENCY =Expertise,XExperienceXEnthusiasm –Frustration

918.ദക്ഷിണ

ദക്ഷശബ്ദത്തിന്റെ അർത്ഥം ദക്ഷിണക്കും.അർത്ഥസാമ്യമുണ്ടെങ്കിലും പുനരുക്തിദോഷമില്ല. ദക്ഷൻ പുല്ലിംഗവും ദക്ഷിണ സ്ത്രീലിംഗവുമാണ്.അർദ്ധനാരീശ്വരരൂപത്തില് രണ്ടുമുണ്ട്.ബ്രഹ്മത്തിന്റെ ദക്ഷിണ പ്രകൃതി. ഗന്ധർവ്വന്റെ ദക്ഷിണ അപ്സരസ്സ്,എന്ന് വേദം പറയുമ്പോൾ ബ്രഹ്മപ്രകൃതി,ഗന്ധർവ്വാപ്സരമിഥുനങ്ങള് തമ്മിലുളള ഐക്യരൂപം, സ്വഭാവൈക്യം, പരസ്പരാശ്രയത്വം,പരസ്പരലയലം,അതിലെ സൌന്ദര്യവും അദ്വൈതവും രസാനുഭവവും ഒക്കെ ചേരുന്നു.

919 ക്ഷമിണാം വര

ക്ഷമാവാന്മാരായ യോഗികളിലും പൃഥിവ്യാദി ഭാരം സഹിക്കുന്ന ഭൂതാദികളിലും വെച്ച് ശ്രേഷ്ഠൻ.*ക്ഷമാ പൃഥിവീസമഃ* (വാത്മീകിരാമായമം).അഖിലബ്രഹ്മാണ്ഡവും പൃഥിയും ഭൂതങ്ങളും വഹിക്കുന്ന പരമശക്തനും ക്ഷമാമൂർത്തിയുമായ സർവ്വേശ്വരൻ.ഭൂഉവിന്റെ കഥ സ്മരണീയം.

920.വിദ്വത്തമ

അതിശയകരമായ ജ്ഞാനം സർവ്വദാ സർവ്വഗോചരമാക്കുന്ന വിദ്വാന്മാരിൽ വെച്ച് ഉത്തമൻ.

921 വീതഭയ

ഭയമില്ലാത്തവൻ.സംസാരലക്ഷണമായ സംസാരഭയമില്ല.സർവ്വേശ്വരത്വത്താൽ,നിത്യയുക്തത്വാൽ അദ്വൈതമാകയാൽ ഭയപ്പെടാനായി മറ്റൊന്നുമില്ല(രണ്ടാമതൊന്ന്).അതിനാൽ അഭയനാണ്.

922.പുണ്യശ്രുവണകീർത്തന

പുണ്യകരമായ കീർത്തനം കേൾക്കാനിഷ്ടമുളളവൻ. ആരുടെ പുണ്യനാമസങ്കീർത്തനം പാടുകയോ കേൾക്കുകയോ ചെയ്താൽ പുണ്യം ലഭിക്കുമോ അവൻ.

*യ ഇദം ശൃണുയാന്നിത്യം യശ്ചാപി പരികീർത്തയേത്*

*നാ ശുഭം പ്രാപ്നുയാത് കിഞ്ചിദ് സോഅമുത്രേഹ ച മാനവഃ*(ഫലശ്രുതി)

വിഷ്ണുസഹസ്രനാമം പാടുകയും കേൾക്കുകയും ചെയ്യുന്നവർക്ക് യാതൊരശുഭവും സംഭവിക്കയില്ല. ഇഹപരലോകങ്ങളിൽ ശുഭം (പുണ്യം)മാത്രം ലഭിക്കും.

ശ്ലോകം 112.*ഉത്താരണോ ദുഷ്കൃതിഹാ പുണ്യോദുഃസ്വപ്നനാശനഃ*

*വീരഹാരക്ഷണഃസന്തോജീവനഃപര്യവസ്ഥിതഃ*

923.ഉത്താരണന്.

സംസാരസാഗരത്തിൽനിന്ന് ഉദ്ധരിക്കുന്ന സംരക്ഷകൻ.

924.ദുഷ്കൃത

പാപങ്ങളാകുന്ന ദുഷ്കൃതങ്ങളെ മുഴുവനും നശിപ്പിക്കുക എന്ന വിഷമകരമായ കൃത്യം അനായാസേന ചെയ്യുന്നവന്.

925 പുണ്യ

സ്മരിക്കുന്നവരെയൊക്കെ പുണ്യവാന്മാരാക്കുന്നു.ശ്രുതിസ്മൃതികളാകുന്ന വാക്കുകളാൽ മനുഷ്യരില് പുണ്യം വർദ്ധിപ്പിക്കുന്നു.സ്വയം പുണ്യസ്വരൂപനാകയാൽഎല്ലാവർക്കും പുണ്യം നൽകാൻസാധിക്കുന്നു.

926 ദുഃസ്വപ്നനാശന

ഭാവിയിൽഅനർത്ഥമുണ്ടാകുമെന്ന് സൂചിപ്പിക്കുന്ന ദുസ്വപ്നങ്ങളെ നശിപ്പിക്കുന്നു,അനർത്ഥങ്ങളേയും നശിപ്പിക്കുന്നു. സ്മരണ,സ്തുതി,കീർത്തനം,പൂജനം ഇവകളാൽ സർവ്വാനർത്ഥങ്ങളേയും ,അനർത്ഥം വരുമെന്ന സൂചനകളേയും ഇല്ലാതാക്കുന്നു.

927 വീരഹാ

വിവിധസംസാരഗതികളിൽ മുക്തിപ്രദാനത്തിനായി വീരന്മാരെ ഹനിക്കുന്നു.വീരസ്വർഗ്ഗം കൊടുക്കുന്നു.

928 രക്ഷണ

സത്വഗുണാധിഷ്ഠിതനായി ജഗത്രയത്തെ സംരക്ഷിക്കുന്നവന്.

929 സന്ത

സന്മാർഗ്ഗവർത്തി. സത്താമാത്രൻ. സത്താരൂപത്തിൽ സന്മാർഗ്ഗവർത്തികളുടെ വിദ്യയും വിനയവും വർദ്ധിപ്പിക്കുന്നവൻ.

930.ജീവന

*സർവ്വാഃപ്രജാഃപ്രാണരൂപേണ ജീവയന് ജീവനഃ*

പ്രാണരൂപത്തിൽ സർവ്വപ്രജകളേയും നിലനിർത്തുകയാൽ ജീവനൻ.

931 പര്യവസ്ഥിത

*പരിതഃസർവ്വതോവിശ്വം വ്യാപ്യാവസ്ഥിതഃ*

സർവ്വവിശ്വത്തിലും വ്യാപിച്ച് അവസ്ഥിതമായവൻ.

ശ്ലോകം 113. അനന്തരൂപോ അനന്തശ്രീർജ്ജിതമന്യുർഭയാപഹഃ

ചതുരശ്രോ ഗഭീരാത്മാ വിദിശോവ്യാദിശോദിശഃ

932.അനന്തരൂപ

അനന്തം രൂപങ്ങൾധരിച്ചവൻ.അവന്റെ വിശ്വരൂപങ്ങൾക്കും പ്രപഞ്ചങ്ങൾക്കും കണക്കില്ല.

933.അനന്തശ്രീ

അനന്തമായ,അപരിമിതമായ ശ്രീരൂപം ധരിച്ചവൻ.അപരിമിതശ്രീരൂപം പരാശക്തിരൂപം ധരിച്ചവനാണ് വിഷ്ണു.ഊർജ്ജസ്വരൂപി,അഗ്നിസ്വരൂപി.

പരാസ്യ ശക്തിർവിവിധൈവ ശ്രൂയതേ (ശ്വേത.ഉപ)ആ പരമാത്മാവിന്റെ ശക്തി വിവിധരൂപിണി എന്ന് കേൾക്കുന്നു.വിവിധങ്ങളും അനന്തങ്ങളും അപരിമിതങ്ങളുമായ പരാശക്തീസ്വരൂപങ്ങളെ (ശ്രീചക്രം,ശ്രീയന്ത്രം) ധരിക്കുകയാൽഅനന്തൈശ്വര്യസ്വരൂപം,അനന്തശ്രീ.

934.ജിതമന്യു

മന്യു(ക്രോധം)വെ ജയിച്ചവൻ.

935 ഭയാപഹ

സംസാരജന്യമായ ഭയമെല്ലാം നീക്കിത്തരുന്നവൻ.

936.ചതുരശ്ര

ന്യായസമമായ സമചതുരം ചതുരശ്രം.ഗോളാകൃതിയായ ബ്രഹ്മാണ്ഡത്തിന് ചതുരശ്രീകരിച്ച് (നാലു സമഭാഗമാക്കി, ഓരോന്നിനേയും സമചതുരമാക്കി)ഓരോ ചതുരത്തിനും അതാതു കർമ്മഫലാനുസൃതമായ ശ്രീരൂപം,ഐശ്വര്യം കൊടുക്കുന്നവൻ. ശ്രീചക്രത്തെ ,ശ്രീരൂപദത്തശ്രീപീഠത്തെ,ശ്രീയന്ത്രത്തെ മണ്ഡലാകൃതിയാക്കി വിന്യസിക്കുന്നത്.




ചതുരശ്രങ്ങൾ:-1.ധർമ്മാർത്ഥകാമമോക്ഷങ്ങള്.2.ആഹവനീയാദി അഗ്നികൾ,3.ശ്രീയന്ത്രത്തിന്റെ നാലുസമഭാഗം .4.അണ്ഡജസ്വേദജാദി നാലുതരം ജീവന്മാർ ,5.നാലുവർണ്ണങ്ങൾ,6.നാല് ആശ്രമങ്ങൾ ,7.ആർത്തന് അർത്ഥാ ർത്ഥി മുതലായി നാലുതരം ഭക്തന്മാർ,8.നാലുവേദം,9.അഗ്നിയുടെ നാലുമുഖം.10.നാലുദിശ,11.നാലുതരം സൃഷ്ടി, 12.ചതുർമ്മുഖനായ ബ്രഹ്മാവ്,13.നാലുപാദമുള്ള ഛന്ദസ്സ്,വൃത്തം,14.ജ്യോതിഷം,സംഗീതം,വൈദ്യം,സാഹിത്യം,15.ചതുർവ്യൂഹം. 16.നാലുശ്രീദേവിമാരെആദ്യം 8, അവരെ 16, എന്നും 16008 എന്നും ശ്രീരൂപങ്ങളാക്കുന്ന രീതി.(താഴെ ചിത്രം).16008 രാഗിണിമാരും അനുരാഗിണിമാരുമായശ്രീരൂപങ്ങളുമൊത്ത് പ്രകാശനാദരൂപമായ ഭഗവാന്റെ രാശിമണ്ഡല രാസ മണ്ഡല നൃത്തം.

**8 ദിശ 45 ഡിഗ്രിവീതം**



**16ദിശ 22.5ഡിഗ്രിവീതം**



**16നെ 1000 ആക്കി വിഭജിക്കുന്നു. ഓരോന്നും 000.225 ഡിഗ്രിവീതം.ഇത് ജ്യോതിഷത്തിലെ പ്രഥമജീവൻ അഥവാ പ്രഥമജ്യാ.**
**16000 ,ആദ്യത്തെ 8നോടുകൂടി 16008 ജീവൻ,രാഗരാഗിണി.**
**.225ഭാഗത്തിന് ഒരുരാഗിണിവീതം 360 ഡിഗ്രിയിലാണ് 16000രാഗിണി.16000ജ്യാവ്,ആദ്യത്തെ അഷ്ടലക്ഷ്മി 16008**

---

937 ഗഭീരാത്മാ

*ആത്മാസ്വരൂപം ചിത്തം വാ ഗഭീരം പരിഛേത്തുമശക്യം*

പരിഛേദിക്കാനാവാത്ത ഭഗവാന്റെ ആത്മസ്വരൂപം ഗഭീരം.അതിനെ പരിഛേദിച്ചുപഠിക്കുന്നതിനുള്ള ശ്രമം സാംഖ്യ , ജ്യോതിഷാദികളുടെ സമമണ്ഡലന്യായവും ചതുരശ്രീകരണവും അതിന്റെ ഗണിതവും .അതിന്റെ രസാനുഭവധ്യാനത്തിനുള്ളശ്രമം 16008 (അസംഖ്യം) രാഗരാഗിണിമാരിലൂടെയുള്ള സംഗീതശാസ്ത്രം.അനുപാതം രണ്ടിലും ഒന്നുതന്നെ.

938.വിദിശ

വിവിധങ്ങളായഫലങ്ങൾ അധികാരികൾക്ക് വിശേഷേണ നൽകുന്നതിനാണ് ദിശകളില്ലാത്ത ഭഗവാന് ദിശകളും വിദിശകളുമായി അനന്തരൂപത്തിൽ അനന്തനാമത്തില് കാണപ്പെടുന്നത്.

939 വ്യാദിശ

ശക്രാദികൾക്ക് വിവിധങ്ങളായ ആജ്ഞകൾ,ആശകൾ നൽകി,അവരെക്കൊണ്ട് അവ നിറവേറ്റാൻ കർമ്മം ചെയ്യിക്കുന്നവൻ.

940.ദിശ

ദ എന്നാൽ ദാനം.സർവ്വആശകളും ദാനം നൽകുന്നവന്.ആശയെന്നാൽ അഭിലാഷം മാത്രമല്ല,ദിക്കുകളുമാണ് . സർവ്വദിശകളും ദാനം ചെയ്യുന്നവൻദിക്കുകളെല്ലാം അവനാണ്.

ശ്ലോകം 114. *അനാദിർഭൂർഭുവോലക്ഷ്മീഃസുവീരോ രുചിരാംഗദഃ*

*ജനനോജനജന്മാദിർഭീമോഭീമപരാക്രമഃ*

941.അനാദി

ആദിയില്ലാത്തവൻ.ആദികാരണം എന്തെന്ന് ആരാലും അറിയാത്ത സ്വയംഭൂ.

ഭൂർഭുവ

ഭൂമി ആധാരം,ഭുവർ സർവ്വഭൂതാശ്രയത്വം എന്ന് പ്രസിദ്ധമായതും ഭൂമിയും അതിന്റെ ആധാരമായ ഭുവർ(പിതൃ) ലോകവും ചേർന്നതുമായസ്ഥാനം.

943 ലക്ഷ്മി

സുവർല്ലോകത്തെയാണ് ശങ്കരന് ലക്ഷ്മിയെന്നു വിളിക്കുന്നത്. ഭാഷ്യം ഇങ്ങനെഃ-
*അഥവാ ന കേവലമസൌ ഭൂഃഭുവഃലക്ഷ്മിഃശോഭാ ചേതി ഭുവോ ലക്ഷ്മിഃഅഥവാ ഭൂഃഭൂലോകഃഭുവഃഭുവർല്ലോകഃ ലക്ഷ്മിഃ ആത്മവിദ്യാ,ആത്മവിദ്യാ ച ദേവീത്വം(വിഷ്ണുപുരാണം) ഇതി ശ്രീസ്തുതൌ. ഭൂമ്യന്തരീക്ഷയോഃശോഭേതി വാ ഭൂർഭുവോ ലക്ഷ്മിഃ*
ലക്ഷണയുക്തയായ,സൌന്ദര്യവതിയായ ലക്ഷ്മീദേവി.ഭൂമിയുംഭുവർല്ലോകവും
ലക്ഷ്മിയും(സുവർല്ലോകവും)ഭഗവാനാണ്.ദേവി ആത്മവിദ്യയാണ്.അതായത്,സുവർല്ലോകമെന്നാല് ആത്മവിദ്യ.
ലക്ഷ്മീദേവി(സുവർലോകനിർവൃതി,സുവർണ്ണ)ആത്മവിദ്യാഫലമാണ്.സുവർലോകത്തെ ആധാരമാക്കി (ആത്മവിദ്യ




യെ) മറ്റ ലോകങ്ങളെല്ലാം സ്ഥിതി ചെയ്യുന്നു.
944 സുവീര
ശോഭനവും വിവിധങ്ങളുമായ ഈര(ചലനം)കൊണ്ട് ഗതികളെ ഉണ്ടാക്കുന്നവള്. ഈ ചലനമാണ് പ്രപഞ്ചത്തെ ഉണ്ടാക്കുന്നത്.രശ്മികളിലൂടെ നാദപ്രകാശങ്ങളെ പ്രസരിപ്പിക്കുന്നത്.സ്വരചലനമായി സംഗീതമാകുന്നത്. ജൈവശരീര ചലനത്തിൽനിന്ന് പുതിയ സുവീരപ്രജകളെ ജനിപ്പിക്കുന്നതും.
945.രുചിരാംഗദ
മനോഹരവും മംഗളകരവുമായ അംഗങ്ങളിൽ അംഗദം (തോൾവള) അണിഞ്ഞവൻ.
946.ജനന
ജന്തുക്കളെ ജനിപ്പിക്കുന്നവന്
947.ജനജന്മാദി
ജനങ്ങളുടെ ജന്മം (ഉദ്ഭവം)ഏതൊരു മൂലകാരണത്തിൽനിന്നുസംഭവിച്ചുവോ അത്.
948.ഭീമ
ഭയഹേതുത്വം കൊണ്ട് ഭീമൻ. *മഹദ്ഭയം വജ്രമുദ്യത*മെന്ന് കഠോപനിഷത്ത്.
949.ഭീമപരാക്രമ
അസുരാദികൾക്ക് ഭയഹേതു.അവതാരമെടുത്തപ്പോഴൊക്കെ ഭീമപരാക്രമം കാട്ടിയവന്.
ശ്ലോകം 115. *ആധാരനിലയോ അധാതാ പുഷ്പഹാസഃപ്രജാഗരഃ*
*ഊർദ്ധ്വഗഃസത്പഥാചാരഃപ്രാണദഃപ്രണവഃപണഃ*
950. ആധാരനിലയ
പൃഥ്വ്യാദികളായ പഞ്ചഭൂതങ്ങൾക്ക് ആധാരനിലയം.
951.അധാതാ
ആർക്ക് ആധാരമോ ധാതാവോ വേണ്ടയോ അത്. സ്വാത്മാവാൽത്തന്നെ സ്വാത്മാവെ ധരിക്കുന്നവന്. സംഹാര സമയത്ത് സർവ്വത്തേയും (കുടിച്ച്,പാനം ചെയ്ത്)ഉള്ളിൽ ധരിക്കുന്നവൻ.
952.പുഷ്പഹാസ
പ്രപഞ്ചമഞ്ജരിയിലെ പുഷ്പം. മുകുളമായിരുന്ന പ്രപഞ്ചത്തെ പുഷ്പംപോലെ വിടർത്തിയ (വികാസം Expansion of Universe) പുഷ്പഹാസൻ. അവന്റെ പൂപോലുള്ള ഒരുമന്ദഹാസം കൊണ്ടുതന്നെ സർവ്വപ്രപഞ്ചവും ആനന്ദം കൊണ്ടു വികസിക്കുന്ന,വിടരുന്നു.
953.പ്രജാഗര

നിത്യപ്രബുദ്ധസ്വരൂപം കൊണ്ട് *പ്രകർഷേണ ജാഗതി* (സദാ ഉണർന്നിരിക്കുന്ന) നിത്യസാക്ഷി. മായ(അവിദ്യ) ഇല്ലായ്കയാൽ,ഉറക്കമില്ല.യോഗസമാധിയേ ഉള്ളു.

954 ഊർദ്ധ്വഗ

എല്ലാറ്റിനും ഉപരി സ്ഥിതി ചെയ്യുന്നവന്.

855.സത്പഥാചാര

സത്തുക്കളുടെ വഴിയേ സഞ്ചരിക്കുന്നവൻ,സദാചാരം അനുഷ്ഠിക്കുന്നവൻ.

956.പ്രാണദ

മരിച്ചുപോയ പരീക്ഷിത്തിനെ ഉത്തരയുടെ ഗർഭത്തിൽത്തന്നെ പ്രാണന് കൊടുത്തവനാണ് ഹരി. ബ്രാഹ്മണശിശുക്ക ളേയും ഇങ്ങനെ പ്രാണദനായി രക്ഷിച്ചു.എല്ലാ ജീവജാലങ്ങൾക്കും അവനാണ് പ്രാണനരുളുന്നത്.

957.പ്രണവ

പ്രണവനാമമായ പരമാത്മവാചി.ഓങ്കാരം.

പണ

പണം വ്യവഹാരാർത്ഥം ചെയ്യുന്നവൻ.പണം,പണി,പണിസ്ഥലം ,വ്യവഹാരത്തിന് (പണിക്ക്) കൂലി കൊടുക്കുന്നവ ൻ.സർവ്വവസ്തുക്കൾക്കും രൂപം,നാമം,എന്നിവ പകുത്തുനൽകി കർമ്മം ചെയ്യിക്കുന്നു.സദ്കർമ്മങ്ങൾക്കു കൂലിയായി സദ്ഫലം നൽകുന്നു.

ശ്ലോകം 116.*പ്രമാണം പ്രാണനിലയഃപ്രാണഭൃത് പ്രാണജീവനഃ*

*തത്വം തത്വവിദേകാത്മാ ജന്മമൃത്യുജരാതിഗഃ*

959. പ്രമാണം

*പ്രമിതിഃസംവിത്സ്വയംപ്രഭാ പ്രമാണം.*

*പ്രജ്ഞാനം ബ്രഹ്മ*(ഐതരേ.ഉപ)

*ജ്ഞാനസ്വരൂപമത്യന്തനിർമ്മലം പരമാർത്ഥതഃ*

*തമേവാർത്ഥസ്വരൂപേണ ഭ്രാന്തിദർശനതഃസ്ഥിരം*(വിഷ്ണുപുരാണം)

പ്രമാണം സംവിത്തായി സ്വയംപ്രഭമായി ആത്മാവിലിരിക്കുന്നു.പ്രജ്ഞയാണ് ബ്രഹ്മം. ജ്ഞാനസ്വരൂപം അത്യന്ത നിർമ്മലമാണ്.അതുതന്നെ തെറ്റായ അർത്ഥഗ്രഹണത്താല് ഭ്രാന്തിദർശനമായി അനുഭവപ്പെടുന്നു.

960.പ്രാണനിലയ

ഇന്ദ്രിയങ്ങള് മുഴുവനും വിലയിക്കുന്നത് പ്രാണനിലാണ്.ദേഹം പ്രാണനെ ആശ്രയിച്ചിരിക്കുന്നു.പ്രാണനാണ് ദേഹത്തെ ധരിക്കുന്നത്. പ്രാണാപാനങ്ങൾ ജീവനില് വിലീനമായി അതിനെ ആധാരമാക്കിയിരിക്കുന്നു. പ്രാണനുള്ളതുകൊണ്ടാ ണ് ജീവനെ പ്രാണിയെന്നു വിളിക്കുന്നത്.സർവ്വ പ്രാണനേയും പ്രളയകാലത്ത് തന്നില് ധരിക്കുന്നതിനാല് പ്രാണനി ലയം.

961.പ്രാണഭൃത്

അന്നരൂപമായി പ്രാണനെ പോഷിപ്പിക്കുന്നവൻ.

962,പ്രാണജീവന

പ്രാണനെന്നുപേരുള്ള പവനനാൽ പ്രാണികളെല്ലാം ജീവിക്കുന്നു.അതില്ലാതെ ആർക്കും ജീവനം(ഉപജീവനവും) സാദ്ധ്യമല്ല. അങ്ങനെയുള്ള പ്രാണൻ ഏതൊന്നിനെ ആശ്രയിച്ച് ഉപജീവിക്കുന്നുവോ അത് പ്രാണജീവനം.

963.തത്വം

തത്വം അമൃതം,സത്യം,പരമാർത്ഥം,സതത്വം.ഇവയെല്ലാം ഏകാർത്ഥവാചികളാണ്. പരമാർത്ഥസത്ത ബ്രഹ്മ വാചകമായ ശബ്ദമാണ്.

964.തത്വവിത്ത്

തത്വത്തെ,പ്രണവത്തെ,ബ്രഹ്മവാചകമായ ശബ്ദത്തെ അറിഞ്ഞ വ്യക്തി.സത്യാനുഭവമുള്ള വ്യക്തി.

965.ഏകാത്മാ

ആദിയിൽഏതൊന്ന് ഏകമായി നിലകൊണ്ടുവോ അത്.അദ്വൈതതന്മയത നേടിയ പരമാത്മസ്വരൂപം തന്നെയായ ജീവാത്മാവിനേയും പറയാം.

966.ജന്മമൃത്യുജരാതിഗ

ജനിക്കുന്നു,വർദ്ധിക്കുന്നു,വളരുന്നു,മരിക്കുന്നു,ഇങ്ങനെയുള്ള മാററമില്ലാതെ സദാ വർത്തിക്കുന്നത്. *ന ജായതേ മ്രിയതേ വാ* എന്ന് ഗീത പ്രകീർത്തിക്കുന്ന അജം,നിത്യം,ശാശ്വതം,പുരാണം.

ശ്ലോകം *117 ഭൂർഭുവസ്വസ്തരുസ്താരഃസവിതാ പ്രപിതാമഹഃ*

*യജ്ഞോയജ്ഞപതിര്യജ്വാ യജ്ഞാംഗോ യജ്ഞവാഹനഃ*

967. ഭൂർഭുവസ്വസ്തരു

ഭൂമി,ഭുവർ,സ്വർല്ലോകങ്ങളെന്ന് മൂന്നുലോകം,മൂന്നു വ്യാഹൃതി ഇവയെ തരണം ചെയ്യിക്കുന്നവൻ.മൂന്നുവേദങ്ങളുടെ സാരമാണ് മൂന്നുലോകം.ഋക്ക് ഭൂ, യജുസ്സ് ഭുവർ,സാമം സുവർല്ലോകം,ഇതിനാൽ ഒരാള് ത്രിലോകം തരണം ചെയ്യു ന്നു. അഗ്നിയില് ഹോമിച്ചത് സൂര്യനില് എത്തും.സൂര്യനിൽനിന്ന് മഴ കിട്ടുന്നു. മഴയിൽനിന്ന് അന്നം ,അന്നത്തി ൽനി ന്ന് ജീവികളെല്ലാം ഉണ്ടാവുന്നു (മനു).അതിനാൽ സംസാരവൃക്ഷം മൂന്നുലോകങ്ങളിലടങ്ങിയിരിക്കുന്നു. ഒരു തരു (വൃക്ഷം) പടർന്നുപന്തലിച്ചപോലെ ഭൂമി വേരും,ഭുവർ(പിതൃ)ലോകം കാണ്ഡവും (തടി)ഇല,തളിര്,പൂ,ഫലസമൃദ്ധമായി വിടർന്നുവികസിച്ച അഗ്രഭാഗം സുവർല്ലോകവുമായി കാണപ്പെടുന്നു എന്ന് ഉപമ.

968 താര

സംസാരസാഗരം തരണം ചെയ്യിക്കുന്നവന്.പ്രണവം ,താരകബ്രഹ്മം,നക്ഷത്രം എന്ന് അർത്ഥങ്ങളുണ്ട്. തരുവും താര വും ഭൂർഭുവസ്വർല്ലോകങ്ങളും അവനാണെന്നും അർത്ഥമെടുക്കണം. (967 ആം നാമത്തോടുചേർത്ത്).ഭൂമിയിലെ വൃക്ഷ വും സ്വർഗ്ഗത്തിലെ(ആകാശത്തിലെ)താരവും അവനാണ്,ഒന്നാണ് എന്ന് അദ്വൈതം.

969.സവിതാ

സർവ്വലോകത്തിന്റെയും ജനയിതാവ്

970 പ്രപിതാമഹ

ബ്രഹ്മാവ് പിതാമഹനാണ്.ബ്രഹ്മാവിന്റേയും പിതാവായ പ്രപിതാമഹൻ.

971.യജ്ഞ

യജ്ഞസ്വരൂപമായിരുന്ന് യജ്ഞം നടത്തുന്നവനും യജ്ഞം ഭുജിക്കുന്നവനും അവനാണ്.

972 യജ്ഞപതി

യജ്ഞസ്വാമി.യജമാനനാൽയജിക്കപ്പെടുന്നവന്

973 യജ്വാ

യജിക്കുന്നവൻ,യജമാനൻ

974.യജ്ഞാംഗ

അംഗങ്ങളിൽ യജ്ഞം അങ്കിതമാക്കപ്പെട്ട യജ്ഞവരാഹമൂർത്തി.ഹരിവംശത്തിൽ ഇങ്ങനെ വർണ്ണിക്കുന്നു. വേദം പാദം, യൂപം ദംഷ്ട്രം,ക്രതു ഹസ്തം,ചിതി മുഖം,അഗ്നി ജിഹ്വ,ദർഭ രോമം,ബ്രഹ്മാവിന്റെ മഹാതപസ്സ് ശീർഷം,അഹോരാത്രം കണ്ണുകൾ,ദിവ്യവേദങ്ങൾ ശ്രുതിഭൂഷണങ്ങൾ,ആജ്യം നാസാ,സ്രുവം തുണ്ഡം,സാമഘോഷം മഹത്തായ സ്വനം, ധർമ്മ സത്യമയമായ ശ്രീമത്തായ ക്രമവിക്രമസത്ക്രിയകൾ,പ്രായശ്ചിത്തം നയം,പശു ജാനു,ഉദ്ഗാതാവ് ആന്ത്രം (കുടൽമാ ല) , ഹോമം ലിംഗം,ബീജം ഔഷധിമഹാബലം,വായു അന്തരാത്മാവ്,മന്ത്രം സ്പിഗ്,സോമം ശോണിതം,വേദി സ്കന്ധം, ഹവിസ്സ് ഗന്ധം ,ഹവ്യവും കവ്യവും (ദേവപിതൃക്കൾക്കുള്ള ഹവിസ്സ്) അതിവേഗചലന ങ്ങൾ,പ്രാഗ്വംശം ശരീരം, വ്രതങ്ങ ൾ ദ്യുതിമാനായ അവന്റെ അർച്ചനകൾ,ദക്ഷിണ ആ യോഗിഹൃദയം,ഉപകർമ്മം അധരം,പ്രവർഗ്ഗ്യം നാഭി, നാനാഛന്ദ സ്സുകൾ ഗതിപഥങ്ങൾ,ഗുഹ്യോപനിഷത്തുക്കള് അവന്റെ ആസനം(ഇരിപ്പിടം) സദാ പതിയായ ഛായ(നിഴൽ) സഹാ യം, മേരുശൃംഗംപോലെ ഉയർന്ന യജ്ഞവരാഹസ്വരൂപം. മഹത്തായ മഹാസത്രം അവൻ,അവനുവേണ്ടി.

975 യജ്ഞവാഹന

ഫലഹേതുഭൂതത്വം കൊണ്ട് യജ്ഞങ്ങളെ വഹിക്കുന്നവൻ.യജ്ഞങ്ങളാണ് അവനിലെത്താനുള്ള വാഹനങ്ങളെന്നും അർത്ഥം.

ശ്ലോകം 117. *യജ്ഞഭൃത് യജ്ഞകൃദ്യജ്ഞീ യജ്ഞഭുഗ്യജ്ഞസാധനഃ*
*യജ്ഞാന്തകൃദ് യജ്ഞഗുഹ്യമന്നമന്നാദ ഏവ ച*

976 യജ്ഞഭൃത്

യജ്ഞത്തെ സംരക്ഷിക്കുന്നവൻ.

977 യജ്ഞകൃത്

ജഗത്തിന്റെ ഉൽപ്പത്തിപ്രളയപര്യന്തം സർവ്വയജ്ഞവും ചെയ്യുന്നവൻ.

978.യജ്ഞി

യജ്ഞങ്ങളെല്ലാം അവന്റെ ആരാധനക്കായി ചെയ്യപ്പെടുകയാല് യജ്ഞി

979.യജ്ഞഭുക്ക്

യജ്ഞം ഭുജിക്കുന്ന ഭോക്താവ്

980 യജ്ഞസാധന

യജ്ഞം അവനെ പ്രാപിക്കാനുള്ള സാധനയാണ്.യജ്ഞോപകരണങ്ങളെല്ലാം അവൻതന്നെയാണ്.

981 യജ്ഞാന്തകൃത്

യജ്ഞാവസാനത്തിലെ ഫലപ്രാപ്തിയും അവനാണ്.യജ്ഞാവസാനത്തിൽ വൈഷ്ണവീളക്ക് ശംസിച്ച്,യജ്ഞസമാപ്തി വരുത്തുന്നതിനാലും അതോടെ യജിക്കുന്നവരുടെ സർവ്വകാമവും സാധിപ്പിക്കുന്നതിനാലും യജ്ഞാന്തകൃത്.

082 യജ്ഞഗുഹ്യം

യജ്ഞങ്ങളിൽ വെച്ച് അതീവഗുഹ്യമായ(നിഗൂഢം,രഹസ്യം) ജ്ഞാനയജ്ഞം.ആ ജ്ഞാനയജ്ഞമാണ് വിഷ്ണു. ഫലാഭിസന്ധിരഹിതമായി ചെയ്യുന്നതെന്തും യജ്ഞമാണ്. ഗുഹ്യാൽ ഗുഹ്യതരമായ ജ്ഞാനയജ്ഞമാണ് മഹാവിഷ്ണു.

983 അന്നം

ഭൂമിയിലും ഭുവർസ്വർല്ലോകങ്ങളിലുമുള്ള അന്നമെല്ലാം അവനാണ്.

984 അന്നാദം

ആ അന്നം ഭക്ഷിക്കുന്നവനും അവനാണ്. സർവ്വം ജഗദന്നാദിരൂപേണ ഭോക്തൃഭോഗ്യത്മകം.ഇപ്രകാരം അന്നവും അന്നാദവുമായ ബ്രഹ്മം.

ശ്ലോകം 119.*ആത്മയോനിഃസ്വയംജ്യോതിവൈഖാനഃസാമഗായനഃ*

*ദേവകീനന്ദനഃസ്രഷ്ടാ ക്ഷിതിശഃപാപനാശനഃ*

985.ആത്മയോനി.

ആത്മാവുമാത്രമാണ് ആത്മാവിന്റെ ഉൽപ്പത്തിസ്ഥാനം,യോനി. ഇപ്രകാരം താൻതന്നെ ജനിപ്പിച്ച സ്വയംഭൂവായ ആത്മതത്വം (ആദിതത്വം) തനിക്കുതാൻതന്നെ ഉപാദാനകാരണമാണ്.

986.സ്വയംജാത

തന്നിൽനിന്നുതന്നെ ജനിച്ചവൻ.തനിക്കുതാൻതന്നെ നിമിത്തകാരണം.ഹരിതന്നെയാണ് നിമിത്തവും ഉപാദാന കാരണവുമെന്ന് ബ്രഹ്മസൂത്രം(1.4.23) സ്ഥാപിക്കുന്നു.

987.വൈഖാന

വിശേഷേണ ഖനനം ചെയ്യുന്നവനെന്നാണ് വൈഖാനപദത്തിന്റെ അർത്ഥം.ധരണിയാണ് വിശേഷഖനി.അതിനെ ഖനനം ചെയ്ത വരാഹമൂർത്തിക്കു സമനാണ് ഭൂമിയിലെ രത്നം,സ്വർണ്ണം,ഔഷധിവനസ്പതികളെന്നിവ (കൃഷി) കണ്ടെടുത്ത് പുറത്തുകൊണ്ടുവന്ന് ഐശ്വര്യമുണ്ടാക്കിയ ആദിമമനുഷ്യസമൂഹം.ഇവരെ വൈഖാനസരെന്നു പറയുന്നു. ഭൂമി ഉഴുതവർ(ഉഴവർ) കുഴിച്ചവർ എല്ലാം വൈഖാനസരാണ്. ആഗമങ്ങൾമൂന്നും (വൈഷ്ണവ,ശൈവ,ശാക്ത) സ്മാർത്ത സമ്പ്രദായമായ മീമാംസയും ചേർന്നതാണ് സൈന്ധവജനതയുടെ ഉപാസനകള്. വൈഷ്ണവാഗമത്തിൽ പ്രധാനമാണ് വൈഖാനസം. മാർഗ്ഗശീർഷത്തിലെ മോക്ഷദഏകാദശി (ധനുവിലെ പൌർണ്ണി കഴിഞ്ഞുവരുന്നത്) നോറ്റ് പിതൃക്കൾക്ക് ,ചിന്താമണിപോലെ അമൂല്യമായ അനന്തപുണ്യം നേടിക്കൊടുത്ത വൈഖാനസൻ ചെമ്പകനഗരത്തിലെ രാജാവായിരുന്നു എന്ന് ബ്രഹ്മാണ്ഡപുരാണം പറയുന്നു. മാർഗ്ഗശീർഷ(കേശവ) മാസത്തിലെ മോക്ഷദയോ, മകര സംക്രാന്തിക്കു തൊട്ടുമുമ്പുള്ള പുത്രദയോ (പൌഷം,നാരായണമാസം) വൈകുണ്ഠഏകാദശി എന്ന് വൈഷ്ണവർക്കിടയില് അഭിപ്രായഭേദമുണ്ട്. ശ്രീരംഗത്ത് വൈകുണ്ഠവാസൽ തുറന്ന് തിരുവരംഗത്തുത്തരാല് അനുഗമിക്കപ്പെട്ട് പ്രഭു എഴുന്നള്ളുന്നത് വൈകുണ്ഠഏകാദശിക്കാണ്. വിഷ്ണുവിനും ദേവിക്കും മുക്തജീവൻ കൈങ്കര്യം ചെയ്യുന്നത് നാടകരൂപ ത്തിൽ, ഉത്സവത്തിൽ അവതരിക്കപ്പെടുന്നു.ഈ വൈഖാനസസമ്പ്രദായമാണ് തിരുപ്പാവൈയിലുള്ളത്. വൈഖാനസഋഷി സ്ത്രീയാണ്,ബ്രഹ്മാവിന്റെ മാനസപുത്രിയാണ്,കൽപ്പസൂത്രകർത്താവായ ദേവിയാണ് എന്നത് പ്രധാനമാണ്. ദേവിയുടെ മക്കളാണ് വൈഖാനസരാജാവടക്കമുള്ള എല്ലാ വൈഖാനസരും. തിരുപ്പതിയിൽ വെങ്കടേശ്വരന് വൈഖാനസ സമ്പ്രദായപ്രകാരവും അലമേലുമങ്കക്ക് പഞ്ചരാത്രാഗമപ്രകാരവും ആരാധന ഉണ്ടായിരുന്നു. വരാഹപുരാണത്തിൽ വിഷ്ണു തൊണ്ടമാൻചക്രവർത്തിയോട് വൈഖാനസസമ്പ്രദായത്തിലാണ് ആരാധന ചെയ്യാന് പറഞ്ഞത്. വെങ്കടത്തിൽ തൊണ്ടമാനാണ് ആദ്യമായി തോട്ടമുണ്ടാക്കി ക്ഷേത്രാരാധന ചെയ്തത്. ശ്രീനിവാസപ്രഭു ഒരിക്കല് സുവർണ്ണമുഖീനദീതീരത്ത് പത്മസരോവരത്തിൽ തപസ്സുചെയ്തപ്പോള് കൈങ്കര്യം ചെയ്ത വംശമാണ് വൈഖാനസവംശം. കൈങ്കര്യമെന്നാല് പ്രേമസേവ.ഭൂമിക്ക് കർഷകനും,രാജാവും ദേവിക്ക് ദേവനും ചെയ്യുന്ന പ്രേമസേവയാണ് വൈഖാനസം. വേദത്തിൽ വൈഖാനസഋഷിമാരുടെ അനേകം സൂക്തങ്ങളുണ്ട്.

988 സാമഗായന

സാമംപാടുന്ന സംഗീതകുശലരായ പരമഭാഗവതോത്തമർ.സാമവേദമാണ് വിഷ്ണു. വിഷ്ണുഗീതം പാടുന്നവർ. വിഷ്ണുകീർത്തനം പാടുന്നവരുടെ ശരീരം വിഷ്ണുതന്നെ ആയിരിക്കയാല് നാരദൻ,ഹനുമാൻ മുതലായവരെല്ലാം വിഷ്ണ്വംശങ്ങളാണ്.,വിഷ്ണുഗന്ധർവ്വന്മാരാണ്. വിഷ്ണുഗന്ധർവ്വധ്യാനശ്ലോകം ഇതാണ്.

*രാജത്കൌസുംഭമാലാഞ്ചിതചികുരഭരഃ*

*കുണ്ഡലാലംകൃതശ്ച*

*ശ്രീമാനുത്തപ്തകാർത്തസ്വരരുചിരതനുർ-*

*ഹേമവാസോവസാനഃ*
*കസ്തൂരീഗന്ധസാരദ്രുതസുഭഗതനൂർ-*
*ഭക്തവാത്സല്യശാലീ*
*ഗന്ധർവ്വച്ചിന്തിതാർത്ഥാന് കലയതു നിതരാം*
*പൂർണ്ണപുണ്യൈകലഭ്യഃ*
ശോഭയുള്ള കുങ്കുമമാല ചൂടിയ മുടിക്കെട്ട്,കുണ്ഡലം,കാച്ചിയ സ്വർണ്ണത്തിന്റെ നിറം,പൊന്നാട,കസ്തൂരിചന്ദനഗന്ധമുള്ള സുന്ദരശരീരം,ഭക്തവാത്സല്യം,പൂർണ്ണപുണ്യം ചെയ്തവർക്കുമാത്രം ലഭിക്കുന്ന ശ്രീമാനായ ഗന്ധർവ്വന് ചിന്തിച്ചതെല്ലാം സാധിപ്പിച്ചുകൊണ്ട് സാമം പാടി ഹൃദയത്തിലിരിക്കുന്നവരാണ് വൈഷ്ണവരെല്ലാം. ഇതേ രൂപം വീണ ധരിച്ച് സുധർമ്മ സഭയിലിരുന്ന് പാടുന്നത്ധ്യാനിച്ചാൽ ശൈവഗന്ധർവ്വസ്വരൂപമായി.
989 ദേവകീനന്ദനന്
മൂന്നുലോകങ്ങളിലെ ജ്യോതിർഗ്ഗണങ്ങളും ദിശാപാലരും വേദങ്ങളും ,മൂന്നഗ്നികളും അഞ്ചുയജ്ഞങ്ങളും സർവ്വദേവന്മാരും ദേവകീപുത്രൻകൃഷ്ണൻതന്നെയാണെന്ന് മഹാഭാരതം.
990 സ്രഷ്ടാ
സർവ്വലോകവും സൃഷ്ടിച്ചവന്
991 ക്ഷിതിശ
ഭൂമിയുടെ ഈശ്വരൻ,നാഥൻ. ദശരഥാത്മജനും സീതാപതിയുമായ രാമനെന്ന ചക്രവർത്തി എന്നും.
992.പാപനാശന
കീർത്തനം,പൂജ,ധ്യാനം,സ്മൃതി ഇവയിലൊന്നുകൊണ്ടുതന്നെ സർവ്വപാപരാശികളേയും ഇല്ലാതാക്കുന്ന പരമപവിത്രൻ.
*പക്ഷോപവാസാത് യദ്പാപം പുരുഷസ്യ പ്രണശ്യതി*
*പ്രാണായാമശതൈനൈവ തത്പാപം നശ്യതേ നൃണാം*
*പ്രാണായാമസഹസ്രേണ യദ്പാപം നശ്യതേ നൃണാം*
*ക്ഷണമാത്രേണ തത്പാപം ഹരേർധ്യാനാത് പ്രണശ്യതി*(വൃദ്ധശതപഥം)
ഒരുപക്ഷം ഉപവസിക്കുന്നതുകൊണ്ട് നശിക്കുന്ന പാപം നൂറുവട്ടം പ്രാണായാമം ചെയ്താൽ നശിക്കും.ഒരായിരം പ്രാണായാമം കൊണ്ട് നശിക്കുന്ന പാപം ഒറ്റ ക്ഷണം ഒറ്റ പ്രാവശ്യം ഹരിധ്യാനം ചെയ്താൽത്തന്നെ നശിച്ചുപോകും.
ശ്ലോകം120 *ശംഖഭൃന്നാന്ദകീ ചക്രീ ശാർങ്ധന്വാ ഗദാധരഃ*
*രഥാംഗപാണിരക്ഷോഭ്യഃസർവ്വപ്രഹരണായുധഃ*
*സർവ്വപ്രഹരണായുധ ഓം നമ ഇതി.*
993.ശംഖഭൃത്
പാഞ്ചജന്യമെന്ന ഭൂതാഹങ്കാരാത്മകമായ ശംഖം ധരിച്ച്,പ്രണവം ഘോഷിക്കുന്നവൻ.പഞ്ചഭൂതജന്യമായ ശരീരം പാഞ്ചജന്യം.പ്രപഞ്ചശരീരത്തിലും ജൈവശരീരത്തിലും നാദം ഉണ്ടാക്കുന്നത് ഭഗവാന്റെ ശംഖമായതിനാലാണ്. രാമാവതാരത്തിൽ,ഭരതനാണ് ശംഖിന്റെ അംശമായി അവതരിച്ചത്. ഭരതകല എന്നറിയപ്പെടുന്ന സംഗീത നൃത്തവാദ്യനാടകാദികളുടെയും സാഹിത്യത്തിന്റെയും ഒക്കെ ഉൽപ്പത്തിസ്ഥാനം പാഞ്ചജന്യശംഖം.
994 നാന്ദകി
വിദ്യാമയമായ നാന്ദകം(ആനന്ദിപ്പിക്കുന്നത്)എന്ന വാൾ(അസി).അന്നമയ്യ (അന്നമാചാര്യ)നാന്ദകംവാളിന്റെ അവതാരമെന്ന് അറിയപ്പെടുന്നു. ഭഗവതിയുടെ വാളും നാന്ദകമാണ്.
995.ചക്രി
മനസ്തത്വാത്മകം സുദർശനമെന്ന കാലചക്രം. സംസാരചക്രം,ധർമ്മചക്രം ഇവയെ പരിവർത്തനം ചെയ്യിപ്പിക്കുന്നു. ഭ്രമണം നടത്തുന്നു,ആവർത്തിപ്പിക്കുന്നു.ധർമ്മചക്രപ്രവർത്തനസൂത്രധാരത്വം.ജ്യോതിസ്സുകൾ,ഗതിശീലമായ മനസ്തത്വം, അതിൽനിന്നുണ്ടാവുന്ന സൂക്ഷ്മനാദരശ്മീസമൂഹങ്ങൾ.അണ്വിഷ്ടമായ മധുനാഡികളിലെ മധു,തന്മാത്രകളിവയെല്ലാം ചക്രി യിലാണ് ഉൾപ്പെടുന്നത്.
996.ശാർങ്ധന്വാ
ഇന്ദ്രിയാഹങ്കാരാത്മകമായ ശാർങ്ഗം എന്ന വില്ല് ധരിച്ചവന്.ആ വില്ലുകൊണ്ട് ഇന്ദ്രിയാഹങ്കാരങ്ങളെ, ഇന്ദ്രിയാഹങ്കാരമുള്ളവരെ,അടക്കുന്നവൻ.
997.ഗദാധരൻ
ബുദ്ധിതത്വാത്മകവും ബലവത്തും ആയ കൌമോദകി എന്ന ഗദ ധരിച്ചവൻ.അതിന്റെ സൂക്ഷ്മഗതിയാൽ ഭൂമിയെ ആനന്ദിപ്പിക്കുന്നവൻ.അതിസൂക്ഷ്മവും അതിസ്ഥൂലവുമായ പ്രപഞ്ചങ്ങളെ ഗ്രഹിക്കാനുള്ള കഴിവ്. ഹനുമാനും ഗദാധാരിയാണ്. അതിസൂക്ഷ്മവും അതിബൃഹത്തുമായ ശരീരമെടുക്കാനും ആകാശസഞ്ചാരം ചെയ്യാനും കഴിവുള്ള ഹനു

മാൻ ബലവാനും ബുദ്ധിതത്വാത്മകനുമാണ്. മ-തസഞ്ജീവനി കൊണ്ടുവരാനും വ്യാകരണശുദ്ധമായ വാക്ക് ഉച്ചരിക്കാനും സാധിക്കുന്നതിനാല് വൈദ്യസാഹിത്യാദികളില് നിപുണനുമാമ്. ഗതികളിൽ വിചിത്രത വരുത്തുകയാല് സാമഗീതത്തിൽ വിദഗ്ധനാണ്.മാരുതപുത്രനായ മഹദ്യോഗിയാണ്.

998.രഥാംഗപാണി

ചക്രമണിഞ്ഞവൻ.കയ്യിൽ രഥാംഗമുദ്ര(ചക്രമുദ്ര)പതിഞ്ഞവൻ.

999.അക്ഷോഭ്യ

യാതൊരു ക്ഷോഭവുമില്ലാതെ പരമശാന്തനായി സർവ്വായുധപാണിയായി നിൽക്കുന്നവന്.സുവർണ്ണബിന്ദുരക്ഷോഭ്യ എന്ന് അക്ഷോഭ്യനാമം നേരത്തെ പറഞ്ഞിട്ടുണ്ട്. 99ആം ശ്ലോകത്തിൽ,ഒമ്പതാം ശതകത്തിലെ ആദ്യനാമവും ,999 ആം നാമവും അക്ഷോഭ്യനെന്നാണ്. ഭഗവാന്റെ യോഗയോഗീശ്വരത്വം പ്രത്യേകം എടുത്തുകാട്ടുന്നതിന്നാണ് ഇങ്ങനെ ഉപസംഹാരഭാഗത്ത് ഈ നാമം വീണ്ടും പറയുന്നത്. ആത്യന്തികമായി ഭഗവദ്സ്വഭാവം യോഗിയുടേതാണ്.

1000സർവ്വപ്രഹരണായുധ

പ്രഹരിക്കാനുള്ള സർവ്വായുധങ്ങളും ധരിച്ചിട്ടും ഭഗവാന്റെ മനസ്സില് ക്രോധമില്ല,അക്ഷോഭ്യനാണ്. സത്യസങ്കൽപ്പത്താൽ സർവ്വേശ്വരത്വം ദർശിക്കണം.രണ്ടുപ്രാവശ്യം ഇതി ആവർത്തിക്കുന്നതും അവന് മാത്രമാണ് സർവ്വേശ്വരനെന്ന് ഉറപ്പിക്കാനും സഹസ്രനാമം സമാപിക്കുന്നു എന്ന് ദ്യോതിപ്പിക്കാനുമാണ്.ഓങ്കാരം മംഗലാർത്ഥം.

*ഓങ്കാരശ്ചാഥശബ്ദശ്ച ദ്വാവേതൌ ബ്രഹ്മണഃപുരാ*
*കണ്ഠം ഭിത്വാ വിനിര്യാതൌ തസ്മാൻ മാംഗലികാവുഭൌ*

സർവ്വപ്ഹരണായുധ ഓം നമഃ എന്ന് മംഗലാർത്ഥവും നമ എന്നു മാത്രം പരിചരണാർത്ഥ(സേവനാർത്ഥം)വുമാണ്. നിനക്കു നമസ്കാരം എന്ന് ഉപചാരം.

*ധന്യം തദേവ ലഗ്നം തന്നക്ഷത്രം തദേവ പുണ്യമഹഃ*
*കാരണസ്യ ച സാ സിദ്ധിര്യത്ര ഹരിഃപ്രാങ് നമസ്കൃയതേ*

ഹരിയെ ആദ്യമായി (പ്രാങ്) നമസ്കരിച്ചത് ഏറ്റവും നല്ല ധന്യമായ പുണ്യദിനം,നക്ഷത്രം,ലഗ്നം ഏററവും സിദ്ധിപ്രദമായ കരണം. എന്നും ഹരിയെ ധ്യാനിച്ച നമിക്കുന്നവന് എന്നും പുണ്യദിനം എന്നും ശുഭലഗ്നം, ശുഭനക്ഷത്രം, സിദ്ധിപ്രദമായ കരണം,എല്ലാം ശുഭമുഹൂർത്തം.

*ഏകോ പി കൃഷ്ണോ സുകൃതഃപ്രണാമോ*
*ദശാശ്വമേധാവഭൃതേനതുല്യഃ*
*ദശാശ്വമേധീപുനരേതിജന്മ*
*കൃഷ്ണപ്രണാമീ ന പുനർഭവായ*
*അതസീപുഷ്പസങ്കാശം പീതവാസസമച്യുതം*
*യേ നമസ്യതി ഗോവിന്ദം ന തേഷാം വിദ്യതേ ഭയം*
*ലോകത്രയാധിപതിമപ്രതിമപ്രഭാവ-*
*മീഷത്പ്രണാമ്യശിരസാ പ്രഭവിഷ്ണുമീശം*
*ജന്മാന്തരപ്രലയകൽപ്പസഹസ്രജാത-*
*മാശുപ്രണാശമുപയാതി നരസ്യപാപം*

*ധ്യാനപൂർവ്വം കൃഷ്ണനില് ചെയ്യുന്ന ഒറ്റ പ്രണാമംകൊണ്ട് പത്ത് അശ്വമേധതുല്യമായ പുണ്യം കിട്ടുന്നു.പത്ത് അശ്വമേധം ചെയ്തവന് പുനർജ്ജനിയില്ല.അതസീപുഷ്പവർണ്ണനായി ,പീതാംബരധാരിയായി,അച്യുതനായിരിക്കുന്ന ഗോവിന്ദനെ നമിക്കുന്നവർക്ക് ഭയം എന്തെന്നറിയുന്നതല്ല.ലോകത്രയാധിപതിയും അപ്രതിമപ്രഭാവശാലിയുമായ പ്രഭവിഷ്ണുവായ ഈശനെ പ്രണമിക്കുന്നവർക്ക് ജന്മജന്മാന്തരപ്രലയകൽപ്പസഹസ്രങ്ങളായി ജാതമായ പാപജാലംപോലും മുഹൂർത്തമാത്രയില് നശിച്ചുപോകുന്നു.*

***ഉത്തരപീഠിക ഫലശ്രുതി***

*ഇതീദം കീർത്തനീയസ്യ കേശവസ്യ മഹാത്മനഃ*
*നാമ്നാം സഹസ്രം ദിവ്യാനാമശേഷേണ പ്രകീർത്തിതം.*
*യ ഇദം ശൃണുയാന്നിത്യം യശ്ചാപിപരികീർത്തയേത്*
*നാശുഭം പ്രാപ്നുയാത് കിഞ്ചിദ് യോ അമുത്രേഹ ച മാനവഃ*
*വേദാന്തഗോ ബ്രാഹ്മണഃസ്യാത് ക്ഷത്രിയോ വിജയീ ഭവേത്*
*വൈശ്യോ ധനസമൃദ്ധഃസ്യാശ്ശൂദ്രഃസുഖമവാപ്നുയാത്*
*ധർമ്മാർത്ഥീ പ്രാപ്നുയാത് ധർമ്മമർത്ഥാർത്ഥീ ചാർത്ഥമാപ്നുയാത്*

*കാമാനവാപ്നുയാത് കാമീ പ്രജാർത്ഥീ ചാപ്നുയാത് പ്രജാം*
*ഭക്തിമാൻഃസദോത്ഥായ ശുചിസ്തദ്ഗതമാനസഃ*
*സഹസ്രം വാസുദേവസ്യനാമ്നാമേതത് പ്രകീർത്തയേത്*
*യശഃപ്രാപ്നോതി വിപുലംജ്ഞാതിപ്രാധാന്യമേവ ച*
*അചലാം ശ്രിയമാപ്നോതി ശ്രേയഃപ്രാപ്നോത്യനുത്തമം*
*ന ഭയം ക്വചിദാപ്നോതി വീര്യം തേജശ്ച വിന്ദത്*
*ഭവത്യരോഗോ ദ്യുതിമാന് ബലരൂപഗുണാന്വിതഃ*
*രോഗാർത്താം മുച്യതേ രോഗാത് ബദ്ധോ മുച്യേതബന്ധനാത്*
*ഭയാൻ മുച്യേതഭീതസ്തു മുച്യേതാപന്ന ആപദഃ*
*ദുർഗ്ഗാണ്യതിതരത്യാശുപുരുഷഃപുരുഷോത്തമം*
*സ്തുവന്നാമസഹസ്രേണ നിത്യം ഭക്തിസമന്വിതഃ*
*വാസുദേവാശ്രയോ മർത്ത്യോ വാസുദേവപരായണഃ*
*സർവ്വപാപവിശുദ്ധാത്മാ യാതി ബ്രഹ്മസനാതനം*
*ന വാസുദേവഭക്താനാം അശുഭം വിദ്യതേ ക്വചിത്*
*ജന്മമൃത്യുജരാവ്യാധിഭയം നൈവോപജായതേ*
*ഇമം സ്തവമധീയാനഃശ്രദ്ധാഭക്തിസമന്വിതഃ*
*യുജ്യേതാത്മസുഖക്ഷാന്തിശ്രീധൃതിസ്മൃതികീർത്തിഭിഃ*
*ന ക്രോധോ ന ച മാത്സര്യം ന ലോഭോ നാശുഭാമതിഃ*
*ഭവന്തി കൃതപുണ്യാനാം ഭക്താനാം പുരുഷോത്തമേ*
*ദ്യൌഃസ ചന്ദ്രാർക്കനക്ഷത്രാ ഖം ദിശോഭൂർമ്മഹോദധിഃ*
*വാസുദേവസ്യ വീര്യേണ വിധൃതാനി മഹാത്മനഃ*
*സസുരാസുരഗന്ധർവ്വ സയക്ഷോരഗരാക്ഷസം*
*ജഗദ്വശേവർത്തതേദം കൃഷ്ണസ്യ സ ചരാചരം*
*ഇന്ദ്രിയാണ് മനോബുദ്ധിഃസത്വം തേജോബലംധൃതിഃ*
*വാസുദേവാത്മകാന്യാഹുഃക്ഷേത്രംക്ഷേത്രജ്ഞ ഏവ ച*
*സർവ്വാഗമാനാമാചാരഃപ്രഥമം പരികൽപ്പതേ*
*ആചാരഃപരഥമോ ധർമ്മാ ധർമ്മസ്യപ്രഭുരച്യുതഃ*
*ഋഷയഃപിതരോ ദേവാ മഹാഭൂതാനിധാതവഃ*
*ജംഗമാജംഗമംചേദം ജഗന്നാരായണോത്ഭവം*
*യോഗോ ജ്ഞാനം തഥാസാംഖ്യം വിദ്യാഃശിൽപ്പാദികർമ്മച*
*വേദാഃശാസ്ത്രാണിജ്ഞാനമേതത് സർവ്വം ജനാർദ്ദനാത്*
*ഏകോ വിഷ്ണുർമഹദ്ഭൂതംപൃഥക്ഭൂതാന്യനേകശഃ*
*ത്രീണിലോകാൻ വ്യാവ്യഭൂതാതാമാ ഭുങ് ക്തേവിശ്വഭുഗവ്യയഃ*
*ഇദംസ്തവം ഭഗവതോ വിഷ്ണോർവ്യാസേന കീർത്തിതം*
*പഠേത് ഇഛേദ് പുരുഷഃശ്രേയഃപ്രാപ്തുംസുഖാനി ച*
*വിശ്വേശ്വരമജംദേവംജഗതഃപ്രഭവാപ്യയം*
*ഭജന്തി യേ പുഷ്കരാക്ഷം നതേ യാന്തി പരാഭവം*
*ന തേയാന്തിപരാഭവം ഓം നമ ഇതി*
*ഇതി ശ്രീഭാഗവതേ അനുശാസനപർവ്വണി ഭീഷ്മയുധിഷ്ഠിരസംവാദേ ശ്രീവിഷ്ണോർസഹസ്രനാമസ്തോത്രം നാമ*
*ഏകോനപഞ്ചാശധികശതതമോദ്ധ്യായഃ*
*ആദരേണ യഥാ സ്തൌതി ധനവന്തം ധനേച്ഛയാ*
*തഥാ ചേദ് വിശ്വകർത്താരം കോനമുച്യതേബന്ധനാതി*
*ഇതി വ്യാസവചനം*
*സഹസ്രനാമസംബന്ധിവ്യാഖ്യാ സർവ്വസുഖാവഹാ ശ്രുതിസ്മൃതിന്യായമൂലാരചിതാ ഹരിപാദയോഃ*
*ഇതി ശ്രീപരമഹംസപരിവ്രാജകാചാര്യസ്യ ശ്രീഗോവിന്ദഭഗവദ്പൂജ്യപാദശിഷ്യസ്യ ശ്രീമച്ഛങ്കരഭഗവദ്പാദകൃതൌ*
*വിഷ്ണുസഹസ്രനാമസ്തോത്രഭാഷ്യം സമ്പൂർണ്ണം.*
*ഓം.*